


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഹിന്ദുമതം
# ഒരു ലഘുവീക്ഷണം

ഗ്രന്ഥകർത്താ:

**ശ്രീദാനന്ദസ്വാമി**




**ശ്രീരാമകൃഷ്ണമഠം**

# HINDU MATAM ORU LAGHU VEEKSHANAM
(Malayalam)

by **Swami Sridananda**

Published by
President
Sri Ramakrishna Math
Puranattukara, Thrissur

First Edition October, 1987
Third Impression May 2007
Copies 2000

Printed at
Prabuddhakeralam Press
Puranattukara,Thrissur.



**Price:60/-**

# പ്രസാധകക്കുറിപ്പ്

ഹിന്ദുമതം എന്നാലെന്ത്? പലരും ചോദിക്കുന്ന ഒരു ചോദ്യമാണിത്. അതുകൊണ്ട് ഹിന്ദുമതത്തെപ്പറ്റി സാമാന്യജ്ഞാനമുണ്ടാകുവാൻ പറ്റിയ ഒരു പുസ്തകം പ്രസിദ്ധീകരിക്കണമെന്ന ഞങ്ങളുടെ ആഗ്രഹം ഈ പുസ്തകപ്രസിദ്ധീകരണം കൊണ്ട് സാധിക്കുകയാണ്. ശ്രീദാനന്ദസ്വാമികൾ ഹിന്ദുമതത്തെപ്പറ്റി അറിയേണ്ട കാര്യങ്ങളെല്ലാം ഇതിൽ സംഗ്രഹിച്ചു പ്രതിപാദിച്ചിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ ലക്ഷ്യമായ ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന പുരുഷാർത്ഥങ്ങളും അതു സാധിക്കാൻവേണ്ട സാധനാക്രമവും ഇതിൽനിന്ന് വ്യക്തമായി മനസ്സിലാക്കുവാൻ സാധിക്കും. ചുരുക്കത്തിൽ വൈദികമതത്തെപ്പറ്റിയുള്ള ഒരേകദേശജ്ഞാനം തരുവാൻ ഈ പുസ്തകം പര്യാപ്തമാണ്. മദാലസയുടെ ആത്മോപദേശത്തിൽ തുടങ്ങി തപസ്സുകൊണ്ട് ഋഷിയായിത്തീർന്ന ദൈവരാതിന്റെ കഥയിൽ അവസാനിക്കുന്ന ഈ ഗ്രന്ഥം ജിജ്ഞാസുക്കൾക്ക് സംതൃപ്തി നൽകുമെന്നാണ് ഞങ്ങളുടെ വിശ്വാസം.

ഗ്രന്ഥത്തിൽ പരാമർശിക്കപ്പെടാതെ വിട്ടിട്ടുള്ള അവതാരം, ദേവാസുരപ്രകൃതികൾ മുതലായ ചില വിഷയങ്ങൾ ആമുഖത്തിൽ ചർച്ച ചെയ്യപ്പെട്ടിരിക്കുന്നു. ധർമ്മപരിചയം എന്ന ആദ്യത്തെ വിഭാഗം വായനക്കാർക്കു വേദാന്തത്തിൽ അഭിരുചിയുണ്ടാക്കാൻ ഉദ്ദേശിച്ചിട്ടുള്ളതാകുന്നു. രണ്ടാമത്തെ അദ്ധ്യായം ശ്രുതിമൂലമാണ്. ശ്രുതിയും സ്മൃതിയും സാമാന്യം വിസ്തരിച്ചിട്ടുണ്ട്. ധർമ്മമാകുന്നു ശ്രുതിസാരം. മൂന്നാമത്തെ

അദ്ധ്യായം ബ്രഹ്മവും പ്രപഞ്ചവും. ഇതിൽ ഈശ്വരനും ജീവനും പ്രകൃതിയും, മറ്റു ചില വിഷയങ്ങളും ഉൾക്കൊള്ളിച്ചിരിക്കുന്നു. നാലാമത്തെ അദ്ധ്യായം ഷഡ്ദർശനങ്ങളെ ഏറ്റവും ചുരുങ്ങിയ രീതിയിൽ കൈകാര്യം ചെയ്തിട്ടുണ്ട്. അഞ്ചാമത്തെ അദ്ധ്യായത്തിൽ ചാതുർവർണ്ണ്യം, ആശ്രമധർമ്മം, കർമ്മസിദ്ധാന്തം, പുനർജന്മം മുതലായ വിഷയങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. ദീർഘമായ സാധനാഭാഗം ആകുന്നു ആറാമത്തെ അദ്ധ്യായം. ജ്ഞാനയോഗം, ഭക്തിയോഗം, കർമ്മയോഗം മുതലായി മതത്തിന്റെ പ്രായോഗികവശം ഇതിലെ ചർച്ചാവിഷയമാക്കിയിരിക്കുന്നു. സംസാരമോചനം എന്ന ലക്ഷ്യമാകുന്നു ഏഴാമത്തെ അദ്ധ്യായം ചർച്ച ചെയ്യുന്നത്. എട്ടാമത്തെ അദ്ധ്യായമായ ഉപസംഹാരവിഭാഗത്തിൽ മുഖ്യമായി ഹിന്ദുമതത്തിൽ പത്തൊമ്പതാം ശതകത്തോടുകൂടി ഉടലെടുത്ത നവോത്ഥാനത്തിന്റെ രൂപരേഖയാണുള്ളത്. അവസാനമായി ചേർത്തിട്ടുള്ളത് സാധകന് നിത്യപാരായണത്തിന് ഏതാനും സ്തോത്രങ്ങളും, ഋഷിദൈവരാത് എന്ന ഒരു ആധുനിക മന്ത്രദ്രഷ്ടാവിന്റെ കഥയുമാകുന്നു. വായനക്കാരെ ജനനംമുതൽ ഋഷിത്വംവരെ ഈ ഗ്രന്ഥം നയിക്കുന്നു. ഈശ്വരാരാധനയിൽ സമുദായസേവനത്തിനുള്ള സ്ഥാനം പലവുരു ഊന്നിപ്പറഞ്ഞിട്ടുള്ളത് വായനക്കാർ ശ്രദ്ധിക്കുമെന്നാശിക്കുന്നു. സിദ്ധാന്തവും ആചരണവും ഒന്നിച്ചുകൊണ്ടുപോകുന്നതിലാണല്ലൊ ഹിന്ദുമതത്തിന്റെ പ്രാമുഖ്യം. സഹൃദയന്മാർ ഈ പുസ്തകം സസന്തോഷം സ്വീകരിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

എന്ന് പ്രസാധകൻ

# വിഷയാനുക്രമണിക

# ആമുഖം

ഏതാണ്ട് രണ്ടു വർഷങ്ങൾക്കു മുൻപ് ഒരു ദിവസം ശ്രീ ശങ്കരാനന്ദസ്വാമികൾ, ഹിന്ദുമതത്തെക്കുറിച്ച് ഒരു ചെറിയ ഗ്രന്ഥം എഴുതണമെന്ന് എന്നോടാവശ്യപ്പെട്ടു. സാധാരണക്കാരന് ഹിന്ദുമതത്തിന്റെ സാമാന്യരൂപം മനസ്സിലാകത്തക്കവിധത്തിലായിരിക്കണം ഗ്രന്ഥത്തിന്റെ രചന എന്നും പറയുകയുണ്ടായി. അതിന്റെ ഫലമായിട്ടാകുന്നു ഈ സാഹസം.

"ഭാവഗ്രാഹീ ജനാർദ്ദനഃ" എന്നൊരു ചൊല്ലുണ്ട്. ഈശ്വരൻ ഹൃദയത്തിന്റെ ദാഹം അറിയുന്നു, ഭാവം ഗ്രഹിക്കുന്നു. ഭാവവും യോഗവും രണ്ടല്ല. ജീവനെ ഈശ്വരനോടടുപ്പിക്കുകയാകുന്നു യോഗം ചെയ്യുന്നത്. ഈശ്വരസാക്ഷാത്കാരത്തിനുള്ള ഉൽക്കടമായ വാഞ്ഛ യോഗത്തിന്റെ കാതൽ. ഈശ്വരലാഭത്തിനുള്ള കാതരതയും അതിനുള്ള ഒരുക്കങ്ങളും മതത്തിന്റെ ഉയിരും ഉടലും ആകുന്നു. ഈ ആന്തരവസ്തുതയ്ക്കു പൊടിപ്പും തൊങ്ങലും വെച്ച് അണിയിച്ചൊരുക്കി നിറുത്തിയാൽ മതത്തിന്റെ സമഗ്രഭാവം പ്രകടമാകും. ആചാരങ്ങളും അനുഷ്ഠാനങ്ങളും, ദർശനങ്ങളും, സിദ്ധാന്തങ്ങളും, ലക്ഷ്യവും, സാധനയും എല്ലാം അതിൽ അടങ്ങും. ഇവയുടെ മുഴക്കമാകുന്നു ശാസ്ത്രങ്ങൾ. അവയുടെ അനുരണനം തുടർന്നുള്ള പേജുകളിൽ കേൾക്കാം. ആധുനികർക്കുണ്ടാകാവുന്ന ചില പ്രശ്നങ്ങൾക്കു സമാധാനവും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഹിന്ദുമതം സാഗരം പോലെ വിപുലവും അഗാധവും ആണ്. പല ചെറിയ മതങ്ങളുടേയും വലിയ ഭാവനകളുടേയും കൂട്ടുകുടംബമാണ് ഹിന്ദുമതം എന്ന് അതിശയോക്തി കൂടാതെ പറയാം. ആധുനികദൃഷ്ടിയിൽ ഏതെങ്കിലും ഒരു അനുഷ്ഠാനസമ്പ്രദായവും വിശ്വാസവും ഒരുവന്റെ മതപരമായ ആവശ്യങ്ങൾ നിറവേറ്റും. ഉദാഹരണത്തിന് ഷൺമതങ്ങൾ -- വൈഷ്ണവം, ശാക്തേയം, ഗാണപത്യം, കാർത്തികേയം,

സൗരം, ശൈവം1 ഇവ ആറും വെവ്വേറെ മതങ്ങളായി പരിഗണിക്കാവുന്നതാണ്. എന്നാൽ അവയെല്ലാം ഹിന്ദുമതത്തിന്റെ അംഗങ്ങളാകുന്നു. ഇനിയും ഒട്ടേറെ ഉപാസനാക്രമങ്ങൾ (വിദ്യകൾ) ഹിന്ദുമതത്തിൽ ഉണ്ട്. ഹിന്ദുമതത്തിനു കവാടങ്ങൾ ഒന്നല്ല, രണ്ടല്ല, പലതാണ്. ആശ്ചര്യകരമെന്നു പറയട്ടെ ആ കവാടങ്ങൾക്കൊന്നിനും കതകില്ല. അതുകാരണം ദേശീയവും വിദേശീയവുമായ നിരവധി സങ്കല്പങ്ങളും സമീപനങ്ങളും, ആദ്ധ്യാത്മികനേട്ടങ്ങളും ഹൈന്ദവധർമ്മത്തിൽ കടന്നുകൂടി ആ കുടുംബത്തെ പരിപുഷ്ടവും മഹത്തും ആക്കിയിട്ടുണ്ട്. ആര്യന്മാരും, ദ്രാവിഡരും, ഹൂണന്മാരും, ശകന്മാരും, ആദിവാസികളും എന്നുവേണ്ട മറ്റു പലരും തങ്ങളുടെ വിശ്വാസങ്ങളേയും ആചാരങ്ങളേയും ആരാധനാസമ്പ്രദായങ്ങളേയും ഹിന്ദുമതം എന്ന പാവനഗംഗയിൽ ലയിപ്പിച്ചിട്ടുണ്ട്. എങ്കിലും അതിന്റെ മുഖ്യസ്രോതസ്സായ വേദം അചഞ്ചലമായിത്തന്നെ നില്ക്കുന്നു. മറ്റുള്ള സങ്കല്പങ്ങൾക്കെല്ലാം ആശീർവാദവും ഉത്തേജനവും നല്കിക്കൊണ്ട് വേദം ശോഭിക്കുന്നു. അനേകായിരം വർഷങ്ങളിലെ അനുഭവങ്ങളും, ഗവേഷണങ്ങളും -വൈദികഭാഷയിൽ പറഞ്ഞാൽ തപസ്സും സാക്ഷാത്കാരവും- കൊണ്ട് മേരുപർവ്വതംപോലെ വളർന്നിട്ടുള്ള ഹിന്ദുധർമ്മത്തിന് വിസ്തൃതമായ ഒരു ഗ്രന്ഥരാശിയുണ്ട്. ശ്രുതികളെന്നും സ്മൃതികളെന്നും ആ പ്രമാണഗ്രന്ഥങ്ങൾ അറിയപ്പെടുന്നു. മൂലം ശ്രുതി, വേദം, ആണ്. അതിനെ ആശ്രയിച്ച് രചിച്ചിട്ടുള്ളവയാണ് സ്മൃതികൾ. സ്മൃതിയുടെ പരിധിയിൽപ്പെടുന്ന ശാസ്ത്രഗ്രന്ഥങ്ങളാണ് ഷഡ്ദർശനങ്ങൾ. ന്യായ-വൈശേഷികം, സാംഖ്യ-യോഗം, മീമാംസ-വേദാന്തം ഇവയാണ് ആറു ദർശനങ്ങൾ. എല്ലാം ആത്മദർശനത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു.

എല്ലാ ദർശനങ്ങളുടേയും ലക്ഷ്യം സംസാരമോചനമാണ്. ദുഃഖസങ്കുലമായ സംസാരജീവിതത്തിൽനിന്നും ആത്മാവിനെ

1. മഹാവിഷ്ണു, പരാശക്തി, ഗണപതി, സുബ്രഹ്മണ്യൻ, സൂര്യൻ, ശിവൻ-എന്നീ മൂർത്തികളെ യഥാക്രമം ഓരോ സമ്പ്രദായക്കാരും പരദേവതയായി കണക്കാക്കുന്നു.

വിമോചിപ്പിക്കാനുള്ള മാർഗ്ഗത്തെപ്പറ്റിയാണ് ദർശനങ്ങൾ ചർച്ച ചെയ്യുന്നത്. എല്ലാ ദർശനങ്ങളും ആത്മാവിന്റെ അസ്തിത്വ ത്തിൽ വിശ്വസിക്കുന്നു. പക്ഷെ എല്ലാ ദർശനങ്ങളും ഈശ്വ രനിൽ വിശ്വസിക്കുന്നില്ല. വേദം അപൗരുഷേയം ആണെന്നും അതിന്റെ വിധി ആത്യന്തികം ആണെന്നും വിശ്വസിക്കുന്നവർ ആസ്തികരാണ്. അവർ ഈശ്വരനിൽ വിശ്വസിക്കണമെന്നു നിർബ്ബന്ധമില്ല. വേദത്തിൽ വിശ്വസിക്കാത്തവർ നാസ്തികരാ ണ്. അങ്ങനെ ഈശ്വരനിൽ വിശ്വസിക്കാത്തവരും ശാസ്ത്ര ദൃഷ്ടിയിൽ ആസ്തികരാണ്. പൂർവ്വമീമാംസയിൽ ഈശ്വരനു സ്ഥാനമില്ല പക്ഷെ വേദത്തിൽ വിശ്വസിക്കുന്നതുകൊണ്ട് അടി മുടി ആസ്തികമാണ് ആ ദർശനം. ഈശ്വരൻ പ്രത്യക്ഷപ്പെ ടുന്നത് വേദാന്തത്തിലാണ്. ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാ രകർത്താവാണ്. വേദാന്തത്തിന്റെ അടിസ്ഥാനം ഉപനിഷത്താ കുന്നു. ഇന്നത്തെ ഹിന്ദുമതം, വേദാന്തമാണ്. അതിൽ ആഗ മതന്ത്രങ്ങളുടെ സ്വാധീനം കുറച്ചൊന്നുമല്ല. മന്ത്രങ്ങളും, യന്ത്ര ങ്ങളും, മുദ്രകളും, എല്ലാം ചേർന്നിട്ടുള്ള ആധുനികമതത്തിൽ തന്ത്രങ്ങളുടെ മുദ്ര ആഴത്തിൽ പതിഞ്ഞിട്ടുണ്ട്. എല്ലാം വേദ ത്തിൽനിന്ന് ഉറവെടുത്തിട്ടുള്ളവയാകുന്നു.

പുരുഷാർത്ഥം: വേദം പഠിപ്പിക്കുന്നത് പുരുഷാർത്ഥം ആണ്. "വേദ്യതേ പുരുഷാർത്ഥഃ അനയാ (വിദ്യയാ) ഇതി വേദഃ" വേദംകൊണ്ട് പുരുഷാർത്ഥം അറിയപ്പെടുന്നു. വേദ ത്തിന്റെ ലക്ഷ്യം പുരുഷാർത്ഥസിദ്ധിതന്നെ. ഇതിന്റെ വെളി ച്ചത്തിൽ ഹിന്ദുമതം 'പുരുഷാർത്ഥസാധക' മാണെന്നറിയാൻ കൈത്തിരി വേണ്ടല്ലോ. ഹിന്ദുധർമ്മത്തിന്റെ നിർവചനം പുരു ഷാർത്ഥസാധനം എന്നു നിസ്സന്ദേഹം പറയാം. പുരുഷാർത്ഥ ങ്ങൾ ധർമ്മാർത്ഥകാമമോക്ഷങ്ങളാണ്. അവ നേടുന്നതിന് ആസൂത്രിതമായ ഒരു പരിപാടിയുണ്ട്. അത് വർണ്ണാശ്രമധർമ്മ ങ്ങളിൽ പടർന്നു നില്ക്കുന്നു. ബ്രാഹ്മണക്ഷത്രിയവൈശ്യശൂ ദ്രർ എന്ന് വർണ്ണങ്ങൾ നാല്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാന പ്രസ്ഥം, സന്ന്യാസം --ആശ്രമങ്ങൾ നാല്. വർണ്ണവിഭജന ത്തിന്റെ മൂലഘടകങ്ങൾ സത്ത്വം, രജസ്സ്, തമസ്സ് എന്ന ത്രിഗു ണങ്ങളാണ്. എല്ലാ ഭൂതജാലങ്ങളും ത്രിഗുണങ്ങൾക്കധീനമാ

ണെന്നു ഗീത. (ഭഗവദ്ഗീത 18–40) സത്ത്വഗുണം പ്രകാശത്തേയും (ജ്ഞാനം), രജോഗുണം ഊർജ്ജ്വസ്വലതയേയും, തമോഗുണം അജ്ഞാനത്തേയും ജഡസ്വഭാവത്തേയും കുറിക്കുന്നു. സത്വഗുണജന്യമായ ജ്ഞാനം ബ്രാഹ്മണന്റെ സ്വഭാവം. രജോഗുണജന്യമായ കർമ്മദാർഢ്യം ക്ഷത്രിയന്റെ സ്വഭാവം. രജോഗുണത്തിന്റേയും തമോഗുണത്തിന്റേയും സങ്കരം കൊണ്ടുളവാകുന്ന വൈശ്യസ്വഭാവം കൃഷി, ഗോരക്ഷ, വാണിജ്യം, വ്യവസായം മുതലായ പ്രവൃത്തികൾക്ക് പ്രേരണ നൽകുന്നു. തമോഗുണത്തിന്റെ ജാഡ്യതകാരണം പരിചര്യ(സേവനം)യ്ക്കുമാത്രം ഉതകുന്ന സ്വഭാവം ശൂദ്രന്റേതുമാകുന്നു. പ്രകൃത്യാ ബ്രാഹ്മണൻ വേദപാഠം മുതലായ വൈദികവൃത്തികളിൽ ഏർപ്പെടുന്നു. ക്ഷത്രിയൻ രാജ്യരക്ഷയും ഭരണവും കൈകാര്യം ചെയ്യുന്നു. വൈശ്യൻ കൃഷി മുതലായ ജീവനോപായങ്ങളിലും ഏർപ്പെടുന്നു. ശൂദ്രൻ മേൽപ്പറഞ്ഞ മൂന്നു വർണ്ണങ്ങളേയും പരിചരിക്കുന്നു. ഗുണങ്ങൾക്കനുസാരമായ പ്രവൃത്തികളിൽ ഓരോരുത്തനും ഏർപ്പെടുന്നു. ഇതാണു വർണ്ണവിഭജനത്തിന്റെ ചരിത്രം. ബ്രാഹ്മണന്റെ പുത്രൻ ക്ഷത്രിയവൃത്തിയിലോ വൈശ്യവൃത്തിയിലോ ഏർപ്പെട്ടാൽ അവനെ ക്ഷത്രിയനോ, വൈശ്യനോ ആയി കണക്കാക്കേണ്ടതാണ്. ഒരേ വംശത്തിൽത്തന്നെ ഈ നാലു വർണ്ണക്കാരും ഉണ്ടായതായിക്കാണുന്നുണ്ട്.

പുരുഷാർത്ഥങ്ങളുടെ പ്രവർത്തനകേന്ദ്രം നാലാശ്രമങ്ങളാണ്. ബ്രഹ്മചര്യാശ്രമത്തിൽ ധർമ്മജ്ഞാനം സമ്പാദിക്കുന്നു. ഗൃഹസ്ഥാശ്രമത്തിൽ അർത്ഥകാമങ്ങൾ നേടിയെടുക്കുന്നു. വാനപ്രസ്ഥത്തിൽ തപസ്സും വ്രതവും മൂലം വൈരാഗ്യം സമ്പാദിക്കുന്നു. വിരക്തി വന്നവൻ സന്ന്യസിച്ച് മുക്തി കൈവരിക്കുന്നു. മുക്തിസാധനമായി, കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നീ നാലുയോഗങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നു.

എല്ലായോഗങ്ങളുടെയും പ്രാപ്യസ്ഥാനം ബ്രഹ്മമാണ്. യജ്ഞമാണ് യോഗത്തിന്റെ പ്രാണൻ. യജ്ഞം അർപ്പണരൂപമാകുന്നു. സകലസാധനകളും ബ്രഹ്മാർപ്പണമായി ചെയ്താൽ

മുക്തി കരഗതമാകും. ബ്രഹ്മത്തിന് രണ്ടു ഭാവങ്ങൾ ഉണ്ട്: ഒന്ന് നിർഗുണം; മറ്റത് സഗുണം. നാലുയോഗങ്ങളിൽ ജ്ഞാന യോഗം നിർഗുണോപാസകന്മാർക്കുള്ളതാണ്. മറ്റുള്ള മാർഗ്ഗ ങ്ങൾ സഗുണബ്രഹ്മത്തിലേയ്ക്കു നയിക്കുന്നു. കർമ്മയോഗം കൊണ്ട് ചിത്തശുദ്ധി ഉണ്ടാകുന്നു. ചിത്തശുദ്ധി ലഭിച്ചാൽ ഒരു വൻ ജ്ഞാനസാധനയ്ക്ക് അർഹനാകും. അതുപോലെ കർമ്മം കൈങ്കര്യമായി – ഈശ്വരസേവനമായി– ചെയ്താൽ ഭക്തി ലഭിക്കും. ഭക്തികൊണ്ട് മുക്തിയും. സ്വസ്വരൂപാനുസന്ധാനം[1] യോഗത്തിന്റെ ആത്മാവായതുകൊണ്ട് അതും ഭക്തിയിൽ ഉൾപ്പെടുത്താം. അങ്ങനെ ജ്ഞാനയോഗവും ഭക്തിയോഗവും മറ്റുയോഗങ്ങളെ പ്രതിനിധാനം ചെയ്യുന്നു.

സന്ന്യാസിക്കു മാത്രമേ മുക്തി ലഭിക്കൂ എന്ന് ശങ്കരാ ചാര്യർ പറയുന്നു:

"വിദുഷഃ ത്യക്തൈഷണസ്യ സ്ഥിതപ്രജ്ഞസ്യ
യതേരേവ മോക്ഷപ്രാപ്തിഃ
ന തു അസന്ന്യാസിനഃ കാമകാമിനഃ"

(ഗീതാഭാഷ്യം 2.70)

ലോകൈഷണ, വിത്തൈഷണ, പുത്രൈഷണ എന്ന ഏഷ ണത്രയം ത്യജിച്ച, വിദ്വാനും (ജ്ഞാനി) സ്ഥിതപ്രജ്ഞനും ആയ സന്ന്യാസിക്കു മാത്രമേ മോക്ഷപ്രാപ്തിയുള്ളൂ. ഇവിടെ ശ്രീശങ്കരൻ സൂചിപ്പിക്കുന്നത് സദ്യോമുക്തിയാണ്. ജീവിച്ചിരിക്കുമ്പോൾ മുക്തന്റെ വ്യക്തിത്വം ബ്രഹ്മത്തിൽ ലയിച്ചുപോകുന്നു. അത് മരണശേഷമുള്ള ക്രമമുക്തിയല്ല. സദ്യോമുക്തി ജ്ഞാനികളുടേതാണ്. നിർഗുണബ്രഹ്മത്തിൽ മുക്തൻ അപ്പോൾത്തന്നെ അവന്റെ വ്യക്തിത്വത്തെ അലിയിച്ചു ചേർക്കുന്നു. സംസാരഭ്രമണവും അതോടെ നശിക്കുന്നു.

സഗുണബ്രഹ്മോപാസകർക്ക് ക്രമമുക്തി ലഭിക്കുന്നു. മര ണശേഷം അവർ സഗുണബ്രഹ്മത്തോട് ഐക്യം പ്രാപിക്കു ന്നു. എങ്കിലും അവരുടെ ജീവന്റെ വ്യക്തിത്വം അസ്തമിക്കു

1 സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ (വിവേകചൂഡാമണി 32) ആത്മാ നുസന്ധാനം ഭക്തി. യോഗത്തിന്റെ സാധനാസാരം ആത്മാനുസന്ധാനം തന്നെ.

ന്നില്ല. ഈശ്വരന്റെ -സഗുണബ്രഹ്മത്തിന്റെ- ആനന്ദത്തിൽ ജീവൻ മഗ്നനാകും. ബ്രഹ്മാനന്ദം കല്പാന്തംവരെ ജീവൻ അനുഭവിക്കും. ഒടുവിൽ ബ്രഹ്മപ്രളയം ഉണ്ടാകുമ്പോൾ ഈശ്വരനോടൊപ്പം മുക്തജീവൻ നിർഗുണബ്രഹ്മത്തിൽ ലയിക്കും. (ത്യാഗീശാനന്ദസ്വാമികളുടെ ഭാഗവതദർശനം പേജ് 115 കാണുക.) അടുത്ത സൃഷ്ടിയിൽ ഈശ്വരനും ജീവനും എല്ലാം വേറെയാണ്. സദ്യോമുക്തിയായാലും ക്രമമുക്തിയായാലും സംസാരവിമോചനം ശാശ്വതമാകുന്നു.

ഏകത്വദർശനം: ഹിന്ദുമതത്തിൽ പല ദേവതകളും ഉപാസനകളും ഉണ്ട്. പക്ഷേ ലക്ഷ്യം ബ്രഹ്മപ്രാപ്തിയാണ്. ബാദരായണഋഷി വേദാന്തസൂത്രത്തിൽ വേദത്തിന്റെ ഏകലക്ഷ്യത്തെ സ്ഥാപിക്കുന്നു. ഏകത്വദർശനമാണ് വേദത്തിന്റെ പൊരുളെന്നു ചർച്ചചെയ്തു നിർണ്ണയിക്കുന്നുണ്ട്.

ഇന്ദ്രം മിത്രം വരുണമഗ്നിമാഹു-
രഥോ ദിവ്യഃസുപർണ്ണോ ഗരുത്മാൻ
ഏകം സദ് വിപ്രാ ബഹുധാ വദന്തി
അഗ്നിം യമം മാതരിശ്വാനമാഹുഃ

(ഋഗ്വേദം 1.164.46)

പരംപൊരുൾ, ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി എന്നിങ്ങനെ വ്യവഹരിക്കപ്പെടുന്നു. ശോഭായമാനമായ ചിറകുകളോടുകൂടി ദിവ്യനായി പ്രകാശിക്കുന്ന ഗരുഡനും അവനാകുന്നു. പരമാർത്ഥവസ്തു ഒന്നേയുള്ളൂ. അഗ്നി, യമൻ, മാതരിശ്വാവ്, വരുണൻ, ഗരുത്മാൻ എന്നിങ്ങനെ തത്ത്വം കണ്ടവർ അവനെ പലപ്രകാരത്തിൽ വർണ്ണിക്കുന്നു. ഋഷികൾക്ക് സത്യം പ്രത്യക്ഷമായത് ഒരേ തരത്തിലല്ല എന്നു സാരം. വിവിധ അനുഭവങ്ങളും ഒരേ വസ്തുവിലേയ്ക്കു വിരൽ ചൂണ്ടുന്നു. ശ്രുതിയുടെ ലക്ഷ്യം ഏകത്വദർശനമാണെന്നു നിസ്സന്ദേഹം വേദാന്തസൂത്രം തെളിയിക്കുന്നു. സത്യം നിർഗുണമായും സഗുണമായും വേദത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഏകത്വദർശനം മതശാസ്ത്രത്തിന് ഹിന്ദുമതത്തിന്റെ നിസ്തുലമായ സംഭാവനയാകുന്നു.

സദാചാരത്തിൽ വിശ്വസിക്കുന്നവനാണ് ഹിന്ദു.

നാവിരതോ ദുശ്ചരിതാത്
നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി
പ്രജ്ഞാനേനൈനമാപ്നുയാത്.

(കഠോപനിഷത്ത്. 2.24)

പാപകർമ്മങ്ങളിൽനിന്നും വിരമിച്ചിട്ടില്ലാത്തവനും, ഇന്ദ്രിയങ്ങളെ അടക്കാത്തവനും, മനസ്സിന്റെ വിഷയാഭിമുഖതയെ ജയിക്കാത്തവനും, ആഗ്രഹങ്ങളിൽനിന്നും നിവർത്തിച്ചു മനഃശാന്തി പ്രാപിക്കാത്തവനും കേവലം ബുദ്ധിപരമായ ജ്ഞാനം കൊണ്ട് ബ്രഹ്മപ്രാപ്തിയുണ്ടാവില്ല. ജ്ഞാനത്തോടൊപ്പം സദാചാരവും ആവശ്യമാണ്.

'ആചാരഹീനം ന പുനന്തി വേദാഃ'

സദാചാരനിഷ്ഠയില്ലാത്തവനെ വേദംപോലും പരിശുദ്ധമാക്കില്ല.

മറ്റൊരു രൂപത്തിൽ ഭഗവദ്ഗീതയും ഇതേ ആശയത്തെ വെളിപ്പെടുത്തുന്നു.

നഹി കല്യാണകൃത് കശ്ചിത് ദുർഗ്ഗതിം താത ഗച്ഛതി.
(ഗീത 6.40)

വത്സ, നന്മ ചെയ്യുന്നവൻ ഒരിക്കലും ദുർഗ്ഗതിയടയില്ല എന്ന് ശ്രീകൃഷ്ണൻ അർജ്ജുനന് ഉറപ്പുകൊടുക്കുന്നു. സദാചാരനിഷ്ഠയിലേയ്ക്ക് മനുഷ്യരെ പ്രേരിപ്പിക്കുന്ന ഒരു മന്ത്രമാണിത്. നിസ്വാർത്ഥസേവനം ഏകത്വദർശനത്തിന് വഴി തെളിക്കുമെന്നത് അറിഞ്ഞിരിക്കേണ്ട മറ്റൊരു കാര്യമാകുന്നു. ഹ്രാസം മരണവും വികാസം ജീവിതവുമാണെന്ന് വിവേകാനന്ദസ്വാമി നിസ്സന്ദേഹം പ്രസ്താവിക്കുന്നു. പരാർത്ഥമായി ചെയ്യുന്ന എല്ലാ സേവനങ്ങളും ആത്മവികാസം അരുളുന്നവയാണ്. സ്വാർത്ഥത ഹൃദയത്തെ ശോഷിപ്പിക്കും. സർവ്വവ്യാപിയായ ഈശ്വരനിൽ വിശ്വസിക്കുന്നവൻ തന്റെ അയൽക്കാരനെ ഒഴിവാക്കുന്നതെങ്ങനെ? അന്തര്യാമിയായ ഭഗവാൻ മറ്റുള്ളവരുടെ ഉള്ള

ത്തിൽനിന്നും വിട വാങ്ങുന്നതെങ്ങനെ? ഹൃദയം വികസിപ്പിച്ച് മറ്റുള്ളവരെയും തന്നെപ്പോലെ കാണുമ്പോൾ ഏകത്വദർശനം സമ്പൂർണ്ണമാകും.

അവതാരം: ധർമ്മത്തിനു ക്ഷീണവും അധർമ്മത്തിന് അമിതമായ വളർച്ചയും ഉണ്ടാകുമ്പോൾ ഈശ്വരൻ അവതരിച്ച് ധർമ്മത്തെ ഉദ്ധരിക്കും എന്ന് ഹിന്ദുക്കൾ വിശ്വസിക്കുന്നു.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.
(ഗീത 4.7)

എപ്പോഴെല്ലാം ധർമ്മത്തിനു കോട്ടം തട്ടുകയും അധർമ്മത്തിന്റെ ശക്തി ഏറുകയും ചെയ്യുന്നുവോ അപ്പോഴെല്ലാം ഞാൻ അവതരിക്കുന്നു എന്നു ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിക്കുന്നു. അവതാരങ്ങൾ ദുഷ്ടദമനവും ശിഷ്ടരക്ഷണവും സാധിക്കുന്നു. ലോകത്തിൽ സമാധാനവും ശാന്തിയും നിലനിർത്തുന്നു.

അവതാരങ്ങൾ അസംഖ്യം ആണെന്നു ഭാഗവതം പറയുന്നു. അവയിൽ പത്തെണ്ണം പ്രധാനം. മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ, പരശുരാമൻ, ശ്രീരാമൻ, ബുദ്ധൻ, ശ്രീകൃഷ്ണൻ, കല്ക്കി. – ഇവയാണ് ദശാവതാരങ്ങൾ. യജ്ഞത്തിന്റെ പേരിൽ പ്രാണിഹിംസ അധികരിച്ചപ്പോൾ ബുദ്ധൻ അവതരിച്ച് അഹിംസ ഏറ്റവും ശ്രേഷ്ഠമായ ധർമ്മമാണെന്നു പ്രഖ്യാപിച്ചു. ബുദ്ധനെ ഒഴിവാക്കി തത്സ്ഥാനത്ത് ബലരാമനെ അവതാരമായി കല്പിക്കുന്നവരും ഉണ്ട്. ബുദ്ധൻ നാസ്തികനായിരുന്നു എന്നാണവരുടെ വാദം. കല്ക്കി വരാനിരിക്കുന്ന അവതാരമത്രെ.

ശിവന് അവതാരം ഇല്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. ഓരോരോ കാര്യങ്ങൾക്കായി സന്ദർഭാനുസാരം ശിവൻ പ്രത്യക്ഷപ്പെടാറുണ്ട്– എല്ലാം ധർമ്മാർത്ഥം.

അസുരന്മാരും ദേവന്മാരും: പുരാണങ്ങളിൽ അസുരന്മാരും ദേവന്മാരും രണ്ടു ചേരികളായി തിരിഞ്ഞ് പരസ്പരം പോരാടുന്നതു കാണാം. ഭഗവദ്ഗീത പതിനാറാം അദ്ധ്യായത്തിൽ

വിവരിക്കുന്ന ദൈവീസമ്പത്തിന്റേയും ആസുരീസമ്പത്തിന്റേയും പ്രതിനിധികളാണവർ. ദേവന്മാർ സദ്ഗുണങ്ങളുടേയും അസുരന്മാർ ദുർഗ്ഗുണങ്ങളുടേയും വിളനിലങ്ങളാണ്. ഈ രണ്ടു തരക്കാർ ലോകത്തിൽ എന്നും ഉണ്ടാവും. നന്മതിന്മകൾക്കു പരസ്പരമുള്ള ശത്രുത്വം സംസാരത്തിന്റെ കൂടെപ്പിറപ്പാണ്.

പുസ്തകങ്ങൾ എത്ര വായിച്ചാലും ഈശ്വരസാക്ഷാത്കാരം ലഭിക്കുകയില്ല. വേദങ്ങൾപോലും ഇക്കാര്യത്തിൽ നിസ്സഹായങ്ങളാണ്. അനുഷ്ഠാനം ആവശ്യമാണ്. നിഷ്കാമകർമ്മം, ഭക്തി, യോഗം, ജ്ഞാനം ഇവ മാർഗ്ഗങ്ങൾ. ഏതെങ്കിലും ഒന്നിനെ മുറുകെപ്പിടിച്ചു സാധനകൾ അനുഷ്ഠിച്ചു സ്വയം മുന്നേറണം. കലിയുഗത്തിനു നാമസ്മരണവും കീർത്തനവും ഭവരോഗത്തിന് കൈകണ്ട ഔഷധമായി ഋഷികൾ കണക്കാക്കുന്നു. ഭക്തന്മാർക്ക് നിത്യപാരായണത്തിന് ചില കീർത്തനങ്ങളും സ്തോത്രങ്ങളും ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിട്ടുണ്ട്. രുചിക്കനുസരിച്ച് വേണ്ടതു തിരഞ്ഞെടുത്ത് നിത്യവും പാരായണം ചെയ്യാം. പരമപുരുഷാർത്ഥമായ മോക്ഷത്തെ ലക്ഷ്യമാക്കി മുന്നോട്ടു നീങ്ങാം.

ഈ ഗ്രന്ഥത്തിന്റെ കൈയ്യെഴുത്തുപ്രതി മുഴുവൻ സ്നേഹപൂർവ്വം വായിച്ച് പിഴകൾ തിരുത്തി, ഉചിതമായ നിർദ്ദേശങ്ങൾ തന്നനുഗ്രഹിച്ച ശ്രീ സിദ്ധിനാഥാനന്ദസ്വാമികളോട് ഗ്രന്ഥകാരനുള്ള അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. സന്ന്യാസപരമ്പരയിൽ സ്വാമികൾ എന്റെ ജ്യേഷ്ഠ-സഹോദരനാണെന്നുള്ളതും പ്രസ്താവ്യമത്രേ.

ശ്രീരാമകൃഷ്ണമഠം, ശ്രീദാനന്ദസ്വാമി,

പുറനാട്ടുകര, 23.4.1987

# ഹിന്ദുമതം - ഒരു ലഘുവീക്ഷണം

## ധർമ്മപരിചയം

### അമ്മ മദാലസ*

അമ്മ കുഞ്ഞുങ്ങളെ പാലൂട്ടി തൊട്ടിലിൽ കിടത്തി താരാട്ടു പാടി ഉറക്കുന്നത് സാധാരണയാണ്. തൊട്ടിൽ ആട്ടുന്നതോടൊപ്പം പിഞ്ചോമനകളുടെ ഭാവിയെക്കുറിച്ച് കാഞ്ചനസ്വപ്നങ്ങൾ കാണുന്നതും വിരളമല്ല. അമ്മയായ മദാലസ ഒരു രാജ്ഞിയാണ്. അവളും തന്റെ ഓമനക്കിടാവിനെ തൊട്ടിലിലിട്ടു താരാട്ടുപാടി. അവളുടെ ഭാവനകൾ ഒന്നു വേറെയാണ്. മകൻ ചക്രവർത്തിയാകണം എന്നു പ്രാർത്ഥിച്ചെങ്കിൽ അഥവാ ഉള്ളത്തിൽ കൊതിച്ചെങ്കിൽ അതിശയിക്കാനില്ല. എന്നാൽ അവളുടെ മനോരഥം തന്റെ ഓമലിനേയും വഹിച്ചുകൊണ്ട് ശാന്തശീതളമായ വേദാന്തശിഖിരങ്ങളിലേയ്ക്കാണു പാഞ്ഞത്. ഭൗതികമായ സുഖത്തിലും ഐശ്വര്യത്തിലും അസ്ഥിരതയും ക്ഷണികത്വവും വിചാരം ചെയ്തറിഞ്ഞ അവൾ പാടിയ പാട്ടുകൾ ജ്ഞാനരസം തുളുമ്പുന്നവായിയരുന്നു. നിഃസ്വാർത്ഥസ്നേഹത്തിന്റെ ഉറവിടമാകുന്നു മാതൃഹൃദയം. മനുഷ്യഹൃദയത്തിൽനിന്നും സ്വാർത്ഥത വെളിയിലേയ്ക്കു പോകുന്ന അതേ കവാടത്തിൽകൂടി ഈശ്വരൻ അകത്തേയ്ക്കു പ്രവേശിക്കുന്നു. മാതൃപ്രേമത്തിൽ ഈശ്വരന്റെ വിഭൂതിയുടെ പ്രതിഫലനം ഓളം വെട്ടുന്നത് അതുകൊണ്ടാണ്. അമ്മയുടെ വികാരതരളമായ ഭാവനകൾ എളുപ്പത്തിൽ കുഞ്ഞിന്റെ ഹൃദയത്തിൽ

* വിശ്വാവസു എന്ന ഗന്ധർവ്വരാജന്റെ പുത്രി മദാലസ. അവളെ കുവലയാശ്വൻ എന്ന രാജകുമാരൻ വേട്ടു. രാജകുമാരന് ഋതദ്ധ്വജൻ എന്ന മറ്റൊരു പേരും ഉണ്ടായിരുന്നു..

പതിയും. മദാലസയുടെ പാട്ടുകളിൽക്കൂടി ആദ്ധ്യാത്മിക ജ്ഞാനം ശിശുവിന്റെ ഹൃദയത്തിൽ വേരൂന്നി.

'നീ ശുദ്ധനാണ്. ബുദ്ധനാണ്. മുക്തനാണ്. ചൈതന്യ മാണ്. പഞ്ചഭൂതസംഘാതമായ ദേഹം നീയല്ല. പഞ്ചേന്ദ്രിയ ങ്ങൾ നീയല്ല. വിഷയങ്ങൾ നീയല്ല. അവ നിന്റേതല്ല. നീ നിർല്ലേപനാണ്. ബന്ധമില്ലാത്ത നിനക്കു ബന്ധുക്കൾ എവിടെ? ഭോഗങ്ങൾ ദുഃഖാന്തങ്ങളാണ്. നീ വിരക്തനാകൂ! ആത്മസ്വരൂപത്തെ അറിയൂ! സംസാരം ത്യജിക്കൂ! മുക്തനാകൂ! 'ത്യജധർമ്മമധർമ്മം ച ഉഭേ സത്യാനൃതേ ത്യജ; ഉഭേ സത്യാ നൃതേ ത്യക്ത്വാ യേന ത്യജസി തത്ത്യജ' ധർമ്മത്തേയും അധർമ്മത്തേയും ത്യജിക്കൂ. സത്യവും അസത്യവും ത്യജി ക്കൂ. സത്യത്തേയും അസത്യത്തേയും ത്യജിച്ചശേഷം എല്ലാ റ്റിനേയും ത്യജിച്ച 'അഹ'ത്തേയും ത്യജിക്കൂ. ഞാൻ ത്യജിച്ചു എന്ന 'അഹ'ത്തേയും ത്യജിക്കൂ. നിത്യശുദ്ധബുദ്ധമുക്തസ്വ ഭാവത്തോടുകൂടിയവനാണ് നീ. നീ എന്തിനു കരയണം?'

ഇങ്ങനെയുള്ള താരാട്ടുപാട്ടുകളിൽക്കൂടി ആത്മജ്ഞാനം മക്കൾക്കു പകർന്നു കൊടുത്ത് അവരെ മദാലസ സംസാ രമുക്തരാക്കിത്തീർത്തു. മാതാവിന്റെ മധുവാണി മതത്തിന്റെ മധുരസരണി.

(ഈ കഥ മാർക്കണ്ഡേയപുരാണത്തിൽ 23-ാം അദ്ധ്യാ യത്തിൽ കാണാം.)

## ഹിന്ദുമതമഹാജനനി

മദാലസ തന്റെ സന്താനങ്ങൾക്ക് ആത്മോപദേശം ചെയ്ത തുപോലെ വിശ്വപ്രജകൾക്ക് ആത്മസാക്ഷാത്കാരത്തിനുള്ള വിവിധ മാർഗ്ഗങ്ങൾ കാട്ടിക്കൊടുത്ത വിശ്വമഹാജനനിയാണ് ഹിന്ദുമതം. ജന്മജന്മാന്തരങ്ങളായി കുന്നുകൂടിയിട്ടുള്ള അജ്ഞാനപടലത്തെ നിശിതമായ വിചാരഖഡ്ഗം കൊണ്ട് വെട്ടിനീക്കി തത്സ്ഥാനത്ത് ജ്ഞാനസൂര്യനെ പ്രതിഷ്ഠിച്ച് ജന്മസാഫല്യം കൈവരുത്തുന്ന ജ്ഞാനമാർഗ്ഗം ഹിന്ദുമതത്തിന്റെ

പ്രത്യേകതയാണ്.

മനുഷ്യനും മനുഷ്യനുമായുള്ള ബന്ധത്തിനു ഭാവശുദ്ധി വരുത്തിയാൽ ഈശ്വരാരാധനയ്ക്കു യോഗ്യമായ ഭാവമായി ച്ചമയും എന്ന് ഭക്തിമാർഗ്ഗം പഠിപ്പിക്കുന്നു.

ചന്ദ്രികയ്ക്ക് പരിമളം പൂശിയാലെന്നപോലെ ചേതോഹാരിണിയാണ് ഭക്തി.

അന്തര്യാമിയായ പരമാത്മാവിനെ യമനിയമാദി തപശ്ച ര്യകൾകൊണ്ട് തന്റെ ഉള്ളത്തിൽത്തന്നെ ദർശിക്കാൻ പഠിപ്പിക്കുന്ന രാജയോഗം ഹൈന്ദവപാരമ്പര്യത്തിൽമാത്രം കാണുന്ന സാധനാപദ്ധതിയാകുന്നു.

കൂടാതെ അനാസക്തിയോഗംകൊണ്ടും സംസാരബന്ധം അറുക്കാൻ ഏവരേയും ഹിന്ദുമതം ആഹ്വാനം ചെയ്യുന്നു. ഇങ്ങനെ രുചിഭേദമനുസരിച്ച് ഓരോരുത്തനും തിരഞ്ഞെടുക്കാവുന്ന വിവിധമാർഗ്ഗങ്ങളെ നിരത്തിവെച്ച് മാലോകരെ മുക്തിമാർഗ്ഗത്തിലേയ്ക്കു ക്ഷണിക്കുന്ന ഹിന്ദുമതം ലോകഹിതം ആചരിക്കുന്ന മഹാജനനിയാകുന്നു. മനുഷ്യപ്രകൃതിയെ മുഴുവൻ ഈ നാലുമാർഗ്ഗങ്ങളിൽ ഒതുക്കിനിർത്താവുന്നതേയുള്ളൂ. ലോകജനനി എന്ന പേരിന് അനുരൂപമായ ഒരു പ്രാർത്ഥനയും ഹിന്ദുമതം അവതരിപ്പിക്കുന്നു. 'ലോകാഃ സമസ്താഃ സുഖിനോ ഭവന്തു' –മാലോകരെല്ലാം സുഖസമ്പന്നരാകട്ടെ! ഹിന്ദുമതത്തിന് ലോകംമുഴുവനും പ്രവർത്തനരംഗം ആണ്. മാനവരാശി അനുയായികൾ, മുക്തി പരമലക്ഷ്യം. മനുഷ്യന്റെ ആദ്ധ്യാത്മികോന്നതി ലക്ഷ്യമാക്കിക്കൊണ്ടു പ്രവർത്തിച്ച ഹിന്ദുമതം ഭാരതത്തിന്റെ നാലതിരുകൾക്കുള്ളിൽ ഒതുങ്ങിനിന്നില്ല. അയൽരാജ്യങ്ങളിലും വിദൂരദേശങ്ങളിലും അതിന്റെ കിരണങ്ങൾ വെളിച്ചം പരത്തി തദ്ദേശവാസികളെ പ്രബുദ്ധരാക്കി. പഴയകാലങ്ങളിൽ സമാധാനത്തിന്റേയും ശാന്തിയുടേയും സന്ദേശങ്ങൾ വഹിച്ചുകൊണ്ട് വിദൂരദേശങ്ങളിലേയ്ക്കു മതപ്രചാരകന്മാർ കടന്നുചെന്നു. ചിലപ്പോൾ വ്യാപാരലക്ഷ്യത്തോടുകൂടി ഭാരതത്തിൽ വന്ന വിദേശീയർ ഭാരതസംസ്കൃതിയുടെ,

സന്ദേശവാഹകരായും പ്രവർത്തിച്ചിട്ടുണ്ട്. വിദേശങ്ങളിൽ ആദ്ധ്യാത്മികപാരമ്പര്യങ്ങൾ രൂപംകൊള്ളുന്നതിന് അനേകം നൂറ്റാണ്ടുകൾക്കുമുമ്പുതന്നെ ഭാരതത്തിൽ അത് സുസ്ഥിതിയാർജിച്ചിരുന്നു എന്നത് ചരിത്രസത്യമാണ്. പുരാവസ്തുഗവേഷകന്മാർ മെക്സിക്കോ, അഫ്ഘാനിസ്ഥാൻ, സൈബീരിയാ മുതലായ സ്ഥലങ്ങളിൽ ഹൈന്ദവസംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. അറേബ്യൻ രാജ്യങ്ങളിലും ഹൈന്ദവസംസ്കാരം ഒരു കാലത്ത് സ്വാധീനം ചെലുത്തിയിരുന്നു എന്നുള്ളതിന് തെളിവുകൾ ലഭിച്ചിട്ടുണ്ട്. ജാവാ, ബാലി, സുമാട്രാ മുതലായ വിദൂരപൂർവ്വദേശങ്ങളിൽ ഹൈന്ദവക്ഷേത്രങ്ങളും രാമായണം മുതലായ ഇതിഹാസകഥകളും നിലവിലുണ്ട്. ശ്രീലങ്കയുടെ കാര്യം പറയാനില്ല. മലേഷ്യായിലും അതുതന്നെ അവസ്ഥ. ചീനയിലും ജപ്പാനിലും ഹൈന്ദവസംസ്കൃതിയുടെ മുദ്രകൾ മായാതെ കിടപ്പുണ്ട്.

ഈശ്വരസാക്ഷാത്കാരത്തിന് നാലു മാർഗ്ഗങ്ങൾ ഹിന്ദുമതം അവതരിപ്പിക്കുമ്പോൾ ഇതരമതങ്ങൾ ഭക്തിയിലും പ്രായശ്ചിത്തത്തിലും ഒതുങ്ങിക്കഴിയുന്നു. കൂടുതൽ വളരാൻ അവയ്ക്കു കഴിഞ്ഞിട്ടില്ല. അവരുടെ ഏകദൈവവാദം ഇതരമതസ്ഥരെ ഒഴിച്ചുനിർത്തുന്ന ഒന്നായതുകൊണ്ട് പൂർണ്ണവളർച്ച വരാത്തതാണെന്നു പറയേണ്ടിയിരിക്കുന്നു. അവ പ്രത്യേകജനതകളുടെ ആവശ്യങ്ങളെ മാത്രമേ ലക്ഷ്യമാക്കുന്നുള്ളൂ.

ഹിന്ദുമതത്തിലെ ബ്രഹ്മം കാലദേശാവധികളെ അതിവർത്തിച്ചു സ്ഥിതി ചെയ്യുന്നു. നിരാകാരവും നിർഗുണവും ആയതുകൊണ്ട് അപ്രതിരോധ്യമായ വ്യാപ്തി ബ്രഹ്മത്തിനുണ്ട്. എല്ലാ ദൈവസങ്കല്പങ്ങളേയും ഉൾക്കൊള്ളാനുള്ള വിശാലത അതിനു സ്വായത്തമാണ്. നിരാകാരനിർഗുണബ്രഹ്മം മനുഷ്യന്റെ പ്രാർത്ഥനകളേയും പൂജാദികളേയും സ്വീകരിച്ച് അവനെ അനുഗ്രഹിക്കാൻവേണ്ടി സാകാരസഗുണമായി രൂപംകൊള്ളുന്നു എന്ന വീക്ഷണം ഹിന്ദുമതത്തിന്റെ മാനുഷികവശത്തെ കാട്ടുന്നു. -- ഈശ്വരന്റെ മനുഷ്യപ്രേമത്തെ വിളിച്ചോതുന്നു. അതില്ലെങ്കിൽ മനുഷ്യനും ഈശ്വരനും തമ്മിലുള്ള

വിടവ് നികത്താനാവില്ല. ഹിന്ദുമതത്തിന്റെ കർമ്മസിദ്ധാന്തവും പുനർജന്മാവാദവും ലോകത്തിലെ അസമത്വങ്ങൾക്കുള്ള തികഞ്ഞ സമാധാനമാണ്. എങ്ങനെ നോക്കിയാലും ഹിന്ദു മതം മതമഹാജനനിയാണെന്നുള്ളത് ചിന്തകന്മാർക്കു ബോദ്ധ്യ മാകുന്ന ഒരു പരമാർത്ഥമാണ്.

# ഹിന്ദു

ഹിന്ദുക്കളുടെ മതം സനാതനധർമ്മം, അതുതന്നെ ഹിന്ദു മതം. സനാതനങ്ങളായ തത്ത്വങ്ങളെ പ്രതിപാദിക്കുന്നതുകൊണ്ട് സനാതനധർമ്മം എന്ന പേരുവന്നു. സനാതനധർമ്മത്തിന് ഹിന്ദുമതം എന്ന പേര് എങ്ങനെ വന്നു, ആരു നൽകി, എന്ന ചോദ്യങ്ങൾക്ക് സർവ്വസമ്മതമായ സമാധാനം ഇന്നും ലഭിച്ചി ട്ടില്ല. സിന്ധുനദിക്കിപ്പുറമുള്ള സ്ഥലം ഹിന്ദുസ്ഥാനമെന്നും, ഇവിടെയുള്ള ജനതയുടെ ആചാരവിശ്വാസങ്ങൾ ഹിന്ദുമതം എന്നും വിദേശീയർ പറഞ്ഞുവന്നു. വിവേകാനന്ദസ്വാമികൾ ഈ അഭിപ്രായത്തോട് യോജിക്കുന്നുണ്ട്. ഏതായാലും ഹിന്ദു മതം വളരെ പഴക്കമുള്ള ഒന്നാണ്. ഈ മതത്തിന്റെ പ്രമാ ണഗ്രന്ഥമായ വേദത്തിന് അയ്യായിരം വർഷംമുതൽ പതിനാ യിരം വർഷംവരെ പഴക്കമുള്ളതായി ഗവേഷകന്മാർ അഭിപ്രാ യപ്പെടുന്നു. ഇന്നു ഭാരതത്തിൽ കാണുന്ന സ്വദേശീയവും വിദേശീയവുമായ മറ്റു മതങ്ങൾ എല്ലാം ഹിന്ദുമതത്തിനു ശേഷം ഉണ്ടായിട്ടുള്ളവയാണ്.

ആരാണ് ഹിന്ദു? ഈ ചോദ്യത്തിന് ഒറ്റ വാക്യത്തിൽ ഉത്തരം പറഞ്ഞാൽ പുരുഷാർത്ഥങ്ങളിൽ വിശ്വസിക്കുന്നവൻ ഹിന്ദു എന്നായിരിക്കും. ആചാരംകൊണ്ടും വിചാരംകൊണ്ടും ഹിന്ദുവിനെ അറിയണം. സനാതനമൂല്യങ്ങളെ ആരായുന്നവൻ ഹിന്ദു. വേദത്തെ പ്രമാണഗ്രന്ഥമായി വിശ്വസിക്കുന്നവൻ ഹിന്ദു. പ്രപഞ്ചത്തിന്റെ സൃഷ്ടി-സ്ഥിതി-സംഹാരകർത്താവായ ഈശ്വരനിൽ വിശ്വസിക്കുന്നവൻ ഹിന്ദു. ആത്മാവിന്റെ ദിവ്യത്വത്തിൽ വിശ്വസിക്കുന്നവൻ ഹിന്ദു. പുനർജന്മത്തിൽ വിശ്വസിക്കുന്നവൻ ഹിന്ദു. ആഗമതന്ത്രവിധിപ്രകാരമുള്ള

ആരാധനാസമ്പ്രദായത്തിൽ വിശ്വസിക്കുന്നവൻ ഹിന്ദു. സപ്ത ഗംഗകൾ എന്നറിയപ്പെടുന്ന ഗംഗ, യമുന, സരസ്വതി, നർമ്മ ദ, സിന്ധു, ഗോദാവരി, കാവേരി എന്നീ മഹാനദികളെ പുണ്യ തീർത്ഥങ്ങളായി കരുതുന്നവൻ ഹിന്ദു.

'അയോദ്ധ്യാ, മഥുരാ, മായാ, കാശീ, കാഞ്ചീ
അവന്തികാ, പുരീ ദ്വാരവതീ ചൈവ
സപ്തൈതേ മോക്ഷദായികാഃ'

അയോദ്ധ്യ, മഥുരാ (ഉത്തരമഥുര), മായാ (ഹരിദ്വാരം), കാശീ, കാഞ്ചീപുരം, അവന്തികാ, ദ്വാരകാപുരി ഇവ ഏഴും മോക്ഷ ധാമങ്ങളായി കരുതുന്നവൻ ഹിന്ദു. പഞ്ചമഹാഭൂതലിംഗങ്ങൾ എന്നു പ്രസിദ്ധമായ കാളഹസ്തി (വായുലിംഗം), തിരുവണ്ണാ മല (അഗ്നിലിംഗം), ജംബുകേശ്വരം (ശ്രീരംഗത്തിനടുത്തുള്ള തിരുവാനൈകാവ്--അപ്ലിംഗം) കാഞ്ചീ ഏകാംബരേശ്വരം മൃത്ലിംഗം--ചിതൽപുറ്റുപോലെ കാണപ്പെടുന്ന 'മൃത്ലിംഗം', ചിദംബരം (ആകാശലിംഗം) എന്നീ പുണ്യക്ഷേത്രങ്ങളിൽ ആരാ ധന ചെയ്യുന്നവൻ ഹിന്ദു.

'യദ്യദ് വിഭൂതിമത് സത്ത്വം ശ്രീമദൂർജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോƒംശസംഭവം.'
(ഭഗവദ്ഗീത 10.41)

'അസാധാരണമായ ഐശ്വര്യമോ, തേജസ്സോ, ഊർജ്ജ സ്വലതയോ ഉള്ള ആവിർഭാവങ്ങളെല്ലാം എന്റെ തേജസ്സിന്റെ ഒരംശംകൊണ്ടുണ്ടായവയാണെന്നു നീ അറിയുക.' എന്ന ശ്രീകൃഷ്ണന്റെ അർജ്ജുനനോടുള്ള ഉപദേശത്തിനനുസരിച്ച് മഹത്ത്വവും പ്രഭാവവുമുള്ളവയെല്ലാം ഈശ്വരന്റെ വിഭൂതി കളായി കാണുന്നവൻ ഹിന്ദു.

അഹിംസ, സത്യം, അക്രോധം, ത്യാഗം, ശാന്തി, അസൂ യാരാഹിത്യം, ദയ, ദാനം, ദമം, ശൗചം, അഹംകാരമില്ലായ്മ മുതലായ സദ്ഗുണങ്ങളെ പോഷിപ്പിക്കുന്ന ധർമ്മചര്യയോടു കൂടിയവൻ ഹിന്ദു. ഇങ്ങനെ ഹിന്ദുവിന്റെ ലക്ഷണം പറഞ്ഞാൽ ഒടുങ്ങുകയില്ല. ഇവയ്ക്കെല്ലാം ആധാരമായ വേദത്തിൽ

വിശ്വസിക്കുന്നവൻ ഹിന്ദുവാണ്. അവൻ ആസ്തികനാണ്.

അനേകം ദേവതകളിലും, സമ്പ്രദായങ്ങളിലും വിശ്വസിക്കുന്ന ഹിന്ദു ഏകദൈവത്തിൽ വിശ്വസിക്കുന്നവനാണോ എന്ന ചോദ്യം ഇവിടെ സംഗതമാകുന്നു.

ഹിന്ദുവിന്റെ ഏകദൈവം പരബ്രഹ്മം ആണ്. മറ്റുള്ള ദേവതകളെല്ലാം ബ്രഹ്മത്തിന്റെ ആവിർഭാവങ്ങളത്രേ. അതുപോലെ ഹിന്ദുവിന്റെ പ്രമാണഗ്രന്ഥം വേദം, മറ്റു മതങ്ങൾക്കെല്ലാം പ്രവാചകന്മാരുണ്ട്. ക്രിസ്തുമതം, ഇസ്ലാം മതം, ബുദ്ധമതം മുതലായ മതങ്ങൾക്ക് ഓരോരോ പ്രവാചകന്മാരുണ്ട്. അവർ മതസ്ഥാപകന്മാരാണ്.

ഹിന്ദുമതത്തിന്റെ പ്രവാചകനോ? മന്ത്രദ്രഷ്ടാക്കളായ അനേകം ഋഷികളാണ് ഹിന്ദുമതത്തിലെ പ്രവാചകന്മാർ. മനനംകൊണ്ടും തപസ്സുകൊണ്ടും അദ്ധ്യാത്മജ്ഞാനദീപം കണ്ടെത്തിയവരാണ് ഋഷികൾ. മന്ത്രരൂപത്തിലാണ് ഋഷികളുടെ ദർശനം. മന്ത്രങ്ങളെ സാക്ഷാത്കരിച്ച ഋഷികളുടെ അനുഭവസമ്പത്താണ് വേദസംഹിതകൾ. വേദത്തിന്റെ ഉള്ളടക്കമാണ് സംഹിതകൾ. അവ ദിവ്യമന്ത്രങ്ങളാണ്. പക്ഷേ അവ ഋഷികൾ എഴുതിയവയല്ല. വേദം അപൗരുഷേയം ആണ്. ദിവ്യമായ വെളിപാടുകളാണവ. അതുകൊണ്ട് ആത്യന്തികവിശകലനത്തിൽ വേദം ഈശ്വരപ്രോക്തമാകുന്നു. അങ്ങനെ ഹിന്ദുമതത്തിന്റെ പ്രവാചകൻ ഈശ്വരൻതന്നെ.

ഹിന്ദുമതത്തിന് അഴിവില്ലാത്ത –ശാശ്വതമായ– അടിസ്ഥാനമാണുള്ളത്. അതിന്റെ തായ്‌വേര് ബ്രഹ്മം ആകുന്നു. ബ്രഹ്മമൂലത്തിൽനിന്നും പ്രവഹിച്ച വെളിപാടുകൾ പല ദ്രഷ്ടാക്കളിൽക്കൂടി പിരിഞ്ഞൊഴുകി മനുഷ്യരാശിയെ ഒന്നടങ്കം അനുഗ്രഹിക്കുന്ന വിയദ്ഗംഗയായി പരിലസിക്കുന്നു. ബ്രഹ്മരസമാണതിന്റെ വറ്റാത്ത ഉറവ. അതിനെ പാനം ചെയ്യുന്നവൻ ജന്മസാഫല്യം കൈവരിക്കുന്നു. ഇങ്ങനെ പല ശാഖകളോടുകൂടിയ വേദത്തെ പ്രമാണഗ്രന്ഥമായും, മന്ത്രദ്രഷ്ടാക്കളെ ഋഷികളായും, അനവധി ദേവീദേവന്മാരെ ഉപാസനാമൂർത്തികളാ

യും, സ്വീകരിച്ച് ബൃഹത്തായി വളർന്നിട്ടുള്ള ഹിന്ദുമതമഹാജനനനി ലോകകല്യാണം ആചരിക്കുന്നു എന്ന് നിഃശങ്കം പ്രസ്താവിക്കാം. ലോകത്തിലുള്ള സകല മതസങ്കല്പങ്ങൾക്കും മൂലസ്ഥാനം വേദമാണ്. വേദത്തിലില്ലാത്ത അദ്ധ്യാത്മജ്ഞാനദീപം ഒന്നുംതന്നെ എങ്ങും ഇല്ല എന്നത് ഒരു പരമാർത്ഥം മാത്രമാണ്. വേദത്തിലെ ദേവതകൾ ഉപാസനാമൂർത്തികളാണ്. ദേവതകൾ പില്ക്കാലത്ത് ഇഷ്ടദേവതാ സങ്കല്പത്തിനു ബീജാവാപം ചെയ്തു. ഏകദൈവം ബ്രഹ്മമാണെന്നും ഉപാസനാമൂർത്തികൾ ഏകത്വത്തിലേയ്ക്കുള്ള വഴികാട്ടികളാണെന്നും മറക്കാൻ പാടില്ല.



# വേദമൂലം

## വേദം

വേദം ഹിന്ദുമതത്തിന്റെ മൗലികപ്രമാണം ആകുന്നു. വേദത്തിന്റെ വിഷയം അദ്ധ്യാത്മജ്ഞാനം. അദ്ധ്യാത്മജ്ഞാനദർശനത്തിന്റെ തായ്‌വേര് വേദം ആണ്. അറിയുക എന്നർത്ഥമുള്ള 'വിദ്' ധാതുവിൽനിന്നും ആണ് വേദം എന്ന വാക്കിന്റെ ഉദ്ഭവം. വേദ്യതേ അനേന ഇതി – ബ്രഹ്മതത്ത്വം ഇതിനാൽ (വേദത്തിനാൽ) അറിയപ്പെടുന്നു. അല്ലെങ്കിൽ വേദയതി – തത്ത്വം ബോധിപ്പിക്കുന്നു – എന്നും അർത്ഥം പറയാം. സമാഹിതചിത്തന്മാരായ ഋഷികൾ ദർശിച്ചത് അല്ലെങ്കിൽ കണ്ടത് ആണ് വേദം. വേദം ഋഷികളുടെ സാക്ഷാൽകാരം, ആത്മാനുഭൂതി. വേദം മന്ത്രരൂപത്തിലാണ് ഋഷികൾ കണ്ടത്. 'മന്ത്രദ്രഷ്ടാര ഋഷയഃ' മന്ത്രം ദർശിച്ചവർ ഋഷികൾ എന്ന നിർവചനം അങ്ങനെ ഉണ്ടായി. ഋഷികൾ മന്ത്രദ്രഷ്ടാക്കളാണ്. മന്ത്രത്തെ – വേദത്തെ – സ്രഷ്ടിച്ചവരല്ല. സനാതനമായ വേദമന്ത്രങ്ങൾ അവർ സാക്ഷാത്കരിച്ചു. 'സമ്യഗപരോക്ഷാനുഭവ'മാണ് വേദമെന്നു സായണൻ.

"ആജൻഹവൈ പൃശ്നീം സ്തപസ്യമാനാൻ ബ്രഹ്മ
സ്വയംഭ്വഭ്യാനർഷത്തദൃഷയോ൨ഭവൻ."

(തൈത്തരീയ ആരണ്യകം. 2.9.9)

സ്വയംഭൂവായ ബ്രഹ്മം (വേദം) തപസ്വികളായ മുനിമാരെ അർഷിക്ക (പ്രാപിക്ക)യാൽ അവർ ഋഷികളായി. അനാദിയായ വേദം സ്വയം, തപസ്വികളായ മുനിമാരെ പ്രാപിച്ചു. അവർ ദർശിച്ചു, സാക്ഷാത്കരിച്ചു.

ഋഷിമാർ സാക്ഷാത്കരിച്ച വേദമന്ത്രങ്ങൾക്കു 'ഋക്കു'കൾ എന്നു പേർ. ഋക്കുകളുടെ സമാഹാരമാണ് വേദസംഹിത. മന്ത്രങ്ങൾ മനനം ചെയ്യാനുള്ളതാണ്. മനനം ചെയ്ത് ബ്രഹ്മതത്ത്വം

സാക്ഷാത്കരിക്കാനുള്ള മന്ത്രങ്ങളുടെ സമാഹാരമാണ് 'സംഹിത.' സംഹിതാമന്ത്രങ്ങൾക്ക് ഋഷി, ദേവതാ, ഛന്ദസ്സ് ഇവ മൂന്നും ഉണ്ടായിരിക്കും. മനുതേ അനേന ഇതി മന്ത്രം. ധ്യാനത്തിനുതകുന്ന സാധനം മന്ത്രം. മന്ത്രത്തിന്റെ ദ്രഷ്ടാവുതന്നെ അതിന്റെ ഋഷി. ഏതു ദേവതയെ, ഉദ്ദേശിച്ചു മന്ത്രം പ്രയോഗിക്കപ്പെടുന്നുവോ ആ ദേവതതന്നെ മന്ത്രത്തിന്റെ ദേവത. മന്ത്രേണ ദ്യോതതേ ഇതി ദേവ. മന്ത്രംകൊണ്ടു വെളിപ്പെടുന്നത് ദേവത. മന്ത്രം പദ്യരൂപത്തിലായതുകൊണ്ട് അതിന്റെ രചനയിൽ വൃത്തനിയമങ്ങൾ കാണും. മന്ത്രങ്ങളുടെ വൃത്തത്തിന് ഛന്ദസ്സ് എന്നു പേർ. ഉദാഹരണത്തിന് - ഗായത്രീമന്ത്രത്തിന്റെ ദേവത സവിതാ. ഋഷി വിശ്വാമിത്രൻ. ഛന്ദസ്സ് ഗായത്രീ. ഗായത്രീമന്ത്രം ഋഗ്വേദം 3-62-10 ൽ കാണാം. ഋഷി, ദേവത, ഛന്ദസ്സ് - ഇവ അറിഞ്ഞുവേണം വേദം പഠിക്കാൻ എന്ന വിശ്വാസം വൈദികരുടെ ഇടയിൽ ഉണ്ട്. ഋഷി, ഛന്ദസ്സ്, ദേവത ഇവയ്ക്ക് ഏകരൂപതയുള്ള മന്ത്രങ്ങളെ 'സൂക്തം' എന്ന പേരിൽ ഒന്നിച്ചു ചേർക്കപ്പെടും. പുരുഷസൂക്തം, ശ്രീസൂക്തം, നാസദീയസൂക്തം മുതലായവ ഇപ്രകാരം തൊടുത്തിട്ടുള്ള മന്ത്രഹാരമാണ്. ഛന്ദോബദ്ധമായ മന്ത്രങ്ങൾക്ക് ഉദാത്തം, അനുദാത്തം, സ്വരിതം എന്ന സ്വരനിയമം ഉണ്ട്. വേദോച്ചാരണത്തിൽ സ്വരശുദ്ധിയില്ലെങ്കിൽ വിപരീതഫലം ഉണ്ടാകുമെന്നു വൈദികർ ഭയപ്പെടുന്നു. ഉദാഹരണം:

ത്വഷ്ടാവ് ഇന്ദ്രനെ കൊല്ലാൻവേണ്ടി ഒരു ഹോമം ചെയ്തു. 'ഇന്ദ്രശത്രോ വർദ്ധസ്വ' എന്ന മന്ത്രമാണ് ഹോമത്തിനുപയോഗിച്ചത്. അവസാനത്തെ പദത്തെ ഉദാത്തസ്വരത്തിൽ ഉച്ചരിക്കേണ്ടതിനു പകരം ആദ്യത്തെ പദത്തെ ഉദാത്തസ്വരത്തിൽ തെറ്റായി ഉച്ചരിച്ചു. വിപരീതഫലം ഉണ്ടായി. ഹോമാഗ്നിയിൽനിന്നും ഉയർന്നുവന്ന വൃത്രാസുരന്റെ നാശത്തിൽ കാര്യം കലാശിച്ചു. സ്വരത്തിന് അത്രകണ്ടു പ്രാധാന്യം ഉണ്ട്. വേദത്തിന്റെ ശക്തി ഓത്തിലാണ് അർത്ഥത്തിലല്ല എന്നാണ് വൈദികപക്ഷം. അർത്ഥം മനസ്സിലാക്കാതെ വേദം ഓതിയ ജനതയ്ക്ക് കാലക്രമത്തിൽ വേദത്തിൽ അശ്രദ്ധയുണ്ടാകാൻ ഇടയായി,

വിദ്യാർത്ഥികളുടെ അലക്ഷ്യഭാവം കാരണം പല വേദശാഖകളും കാലാന്തരത്തിൽ നഷ്ടപ്പെട്ടു.* വേദം വെളിപാടായതുകൊണ്ട് സ്വതസിദ്ധമെന്നു വരുന്നു. അതുകൊണ്ടുതന്നെ വേദം അപൗരുഷേയവും. വേദം ആരും എഴുതി ഉണ്ടാക്കിയതല്ല – സ്വയം വെളിപ്പെട്ട സനാതനതത്ത്വങ്ങളാണ്. ശ്രുതി, ആമ്നായം, ആഗമം, നിഗമം, ശബ്ദം, ബ്രഹ്മം, ഛന്ദസ്സ് എന്ന പേരുകളും വേദത്തിനുണ്ട്. അനാദികാലംമുതൽ ഗുരുവിൽനിന്നു ശ്രവിച്ച് ശിഷ്യൻ ഹൃദിസ്ഥമാക്കിവന്നതുകൊണ്ടു വേദത്തിന് ശ്രുതി എന്ന പേർ നിലവിൽവന്നു. വേദം ബ്രഹ്മസ്വരൂപമാണ്. ബ്രഹ്മാവിന്റെ മുഖത്തിൽനിന്നും വേദം നിർഗ്ഗളിച്ചു എന്നു പുരാണം. യജ്ഞപുരുഷനിൽനിന്നും വേദം ഉണ്ടായി എന്നു പുരുഷസൂക്തം (ഋഗ്വേദം 10.90). ബ്രഹ്മജ്ഞാനത്തിന്റെ മൂലസ്രോതസ്സായ വേദം ഈശ്വരനിൽനിന്നും വെളിപ്പെടുകയും അത് തപസ്വികളായ ഋഷീശ്വരന്മാർ സാക്ഷാത്കരിക്കയും ചെയതു എന്നത് സ്പഷ്ടം. സാക്ഷാത്കാരം ശ്രവണം മൂലവുമാകാം.

കർമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്ന് വേദത്തിന് മൂന്നു ഭാഗങ്ങൾ. കർമ്മപ്രധാനമായ യജ്ഞങ്ങളേയും, അവയിൽ മന്ത്രങ്ങളുടെ വിനിയോഗത്തേയും പ്രതിപാദിക്കുന്ന ഭാഗം കർമ്മകാണ്ഡം, വിധിനിഷേധരൂപമാണ് കർമ്മകാണ്ഡം. ഇന്ന കർമ്മം ചെയ്യണം എന്നു ശാസിക്കുന്നത് 'വിധി'. ഇന്നതു ചെയ്യരുതെന്ന് വിലക്കുന്നത് 'നിഷേധം'. 'ജ്യോതിഷ്ടോമേനസ്വർഗ്ഗകാമോ യജേത'. സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവൻ ജ്യോതിഷ്ടോമം ചെയ്യണം എന്നത് വിധി. 'ന കളഞ്ജം ഭക്ഷയേത്', വിഷലിപ്തമായ ശരംകൊണ്ട് വധിക്കപ്പെട്ട മൃഗത്തിന്റെ മാംസം ഭക്ഷിക്കരുത് എന്ന ശാസനം നിഷേധം. ഇപ്രകാരമുള്ള വിധിനിഷേധങ്ങൾകൊണ്ട് വേദത്തിന്റെ യജ്ഞപ്രാധാന്യത്തെ കർമ്മകാണ്ഡം സ്ഥാപിക്കുന്നു.

* അവരദൗർബ്ബല്യാദ് വിദ്യമാന ഏവ അർത്ഥഃ പ്രമാദാലസ്യാദിഭിഃ ന ജ്ഞായതേ. (സായണ) അർത്ഥമില്ലാത്ത ഒരു ഭാഗവും വേദത്തിൽ ഇല്ല. പിൻതലമുറകളുടെ അലസതയും ബുദ്ധിക്കുറവും കാരണം മനസ്സിലാകാതെ പോയി.

ദേവതാരാധനാപരമായ വിഭാഗം ഉപാസനാകാണ്ഡം. ആത്മതത്ത്വപ്രതിപാദകമായ ഭാഗം ജ്ഞാനകാണ്ഡം. ഉപനിഷത്തുകളാണ് ജ്ഞാനകാണ്ഡത്തിനാധാരം.

വേദത്തിന് സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത് എന്ന് മറ്റൊരു വിഭജനം കൂടിയുണ്ട്. വേദത്തെ ജീവിതത്തോടടുപ്പിക്കുമ്പോൾ ഈ ഉൾപ്പിരിവ് സംഗതമാകുന്നു. നാലാശ്രമങ്ങളേയും സ്പർശിക്കുന്ന ഒരു വിഭജനമാണിത്. ബ്രഹ്മചര്യാശ്രമം സംഹിതാഭ്യാസത്തിനുള്ള കാലമാണ്. മന്ത്രങ്ങളേയും ദേവതകളേയും സംബന്ധിച്ച ജ്ഞാനം ബ്രഹ്മചാരി സംഹിതാഭ്യാസംകൊണ്ട് ഗ്രഹിക്കുന്നു. വേദമന്ത്രങ്ങളുടെ യജ്ഞവിനിയോഗം ബ്രാഹ്മണം പഠിപ്പിക്കുന്നു, ഈ ഭാഗം വേദത്തിന്റെ കർമ്മകാണ്ഡത്തിൽപ്പെട്ടതായതുകൊണ്ട് ഗൃഹസ്ഥാശ്രമിക്കുള്ളതാണ്. വിധിയും അർത്ഥവാദവും ബ്രാഹ്മണത്തിന്റെ പരിധിയിൽപ്പെടും. വിധി യജ്ഞം ചെയ്യാൻ ശാസിക്കുന്നു. അർത്ഥവാദം യജ്ഞത്തിന്റെ മഹിമ വാഴ്ത്തുന്നു. ചില കഥകളും ബ്രാഹ്മണത്തിൽ വരുന്നുണ്ട്.*

ആരണ്യകം ഉപാസനാകാണ്ഡമാണ്. വാനപ്രസ്ഥന്റെ പ്രത്യേകമേഖലയാണിത്. ആരണ്യത്തിലിരുന്ന് ദേവതോപാസനവും തത്ത്വവിചാരവും ചെയ്യാൻ ആരണ്യകം പഠിപ്പിക്കുന്നു.

**ഉപനിഷത്ത്:** ആരണ്യകത്തിന്റെ ഒടുവിൽ ഉപനിഷത്ത് എന്നാണ് സാധാരണവിശ്വാസം. അല്ലാതേയും കാണാറുണ്ട്. ഈശാവാസ്യോപനിഷത്ത് സംഹിതോപനിഷത്താണ്. ആരണ്യകത്തിലല്ല അതിന്റെ സ്ഥാനം, സംഹിതയിലാണ്. അദ്ധ്യാത്മവിചാരങ്ങളെ ഉൾക്കൊള്ളുന്നതുകൊണ്ട് ഉപനിഷത്തിന് ശ്രുതിശിരസ്സ് എന്ന പേരുവന്നു. സന്ന്യാസാശ്രമികൾക്കുള്ളതാണ് ഉപനിഷത്ത്. വേദത്തിന്റെ അന്തമായതുകൊണ്ട് ഈ വിഭാഗം വേദാന്തമെന്ന പേരിൽ പരക്കെ അറിയപ്പെടുന്നു. നാലാശ്രമങ്ങളേയും തഴുകിക്കൊണ്ട് വേദഗംഗ ഒടുവിൽ ബ്രഹ്മസാ

* കർമ്മചോദനാബ്രാഹ്മണാനി (ആപസ്തംബ) വേദമന്ത്രങ്ങളെ യജ്ഞാർത്ഥമായി ഉപയോഗിക്കുന്നതിന് വിനിയോഗം എന്നു പേർ (ബോധായനൻ)

ഗരത്തിൽ ലയിക്കുന്നു. വേദത്തിന്റെ പരമലക്ഷ്യം ബ്രഹ്മസാക്ഷാത്കാരമാണല്ലോ.

**വേദാംഗങ്ങൾ:** വേദപാഠം സാംഗോപാംഗമായി ചെയ്യേണ്ടതാണെന്നൊരു വിശ്വാസം ഉണ്ട്. അങ്ങനെയുള്ള പഠനം കൊണ്ട് ഒരുവന്റെ അറിവ് പൂർത്തിയാകുന്നു എന്നതാണ് കാരണം. ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം – ഇവ ആറും വേദാംഗങ്ങളാണ്. ഇവയെ ശാസ്ത്രം എന്നും പറയും. ശാസ്ത്രങ്ങൾ ആറ്. ശിക്ഷ: ഉച്ചാരണശാസ്ത്രം. ഉദാത്തം, അനുദാത്തം, സ്വരിതം എന്ന സ്വരനിയമങ്ങൾ പഠിപ്പിക്കുന്നത് ശിക്ഷ. ഓത്തിന്റെ പ്രാധാന്യം മുമ്പേ പറഞ്ഞുവല്ലോ.

**കല്പം:** 'ക്രമം കർമ്മപ്രധാനയോഗാണാം കല്പം തത്ര പ്രചക്ഷതേ'. യാഗയജ്ഞാദികളുടെ അനുഷ്ഠാനക്രമത്തെ വിവരിക്കുന്ന ശാസ്ത്രം കല്പം. ഉപനയനം, വിവാഹം മുതലായ സംസ്കാരങ്ങളെ വിസ്തരിക്കുന്ന ഗൃഹ്യസൂത്രം കല്പത്തിന്റെ ഭാഗമാണ്.

**വ്യാകരണം:** വേദാർത്ഥം ശരിയായി ഗ്രഹിക്കുന്നതിനും ശുദ്ധപദപ്രയോഗത്തിനും സഹായകമായ ശാസ്ത്രം വ്യാകരണം. പാണിനിയുടെ അഷ്ടാദ്ധ്യായീസൂത്രമാണ് പ്രധാനപ്പെട്ട വ്യാകരണഗ്രന്ഥം.

**നിരുക്തം:** യാസ്കന്റെ നിരുക്തമാണ് വേദത്തെ മനസ്സിലാക്കാൻ ആശ്രയണീയമായ വ്യുത്പത്തിശാസ്ത്രം.

**ഛന്ദസ്സ്:** വേദമന്ത്രങ്ങളിൽ പ്രകടമായിട്ടുള്ള വൃത്തങ്ങൾ. ഗായത്രി, അനുഷ്ഠുപ്പ്, ത്രിഷ്ടുപ്പ് മുതലായവ ഛന്ദസ്സുകൾ.

**ജ്യോതിഷം:** ശുഭകർമ്മങ്ങൾക്കു മുഹൂർത്തം നിശ്ചയിക്കുന്നതിനുള്ള ശാസ്ത്രം. വൈദികകർമ്മങ്ങൾക്കു സമയം നിശ്ചയിക്കുന്നത് ജ്യോതിഷവിധിയനുസരിച്ചാണ്.

**നാലു വേദങ്ങൾ:** അനേകം ഋഷിമാരുടെ ദർശനങ്ങളെ ഉൾക്കൊണ്ട് വേദം കാലാന്തരത്തിൽ പല ശാഖകളായി

പിരിഞ്ഞ് ബൃഹത്തായിത്തീർന്നു. ലിപികളും അച്ചടിയന്ത്രവു മില്ലാതിരുന്ന അക്കാലത്ത് വിദ്യാർത്ഥികൾക്ക് വേദം മുഴുവൻ ഓർമ്മയിൽ നിർത്താൻ പ്രയാസമായി. ദ്വാപരയുഗത്തിന്റെ അവ സാനത്തിൽ കൃഷ്ണദ്വൈപായനഋഷി വേദത്തെ നാലായി പകുത്ത് നാലു ശിഷ്യന്മാർക്കുപദേശിച്ചു. വേദത്തെ വ്യസി ച്ചതുകൊണ്ട് (വിഭജിച്ചതുകൊണ്ട്) കൃഷ്ണദ്വൈപായനൻ വ്യാസ നായി. വ്യാസന്റെ വിഭജനം അനുസരിച്ച് ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം എന്ന് വേദം നാലായി. ഋഗ്വേദം പൈലനും, യജുർവേദം വൈശമ്പായനനും, സാമവേദം ജൈമി നിക്കും, അഥർവ്വവേദം സുമന്തുവിനും വ്യാസൻ ഉപദേശിച്ചു. വ്യാസശിഷ്യന്മാരായ ഈ നാലു പേരിൽക്കൂടി വേദം പ്രച രിച്ചു. എല്ലാ വേദത്തിനും ഓരോ ഉപവേദവും ഉണ്ട്.

**ഋഗ്വേദം:** ഋഗ്വേദം മന്ത്രപ്രധാനമാണ്. മന്ത്രങ്ങൾ (ഋക്കു കൾ) സ്തുതിപരവും പ്രാർത്ഥനാപരവുമാണ്. യാഗയജ്ഞാ ദികളിൽ ഈ മന്ത്രങ്ങൾ പ്രയോഗിക്കപ്പെടുന്നു. ഋഗ്വേദത്തിന് ഐതരേയം, കൗഷീതകം എന്ന് രണ്ട് ബ്രാഹ്മണങ്ങൾ ഉണ്ട്. ഉപവേദം ആയുർവേദമാണ്. ഋഗ്വേദം മനുഷ്യരാശിക്കു ലഭി ച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ ഏറ്റവും പഴക്കം കൂടിയതാകുന്നു. അയ്യാ യിരത്തിനുമേൽ വർഷത്തെ പഴക്കം ഈ ഗ്രന്ഥത്തിനു ചരി ത്രകാരന്മാർ കാണുന്നു. ഋഗ്വേദത്തിൽ ആകെ 10552 മന്ത്ര ങ്ങൾ ഉണ്ട്. നിയതപദാക്ഷരം ഋക്* 21 ശാഖകളുള്ളതിൽ ആശ്വ ലായനവും ശാംഖായനവും പ്രസിദ്ധം.

**യജുർവ്വേദം:** യജുർവ്വേദം യജ്ഞപ്രധാനമാണ്. രചന പ്രായേണ ഗദ്യരൂപത്തിലാണ്. യജ്ഞത്തിനുപയോഗിക്കുന്ന മന്ത്രങ്ങളും അവയുടെ പ്രയോഗങ്ങളും ഇതിൽ അടങ്ങിയി രിക്കുന്നു. ഋഗ്വേദത്തിലെ മന്ത്രങ്ങൾ ഏറിയകൂറും യജുസ്സിൽ കാണാം. ഈ വേദത്തിന് കൃഷ്ണയജുർവ്വേദം (തൈത്തിരീ യം), ശുക്ലയജുർവ്വേദം (വാജസനേയി) എന്നു രണ്ടു വിഭാ

---

* ഛന്ദോബദ്ധമായ മന്ത്രം ഋക്.
മന്ത്രങ്ങൾ പ്രായേണ ദ്രവ്യദേവതാസ്തുതിപാഠങ്ങളും പ്രാർത്ഥനാപരങ്ങളുമാണ്. (ആമ്നായമഥനം പേജ് -93, ഏർക്കര രാമൻ നമ്പൂതിരി)

ഗങ്ങൾ ഉണ്ട്. ശുക്ലയജുർവ്വേദത്തിന് മാദ്ധ്യംദിനം, കാണ്വം എന്ന രണ്ടു പിരിവുകൾ. ശുക്ലയജുർവ്വേദത്തിന്റെ ബ്രാഹ്മണം 'ശതപഥം'. കൃഷ്ണയജുർവ്വേദത്തിന്റെ ബ്രാഹ്മണം 'തൈത്തിരീയം'. അനിയതപദാക്ഷരമാണ് യജുസ്സ്. ഈ വേദത്തിൽ 1975 മന്ത്രങ്ങൾ ഉണ്ട്. കൃഷ്ണയജുർവ്വേദത്തിന് കാഠകം, കപിഷ്ഠലം, തൈത്തിരീയം, മൈത്രായണം മുതലായവ ശാഖകൾ. ഉപവേദം ധനുർവ്വേദം.

**സാമവേദം:** സാമവേദം ഗാനപ്രധാനമാണ്. ഋഗ്വേദത്തിലുള്ള മന്ത്രങ്ങളാണധികഭാഗവും, 75 മന്ത്രങ്ങൾ മാത്രമേ ഋഗ്വേദത്തിൽ ഇല്ലാത്തതായി ഇതിൽ ഉള്ളൂ. യജ്ഞങ്ങളിൽ സാമമന്ത്രങ്ങൾ ഗാനരൂപത്തിൽ ഓതപ്പെടുന്നു. ഗായകന്മാരായ ഋത്വിക്കുകൾക്ക് ഉദ്ഗാതാക്കൾ എന്നു പേർ. മന്ത്രങ്ങളിലെ അക്ഷരങ്ങളെ ഇരട്ടിക്കുക, നീട്ടുക, കുറയ്ക്കുക മുതലായ സ്വാതന്ത്ര്യം ഉദ്ഗാതാക്കൾ കാട്ടാറുണ്ട്. സാമവേദത്തിന് 1000 ശാഖകൾ ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഇപ്പോൾ ഉള്ളത് 1. കൗമുഥം, 2. റാനായണീയം 3. ജൈമിനീയം.

**ബ്രാഹ്മണങ്ങൾ:** 1. ആർഷേയം, 2. ദേവാദ്ധ്യായം, 3. താണ്ഡവമഹാബ്രാഹ്മണം, 4. അദ്ഭുതം, 5. സാമവിധാനം.

**ഉപവേദം:** ഗാന്ധർവ്വവേദം. മന്ത്രങ്ങൾ: 1875

**അഥർവ്വവേദം:** അധികഭാഗവും പദ്യരൂപത്തിലാണ്. മറ്റു വേദങ്ങളിൽ കാണാത്തതായ പല മന്ത്രങ്ങളും ആശയങ്ങളും ഇതിൽ ഉണ്ട്. ആപത്തുകളിൽനിന്നു രക്ഷ പ്രാപിക്കുന്നതിനും, ആത്മരക്ഷയ്ക്കും, ശത്രുനിവാരണത്തിനും, ഐശ്വര്യലാഭത്തിനും വേണ്ടിയുള്ള മന്ത്രങ്ങൾ ഇതിൽ ഉണ്ട്. ആഭിചാരപ്രയോഗങ്ങൾ അഥർവ്വവേദത്തിന്റെ പ്രത്യേകതയാണ്. ഇതിന്റെ ജ്ഞാനകാണ്ഡത്തിൽ അനർഘങ്ങളായ ചില ഉപനിഷത്തുകളും ഉണ്ട്. 'ശൗനകീയം,' 'പൈപ്പലാദം' എന്ന രണ്ടു ശാഖകൾ ഇപ്പോൾ ഉണ്ട്. ബ്രാഹ്മണം-- ഗോപഥബ്രാഹ്മണം, ആകെ മന്ത്രങ്ങൾ 5987. ഉപവേദം -- അർത്ഥവേദം. അർത്ഥവേദത്തിൽ ശില്പശാസ്ത്രവും അടങ്ങുന്നു.

അഥർവ്വർ എന്ന ഋഷി മറ്റു മൂന്നു വേദങ്ങളിൽനിന്നും ചില ഭാഗങ്ങൾ എടുത്ത് അഥർവ്വവേദം നിർമ്മിച്ചു എന്നൊരു പക്ഷമുണ്ട്. ഋഷിയുടെ പേര് വേദത്തിനു ലഭിക്കയും ചെയ്തു. ഏതായാലും വേദത്തിന് 'ത്രയീ'* മൂന്ന് എന്ന പ്രയോഗം കാണുന്നതുകൊണ്ട് അഥർവ്വം പിന്നീടുണ്ടായതാണെന്ന് ഊഹിക്കാം.

**പതിനെട്ടു വിദ്യകൾ:** പതിനെട്ടു വിദ്യകളും പഠിച്ചവൻ എന്നു പറഞ്ഞാൽ അറിവു പൂർത്തിയായവൻ എന്നർത്ഥമാണ്. നാലുവേദങ്ങളും, അംഗങ്ങളായ ആറു ശാസ്ത്രങ്ങളും, നാലുപവേദങ്ങളും, മീമാംസ, ന്യായശാസ്ത്രം, ധർമ്മശാസ്ത്രം, പുരാണം എന്ന നാലും ചേർന്നാൽ 18 വിദ്യാസ്ഥാനങ്ങളാകും. ഇവയാണ് 18 വിദ്യകൾ. പതിനെട്ടു വിദ്യകൾ, ആധിഭൗതികം, ആധിദൈവികം, ആദ്ധ്യാത്മികം എന്ന മൂന്നു മേഖലകളേയും ആവരണം ചെയ്യുന്നു. ആധിഭൗതികം പഞ്ചഭൂതാത്മകമായ ബാഹ്യലോകത്തെ സംബന്ധിക്കുന്ന എല്ലാ വിഷയങ്ങളേയും പരാമർശിക്കുന്നു. നാലാശ്രമങ്ങളും അവയുടെ ധർമ്മങ്ങളും പ്രപഞ്ചസൃഷ്ടിയും ഈ വകുപ്പിൽപ്പെടുന്നു. ആധിദൈവികം ദേവതാവിഷയമായ ജ്ഞാനത്തെ പരാമർശിക്കുന്നു. അദ്ധ്യാത്മം ശരീരാഭിമാനിയായ ജീവനേയും, ജീവനും ഈശ്വരനും തമ്മിലുള്ള ബന്ധത്തേയും; ജീവന്റെ സംസാരബന്ധകാരണത്തേയും. മുക്തിയേയും ചർച്ച ചെയ്യുന്നു. ഉപനിഷത്തുകൾ അദ്ധ്യാത്മജ്ഞാനത്തെ കൈകാര്യം ചെയ്യുന്നു. ഇങ്ങനെ ജീവിതത്തിന്റെ എല്ലാ ദശകളേയും, മൂല്യങ്ങളേയും പരമമായ ആത്മജ്ഞാനത്തേയും വേദമൂലമായ ഈ 18 വിദ്യകൾ പൂർണ്ണമായി പരാമർശിക്കുന്നു. അതുകൊണ്ട് വേദത്തിൽ ഇല്ലാത്തതായി ഒന്നും ഇല്ല എന്ന് ആസ്തികർ പറയാറുണ്ട്. വേദത്തിന്റെ നാലുപാദങ്ങൾ ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന പുരുഷാർത്ഥങ്ങളാണ്. വേദംകൊണ്ട് അറിയേണ്ടതും പുരുഷാർത്ഥമാണ്. 'വേദ്യതേ പുരുഷാർത്ഥ

* കാണ്ഡത്രയാത്മികയായതുകൊണ്ടു ത്രയീ.

അനേന ഇതിവേദഃ' വേദംകൊണ്ടാണ് പുരുഷാർത്ഥത്തെ അറിയുന്നത്.

**ഉപനിഷത്തുകൾ:** ഉപനിഷത്തുകൾ അനവധി ഉണ്ടായിരുന്നു. മുക്തികോപനിഷത്ത് ഒരു സംഖ്യാനിർണ്ണയം ചെയ്തു കാണുന്നുണ്ട്. അതു പ്രകാരം 1180 ഉപനിഷത്തുകൾ ഉണ്ടായിരുന്നതായി കാണുന്നു. എന്നാൽ 108 ഉപനിഷത്തുകളുടെ പട്ടിക മാത്രമേ മുക്തികോപനിഷത്തു തരുന്നുള്ളൂ. 200–ൽ പരം കണ്ടു കിട്ടിയിട്ടുണ്ടെന്നു ആധുനികഗവേഷകർ.

ശ്രുതിശിരസ്സായ ഈ ഉപനിഷത്തുകളിൽ 10 എണ്ണം സർവ്വപ്രധാനമായി പരിഗണിക്കപ്പെട്ടു വരുന്നു. ഇവയ്ക്കു ശങ്കരാചാര്യർ ഭാഷ്യം രചിച്ചിട്ടുണ്ട്.

**ദശോപനിഷത്തുകൾ:**

1. **ഐതരേയോപനിഷത്ത്:** ഇത് ഋഗ്വേദത്തിൽ വരുന്നു
2. **തൈത്തിരീയോപനിഷത്ത്:** ഇത് കൃഷ്ണയജുർവേദത്തിൽ ചേർന്നതാണ്
3. **ബൃഹദാരണ്യകോപനിഷത്ത്:** ശുക്ലയജുർവ്വേദത്തിൽ
4. **ഈശാവാസ്യോപനിഷത്ത്:** ശുക്ലയജുർവ്വേദത്തിൽ
5. **ഛാന്ദോഗ്യോപനിഷത്ത്:** സാമവേദത്തിൽ
6. **കേനോപനിഷത്ത്:** സാമവേദത്തിൽ
7. **പ്രശ്നോപനിഷത്ത്:** അഥർവ്വവേദത്തിൽ
8. **മുണ്ഡകോപനിഷത്ത്:** അഥർവ്വവേദത്തിൽ
9. **മാണ്ഡൂക്യോപനിഷത്ത്:** അഥർവ്വവേദത്തിൽ
10. **കഠോപനിഷത്ത്:** കൃഷ്ണയജുർവേദത്തിന്റെ കഠശാഖയിൽ ചേർന്നതാണെന്നൊരു പക്ഷം. സാമവേദത്തോടും, അഥർവ്വവേദത്തോടും ഇതിനെ ചിലർ ഇണക്കുന്നുണ്ട്.

ദശോപനിഷത്തുകൾക്കു പുറമേ ഋഗ്വേദത്തിൽ ചേർന്ന കൗഷീതകീ ഉപനിഷത്തും, കൃഷ്ണയജുർവേദത്തിൽ ചേർന്ന ശ്വേതാശ്വതരോപനിഷത്തും പ്രധാന ഉപനിഷത്തുകളായി പരിഗണിക്കപ്പെട്ടു വരുന്നു. ശങ്കരാചാര്യർ ഇവയ്ക്കും ഭാഷ്യം നിർമ്മിച്ചിട്ടുണ്ടെന്നുള്ളത് ഒരു കാരണം.

സൃഷ്ടിക്കപ്പെട്ട ജഗത് കല്പാന്തത്തിൽ ക്ഷയിക്കുന്നു. സൃഷ്ടിക്കപ്പെടാത്ത വേദം നശിക്കുന്നില്ല. അത് കല്പാന്തത്തിൽ ബ്രഹ്മത്തിൽ ലയിക്കുന്നു. അടുത്ത കല്പാരംഭത്തിൽ സൃഷ്ടി വീണ്ടും തുടരുന്നു. അപ്പോൾ വേദം 'ബ്രഹ്മനിശ്ശ്വസന'മായി പ്രത്യക്ഷപ്പെടുന്നു. അത് ബ്രഹ്മാവിനു ലഭിക്കയും പിന്നീട് ഋഷികൾ കാണുകയും ചെയ്യുന്നു. ഇതാണ് പുരാണമതം* ഉപനിഷത്തും വേദത്തെ ബ്രഹ്മനിശ്ശ്വാസനമെന്നു വിശേഷിപ്പിക്കുന്നു.

അസ്യമഹതോ ഭൂതസ്യ നിശ്ശ്വസിതമേതദ്
യദൃഗ്വേദോ യജുർവ്വേദഃ സാമവേദോƒഥർവ്വാംഗിരസഃ
(ബൃഹദാരണ്യകോപനിഷത്ത് 4.5.11)

ശ്രേഷ്ഠമായ ആ ബ്രഹ്മത്തിന്റെ നിശ്ശ്വാസമാണ് ഋഗ്വേദവും, യജുർവ്വേദവും, സാമവേദവും, അഥർവ്വവേദവും.

ദിവ്യമായ വേദത്തിന്റെ ഉദ്ഭവസ്ഥാനം ബ്രഹ്മമാണെന്നു ശ്രുതിതന്നെ വ്യക്തമാക്കുന്നു. വേദത്തിൽ അനവധി ദേവതകളുടെ പേരുകൾ കാണാം. അവയിൽ പ്രധാനി ഇന്ദ്രനാണ്. അഗ്നിയുടെ സ്ഥാനം ഇന്ദ്രന്റേതിനേക്കാൾ കുറഞ്ഞതല്ല. വേദത്തിലെ ദേവതകൾക്കു രൂപം ഇല്ലെന്നുള്ളത് ഒരു പ്രത്യേകതയാണ്. ഈ ദേവതകൾക്ക് പുരാണങ്ങളിൽ രൂപം ലഭിക്കുന്നു. മന്ത്രം ജപിച്ചാവാഹിച്ചാൽ ദേവതകൾ വന്നുകൊള്ളണം എന്നാണ് സങ്കല്പം. മന്ത്രങ്ങൾക്കധീനമാണ് ദേവതയെന്നൂഹിക്കേണ്ടിയിരിക്കുന്നു. ഋഗ്വേദത്തിലെ ആദ്യത്തെ മന്ത്രം അഗ്നിയെ ഉദ്ദേശിച്ചുള്ളതാണ്. അഗ്നിയുടെ പ്രാധാന്യത്തെ അത് എടുത്തുകാട്ടുന്നു.

**കുറിപ്പ്:** ശ്രീമദ് ഭാഗവതത്തിൽ വേദത്തിന്റെ ഉത്ഭവത്തെ ഇങ്ങനെ വിവരിക്കുന്നു:

സമാഹിതാത്മനോ ബ്രഹ്മൻ, ബ്രഹ്മണഃ പരമേഷ്ഠിനഃ
ഹൃദാകാശാദഭൂന്നാദോ വൃത്തിരോധാദ് വിഭാവ്യതേ.
(ഭാഗവതം 12. 6. 37)

ബ്രഹ്മാവ് തന്റെ ഉത്ഭവസ്ഥാനമായ ശ്രീമന്നാരായണനെ ധ്യാനിച്ചുകൊണ്ടിരിക്കെ, അദ്ദേഹത്തിന്റെ ഹൃദയാകാശത്തിൽ ഒരു നാദം കേട്ടു. ഇന്ദ്രിയനിരോധംകൊണ്ട് മനുഷ്യഹൃദയത്തിൽ കേൾക്കപ്പെടുന്ന അതേ ധ്വനിതന്നെയാണ് ബ്രഹ്മാവിന് വെളിപ്പെട്ടത്. (സൂതൻ ശൗനകനെ ബ്രഹ്മൻ, എന്നു സംബോധന ചെയ്തുകൊണ്ട് പറയുന്ന ഭാഗമാണിത്.)

തതോഽഭൂത് ത്രിവൃദോംകാരോ യോഽവ്യക്തപ്രഭവഃസ്വരാട്
യത് തല്ലിംഗം ഭഗവതോ ബ്രഹ്മണഃ പരമാത്മനഃ

(ഭാഗവതം 12.6.39)

ആ നാദത്തിൽനിന്ന് അകാര, ഉകാര, മകാരമെന്ന മൂന്നു മാത്രകളോടുകൂടിയ ഓംകാരമുണ്ടായി. അവ്യക്തമായ ബ്രഹ്മത്തിൽനിന്നും സ്വയം ശോഭിക്കുന്നതായ ഓംകാരം വെളിപ്പെട്ടതുകൊണ്ട് അത് ബ്രഹ്മവാചിയായി– പരമാത്മാവായ ബ്രഹ്മത്തിന്റെ അടയാളമായി.

ഓംകാരം പ്രണവമാണ്. പ്രണവത്തെ ധ്യാനിച്ചു ബ്രഹ്മാവിന് വാങ്മയമായ വേദം വെളിപ്പെട്ടു. ബ്രഹ്മാവിന്റെ നാലു മുഖങ്ങളിൽക്കൂടി നിർഗ്ഗളിച്ച വാങ്മയം നാലു വേദങ്ങളായി. ധ്യാനനിരതരായ ഋഷികൾക്ക് നാലു വേദങ്ങളും ബ്രഹ്മാവിൽനിന്നും വെളിപാടായി ലഭിച്ചു.

വേദം വെളിപാടാണെന്നതിൽ ആർക്കും എതിരില്ല. പൗരാണികരും വൈദികരും ചെന്നെത്തുന്നത് വെളിപാടിൽ ആകുന്നു. വേദം ധർമ്മമൂലവും ആകുന്നു. അടുത്ത ഖണ്ഡം ധർമ്മത്തെപ്പറ്റിയുള്ളതാകുന്നു. വേദത്തിൽനിന്നും ധർമ്മശാസ്ത്രങ്ങൾ രൂപംകൊണ്ടതായി മനു പ്രസ്താവിക്കുന്നു.

വേദോഖിലോ ധർമ്മമൂലം, സ്മൃതിശീലേ ച തദ്വിദാം
ആചാരം ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവ ച.

(മനു 2.6)

ഋക് മുതലായ വേദങ്ങളും വേദജ്ഞന്മാരായ ഋഷികളുടെ സ്മൃതി (ഗ്രന്ഥങ്ങൾ)യും, അവരുടെ അനുഷ്ഠാനവും, സാധു

ക്കളുടെ ആചാരവും (ശിഷ്ടാചാരം) തന്റെ മനസ്സന്തോഷവും ധർമ്മത്തിന്റെ മൂലമാകുന്നു. ഇത്രയും ഗ്രഹിച്ചുകൊണ്ട് നമുക്ക് ധർമ്മത്തിലേയ്ക്ക് പ്രവേശിക്കാം.

മനസ്സന്തോഷം = മനഃസാക്ഷിയുടെ പ്രസന്നഭാവം.

## ധർമ്മം

ഹിന്ദുമതം പുരുഷാർത്ഥസാധനമാണ്. അതിന്റെ അനുഷ്ഠാനവശം ധർമ്മവും. ക്രാന്തദർശികളായ ഋഷീശ്വരന്മാർ നാലു പുരുഷാർത്ഥങ്ങളെ നിർണ്ണയിച്ച് മനുഷ്യന്റെ ജീവിത ലക്ഷ്യം ആവിഷ്കരിച്ചു. ധർമ്മം, അർത്ഥം, കാമം, മോക്ഷം, ഇവയാണ് പുരുഷാർത്ഥങ്ങൾ. പുരുഷൻ തന്റെ ആയുഷ്കാലത്തിൽ ഇവ നാലും നേടിയെടുക്കേണ്ടതാണ്. സമഗ്രവും സമ്പൂർണ്ണവുമായ ജീവിതചര്യയുടെ ഘടകങ്ങളാണിവ. ജന്മം സഫലമാകണമെങ്കിൽ പുരുഷാർത്ഥങ്ങൾ കൈവരിക്കണം. അതില്ലാതെ പോയാൽ ജന്മം നിഷ്ഫലം. മനുഷ്യന്റെ പ്രവണതകളേയും ആശകളേയും പ്രതീക്ഷകളേയും വിലയിരുത്തി ഓരോന്നിനും അതതിന്റെ സ്ഥാനം കല്പിച്ച് ജീവിതം അനുഭവയോഗ്യമാക്കിത്തീർക്കുകയാണ് ഹിന്ദുമതം ചെയ്യുന്നത്. മോക്ഷമാണ് പരമപുരുഷാർത്ഥമായി ഋഷീശ്വരന്മാർ കണ്ടെത്തിയിട്ടുള്ളത്. ധർമ്മാർത്ഥകാമങ്ങൾ മോക്ഷത്തിലേയ്ക്ക് വഴി തെളിക്കണം. ജീവിതത്തെ സുഖസന്ദായകമാക്കുകയും അനായാസേന മനുഷ്യനെ മോക്ഷത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്ന ഒരു കർമ്മ പദ്ധതിയാണ് ധർമ്മാർത്ഥകാമങ്ങൾ വരച്ചു കാണിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ ധർമ്മാർത്ഥകാമങ്ങൾ മോക്ഷദായകങ്ങളാണ്.

സാമൂഹ്യവും മതപരവുമായ മൂല്യങ്ങളെ സംവിധാനം ചെയ്ത തമിഴ്നാട്ടിലെ തിരുവള്ളുവർ എന്ന ഋഷിവര്യൻ തന്റെ "തിരുക്കുറൾ" എന്ന ഗ്രന്ഥത്തിൽ ധർമ്മാർത്ഥകാമങ്ങളെപ്പറ്റി മാത്രമേ പ്രതിപാദിക്കുന്നുള്ളൂ. മോക്ഷത്തെപ്പറ്റി അദ്ദേഹം പ്രായേണ മൗനാവലംബിയാണ്. കാരണം ധർമ്മാർത്ഥകാമങ്ങൾ വിധിപ്രകാരം സാധിക്കുന്ന ഒരുവന് മോക്ഷം സ്വായ

ത്തമാണെന്നുള്ളതത്രെ. മോക്ഷത്തെ ഒഴിവാക്കി, പുരുഷാർത്ഥത്തെ ത്രിവർഗ്ഗം എന്നു പറയാറുണ്ട്.

മനുഷ്യന് ആത്യന്തികമായ ഒരു ലക്ഷ്യം ഉണ്ടെന്നും അതിന് ക്രമബദ്ധമായ ഒരു ജീവിതപരിപാടി ആവശ്യമാണെന്നും ഋഷിമാർ കണ്ടു. ധർമ്മം, അർത്ഥം, കാമം എന്ന മൂല്യങ്ങളിൽ സർവ്വപ്രാധാന്യമർഹിക്കുന്നത് ധർമ്മമാണ്. അർത്ഥകാമങ്ങൾക്ക് വഴികാട്ടിയും അടിത്തറയും ധർമ്മമായിരിക്കണം. ധർമ്മം എന്താണെന്ന് മനസ്സിലാക്കി അതിൽ ഉറച്ചു നിന്നുകൊണ്ട് അർത്ഥം സമ്പാദിച്ച് കാമങ്ങൾ സാധിക്കണം.

ധാരണാദ്ധർമ്മമിത്യാഹുഃ ധർമ്മോ ധാരയതി പ്രജാഃ
യത്സ്യാദ്ധാരണസംയുക്തം സ ധർമ്മ ഇതി നിശ്ചയഃ
മഹാഭാരതം
(ദ്രോണപർവ്വം, 69–57,58) കർണ്ണപർവ്വം–69,59

എല്ലാറ്റിനെയും ധരിക്കുന്നത് ധർമ്മം. പ്രജകളെ സംരക്ഷിക്കുന്നത് ധർമ്മമാണ്. ധരിക്കാൻ, നിലനിർത്താൻ സമർത്ഥമായത് ധർമ്മമാണെന്നുള്ളതിനു സംശയമില്ല. എല്ലാവർക്കും താങ്ങായും തണലായും ഉള്ളതാണ് ധർമ്മം. ധർമ്മമില്ലെങ്കിൽ തകർച്ചതന്നെ. ധർമ്മത്തെ രക്ഷിക്കേണ്ടത് എല്ലാവരുടേയും കടമയാണ്.

"ധർമ്മ ഏവ ഹതോ ഹന്തി ധർമ്മോ രക്ഷതി രക്ഷിതഃ"
(മനുസ്മൃതി 8.15)

ധർമ്മത്തെ ഇല്ലായ്മ ചെയ്യുന്നവനെ ധർമ്മം നശിപ്പിക്കും. നേരേമറിച്ച് ധർമ്മത്തെ കാത്താൽ ധർമ്മം അവനെയും കാക്കും. സമുദായം എന്ന തോണിയുടെ അമരക്കാരൻ ധർമ്മമാണ്. അമരക്കാരനില്ലെങ്കിൽ ജീവിതനൗക ലക്ഷ്യം പിഴച്ച് തകർന്നുപോകും.

ജഗത്തിന്റെ സമനിലയെ പാലിക്കുന്നതും ധർമ്മം തന്നെ.
"ജഗതഃ സ്ഥിതികാരണം പ്രാണിനാം
സാക്ഷാദഭ്യുദയനിഃശ്രേയസഹേതുർയ്യഃ സ ധർമ്മഃ"*

* ശങ്കരാചാര്യർ ഭഗവദ്ഗീതയുടെ ഉപോദ്ഘാതത്തിൽ

ലോകത്തിന്റെ നിലനില്പിനു കാരണം ധർമ്മമാണ്. മാത്രമോ? ജീവികളുടെ അഭ്യൂദയനിഃശ്രേയസകാരണവും ധർമ്മംതന്നെ. അഭ്യൂദയം - ധർമ്മാർത്ഥകാമങ്ങൾ, നിഃശ്രേയസം - മോക്ഷം. പുരുഷാർത്ഥത്തെ സാധിക്കുന്നതാണ് ധർമ്മം. അത് ഈ ലോകത്തിലും പരലോകത്തിലും മനുഷ്യന്റെ നന്മയെ ലാക്കാക്കുന്നു.

ധർമ്മനിഷ്ഠന് ഉണ്ടായിരിക്കേണ്ട ചില ഗുണങ്ങൾ മനു എടുത്തു പറയുന്നു:

"ധൃതിഃ ക്ഷമാ ദമോഽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം"

(മനുസ്മൃതി 6.92)

അചഞ്ചലമായ ബുദ്ധി, ക്ഷമ, ദമം (മനസ്സിന്റെ അടക്കം) സദാചാരം, ശുചിത്വം, ഇന്ദ്രിയനിഗ്രഹം, അറിവ്, വിവേകം, സത്യം, കോപമില്ലായ്മ - ഇവ പത്തും ധർമ്മലക്ഷണം. ഇവയിൽ ചിലവ വ്യക്തിപരവും ചിലവ സാമൂഹ്യപരവും ആണെന്നു കാൺക. മനുഷ്യന്റെ ആദ്ധ്യാത്മികമായ പുരോഗതിക്ക് വ്യക്തിധർമ്മങ്ങളോടൊപ്പം സാമൂഹ്യധർമ്മങ്ങളും വളരേണ്ടതിന്റെ ആവശ്യകത വ്യക്തമാണല്ലോ.

ആചാര്യന്മാർ ധർമ്മത്തെ ശ്രൗതമെന്നും സ്മാർത്തമെന്നും രണ്ടായി പകുത്തിരിക്കുന്നു. വേദത്തിൽ പറഞ്ഞിട്ടുള്ള ശാസനകളെ സംബന്ധിക്കുന്നത് ശ്രൗതം. സ്മൃതികളിൽ കാണുന്ന ശാസനകൾ സ്മാർത്തം. എല്ലാം ആചാരപ്രധാനം. ധാരാഗ്നിഹോത്രസംബന്ധമിജ്യാ ശ്രൗതസ്യ ലക്ഷണം - സ്മാർത്തോ വർണ്ണാശ്രമാചാരോ യമൈശ്ച നിയമൈർയുതഃ

(മത്സ്യപുരാണം 144. 30, 31)

വിവാഹം, യാഗയജ്ഞാദികൾ (അഗ്നിഹോത്രം) - ഇവയെ സംബന്ധിച്ചത് ശ്രൗതധർമ്മങ്ങൾ.

സ്മാർത്തവിധി: വർണ്ണാശ്രമധർമ്മങ്ങൾ (ആചാരങ്ങൾ) സ്മാർത്തവിധികൾ. യമനിയമങ്ങളും സ്മാർത്തവിധിയാണ്.

യമം: അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം,

അപരിഗ്രഹം ഇവ യമം. അപരിഗ്രഹം മറ്റുള്ളവരിൽനിന്നും ഒന്നും പ്രതീക്ഷിക്കാതിരിക്ക. പരാശ്രയം ഏറ്റവും കുറയ്ക്കുക.

നിയമം: ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരോപാസനം ഇവ നിയമം

യമനിയമങ്ങൾ പൊതുശാസനങ്ങളാണ്. എല്ലാവരും ആചരിക്കേണ്ടവയാണ്. (യമനിയമങ്ങളും വർണ്ണാശ്രമധർമ്മങ്ങളും വേറെ അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ട്.)

ചില ആചാര്യന്മാരുടെ അഭിപ്രായത്തിൽ ശ്രൗതസ്മാർത്ത ധർമ്മങ്ങൾക്കു പുറമെ 'ശിഷ്ടാചാരം' എന്ന് ധർമ്മത്തിന് മൂന്നാമതൊരു പിരിവുകൂടിയുണ്ട്.

മറ്റൊരു ക്രമത്തിൽ ധർമ്മത്തെ ആറായി ഭാഗിക്കാം:

1. വർണ്ണധർമ്മം: ബ്രാഹ്മണൻ സന്ധ്യാവന്ദനം ചയ്യണം, മദ്യപിക്കരുത്.

2. ആശ്രമധർമ്മം: ബ്രഹ്മചാരി ദണ്ഡു ധരിക്കണം, ഭിക്ഷ എടുക്കണം.

3. വർണ്ണാശ്രമധർമ്മം: ബ്രാഹ്മണബ്രഹ്മചാരി പ്ലാശുമരത്തിന്റെ ദണ്ഡു ധരിക്കണം

4. ഗുണധർമ്മം: രാജാവു പ്രജകളെ പാലിക്കണം.

5. നൈമിത്തികധർമ്മം: പാപത്തിനു പ്രായശ്ചിത്തം ചെയ്യണം

6. സാധാരണധർമ്മം: (മുൻപറഞ്ഞ) യമനിയമാദികൾ.

ധർമ്മത്തിന്റെ പ്രധാനഘടകങ്ങൾ മേല്പറഞ്ഞവയാണ്. മാനവസമുദായത്തിന്റെ സുരക്ഷിതത്വത്തിനു ഈ ധർമ്മം അവശ്യംഭാവിയാണ്.

ധർമ്മത്തിന്റെ ലളിതമായ മാനദണ്ഡങ്ങൾ: ഇത്രയൊക്കെപ്പറഞ്ഞാലും മനുഷ്യസ്വഭാവത്തിൽ കാമത്തിനും ക്രോധത്തിനും മത്സരത്തിനും ഇടമുള്ളതുകൊണ്ട് സംശയങ്ങളും അഭിപ്രായവ്യത്യാസങ്ങളും അനിവാര്യമാണ്. അപ്പോൾ മാർഗ്ഗം എന്ത്?

തർക്കോഽപ്രതിഷ്ഠഃ സ്മൃതയശ്ച ഭിന്നാഃ
നൈകോ മുനിർയ്യസ്യ മതം പ്രമാണം
ധർമ്മസ്യ തത്ത്വം നിഹതം ഗുഹായാം
മഹാജനോ യേന ഗതഃ സഃ പന്ഥാഃ
(മഹാഭാരതം വനപർവ്വം 313. 117)

തർക്കത്തിന് അവസാനമില്ല. സ്മൃതിശാസനങ്ങളും അനേകമുണ്ട്. അവ പരസ്പരം പൊരുത്തപ്പെടാതെയും കാണാം. ആചാര്യന്മാർ പലരാണ്. അവരുടെ അഭിപ്രായങ്ങളും അതുപോലെ തന്നെ വിഭിന്നം. ധർമ്മം അറിയാനുള്ള വഴിയെന്താണ്? ധർമ്മരഹസ്യം മനുഷ്യന്റെ ഹൃദയാന്തർഭാഗത്തിൽ സ്ഥിതി ചെയ്യുന്നു. അത് അവന്റെ മനഃസാക്ഷിയാണ്. മനഃസാക്ഷിയേക്കാൾ വലിയ ആചാര്യനില്ല. ഇനിയും പോരെന്നു തോന്നിയാൽ മഹാജനങ്ങളുടെ പാരമ്പര്യത്തെ നോക്കുക. നമ്മുടെ പൂർവ്വികന്മാർ, സന്മാർഗ്ഗത്തിൽ ചരിച്ചിട്ടുള്ളവർ കാലത്തിന്റെ വിരിമാറിൽ കാൽമുദ്രകൾ പതിപ്പിച്ചിട്ടുണ്ട്. പാരമ്പര്യം എന്നു പറയുന്ന ആ കാൽച്ചുവടുകളെ അനുസരിക്കുക. ശിഷ്ടാചാരം പതിരില്ലാത്ത ധാന്യം.

ധർമ്മത്തിനു മറ്റൊരു മാനദണ്ഡം:-

അഷ്ടാദശപുരാണേഷു വ്യാസസ്യ വചനദ്വയം
പരോപകാരഃ പുണ്യായ പാപായ പരപീഡനം!

വേദോക്തികളെ പതിനെട്ടു പുരാണങ്ങൾ മൂലം വ്യാസഭഗവാൻ വിസ്തരിച്ചു, സാധാരണജനങ്ങൾക്കു സുഗ്രാഹ്യമാക്കി. പതിനെട്ടു പുരാണങ്ങളിൽക്കൂടി വ്യാസൻ നല്കുന്ന ഉപദേശസാരം ഇതാണ്: പരോപകാരം പുണ്യപ്രദവും പരോപദ്രവം പാപകരവും. സത്പ്രവൃത്തികൾ പുണ്യത്തേയും ദുഷ്പ്രവൃത്തികൾ പാപത്തേയും ഉത്പാദിപ്പിക്കും.

മനുഷ്യൻ സാമൂഹ്യജീവിയാണ്. അവനവന്റെ സുഖം മറ്റുള്ളവരുടെ ദുഃഖത്തിൽ അവസാനിക്കരുത്. അവന്റെ ഓരോ കാൽവെപ്പും മറ്റുള്ളവരുടെ സുഖക്ഷേമങ്ങളെ കണക്കിലെടുത്തു കൊണ്ടുവേണം. ധർമ്മത്തിന്റെ പ്രയോജനം ഇവിടെ

യാണ്. മറ്റുള്ളവർക്ക് ബുദ്ധിമുട്ടുണ്ടാക്കുന്നതൊന്നും ധർമ്മ മല്ല. തനിക്കും മറ്റുള്ളവർക്കും ക്ഷേമമായിട്ടുള്ളത് ധർമ്മമാണ്, പുണ്യകരവുമാണ്. പുണ്യം സ്വീകാര്യം പാപം വർജ്ജ്യം.

ശിഷ്ടാചാരം, മനസ്സാക്ഷി, പുണ്യാപുണ്യഗണന - ഈ മൂന്നു മാനദണ്ഡങ്ങളാകുന്നു മാനവന് ധർമ്മാധർമ്മനിർണ്ണയത്തിനുതകുന്നത്. ഇവ മൂന്നും ഒത്തുവന്നാൽ മാർഗ്ഗം ധർമ്മ്യം എന്നുറയ്ക്കാം. ധർമ്മവും മതവും രണ്ടല്ല. മതത്തിന്റെ സാമൂഹ്യവശം ധർമ്മം. ധർമ്മത്തിൽ ഉറച്ചുനിൽക്കുന്നവൻ ലക്ഷ്യമായ ആത്മസാക്ഷാത്കാരം പിടിച്ചുപറ്റും. 'യതോ ധർമ്മസ്തതോ ജയഃ' ധർമ്മമുള്ളിടത്തു ജയം നിശ്ചയം. ഭൗതികമായ അഭ്യുദയവും ആദ്ധ്യാത്മികമായ നിഃശ്രേയസവും ധർമ്മംകൊണ്ടു സാധിക്കും.

ധർമ്മത്തിന്റെ രഹസ്യമായ ഒരു കവാടം ബൃഹദാരണ്യക ശ്രുതി തുറക്കുന്നതു കാണുക.

'തച്ഛ്രേയോ രൂപമത്യസൃജത ധർമ്മം;
തദേതത് ക്ഷത്രസ്യക്ഷത്രം യദ്ധർമ്മഃ, തസ്മാദ് ധർമ്മാത്
പരം നാസ്തി; അഥോ അബലീയാൻ ബലിയാംസ-
മാശംസതേ ധർമ്മേണ, യഥാ രാജ്ഞൈവം.'
(ബൃഹദാരണ്യകോപനിഷത്ത് 1.4.14)

ബ്രഹ്മം മഹത്തായ ധർമ്മത്തെ സൃഷ്ടിച്ചു. ഈ ധർമ്മം ക്ഷത്രത്തേക്കൂടി അമർത്തുന്നതാകുന്നു. അതുകൊണ്ട് ധർമ്മത്തേക്കാൾ ശ്രേഷ്ഠമായിട്ട് ഒന്നുമില്ല, അതിനാൽ ദുർബ്ബലന്മാർ ശക്തന്മാരെ, രാജാവിനെക്കൊണ്ടെന്നപോലെ, ധർമ്മംകൊണ്ട് ജയിക്കുവാനാശിക്കുന്നു.

ബലവാനെ അടക്കുന്നതിനുള്ളതാകുന്നു ധർമ്മം. ധർമ്മം ദുർബ്ബലന് ആയുധവും ആകുന്നു. പ്രജാപാലനതത്പരനായ രാജാവ് അശക്തന്മാരെ ശക്തന്മാരിൽനിന്നും രക്ഷിക്കുന്നതുപോലെ ധർമ്മം ബലഹീനരെ മുഷ്കന്മാരിൽനിന്നും രക്ഷിക്കുന്നു. സാമൂഹ്യതലത്തിൽ പ്രായോഗികമായ ഒരു രക്ഷാകവചം

കൂടിയാകുന്നു ധർമ്മം. സദാചാരപരവും ആദ്ധ്യാത്മികവുമായ ഉന്നതിക്ക് ഈ ധർമ്മകവചം അനുപേക്ഷണീയമാകുന്നു. ഹിന്ദു മതത്തിന്റെ ബലിഷ്ഠമായ അടിത്തറ ധർമ്മമാണ് 'ധർമ്മം' ഹിന്ദുമതത്തിന്റെ ഏറ്റവും ചുരുങ്ങിയ നിർവ്വചനവുമാകുന്നു. അത് ഒറ്റവാക്കിൽ അടങ്ങിനില്ക്കുന്നു; എങ്കിലും സർവ്വാശ്ലേഷി യാണ് താനും. അതിന്റെ വ്യാപ്തി ആത്മസാക്ഷാത്കാരം വരെയുണ്ട്.

'അയം തു പരമോധർമ്മോ യദ്യോഗേനാത്മദർശനം'
(യാജ്ഞവല്ക്യസ്മൃതി 1.8)

യോഗസാധനകൊണ്ട് - മനഃസംയമംകൊണ്ട് - ആത്മ സാക്ഷാത്കാരം നേടുന്നത് മതപരമായ മറ്റെല്ലാ അനുഷ്ഠാ നങ്ങളേക്കാളും ശ്രേഷ്ഠമാകുന്നു. ഇതാകുന്നു ഉത്തമമായ ധർമ്മം. എന്തെന്നാൽ അത് പരമപുരുഷാർത്ഥവും, ധർമ്മ ത്തിന്റെ ആത്യന്തികലക്ഷ്യവുമാകുന്നു

**ആപദ്ധർമ്മം:** ചില പ്രത്യേകസന്ദർഭങ്ങളിൽ ധർമ്മശാസ്ത്ര വിധികളെ ലംഘിച്ചാൽ പാപമില്ലെന്നു സ്മൃതികാരന്മാർ അഭി പ്രായപ്പെടുന്നു. നീതിശാസ്ത്രങ്ങളിൽ ഈ വകുപ്പ് 'ആപ ദ്ധർമ്മം' എന്ന പേരിൽ അറിയപ്പെടുന്നു. നിയമങ്ങൾക്കുമേൽ മനുഷ്യനെ പ്രതിഷ്ഠിക്കുന്ന ഒരു വിട്ടുവീഴ്ചയാകുന്നു ആപ ദ്ധർമ്മം. നിയമം മനുഷ്യനുവേണ്ടി ഉള്ളതാകുന്നു. അല്ലാതെ മനുഷ്യൻ നിയമത്തിനുവേണ്ടിയുള്ളതല്ല എന്ന് ശാസ്ത്രം വ്യംഗ്യമായി സമ്മതിക്കുന്നു. 'ആത്മരക്ഷ' എന്ന പട്ടുനൂലിൽ ഈ നിയമം തൂങ്ങിനിൽക്കുന്നു. 'ആത്മാർത്ഥം പൃഥിവീം ത്യജേത്' - ആത്മരക്ഷയ്ക്കുവേണ്ടി ലോകം മുഴുവൻ ത്യജിക്കാം - എന്ന പഴഞ്ചൊല്ല് ആപദ്ധർമ്മത്തിന്റെ ആധാ രശിലയാകുന്നു. ആപദ്ധർമ്മത്തിനു പ്രായശ്ചിത്തം വേണ്ട. മറ്റു സന്ദർഭങ്ങളിൽ സ്മൃതിനിയമങ്ങളെ അവഗണിച്ചാൽ പ്രായ ശ്ചിത്തം ചെയ്തേതീരൂ. മദ്യപാനം, മോഷണം, വഞ്ചന, വ്യഭി ചാരം മുതലായ നടപടിദോഷങ്ങൾക്ക് പ്രത്യേകം പ്രത്യേകം പ്രായശ്ചിത്തങ്ങൾ വിധിക്കുന്നുണ്ട്. എല്ലാറ്റിലും ശ്രേഷ്ഠമായ

പ്രായശ്ചിത്തം പശ്ചാത്താപത്തോടെ ഈശ്വരനെ അഭയം പ്രാപിച്ച് തെറ്റുകളെ ഏറ്റുപറയുന്നതുമാകുന്നു. (ഈശ്വരകൃപ എന്ന അദ്ധ്യായത്തിൽ ഈ വിഷയം ചർച്ചചെയ്തിട്ടുണ്ട്). ഏതെല്ലാം സന്ദർഭങ്ങളിൽ ആപദ്ധർമ്മത്തെ പ്രയോജനപ്പെടുത്താമെന്നു പരിശോധിക്കാം.

ഉച്ഛിഷ്ടഭക്ഷണം സ്മൃതി നിരോധിക്കുന്നു. ആപദ്ധർമ്മത്തിന്റെ തണലിൽ ഒരു ബ്രാഹ്മണൻ താഴ്ന്ന ജാതിക്കാരന്റെ എച്ചിൽ തിന്ന കഥ ഛാന്ദോഗ്യോപനിഷത്ത് 1.10 ൽ കാണാം. കഥാസാരം ഇപ്രകാരമാകുന്നു:

കുരുദേശത്തിൽ ഒരിക്കൽ അതിവർഷംകൊണ്ട് കൃഷിയെല്ലാം നഷ്ടപ്പെട്ടു. ക്ഷാമം അതിന്റെ കരാളനടനം ആരംഭിച്ചു. അപ്പോൾ ചക്രന്റെ പുത്രനായ ഉഷസ്തി ഇഭ്യഗ്രാമത്തിൽ താമസിച്ചിരുന്നു. ചീഞ്ഞ ഉഴുന്നു തിന്നുകൊണ്ടിരുന്ന 'ഇഭ്യ'നോട് വിശപ്പിന്റെ വേദന സഹിക്കാനാവാഞ്ഞിട്ട് ഉഷസ്തി ഭിക്ഷ യാചിച്ചു. അവന്റെ കയ്യിൽ അവർ തിന്നതിന്റെ ബാക്കിയല്ലാതെ ശുദ്ധമായ വസ്തു ഒന്നുമില്ലായിരുന്നു. അതു കൊടുക്കാമെന്നവൻ സമ്മതിച്ചു. ഗതിമുട്ടിയ ഉഷസ്തി ഇഭ്യന്റെ എച്ചിൽ വാങ്ങി. കുറേ പെറുക്കിത്തിന്നു വിശപ്പുമാറ്റി. ഇഭ്യൻ വെള്ളം വേണമെങ്കിൽ കൊടുക്കാമെന്നു പറഞ്ഞപ്പോൾ ഉഷസ്തി അതു സ്വീകരിച്ചില്ല. വിശപ്പുകൊണ്ടു പൊരിഞ്ഞതിനാൽ ഉച്ഛിഷ്ടമായ ഉഴുന്നു സ്വീകരിച്ചു. പക്ഷേ ആവശ്യമില്ലാതെ ജലം വാങ്ങിക്കുടിച്ചാൽ അതു പാപമാകും എന്നായിരുന്നു ഉഷസ്തിയുടെ സമാധാനം. ഉഴുന്നു തിന്നാതിരുന്നെങ്കിൽ അവന്റെ ശരീരത്തിൽ പ്രാണൻ നിൽക്കുകയില്ലായിരുന്നു. പ്രാണരക്ഷയ്ക്കുവേണ്ടി ഉച്ഛിഷ്ടം ഭുജിച്ച ഉഷസ്തിക്കു പാപം ഉണ്ടായില്ല. പ്രായശ്ചിത്തവും വേണ്ടിവന്നില്ല.

അജീഗർത്തൻ ധർമ്മശാസ്ത്രത്തിനെതിരായി പ്രവർത്തിച്ചത്.

അജീഗർത്തഃ സുതം ഹന്തുമുപസർപ്പദ് ബുഭുക്ഷിതഃ
ന ചാലിപ്യേതപാപേന ക്ഷുത്പ്രതികാരമാചരൻ
(മനുസ്മൃതി 10.105)

ക്ഷുധാർത്തനായ അജീഗർത്തൻ എന്ന ബ്രാഹ്മണൻ ശുനശേഫൻ എന്ന തന്റെ മകനെ ഹരിശ്ചന്ദ്രനു വിറ്റു. യാഗത്തിൽ വരുണനു ബലികൊടുക്കാനാണ് ഹരിശ്ചന്ദ്രൻ കുട്ടിയെ വിലയ്ക്കു വാങ്ങിയത്. വിശപ്പിനു പരിഹാരം ചെയ്യാൻവേണ്ടി ചെയ്ത ഈ ദുഷ്കർമ്മം അവനെ പാപിയാക്കിയില്ല. ആപദ്ധർമ്മം അവനെ രക്ഷിച്ചു. വിശ്വാമിത്രഋഷി ഇടപെട്ട് ശുനശേഫന് വരുണമന്ത്രം ഉപദേശിച്ചു. കുട്ടി മന്ത്രം ജപിച്ച് വരുണനെ പ്രത്യക്ഷമാക്കി. വരുണൻ ബലി വേണ്ടെന്നു സ്വയം സമ്മതിച്ചു. അങ്ങനെ ശുനശേഫൻ രക്ഷപെട്ടു എന്ന് കഥാശേഷം.

വിശ്വാമിത്രമഹർഷി പട്ടിണികൊണ്ടു വാടിയപ്പോൾ പറയന്റെ പട്ടിയിറച്ചി തിന്നാൻ പോയ മറ്റൊരു ദൃഷ്ടാന്തം.

"ക്ഷുധാർത്തശ്ചാത്തുമഭ്യാഗാദ്വിശ്വാമിത്രഃ ശ്വജാഘനീം
ചണ്ഡാളഹസ്താദാദായ ധർമ്മാധർമ്മവിചക്ഷണഃ"
(മനുസ്മൃതി 10.108)

വിശ്വാമിത്രൻ തപസ്സിൽ മുഴുകിയിരുന്ന കാലം. ഒരിക്കൽ ഭിക്ഷ കിട്ടാതെ പൊരിഞ്ഞു. ഗത്യന്തരമില്ലാതെ ഒരു ചണ്ഡാലന്റെ കൈയ്യിൽനിന്നു പട്ടിയുടെ തുടയിലെ മാംസം വാങ്ങി ത്തിന്നാൻ തുനിഞ്ഞു. ഋഷി ധർമ്മാധർമ്മവിശാരദനായിരുന്നു. എങ്കിലും ആപദ്ധർമ്മമായി ഒരു കടുംകൈ പ്രവർത്തിച്ചു. അദ്ദേഹത്തെ പാപം തീണ്ടിയില്ല. വേറെയും ചില ഉദാഹരണങ്ങൾ സ്മൃതികാരൻ അവതരിപ്പിക്കുന്നുണ്ട്. വിസ്താരഭയത്താൽ ചുരുക്കുന്നു.

അധുനാധുനരിൽ ശ്രേഷ്ഠനായ മഹാത്മാഗാന്ധി ആത്മരക്ഷയ്ക്കായി ആപദ്ധർമ്മത്തെ അവലംബിച്ച ഒരു സംഭവം. ഗാന്ധിജി ദക്ഷിണാഫ്രിക്കയിലെ വെള്ളക്കാരല്ലാത്തവരുടെ അവകാശങ്ങൾക്കായി സത്യാഗ്രഹസമരം തുടങ്ങിയിരുന്നു. ഇന്ത്യയിൽ വന്നിട്ട് അദ്ദേഹം തിരിച്ച് ദക്ഷിണാഫ്രിക്കയിലേയ്ക്ക് പോവുകയായിരുന്നു. കപ്പലിൽനിന്നും ഇറങ്ങിയ ഗാന്ധിജിയെ വെള്ളക്കാർ വളഞ്ഞു. അദ്ദേഹം അടുത്തുണ്ടായിരുന്ന

പോലീസ് സ്റ്റേഷനിൽ അഭയംതേടി. അവിടെയും വെള്ളക്കാർ പാഞ്ഞെത്തി. പോലീസ്കാരന്റെ യൂണിഫോറം ധരിച്ച് ഗാന്ധിജി സ്റ്റേഷനു വെളിയിൽ കടന്നു രക്ഷപെട്ടു.

സത്യത്തോട് താല്ക്കാലികമായി വിടവാങ്ങാവുന്ന ചില സന്ദർഭങ്ങളേയും സ്മൃതി സൂചിപ്പിക്കുന്നുണ്ട്.

"വിവാഹകാലേ രതിസംപ്രയോഗേ
പ്രാണാത്യയേ സർവ്വധനാപഹാരേ
വിപ്രസ്യചാർത്ഥേƒപ്യനൃതം വദേയുഃ
പഞ്ചാനൃതാന്യാഹുരപാതകാനി"

(മഹാഭാരതം, കർണ്ണപർവ്വം 69-ാമദ്ധ്യായം 33-ാം ശ്ലോകം മഹാഭാ-ഗീതാ പ്രസ്സ്, III പേജ് 103)

കന്യാദാനത്തിനുവേണ്ടി ആലോചന നടക്കുമ്പോഴും, സ്ത്രീകളെ വശപ്പെടുത്തുമ്പോഴും, പ്രാണഹാനി വരുന്ന സമയത്തും, സർവ്വസ്വവും അപഹരിക്കപ്പെടുമ്പോഴും, ബ്രാഹ്മണനുവേണ്ടിയും അസത്യം പറയാം. ഈ അഞ്ചുസന്ദർഭങ്ങളിലും അസത്യം പറയുന്നത് നിന്ദ്യമല്ല.

ഭാഗവതം 8. 19. 43-ൽ ശുക്രാചാര്യർ ബലിയോട് ഈ ന്യായം പറയുന്നുണ്ട്. ബലി ആ ഉപദേശം ചെവിക്കൊണ്ടില്ലെന്നതും പ്രസ്താവ്യമാണ്.

സ്മൃതി ഇങ്ങനെ ചില വിട്ടുവീഴ്ചകൾ അനുവദിക്കുന്നുണ്ട്. ഓരോരുത്തരും അവരവരുടെ മനസ്സാക്ഷി അനുസരിച്ചു പ്രവർത്തിക്കേണ്ടതാകുന്നു.

## സ്ത്രീധർമ്മം

സ്ത്രീയുടെ ആവിർഭാവത്തെ ഭാഗവതപുരാണം വിവരിക്കുന്നതിങ്ങനെയാകുന്നു:

'കസ്യ രൂപമഭൂദ് ദ്വേധാ യത്കായമഭിചക്ഷതേ'
(ഭാഗവതം 3.12.52)

ബ്രഹ്മാവിന്റെ രൂപം രണ്ടായി. രണ്ടായി ഭവിച്ച ആ വടിവം 'കായം' എന്നു പറയപ്പെടുന്നു.

'താഭ്യാം രൂപവിഭാഗാഭ്യാം മിഥുനം സമപദ്യത
യസ്തു തത്ര പുമാൻ സോഭൂന്മനുഃ സ്വായംഭുവഃ സ്വരാട്'
(ഭാ. 3.12.53)

ആ രണ്ടു ഭാഗങ്ങളും ഒരു ജോടിയായി – ഇണയായി. അതിൽ ഒന്നു പുരുഷനും മറ്റതു സ്ത്രീയും. പുരുഷൻ പ്രസിദ്ധനായ സ്വായംഭുവമനുചക്രവർത്തി.

"സ്ത്രീയാസീച്ഛതരൂപാഖ്യാ മഹിഷസ്യ മഹാത്മനഃ
തദാ മിഥുനധർമ്മേണ പ്രജാഹ്യേധാംബഭൂവിരേ."
(ഭാ. 3.12.54)

ആ ജോടിയിൽ ഒന്നായ സ്ത്രീ, ശതരൂപ, എന്നുപേരായ മനുവിന്റെ ഭാര്യയായി. സ്വായംഭുവമനുവിനു മിഥുനധർമ്മംകൊണ്ട് പത്നിയായ ശതരൂപയിൽ ഉണ്ടായ സന്തതികളെക്കൊണ്ട് ലോകം പെരുകി. മാനവവർഗ്ഗം അങ്ങനെ സ്ത്രീപുരുഷസംയോഗംകൊണ്ട് സൃഷ്ടിക്കപ്പെട്ടു. വംശത്തിന്റെ നിലനില്പിന് സ്ത്രീക്കും പുരുഷനും ഒരുപോലെയുള്ള പങ്കാണുള്ളത്. ഉച്ചനീചത്വം ഈ വ്യവസ്ഥയിൽ ഉണ്ടായിരുന്നില്ല.

മനുഷ്യവർഗ്ഗം പരിഷ്കൃതമായ രീതിയിൽ വളർന്നു വികസിക്കുന്നതിനു മുൻപ്, ചരിത്രാതീതകാലത്തിൽ സ്ത്രീ പുരുഷനോടൊപ്പം ആയിരുന്നെങ്കിലും, കുട്ടികളെ വളർത്തുന്നതിലും, കുടുംബസംരക്ഷണത്തിലും സ്ത്രീക്കു തന്നെയായിരുന്നു ഉത്തരവാദിത്ത്വം എന്നു ചരിത്രകാരന്മാരും നരവംശശാസ്ത്രജ്ഞന്മാരും അഭിപ്രായപ്പെടുന്നു. അന്നത്തെ കുടുംബം അമ്മയുടേതായിരുന്നു. കാലക്രമത്തിൽ സ്ത്രീക്കു കൂടുതൽ വിശ്രമവും സുരക്ഷിതത്വവും നല്കാൻവേണ്ടി, വേട്ടയാടുക, ആഹാരസാധനങ്ങൾ കൃഷി ചെയ്യുക മുതലായ കാര്യങ്ങളിൽ, പുരുഷൻ സ്വയം ചുമതലപ്പെട്ടു. സ്ത്രീയ്ക്കു ഗർഭധാരണം, ശിശുസംരക്ഷണം മുതലായ വീട്ടുജോലികൾ വന്നുചേർന്നു. അതോടുകൂടി പുരുഷമേധാവിത്വം ഉടലെടുത്തു. സ്ത്രീയുടെ

അധികാരങ്ങൾ കുറഞ്ഞു. ഗൃഹനാഥൻ പിതാവായി. ഈ പരിവർത്തനം പൂർണ്ണമാകാൻ ആയിരക്കണക്കിനു വർഷങ്ങൾ വേണ്ടിവന്നു എന്നുള്ളത് ചരിത്രസത്യമാകുന്നു.

ചരിത്രാതീതമെങ്കിലും വൈദികകാലത്തെ സ്ത്രീയുടെ നില അസൂയാവഹമായിരുന്നു എന്നതിനു ലക്ഷ്യങ്ങളുണ്ട്. ആദിയിൽ ആര്യന്മാരുടെ ആദ്ധ്യാത്മികസമ്പത്തായിരുന്ന വേദം പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും പുരുഷന്മാരോടൊപ്പം സ്ത്രീകൾക്കും അവകാശമുണ്ടായിരുന്നു.

"പുരാകല്പേ കുമാരീണാം മൗഞ്ജീബന്ധനമിഷ്യതേ
അദ്ധ്യാപനം ച വേദാനാം സാവിത്രീവചനം തഥാ"

പഴയ കല്പങ്ങളിൽ പെൺകുട്ടികൾക്ക് ഉപനയനം വിധിച്ചിരുന്നു. അവർ വേദാദ്ധ്യായനത്തിനും വേദം പഠിപ്പിക്കുന്നതിനും, ഗായത്രി ജപിക്കുന്നതിനും അധികാരികളായിരുന്നു. സ്മൃതികാരന്മാരുടെ ദൃഷ്ടിയിൽ പുരുഷന്മാരുടെ പ്രത്യേകാവകാശമായി മാറിയ അദ്ധ്യയനവും അദ്ധ്യാപനവും സ്ത്രീയ്ക്കും വിഹിതമായിരുന്നു എന്നു വരുമ്പോൾ സ്ത്രീപുരുഷസമത്വം വ്യക്തമാകുന്നുണ്ടല്ലോ.

വൈദികകാലത്തു സ്ത്രീ പുരുഷന്റെ സഹധർമ്മിണീ പദം അലങ്കരിച്ചു വൈദികമായ യാഗയജ്ഞാദികളുടെ അനുഷ്ഠാനത്തെ കുറിക്കുന്ന വാക്കാണ് 'ധർമ്മം' യജമാനപത്നി ധർമ്മാനുഷ്ഠാനത്തിൽ യജമാനന്റെ സഹധർമ്മിണിയാകുന്നു. അതുകൊണ്ട് യജമാനന്റെ ഭാര്യ ധർമ്മപത്നി എന്ന പേരിലറിയപ്പെടുന്നു. വിവാഹം മുതൽ സ്ത്രീ, യാഗാദികർമ്മങ്ങളിൽ, പുരുഷന്റെ ഒപ്പമാണെന്നു മനു.

"പ്രജനാർത്ഥം സ്ത്രിയഃ സൃഷ്ടാ സ്സന്താനാർത്ഥഞ്ച മാനവഃ
തസ്മാത് സാധാരണോധർമ്മഃ ശ്രുതൗ പത്ന്യാസഹോദിതഃ"
(മനുസ്മൃതി 9.96)

പുരുഷൻ ഗർഭാധാനം ചെയ്യുന്നതിനും, സ്ത്രീ, ബീജത്തെ സ്വീകരിക്കുന്നതിനും ആയി ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അതിനാൽ വിവാഹം മുതൽ രണ്ടുപേർക്കും യാഗാ

ദികർമ്മങ്ങളിൽ അധികാരം പൊതുവാണെന്നും, ഭർത്താവു ചെയ്യുന്ന ധർമ്മത്തിൽ പത്നിക്കു ഭാഗമുണ്ടെന്നും വേദത്തിൽ പറഞ്ഞിരിക്കുന്നു.

യജമാനപത്നി ദൃഷ്ടികൊണ്ട് (വീക്ഷണം) യാഗസാധനങ്ങളെ ശുദ്ധിചെയ്യണം എന്നും വിധിയുണ്ട്. യാഗാദികർമ്മങ്ങളുടെ മേൽനോട്ടം സ്ത്രീയുടേതാണെന്നു താല്പര്യം. സ്ത്രീകൾക്ക് വൈദികകർമ്മങ്ങളിൽ പങ്കുണ്ടെന്നു പറയുമ്പോൾ പുരുഷൻ അവൾക്കു വലിയൊരു വിട്ടുവീഴ്ച അനുവദിച്ചതായി കരുതേണ്ട. വേദത്തിലും അവളുടെ വ്യക്തിമുദ്ര പതിഞ്ഞിട്ടുണ്ട്. ഋഗ്വേദത്തിലെ മന്ത്രദ്രഷ്ടാക്കളിൽ ചിലർ സ്ത്രീകളാകുന്നു.

ഋഗ്വേദം 10.3.39–ാം സൂക്തത്തിന്റെ മന്ത്രദ്രഷ്ടാവായ ഋഷി 'ഘോഷാകാക്ഷീവതി' എന്ന സ്ത്രീയാകുന്നു. അത്രേയവംശത്തിലെ 'വിശ്വാവാരാ ആത്രേയി' ഋഗ്വേദം അഞ്ചാം മണ്ഡലത്തിലെ 28–ാം സൂക്തത്തിന്റെ ഋഷി. അത്രേയകുലത്തിലെതന്നെ 'അപാലാ ആത്രേയി' എന്ന സ്ത്രീ, ഋഗ്വേദം 8.91–ാം സൂക്തദ്രഷ്ടാവും പ്രസിദ്ധമായ ദേവീസൂക്തം എന്നറിയപ്പെടുന്ന ഋഗ്വേദം 10.125 –ാം സൂക്തത്തിന്റെ ഋഷി വാഗംഭ്രണീ. അംഭ്രണമഹർഷിയുടെ പുത്രിയായ വാക് ആകുന്നു ഈ സ്ത്രീ. വിശ്വസാഹിത്യത്തിൽവെച്ച് ഏറ്റവും പ്രാചീനമായിട്ടുള്ള ഋഗ്വേദത്തിൽ സ്ത്രീയുടെ ആദ്ധ്യാത്മികപ്രഭാപ്രകാശം വിതറുമ്പോൾ സമുദായത്തിലെ അവളുടെ സ്ഥാനം അവിതർക്കിതമാണല്ലോ. ഉപനിഷത്തുകളുടെ കാലത്തിലും സ്ത്രീ അവളുടെ മഹോന്നതമായ ആദ്ധ്യാത്മികപ്രഭാവം കൈവിട്ടില്ല എന്നു കാണാം.

ബൃഹദാരണ്യകോപനിഷത്ത് രണ്ടാമദ്ധ്യായം 4–ാം ബ്രാഹ്മണം യാജ്ഞവല്ക്യന്റെ ഭാര്യയായ മൈത്രേയിയുടെ ജ്ഞാനതൃഷ്ണയെ വരച്ചുകാട്ടുന്നു. യാജ്ഞവൽക്യന് മൈത്രേയി എന്നും കാത്യായനി എന്നും പേരായി രണ്ടു ഭാര്യമാർ ഉണ്ടായിരുന്നു. യാജ്ഞവല്ക്യൻ ഗൃഹസ്ഥാശ്രമം ഉപേക്ഷിച്ചു സന്ന്യസിക്കാൻ നിശ്ചയിച്ചു. തന്റെ സ്വത്തുക്കൾ രണ്ടായി ഭാഗിച്ച്

ഭാര്യമാർക്കു കൊടുക്കാനുള്ള ആഗ്രഹത്തെ ഋഷി വെളിപ്പെടുത്തി. ഭർത്താവിന്റെ ആഗ്രഹത്തെ കാർത്ത്യായനി അതേപടി ശരിവെച്ചു. മൈത്രേയി ഭൗതികസമ്പത്തുകളിൽ ആശയുള്ളവളായിരുന്നില്ല. ഭർത്താവിന്റെ ആദ്ധ്യാത്മികലക്ഷ്യത്തിൽ അവൾക്കും പങ്കുവേണമെന്നു മൈത്രേയി വാദിച്ചു. യാജ്ഞവല്ക്യൻ അവളെ അനുമോദിക്കുകയും ആത്മതത്ത്വം അവൾക്കുപദേശിക്കുകയും ചെയ്തു.

ജനകന്റെ ഡർബാറിൽ ബ്രഹ്മവിജ്ഞാനം ചർച്ചയ്ക്കു വന്നപ്പോൾ അന്നത്തെ ആചാര്യന്മാരിൽ ശ്രേഷ്ഠനായ യാജ്ഞവല്ക്യനെ ചോദ്യങ്ങൾകൊണ്ടു മുട്ടിച്ച ഗാർഗ്ഗി വാചക്നവിയെ ബൃഹദാരണ്യകോപനിഷത്ത് 3. 6 ലും 8 ലും നമ്മൾ പരിചയപ്പെടുന്നു. ആ കാലത്ത് ബ്രഹ്മവാദിനികൾ വിരളമല്ലായിരുന്നു. പരിഷ്കൃതമനുഷ്യന് സ്ത്രീസന്താനം പൊതുവേ സ്വാഗതമല്ല. എന്നാൽ ബൃഹദാരണ്യകോപനിഷത്ത് 6.4.17. വിദുഷിയായ ഒരു മകൾ ഉണ്ടാകാനുള്ള ആഹാരക്രമം വിധിക്കുന്നു. പെൺമക്കളിൽ അഭിമാനം കൊണ്ടിരുന്ന പിതാക്കൾ അന്നുണ്ടായിരുന്നു എന്നു വ്യക്തം.

ഇതുവരെ സ്ത്രീ, പുരുഷനോടൊപ്പം എല്ലാ തുറകളിലും വിരാജിച്ചിരുന്നു. ലിംഗഭേദംകൊണ്ടുള്ള അസമത്വം അവൾക്കനുഭവപ്പെട്ടില്ല. അവൾ സ്വതന്ത്രയായിരുന്നു, പുരുഷന്റെ ധർമ്മപത്നിയായിരുന്നു. ഇനിയുള്ള ചരിത്രം സ്ത്രീയ്ക്ക് തന്റെ നഷ്ടപ്പെട്ട സ്വാതന്ത്ര്യത്തിന്റെ ദുരന്തകഥകളാണ്. പുരുഷമേധാവിത്വം സമൂഹത്തിൽ അരക്കിട്ടുറപ്പിക്കപ്പെട്ടു. ശ്രീബുദ്ധൻ സ്ത്രീകളെ തന്റെ സംഘത്തിൽ ചേർത്തത് വളരെ ശങ്കിച്ചാണ്. ബുദ്ധന്റെ കാലത്ത് സ്ത്രീയ്ക്ക് പുരുഷനോടൊപ്പം എല്ലാ തുറകളിലും പ്രവേശനം അനുവദിക്കപ്പെട്ടിരുന്നു. അശോകന്റെ മകൾ സംഗമിത്ര ശ്രീലങ്കയിൽ ബുദ്ധമതം പ്രചരിപ്പിക്കാൻ പോയത് ആ പാരമ്പര്യത്തെ നിലനിർത്തുന്നു.

വിദേശികളുടെ ആക്രമണങ്ങളും, സ്വദേശികൾതമ്മിൽ കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന യുദ്ധങ്ങളും സമൂഹത്തിൽ വളരെ പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചു. സ്ത്രീയുടെ ചുറ്റും

ധർമ്മശാസ്ത്രകർത്താക്കൾ രക്ഷാവലയം നിർമ്മിച്ചു. അവളുടെ രക്ഷയ്ക്കുവേണ്ടി ഉണ്ടാക്കിയ നിയമങ്ങൾ പലതും അവളെ കൂട്ടിൽ അടച്ച കിളിയെപ്പോലെയാക്കി, ആദിയിൽ ധർമ്മപത്നിയായി വിരാജിച്ച സ്ത്രീ ഇതിഹാസകാലത്ത് പതിവ്രതയായി തരംതാഴ്ത്തപ്പെട്ടു. ഭർത്തൃഹിതാനുവർത്തിയായ പതിവ്രതയ്ക്ക് സമൂഹത്തിൽ സമുന്നതസ്ഥാനം കല്പിക്കപ്പെട്ടു. സംശയിക്കപ്പെട്ട പത്നിക്ക് നരകമല്ലാതെ വേറെ അഭയസ്ഥാനമുണ്ടായിരുന്നില്ല. ജമദഗ്നിയുടെ ഭാര്യയായ രേണുക ഒരു ഗന്ധർവൻ അവന്റെ ഭാര്യമാരോടൊപ്പം ജലക്രീഡ ചെയ്യുന്നതുകണ്ടു രസിച്ച കുറ്റത്തിന് വധിക്കപ്പെട്ടു. അതും മകനായ പരശുരാമന്റെ കൈകൊണ്ട്. പതിവ്രതയുടെ മുൾക്കിരീടം ചൂടി ശോകസാമ്രാജ്യത്തിലെ എതിരില്ലാത്ത രാജ്ഞിയായി വാണ സീത ഉജ്ജ്വലമായ ഇതിഹാസപാത്രമാകുന്നു. യമനോട് മല്ലിട്ടു ഭർത്താവിന്റെ ജീവനെ വീണ്ടെടുത്ത സാവിത്രി പാതിവ്രത്യത്തിന്റെ നെറ്റിപ്പട്ടം ചൂടിയ ഒരു രാജപത്നിയാകുന്നു. ഉജ്ജ്വലമായ തന്റെ പാതിവ്രത്യപ്രൗഢിയുടെ മുമ്പിൽ ത്രിമൂർത്തികളെ നിഷ്പ്രഭരാക്കിയ സതി അനസൂയ പുരാണപ്രസിദ്ധയാകുന്നു. കലിയുടെ പ്രേരണയാൽ കാട്ടിൽ നളനാൽ ഉപേക്ഷിക്കപ്പെട്ട ദമയന്തി അനവധി ദുരിതങ്ങൾ കടിച്ചിറക്കി പിതാവിന്റെ അടുത്തെത്തുന്നു. വീണ്ടും നളനെത്തന്നെ തേടിപ്പിടിച്ചു തന്റെ ജന്മസാഫല്യം കണ്ടെത്തുന്നു. കുഷ്ടരോഗിയായ ഭർത്താവിനെ, ഉഗ്രതപസ്സിനെ, വേശ്യാഗൃഹത്തിൽ ചുമന്നെത്തിക്കുന്ന ശീലാവതി പതിവ്രതാശിരോലങ്കാരമായി വാഴ്ത്തപ്പെട്ടു. പതിവ്രതകളുടെ പട്ടിക ഇങ്ങനെ നീണ്ടുപോകുന്നു. ഭർത്തൃഹിതാനുവർത്തിയായ സ്ത്രീയ്ക്ക് ഉത്തമലോകപ്രാപ്തി ലഭിക്കുമെന്നു പുരാണങ്ങൾ ഘോഷിക്കുന്നു.

'യോഷിത് ശുശ്രൂഷണാദ്ഭർത്തുഃ കർമ്മണാ മനസാ ഗിരാ
തദ്ധിതാ ശുഭമാപ്നോതി തത്സാലോക്യം യതോ ദ്വിജാഃ'
(വിഷ്ണുപുരാണം 6.2.28)

മനസാ വാചാ കർമ്മണാ ഭർത്തൃശുശ്രൂഷാതത്പരയായ സ്ത്രീയ്ക്ക് ഭർത്താവിനു യജ്ഞാദികർമ്മങ്ങൾകൊണ്ട് സിദ്ധി

ക്കുന്ന ദിവ്യലോകം സ്വായത്തമാകുന്നു. അവൾ വേറെ ധർമ്മാനുഷ്ഠാനം ഒന്നും ആചരിക്കേണ്ടതില്ല. ദുർവൃത്തനായ ഭർത്താവ് നരകത്തിൽ പോയാൽ സ്ത്രീയുടെ ഗതി എന്താണെന്നു പുരാണം വ്യക്തമാക്കുന്നില്ല. പാതിവ്രത്യം സ്ത്രീക്കു വേണ്ടതുതന്നെ. പക്ഷേ ആ വാക്ക് ഏകപക്ഷീയമായ ഒരു ശാസനം ആയി എന്നതാണ് കുറവ്. പുരുഷനെ സ്വതന്ത്രനായി വിടുമ്പോൾ സ്ത്രീയെ അത് സർവ്വപ്രകാരേണയും ബന്ധിക്കുന്നു. നേരേ മറിച്ച് ആദിയിൽ ഉണ്ടായിരുന്ന 'സഹധർമ്മിണി' എന്ന സങ്കല്പം സ്ത്രീയ്ക്ക് അഭിമാനാർഹമാണ്, ധർമ്മസാക്ഷാത്കരണത്തിൽ സ്ത്രീപുരുഷന്മാർ ഒന്നാണെന്ന ബോധം സഹധർമ്മിണിയിൽ നിലീനമായിരിക്കുന്നു, പതിവ്രതയിൽ സർവ്വത്ര വിധേയത്വം മാത്രം പൊന്തിനില്ക്കുന്നു, പുരുഷമേധാവിത്വം സ്ത്രീയുടെ പാതിവ്രത്യം അഭംഗുരമായി രക്ഷിക്കാൻവേണ്ടി ശൈശവവിവാഹം നടപ്പാക്കി. വിധവകളെ എന്തു ചെയ്യണമെന്ന ചോദ്യം തലപൊക്കിയപ്പോൾ 'സതി' എന്ന ക്രൂരകർമ്മം പ്രശ്നപരിഹാരമായി വിധിക്കപ്പെട്ടു. പതിയുടെ മൃതദേഹം ദഹിപ്പിക്കുമ്പോൾ, ഭാര്യയെ ജീവനോടെ അതേ ചിതയിൽ ദഹിപ്പിക്കുന്ന ദുരാചാരമാണ് 'സതി'.* സതിക്ക് വേദത്തിന്റെ പിന്തുണയില്ലായെന്നത് അറിഞ്ഞിരിക്കേണ്ടതാണ്. ബ്രട്ടീഷുഭരണം ഇന്ത്യയിൽ ആരംഭിച്ചശേഷം 1829-ൽ 17-ാമത്തെ നിയമംമൂലം വില്ല്യം ബെന്റിക്കുപ്രഭു സതി നിറുത്തൽ ചെയ്തു. ആ അഗ്നിപരീക്ഷയിൽനിന്നും സ്ത്രീ വിമുക്തയായി. ഇമ്മാതിരി ആചാരങ്ങളെല്ലാം ബ്രാഹ്മണർ മുതലായ ഉയർന്ന ജാതിക്കാരെ മാത്രമേ ബാധിച്ചിരുന്നുള്ളൂ എന്നൊരു വാദം ഉണ്ട്. ആര്യന്മാരല്ലാത്ത വർഗ്ഗക്കാരും ഇത്തരം ആചാരങ്ങൾ സ്വീകരിച്ചിരുന്നു എന്നു കേരളീയരുൾപ്പെടെയുള്ള തമിഴരുടെ സംഘകാലകൃതികളിൽനിന്നു മനസ്സിലാക്കാം. സംഘകാലം ക്രിസ്ത്വബ്ദത്തിന്റെ ആദിശതകങ്ങളായിരുന്നു. 'അകനാന്തർ' 240, 241, 246, 247 എന്ന കൃതികളിൽ സതി ആചരിച്ച സ്ത്രീകളുടെ കഥ വരുന്നുണ്ട്. സ്ത്രീകൾക്കു സ്വാതന്ത്ര്യം പാടെ

* സതി അല്ലെങ്കിൽ ഉടന്തടിച്ചാട്ടം B. C. 2000-1500 ഇടയ്ക്ക് പ്രാബല്യത്തിൽ വന്നതായി വിശ്വസിച്ചുവരുന്നു.

നിഷേധിക്കുന്ന സ്മൃതി വചനങ്ങളും നടപ്പിൽ വന്നു.

പിതാ രക്ഷതി കൗമാരേ ഭർത്താ രക്ഷതി യൗവ്വനേ
രക്ഷന്തി സ്ഥവിരേ പുത്രാ ന സ്ത്രീ സ്വാതന്ത്ര്യമർഹതി.
(മനുസ്മൃതി 9.3)

കൗമാരത്തിൽ പെൺകുട്ടിയെ പിതാവു രക്ഷിക്കണം. യൗവ്വനത്തിൽ അവളുടെ രക്ഷിതാവ് ഭർത്താവാകുന്നു. വൃദ്ധയായാൽ സ്ത്രീയെ പുത്രന്മാർ രക്ഷിക്കണം. സ്ത്രീക്ക് സ്വാതന്ത്ര്യമില്ല.

യാജ്ഞവൽക്യൻ മുതലായ സ്മൃതികാരന്മാരും സ്ത്രീസ്വാതന്ത്ര്യത്തെ നിരോധിക്കുന്നുണ്ട്. സ്മൃതികാരന്മാരുടെ ദൃഷ്ടിയിൽ സ്ത്രീ കൂട്ടിലിട്ടു സൂക്ഷിക്കപ്പെടേണ്ട ഒരു പഞ്ചവർണ്ണക്കിളിയായി. എന്നാലും എല്ലാം മ്ലാനമെന്നു പറയാനും വയ്യ. മേഘാവൃതമായ അവളുടെ ജീവിതത്തിൽ ചില രജതരേഖകളും കാണാനുണ്ട്. സ്ത്രീ ഗൃഹലക്ഷ്മിയായിട്ടും ചിത്രീകരണങ്ങളുണ്ട്.

'യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവ്വാസ്തത്രാഫലാഃ ക്രിയാഃ'
(മനു 3.56)

എവിടെ സ്ത്രീകൾ ഭൂഷണാദികൾകൊണ്ട് പ്രേമത്തോടെ പൂജിക്കപ്പെടുന്നുവോ അവിടെ ദൈവതങ്ങൾ എല്ലാം സന്തോഷിച്ചു മദിക്കും. നേരേ മറിച്ച് സ്ത്രീക്ക് ആദരവും സ്നേഹവും ലാളനവും ലഭിക്കാത്ത ഗൃഹങ്ങളിൽ ഗൃഹനാഥനാൽ ചെയ്യപ്പെടുന്ന എല്ലാ സത്കർമ്മങ്ങളും നിഷ്ഫലങ്ങളായിത്തീരുന്നു. ഗൃഹലക്ഷ്മിയായ സ്ത്രീയെ ഉചിതമായ രീതിയിൽ മാനിക്കാത്ത ഗൃഹങ്ങൾ ചുടലക്കാടുപോലെയാകും എന്നാണ് മനു ദീർഘദർശനം ചെയ്യുന്നത്.

ക്ഷത്രിയകന്യകകൾക്കു സ്വയംവരം അനുവദിച്ചിരുന്നു എന്നതും ശ്രദ്ധേയമാണ്.

സ്ത്രീക്കു സ്വത്തവകാശനിഷേധം അവളുടെ ശ്രേയസ്സിനെ

വിഘ്നപ്പെടുത്തുന്ന ഭാരിച്ച വിലങ്ങുതടിയാകുന്നു. മരുമക്കത്തായ വ്യവസ്ഥിതി നിലവിലിരുന്ന കേരളത്തിലും അതുപോലെ വേറെ ഒന്നുരണ്ടു ദേശങ്ങളിലും ഉള്ള സ്ത്രീകൾ മാത്രം ഈ ശാപത്തിൽനിന്നും രക്ഷപ്പെട്ടു എന്നു പറയേണ്ടിയിരിക്കുന്നു. സ്ത്രീയെ വാങ്ങാനാളില്ലാത്ത ക്രയവസ്തുവായി മാറ്റിയ മറ്റൊരു ശാപമാകുന്നു സ്ത്രീധനസമ്പ്രദായം. മനുഷ്യത്വത്തെ ഞെരിച്ചുകൊല്ലുന്ന ക്രൂരതരമായ ഇതരസമ്പ്രദായം ഇനിയും ലോകം കണ്ടെത്തിയിട്ടുണ്ടോ എന്നു സംശയം. മനുഷ്യത്വത്തെ കാർന്നുതിന്നുന്ന ഒരുതരം ക്യാൻസർവ്യാധിയാണ് സ്ത്രീധനത്തിലുള്ള മോഹം.

പുത്രി, ഭാര്യ, മാതാവ് എന്ന മൂന്നവസ്ഥകളാണ് ഒരു സ്ത്രീയ്ക്കുള്ളത്. മാതാപിതാക്കളുടെ നിർല്ലോഭമായ ലാളനകൾക്കു പാത്രമായ പുത്രി വിവാഹത്തോടെ പുരുഷന്റെ സഹധർമ്മിണീപദം അലങ്കരിക്കുന്നു. പുരുഷന്റെ എല്ലാ പ്രവൃത്തികളിലും ഭാഗധേയങ്ങളിലും സഹധർമ്മിണി പങ്കാളിയാകുന്നു. സന്തതികളുണ്ടാകുമ്പോൾ അവൾ അമ്മയായി ശോഭിക്കുന്നു. പുരുഷന്റെ ആത്മാവ് ഭാര്യയിൽ പുത്രരൂപത്തിൽ ജനിക്കുന്നതുകൊണ്ട് അവൾ ജായയായി - അമ്മയായി - എന്നു സ്മൃതി (മനുസ്മൃതി 9.8).

പുരുഷനോടൊപ്പംതന്നെ സൃഷ്ടിക്കപ്പെട്ട് പിന്നീട് അവന്റെ സഹധർമ്മിണീപദം അലങ്കരിച്ച സ്ത്രീ ഇന്ന് വളരെ ശോചനീയമായ നിലയിലാകുന്നു വർത്തിക്കുന്നത്. കാലത്തിന്റെ തിരിമറിച്ചിലിൽപ്പെട്ട് അവൾ അബലയും ചപലയുമായി. പുരുഷന്റെ കളിപ്പാട്ടമായി. ചില സമുദായങ്ങളിൽ വിവാഹമോചനം പുരുഷന്റെ ഇഷ്ടപ്രകാരം നടക്കും. സ്ത്രീധനം കുറഞ്ഞുപോയാൽ പെൺകുട്ടിയെ നിർദ്ദയമായ പീഡനങ്ങൾക്കു വിധേയയാക്കും. ഭർത്താവിന്റേയും അയാളുടെ വീട്ടുകാരുടേയും ക്രൂരമായ പെരുമാറ്റം സഹിക്കാനാവാതെ ആത്മഹത്യ ചെയ്യുന്ന പെൺകുട്ടികളുടെ എണ്ണം കൂടിവരുന്നു. ജീവിതത്തോടുള്ള അഭിനിവേശം മുറ്റിനില്ക്കുന്ന പ്രായത്തിലാണ് പാവം പെൺകിടാങ്ങൾ ദേഹത്തിൽ മണ്ണെണ്ണ ഒഴിച്ചുകത്തിച്ചും മറ്റും

ആത്മാഹുതി നടത്തുന്നത്. സ്വന്തം കാലിൽ നിൽക്കാൻ കഴിവുള്ള ഒരു പെൺകുട്ടിയെ അവളുടെ ഭർത്താവിനും ബന്ധുക്കൾക്കും ചവിട്ടിമെതിക്കാൻ ധൈര്യമുണ്ടാവില്ല. അതുകൊണ്ട് സ്ത്രീ സ്വന്തം കാലിൽ നിൽക്കാൻ പഠിക്കണം. സാമ്പത്തികമായി സ്ത്രീപുരുഷന്റെ അടിമയായതാണ് ഈ ദുരന്തങ്ങൾക്കു കാരണം. അവൾ വേലചെയ്തു സമ്പാദിക്കണം. ഇന്ന് ഭാരിച്ച കുടുംബച്ചിലവുകൾ താങ്ങാൻ പുരുഷന്റെ സമ്പാദ്യം കൊണ്ടുമാത്രം കഴിയുന്നതല്ല. ഭാരതത്തിലെ ഭൂരിപക്ഷം ജനങ്ങളും ദാരിദ്ര്യരേഖയുടെ കീഴെ നിൽക്കുന്നവരാണ്. അവരുടെ സ്ത്രീകൾ വേലചെയ്ത് കുടുംബം പുലർത്തുന്നത്, ഒരു നിത്യസംഭവമാണ്. അവിടെ 'ന സ്ത്രീസ്വാതന്ത്ര്യമർഹതി' എന്ന മന്ത്രംകൊണ്ട് ദാരിദ്ര്യത്തെ ഉച്ചാടനം ചെയ്യാൻ സാധിക്കയില്ല. ഇന്ന് സ്ത്രീകൾ എല്ലാ തുറകളിലും അവരുടെ കഴിവുകൾ പ്രദർശിപ്പിക്കുന്നു. പല ദേശങ്ങളിലും സ്ത്രീകൾ പ്രധാനമന്ത്രിമാർ ആയിട്ടുണ്ട്. ബഹിരാകാശഗമനത്തിനും സ്ത്രീ തയ്യാർ* ആസ്പത്രികളിൽ നർസിംങ്ങ് ഏറിയകൂറും സ്ത്രീകളുടെ കൈവശംതന്നെ.

കായികരംഗത്ത് കേരളക്കാരിയായ പി. ടി. ഉഷ ഓട്ടത്തിൽ ലോകപ്രശസ്തിയാർജ്ജിച്ച ഒരു താരമാകുന്നു. പോലീസിൽ മാത്രമല്ല, സായുധസേനയിലും ഇന്നു സ്ത്രീകൾ സേവനം അനുഷ്ഠിക്കുന്നു. പാരച്ച്യൂട്ടു ഭടന്മാരിലും സ്ത്രീകൾ ഉണ്ട്. അടുക്കള ജോലിക്കും പ്രസവത്തിനും മാത്രമായി ഉഴിഞ്ഞുവെച്ചിരുന്ന സ്ത്രീ ഇന്ന് എല്ലാ തുറകളിലും പുരുഷനോടൊപ്പം മുന്നേറുന്നു. സ്വത്തവകാശം മുതലായവ നിയമനിർമ്മാണം മൂലം സ്ത്രീകൾക്കു ലഭ്യമാക്കിക്കഴിഞ്ഞു. സ്ത്രീധനവും നിയമദൃഷ്ടിയിൽ നിരോധിക്കപ്പെട്ടിരിക്കുന്നു. സ്ത്രീശക്തി ഉണർന്നുകഴിഞ്ഞു. സഹധർമ്മിണി എന്ന നിലയിൽ അവൾ ശോഭിക്കട്ടെ! സ്ത്രീകളെ പല വിധത്തിൽ മാനഭംഗം ചെയ്യുന്ന സാമൂഹ്യദ്രോഹികൾ പെരുകിവരുന്ന ഇക്കാലത്ത് പെൺകുട്ടികൾ

* പ്രഥമശൂന്യാകാശയാത്രിക വാലന്റീന തെരെഷ്കോവ എന്ന റഷ്യൻ സ്ത്രീ.
The first woman to orbit the earth was 26 year old Valentina Tereshkova of the USSR

കായികാഭ്യാസം ശീലിക്കേണ്ടതാവശ്യമാകുന്നു. കൗരവസദസ്സിൽ പാഞ്ചാലിയെ വസ്ത്രാക്ഷേപം ചെയ്തപമാനിച്ചു. പാഞ്ചാലി അപ്പോൾ ഭീഷ്മപിതാമഹനോട് ധർമ്മം എന്താണെന്നു ചോദിക്കുകയുണ്ടായി.

"ബലവാംസ്തു യഥാ ധർമ്മം ലോകേ പശ്യതി പൂരുഷഃ സ ധർമ്മഃ"
(മഹാഭാരതം സഭാ പർവ്വത്തിൽ ദ്യൂതപർവ്വം. 62, 15–16)

'ലോകത്തിൽ ബലവാൻ നിശ്ചയിക്കുന്നതു ധർമ്മം എന്നു കാണുന്നു.' ബലവാന്മാർ അക്രമികളാകുമ്പോൾ അവരെ നേരിടുന്നതിനു ബലിഷ്ഠകളായ പെൺകുട്ടികൾ ഉണ്ടാവണം. കേരളത്തിന്റെ പാരമ്പര്യത്തിൽ കളരിപ്പയറ്റു മുതലായ അഭ്യാസങ്ങളിൽ മുൻപന്തിയിൽ ശോഭിച്ച വനിതകൾ ഉണ്ടായിരുന്നു. ഝാൻസിറാണി ലക്ഷ്മീഭായി പുരുഷനെപ്പോലെ വേഷം ധരിച്ച് ബ്രട്ടീഷുകാരോടെതിരിട്ടു യുദ്ധത്തിൽ മരിച്ചു. ഭാരതത്തിൽ വീരവനിതകൾ വേറെയും അഭിമാനസ്തംഭങ്ങളായി ശോഭിച്ചിട്ടുണ്ട്. സ്വയരക്ഷയ്ക്കായി പെൺകുട്ടികൾ ആധുനികമുറയിലുള്ള 'കരാട്ട' മുതലായവ അഭ്യസിക്കേണ്ടതാകുന്നു. സേലം ശാരദാവിദ്യാലയത്തിലുള്ള പെൺകുട്ടികൾക്ക് 'കരാട്ടയിൽ' പരിശീലനം ലഭിക്കുന്നുണ്ട്. പെൺകുട്ടികൾക്കായുള്ള മറ്റു സ്ഥാപനങ്ങളും ഈ മാതൃകയെ അനുകരിക്കുന്നത് അഭികാമ്യം. മാനസികവും കായികവും ആയ ശിക്ഷണങ്ങൾ ലഭിച്ച് സ്വന്തം കാലിൽ നില്ക്കാൻ പ്രാപ്തയായ സ്ത്രീയായിരിക്കണം ഭാവിയിലെ സഹധർമ്മിണി. പുരുഷനോടൊപ്പം ജീവിതായോധനത്തിനു തയ്യാറാകുന്നതാകുന്നു സ്ത്രീധർമ്മം.

സ്ത്രീകളുടെ പരിതാപകരമായ അവസ്ഥയിൽ വിവേകാനന്ദസ്വാമികൾ വളരെ അധികം ശോചിച്ചിരുന്നു. സ്വാമിജി തന്റെ ഗുരുഭായിയായ രാമകൃഷ്ണാനന്ദസ്വാമികൾക്കിങ്ങനെ എഴുതി. (No.158) "ലോകമംഗളം സ്ത്രീയുടെ അഭ്യുദയം കൂടാതെ സംഭാവ്യമല്ല. ഒറ്റച്ചിറകുകൊണ്ടുമാത്രം പക്ഷിക്കു പറക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടത്രേ രാമകൃഷ്ണാവതാരത്തിൽ സ്ത്രീയെ ഗുരുവായി സ്വീകരിച്ചതും സ്ത്രീഭാവത്തിൽ സാധന ചെയ്തതും, മാതൃഭാവം പ്രചരിപ്പിച്ചതും."

മറ്റൊരു ഗുരുഭായിയായ ശിവാനന്ദസ്വാമികൾക്ക് എഴുതുമ്പോൾ (No.100) ഇതേ ആശയം സ്വാമിജി ഊന്നിപ്പറയുന്നു.

'മാതൃദേവി എത്ര വലിയ മഹതിയാണെന്നു നിങ്ങൾക്കു മനസ്സിലായിട്ടില്ല... കാലക്രമേണ മനസ്സിലാകും. ശക്തികൂടാതെ ലോകോദ്ധാരണം ഉണ്ടാകയില്ല. നമ്മുടെ നാട് ഏറ്റവും അധമവും, ദുർബ്ബലവുമായിരിക്കുന്നതെന്തുകൊണ്ട്? ശക്തിയെ അവമാനിച്ചതുകൊണ്ട്. ഭാരതത്തിൽ ആ മഹാശക്തിയെ വീണ്ടും ഉണർത്താനാണ് മാതൃദേവി ആവിർഭവിച്ചിരിക്കുന്നത്. അവരെ കേന്ദ്രമാക്കി ഗാർഗ്ഗി, മൈത്രേയി മുതലായവർ വീണ്ടും ലോകത്തിൽ ജനിക്കും.... ശക്തിയുടെ കൃപയില്ലെങ്കിൽ, എല്ലാം വ്യർത്ഥമാകും. അമേരിക്കയിലും യൂറോപ്പിലും ഞാൻ കണ്ടതെന്താണ്? ശക്തിയുടെ പൂജ. ശക്തിയുടെ പൂജതന്നെ.'

സ്ത്രീകളുടെ ആദ്ധ്യാത്മികമായ പുരോഗമനത്തിനുവേണ്ടി ഒരു സ്ത്രീമഠം സ്ഥാപിക്കണമെന്നും വിവേകാനന്ദസ്വാമികൾ ആശിച്ചിരുന്നു. ഈ ആഗ്രഹം പിൽക്കാലത്ത് സഫലമായി. 1909 മെയ് 23-നു മാതൃദേവിക്കു കൽക്കത്തയിൽ താമസിക്കാൻ വേണ്ടി ഉദ്ബോധൻ എന്ന പേരിൽ ഒരു മഠം സ്ഥാപിതമായി. അന്നു മുതൽ ഒട്ടേറെ സ്ത്രീകൾ ശാരദാദേവിയുടെ അനുഗ്രഹത്തിനും വാത്സല്യത്തിനും പാത്രീഭൂതരാകുകയും ആദ്ധ്യാത്മികതയിൽ ശോഭിക്കുകയും ചെയ്തു. സ്ത്രീമഠം ഉരുപ്പെടാൻ കുറെക്കാലം പിന്നേയും പിന്നിടേണ്ടിവന്നു. 1954 ഡിസംബർ മാസം 2-നു മാതൃദേവിയുടെ പേരിൽ ദക്ഷിണേശ്വരത്ത് ശ്രീശാരദാമഠം സ്ത്രീകൾക്കായി സ്ഥാപിക്കപ്പെട്ടു. സ്വാമിജി ആശിച്ചതുപോലെ ആധുനിക ഗാർഗ്ഗി- മൈത്രേയിമാർ സ്ത്രീകൾക്കായുള്ള വിവിധ പദ്ധതികൾ ആവിഷ്കരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നത് ചാരിതാർത്ഥ്യജനകമാകുന്നു. ഈ മാതൃദേവി ആരായിരുന്നു? കേൾക്കുക.

## ശ്രീശാരദാദേവി

അദമ്യമായ ഈശ്വരദർശനവാഞ്ഛയും കഠിനമായ തപശ്ചര്യയുംകൊണ്ട് ദക്ഷിണേശ്വരക്ഷേത്രത്തിലെ പൂജാരിയാ

യിരുന്ന രാമകൃഷ്ണൻ ദേവീദർശനത്താൽ അനുഗൃഹീതനായി. എങ്കിലും അദ്ദേഹത്തിന്റെ ജ്ഞാനതൃഷ്ണ ശമിച്ചില്ല. ഭവതാരിണീദേവിയെ മാതൃഭാവത്തിൽ പൂജിച്ചാരാധിച്ച യുവസാധകന് അമ്മയുടെ ദർശനം എപ്പോഴും ഉണ്ടാകണം എന്ന വാശി. വീണ്ടും സാധനയിൽ മുഴുകി. യുവസാധകൻ ഇടവിടാതെ 'അമ്മ'യെ വിളിച്ചുകേണു. ഫലം, ക്ഷേത്രത്തിലെ കാളീവിഗ്രഹം ശ്വസിക്കാൻ തുടങ്ങി. തുടർന്നു പല ദിവ്യദർശനങ്ങളും മകന് അമ്മ കനിഞ്ഞരുളി. രാമകൃഷ്ണന് ദേവിയല്ലാതെ വേറൊന്നും യഥാർത്ഥമായി തോന്നിയില്ല. വിധിപ്രകാരമുള്ള പൂജാക്രമം തെറ്റി. പൂജാരിക്ക് ഉന്മാദമാണെന്നു ജനങ്ങൾ കഥയറിയാതെ പറഞ്ഞുപരത്തി. വർത്തമാനം കമാർപുക്കൂറിൽ രാമകൃഷ്ണന്റെ പെറ്റമ്മയുടെ കാതിൽപെട്ടു. ചികിത്സാർത്ഥം രാമകൃഷ്ണൻ കമാർപുക്കൂറിലേയ്ക്ക് ആനയിക്കപ്പെട്ടു. ചില ചികിത്സകൾ നടത്തി. പറയത്തക്ക ഗുണം ഒന്നും കണ്ടില്ല. ലൗകികബന്ധത്തിൽ തളച്ചിട്ടാൽ മകന്റെ ഉന്മാദം കുറഞ്ഞേയ്ക്കുമെന്നുള്ള മാലോകരുടെ അഭിപ്രായത്തെ ചന്ദ്രമണീദേവി (അമ്മ) ആദരിച്ചു. വധുവിനെ അന്വേഷിച്ചു. ഒന്നും ശരിയായില്ല. അതുവരെ ഉദാസീനനായി ഒതുങ്ങിക്കൂടിയിരുന്ന ശ്രീരാമകൃഷ്ണൻ തനിക്കുള്ള പെണ്ണ് ജയറാമവാടിയിൽ രാമചന്ദ്രമൂഖർജിയുടെ മകൾ ശാരദയാണെന്നു പ്രവചിച്ചു. അന്വേഷണത്തിൽ എല്ലാം ഒത്തുവന്നു. 23 വയസ്സുള്ള രാമകൃഷ്ണനും അഞ്ചുവയസ്സുള്ള ശാരദയും തമ്മിലുള്ള വിവാഹം നടന്നു.

ശാരദ ജയറാംവാടിയിൽ പിതൃഗൃഹത്തിൽ വളർന്നു. രാമകൃഷ്ണൻ ദക്ഷിണേശ്വരത്തിൽ ഈശ്വരാന്വേഷണം തുടർന്നു. തന്ത്രസാധനയിൽ നിഷ്ണാതയായിരുന്ന ഭൈരവി ബ്രാഹ്മണിയെന്ന സ്ത്രീയെ ഗുരുവായി സ്വീകരിച്ചു. അവരുടെ ശിക്ഷണത്തിൻകീഴിൽ രാമകൃഷ്ണൻ 64 തന്ത്രസാധനകളിൽ സിദ്ധി നേടി. തുടർന്ന് തോതാപുരി എന്ന നാഗാസന്ന്യാസിയുടെ നേതൃത്വത്തിൽ അദ്വൈതസിദ്ധിയും കൈവരിച്ചു. പിന്നേയും വിവിധസാധനകളിൽക്കൂടി ഈശ്വരസാക്ഷാത്കാരം സാധിച്ചു. എല്ലാ

മതങ്ങളും ഈശ്വരനിലേയ്ക്കുള്ള വിവിധമാർഗ്ഗങ്ങളാണെന്നു രാമകൃഷ്ണന് അനുഭവംകൊണ്ടു തെളിഞ്ഞു.

ജനങ്ങളുടെ നാവ് അടങ്ങിയിരുന്നില്ല. രാമകൃഷ്ണന് ചിത്തഭ്രമമാണെന്ന് വീണ്ടും പറഞ്ഞുപരത്തി. വർത്തമാനം ജയറാംവാടിയിലും എത്തി. ശാരദയ്ക്കു യൗവ്വനപ്രായം. പരമാർത്ഥം നേരിട്ടു മനസ്സിലാക്കാൻ ശാരദ അച്ഛന്റെ കൂടെ 1872-മാർച്ചു മാസത്തിൽ ദക്ഷിണേശ്വരത്തെത്തി. ശാരദയെ രാമകൃഷ്ണൻ ഹാർദ്ദമായി സ്വീകരിച്ചു. തന്നോടൊന്നിച്ചു താമസിക്കാൻ അനുവദിച്ചു. ശാരദയ്ക്കൊരഗ്നിപരീക്ഷ. രാമകൃഷ്ണന്റെ മയമില്ലാത്ത ഒരു ചോദ്യം. 'നിനക്കെന്നെ ലൗകികജീവിതത്തിലേയ്ക്കു വലിച്ചു താഴ്ത്താൻ ഉദ്ദേശമുണ്ടോ?' ചോദ്യം ശാരദയിലെ സഹധർമ്മിണീബോധത്തെ ഉണർത്തി. 'ഇല്ല, ഞാൻ അങ്ങയെ പരിചരിക്കാനാണ് വന്നിട്ടുള്ളത്.' സംശയലേശമെന്യേ ശാരദ വിനയപൂർവ്വം പറഞ്ഞ മറുപടി രാമകൃഷ്ണനെ സമാധാനിപ്പിച്ചു. ഏതാനും മാസങ്ങൾ രണ്ടുപേരും ഒരേ മുറിയിൽ ഒരേ മഞ്ചത്തിൽ ഉറങ്ങി. ശാരദ അവളുടെ വാക്കു പാലിച്ചു. രാമകൃഷ്ണൻ ബ്രഹ്മനിഷ്ഠനായ നൈഷ്ഠികബ്രഹ്മചാരിയായും കഴിഞ്ഞു. രാമകൃഷ്ണന്റെ ശിക്ഷണത്തിൻകീഴിൽ ശാരദ ആദ്ധ്യാത്മികസാധനയിൽ മുന്നേറി പല സിദ്ധികളും സ്വാധീനമാക്കി.

1872 ജൂൺ മാസം 5-നു ശാരദയുടെ ജീവിതത്തിൽ സുപ്രധാനമായ ഒരു ദിവസമായിരുന്നു. അന്ന് രാത്രി രാമകൃഷ്ണൻ ഒരു ഷോഡശീപൂജ നടത്തി. ഈ പൂജയ്ക്ക് രാമകൃഷ്ണൻ വിഗ്രഹമോ മറ്റു പ്രതീകങ്ങളോ ഒന്നും സ്വീകരിച്ചില്ല. ഭഗവതിക്കായി ഉദ്ദേശിച്ചിരുന്ന പീഠത്തിൽ സഹധർമ്മിണിയായ ശാരദയെ ഇരുത്തി വിധിപ്രകാരമുള്ള പൂജ നടന്നു. ശാരദ ഭാവാവിഷ്ഠയായി നിശ്ചലയായി പീഠത്തിൽ വിരാജിച്ചു. പൂജയുടെ സമാപനത്തിൽ രാമകൃഷ്ണൻ നാളിതുവരെ താൻ സമ്പാദിച്ച തപസ്സിന്റെ ഫലം മുഴുവൻ ശാരദാമൂർത്തിക്ക് അർപ്പണം ചെയ്തു. ശാരദയിൽ രാമകൃഷ്ണൻ ഭവതാരിണീദേവിയെ ദർശിച്ചു. സഹധർമ്മിണിയും ശിഷ്യയും ആയ ശാരദ ലോകജനനിയായി, ദേവിയായി. തിരിഞ്ഞൊന്നുനോക്കൂ. രാമകൃ

ഷ്ണൻ ഈശ്വരനെ മാതൃഭാവത്തിൽ ഉപാസിച്ചു പ്രത്യക്ഷ പ്പെടുത്തി. ഭൈരവീബ്രാഹ്മണിയെന്ന സന്ന്യാസിനിയെ ഗുരു വായി വരിച്ചു്. തന്ത്രസാധനകൾ ചെയ്തു. ശാരദയെ ശിഷ്യ യായി സ്വീകരിച്ചു. ശാരദയിൽ ഭവതാരിണീദേവിയെ ദർശിച്ചു ഇങ്ങനെ ശ്രീരാമകൃഷ്ണൻ സ്ത്രീയുടെ പുരാതനമഹത്വം അവൾക്കു വീണ്ടുകൊടുത്തു. എല്ലാ സ്ത്രീകളും രാമകൃ ഷ്ണന് ദേവീരൂപങ്ങളായിരുന്നു.

ശ്രീരാമകൃഷ്ണന്റെ മഹാസമാധിക്കുശേഷം, ലോകകല്യാ ണാർത്ഥം ശാരദാദേവി 34 വർഷത്തോളം അദ്ധ്യാത്മപ്രഭാപ്ര സരം ചെയ്തുകൊണ്ട് ഭൂമിയിൽ ജീവിച്ചു. ദേവി എല്ലാവർക്കും അമ്മയായിരുന്നു. സത്സ്വഭാവികളേയും ദുഃസ്വഭാവികളേയും അമ്മ വേർതിരിച്ചു നിറുത്തിയില്ല. എല്ലാവരും അമ്മയ്ക്കു മക്കൾ. വിവേകാനന്ദസ്വാമികളുടെ പാശ്ചാത്യശിഷ്യയായ ഭഗിനി നിവേദിത ആദ്യമായി ഇന്ത്യയിൽ വന്നപ്പോൾ, അവരെ ശാര ദാദേവിയുടെ അടുത്തേയ്ക്കാണ് സ്വാമികൾ അയച്ചത്. ദേവി നിവേദിതയെ മകളെപ്പോലെ സ്വീകരിച്ചു പരിചരിച്ചു. ദേവി യുടെ മാതൃഭാവം രാജ്യാതിർത്തികളെയും, മതസീമകളെയും, ജാതിവരമ്പുകളെയും അതിവർത്തിച്ചിരുന്നു. രാമ കൃഷ്ണസംഘത്തിന്റെ പ്രവർത്തനത്തിൽ മാതൃദേവി –ആ പേരിലാണ് പില്ക്കാലത്ത് അറിയപ്പെട്ടിരുന്നത്– അത്യന്തം താല്പര്യം പ്രകടിപ്പിക്കുകയും യുക്തമായ ഉപദേശങ്ങൾ നൽകി പ്രവർത്തകരെ അനുഗ്രഹിക്കുകയും ചെയ്തിരുന്നു. അനവധി ഭക്തജനങ്ങൾക്കു ദേവി ഉപദേശം കൊടുത്തു. ആദ്ധ്യാത്മി കാനുഭൂതിയുടെ സമൃദ്ധിയിൽ ആറാടിയ ദേവി അവസാന കാലം വരെ ജപസാധന അനുഷ്ഠിച്ചിരുന്നുവത്രെ! സാക്ഷാ ത്കാരം നേടിയവർ എന്തിനായി ജപധ്യാനാദികൾ അനുഷ്ഠി ക്കണമെന്ന ചോദ്യത്തിന് മാതൃദേവിയുടെ മറുപടി ഇതായി രുന്നു: ‘എന്റെ ശിഷ്യരിൽ സാധനാനുഷ്ഠാനങ്ങളിൽ വേണ്ടത്ര ശ്രദ്ധ ചെലുത്താൻ കഴിയാത്തവർ പലരുമുണ്ട്. അവരുടെ മാതാവും ഗുരുവുമായ ഞാൻ അവർക്കുവേണ്ടി പ്രാർത്ഥി ക്കുകയാണ്.’ മാതൃദേവി സാധാരണ ലൗകികരെപ്പോലെ തന്റെ

കുടുംബാംഗങ്ങളുടെ മദ്ധ്യത്തിലാണ് അധികകാലം ജീവിച്ചിരുന്നത്. വെറും സാധാരണക്കാരിയായി കാണപ്പെട്ട ദേവി ഭക്തജനങ്ങളുടെ ആദ്ധ്യാത്മികോന്നമനം എന്ന ഭാരം സദാ പേറിക്കൊണ്ടിരുന്നു. ലോകർക്കു ബ്രഹ്മജ്ഞാനിയായ ഗുരുവും, വത്സലയായ മാതാവും, ബന്ധുക്കൾക്കു സ്നേഹമുള്ള ഹിതൈഷിണിയും ആയി വിരാജിച്ച മാതൃദേവി ശ്രീരാമകൃഷ്ണാവതാരത്തിലെ കരുണാമയിയായ ഈശ്വരശക്തിയായിരുന്നു എന്ന് അതിശയോക്തി കൂടാതെ പറയാവുന്നതാണ്. ഭാവിയിലെ ബ്രഹ്മവാദിനികളും ത്യാഗികളും ആയ സ്ത്രീകൾ മാതൃദേവിയെ ചുറ്റി വളരണമെന്ന് വിവേകാനന്ദസ്വാമികൾ ആശിച്ചതിൽ അതിശയിക്കാനില്ല.

## ആഗമ-തന്ത്രങ്ങൾ

ഹിന്ദുമതത്തിന്റെ മൂലസ്രോതസ്സ് വേദം. വേദത്തിനേക്കാൾ ഒട്ടും അപ്രധാനമല്ലാത്തതും വേദത്തെ ആധാരമാക്കി രൂപം കൊണ്ടിട്ടുള്ളതുമായ ഒരു ശാസ്ത്രമാണ് ആഗമം. വേദത്തിനുതന്നെ ആഗമം എന്നു പേരുണ്ട്. "വൈദികീതാന്ത്രികീ ചൈവ ദ്വിവിധാ ശ്രുതിരീരിതാ" (കല്ലൂകഭട്ട) ശ്രുതി വേദം എന്നും തന്ത്രം (ആഗമം) എന്നും രണ്ടു വിധം. വൈഷ്ണവം, ശൈവം, ശാക്തേയം എന്ന് ആഗമം മൂന്നു തരം. വിഷ്ണുവിനെ പരബ്രഹ്മമായി ആരാധിക്കുന്നത് വൈഷ്ണവാഗമം; ശിവനെ പരംപൊരുളായി ഉപാസിക്കുന്നത് ശൈവാഗമം; പരാശക്തിയെ പരമലക്ഷ്യമായി ആരാധിക്കുന്നത് തന്ത്രശാസ്ത്രം. വൈഷ്ണവാഗമത്തിന് പാഞ്ചരാത്രം, സാത്വതം, ഭാഗവതം, നാരായണീയം എന്ന പേരുകളുണ്ട്. ശൈവന്മാരുടെ തത്ത്വസംഹിത ശൈവസിദ്ധാന്തം. അതിന്റെ മൂലം മെയ്കണ്ടതേവരുടെ 'ശിവജ്ഞാനബോധം'. ആഗമഗ്രന്ഥങ്ങൾ ഒട്ടേറെയുണ്ട്.

തന്ത്രാഗമത്തിന്റെ ഉയിരും ഉടലും ശക്ത്യുപാസനയാണ്. ശക്തിയും ശിവനും രണ്ടല്ല-ഒന്നാണ്. ശിവന്റെ സർഗ്ഗാത്മകഭാവം ശക്തി. ശങ്കരാചാര്യസ്വാമികൾ സൗന്ദര്യലഹരിയിൽ ശക്തിയെ ചിത്രീകരിക്കുന്നത് ഇപ്രകാരമമാണ്:

* ശ്രീശങ്കരന്റെ സൗന്ദര്യലഹരി

"ശിവഃ ശക്ത്യാ യുക്തോ യദിഭവതി
ശക്തഃ പ്രഭവിതും നചേദേവം ദേവോ
ന ഖലു കുശലഃ സ്പന്ദിതുമപി." *

നിശ്ചലവും നിഷ്ക്രിയവുമായ പരബ്രഹ്മമാണ് ശിവൻ. ശിവൻ ശക്തിയോടു ചേരുമ്പോൾ സൃഷ്ടി ആരംഭിക്കുന്നു. ശിവനിൽ ശക്തി ആവിഷ്കൃതമാകുന്നത് സൃഷ്ടിയുടെ തുടക്കമാണ്. ശക്തിയുടെ അഭാവത്തിൽ ശിവന് അനങ്ങാൻകൂടി കഴിയില്ല. ശക്തിയെന്നാൽ ശിവശക്തി. സൃഷ്ടിസ്ഥിതിസംഹാരലീലകളാടുമ്പോൾ ശിവന്റെ ശക്തിയായ ക്രിയാത്മകഭാവം പ്രകടമാകുന്നു. തന്ത്രശാസ്ത്രത്തിന്റെ രചന ചോദ്യോത്തരരൂപത്തിലാണ്. ചില ഗ്രന്ഥങ്ങളിൽ പാർവ്വതിയുടെ ചോദ്യങ്ങൾക്ക് ശിവൻ ഉത്തരം പറയുന്നതായും, മറ്റു ചില ഗ്രന്ഥങ്ങളിൽ ശിവന്റെ ചോദ്യങ്ങൾക്കു പാർവ്വതി മറുപടി പറയുന്നതായും കാണാം. മഹാനിർവാണം, കുലാർണ്ണവം, കുലസാരം, രുദ്രയാമളം, തന്ത്രരാജം മുതലായ ഒട്ടേറെ ഗ്രന്ഥങ്ങൾ തന്ത്രശാസ്ത്രത്തിന്റെ തറവാട്ടിലുണ്ട്. ശാസ്ത്രങ്ങളിൽ സർവ്വപ്രാധാന്യം തന്ത്രത്തിനു നല്കപ്പെട്ടിരിക്കുന്നു.

'നഹി വേദാധികാ വിദ്യാ ന കൗലസമദർശനം'

വേദത്തേക്കാൾ ശ്രേഷ്ഠമായ വിദ്യയില്ല. തന്ത്രത്തേക്കാൾ ശ്രേഷ്ഠമായ ശാസ്ത്രവുമില്ല. (കുലാർണ്ണവതന്ത്രം തൃതീയോല്ലാസം) വേദവും കൗലതന്ത്രവും ശാസ്ത്രങ്ങളുടെ ഹൃദയമാണെന്നും കുലാർണ്ണവതന്ത്രം സമർത്ഥിക്കുന്നു. ശിവൻ പാർവ്വതിയോടു പറയുന്നു. 'തസ്മാത് വേദാത്മകാൻ ശാസ്ത്രാൻ വിദ്ധി കൗലാത്മകാൻ പ്രിയേ'. വേദത്തിന്റെ വിസ്താരമാണ് തന്ത്രം എന്ന് അഭിജ്ഞമതം 'തന്യതേ വിസ്താര്യതേ ജ്ഞാനം അനേന ഇതി തന്ത്രം' ജ്ഞാനത്തെ വിസ്തരിച്ചു വ്യാഖ്യാനിക്കുന്നതുകൊണ്ട് ഇതു തന്ത്രം. 'തനോതി വിപുലാൻ അർത്ഥാൻ തത്ത്വമന്ത്രസമന്വിതാൻ ത്രാണം ച കുരുതേ യസ്മാത് തന്ത്രമിത്യഭിധീയതേ'. മന്ത്രങ്ങളുടെ അകമ്പടിയോടെ തത്ത്വപ്രതിപാദനവും അർത്ഥവിസ്താരവും (പുരുഷാർത്ഥവിശദീകരണവും) സാധിക്കുന്നതുകൊണ്ട്

സംസാരതാരകമായ ഈ ശാസ്ത്രം തന്ത്രമെന്ന പേരിലറിയപ്പെടുന്നു. അതുകൊണ്ട് തന്ത്രം മോക്ഷശാസ്ത്രമാണെന്നു വ്യക്തമാണല്ലോ.

മറ്റു ശാസ്ത്രങ്ങളെ അപേക്ഷിച്ച് തന്ത്രത്തിനു ചില മേന്മകളുണ്ട്. ഈ സമ്പ്രദായത്തിൽ ജാതിവ്യത്യാസമില്ല. തന്ത്രാനുഷ്ഠാനങ്ങളിൽ സ്ത്രീകൾക്കു പ്രവേശനമുണ്ട്. ഗുരുവിൽനിന്നും സാധകൻ ഉപദേശം (ദീക്ഷ) വാങ്ങിയിരിക്കണമെന്ന നിർബ്ബന്ധം തന്ത്രത്തിനുണ്ട്.

ഇന്നത്തെ ഹിന്ദുമതം തികച്ചും ആഗമസമ്പ്രദായത്തിലുള്ളതാണ്. തന്ത്രാഗമം രംഗപ്രവേശം ചെയ്തതോടെ വേദത്തിലെ കർമ്മകാണ്ഡത്തിനു പ്രചാരം കുറഞ്ഞു. ശ്രുതിയിൽ സ്ഥലം പിടിച്ചിട്ടുള്ള 'ദഹരവിദ്യ', 'അക്ഷിണീപുരുഷവിദ്യ', 'പഞ്ചാഗ്നിവിദ്യ' മുതലായ 32 വിദ്യകളും ഉപാസനാക്രമങ്ങളും അസ്തപ്രായമായി. തൽസ്ഥാനത്ത് ആഗമതന്ത്രപ്രോക്തമായ ക്ഷേത്രങ്ങളും, പൂജാപദ്ധതികളും, വിഗ്രഹാരാധനയും ഉപാസനാക്രമങ്ങളും പ്രതിഷ്ഠിതങ്ങളായി. പ്രാണപ്രതിഷ്ഠ നടത്തിയിട്ടുള്ള ദേവീദേവന്മാരുടെ വിഗ്രഹങ്ങളിൽ ദിവ്യചൈതന്യം പ്രകാശിക്കുമെന്ന വിശ്വാസം ജനങ്ങളിൽ സംജാതമായി. മന്ത്രജപം, പുരശ്ചരണം, പ്രാണായാമം, അംഗന്യാസം, കരന്യാസം, മാതൃകാന്യാസം മുതലായ ന്യാസങ്ങൾ തന്ത്രത്തിന്റെ സംഭാവനയാണ്. സംസ്കൃതഭാഷയിലെ ലിപികൾ 50 -നും കൂടി 'മാതൃക' എന്നാണു തന്ത്രസംജ്ഞ. അക്ഷരങ്ങൾ ശരീരത്തിന്റെ ഓരോ ഭാഗങ്ങളിൽ വിധിപ്രകാരം മനസ്സുകൊണ്ടു സ്ഥാപിക്കുന്നതാണ് മാതൃകാന്യാസം. ന്യാസം എന്ന പദത്തിന് വെയ്ക്കുക, സ്ഥാപിക്കുക എന്നെല്ലാം അർത്ഥമുണ്ട്. മന്ത്രങ്ങളെക്കൊണ്ട് ആരാധകനിൽ ദിവ്യത്വം ഉണർത്തുകയാണ് ന്യാസത്തിന്റെ ഉദ്ദേശം. ബാഹ്യപൂജയേക്കാൾ മാനസപൂജയ്ക്കു തന്ത്രത്തിൽ പ്രാധാന്യം കൂടുതലുണ്ട്. പൂജകളിൽ സാധകൻ ഇഷ്ടദേവതയോട് ഐക്യം ഭാവന ചെയ്യണം. 'തയാസഹിതം ആത്മാനം ഏകീഭൂതം ചിന്തയേത്'. ഇഷ്ടദേവതയിൽ ഏകതാഭാവനയുണ്ടാകണം. 'ജീവഃശിവഃ ശിവോജീവഃ സജീവഃ

കേവലഃ ശിവഃ' (കുലാർണ്ണവം നവമോല്ലാസഃ)

മന്ത്രം, യന്ത്രം, മുദ്ര, ശ്രീചക്രപൂജ, ഷോഡശോപചാര പൂജ മുതലായവയും തന്ത്രത്തിന്റെ സമ്പത്തുകളാണ്. സിദ്ധിപ്രദങ്ങളായ പല പുതിയ മന്ത്രങ്ങളും തന്ത്രം അവതരിപ്പിക്കുന്നു. മന്ത്രം ദേവിയുടെ സൂക്ഷ്മരൂപമാണ്; യന്ത്രം സ്ഥൂലരൂപവും. ശ്രീചക്രം ദേവിയുടെ പ്രത്യേകാവാസസ്ഥാനമാണെന്നു തന്ത്രം ഘോഷിക്കുന്നു. മന്ത്രങ്ങളെക്കൊണ്ട് വിശുദ്ധമാക്കപ്പെട്ട ചക്രത്തിൽ ദേവിയുടെ ചൈതന്യം കുടികൊള്ളും. കൈവിരലുകൾകൊണ്ട് രചിക്കുന്ന മുദ്രകൾ ഭാവനാസമ്പന്നമാണ്. മന്ത്രം, മുദ്ര ഇവ രണ്ടും മാനസികവും ശാരീരികവുമായ ഏകാഗ്രതയാൽ ആദ്ധ്യാത്മികതയെ ഉണർത്തുന്നു. യന്ത്രം ബാഹ്യമായ ദേവീവിഗ്രഹത്തിന്റെ സ്ഥാനം വഹിക്കുന്നു. മൂന്നും ചേർന്നാൽ പൂർണ്ണമായ സാധനയാകും.

യോഗാഭ്യാസത്തിലും തന്ത്രത്തിന്റെ കൈവിരലുകൾ അമർന്നു പതിഞ്ഞിട്ടുണ്ട്. കുണ്ഡലിനീയോഗം, ഷട്ചക്രം, ലയയോഗം മുതലായവ രാജയോഗത്തിന്റെ മുഖച്ഛായ മാറ്റിയ തന്ത്രത്തിന്റെ സിദ്ധിമുദ്രകളാണ്. ശില്പം, കലാ, വിഗ്രഹനിർമ്മാണം, ക്ഷേത്രനിർമ്മാണം, പൂജോപാസനകളിലെ സാങ്കേതികാംശങ്ങൾ ഇവയെല്ലാം തന്ത്രത്തിന്റെ വിടർന്ന കുസുമങ്ങളാണ്. ഇത്രയും സാത്വികാവിഷ്കരണങ്ങളാണ്.

തന്ത്രശാസ്ത്രത്തിന് ഒരു താമസികവശവും ഉണ്ട്. മാരണം, ഉച്ചാടനം, വശീകരണം, ആഭിചാരം മുതലായ കൂടപ്രയോഗങ്ങളും തന്ത്രത്തിൽ സ്ഥലം പിടിച്ചിട്ടുണ്ട്. കാലാന്തരത്തിൽ നിഷിദ്ധമായ വാമാചാരവും തലയെടുത്തു. വാമാചാരികളുടെ വിശ്വാസപ്രമാണം 'പഞ്ചമകാരം' എന്ന പേരിൽ അറിയപ്പെടുന്നു.

'മദ്യം മാംസം ച മത്സ്യം ച മുദ്രാ മൈഥുനമേവ ച
മകാരപഞ്ചകം ദേവീ ദേവതാപ്രീതികാരണം.'

(കുലാർണ്ണവതന്ത്രം ദശമോല്ലാസം)

പരമശിവൻ പാർവ്വതിയോടു പറയുന്നു, മകാരപഞ്ചകം

എന്നറിയപ്പെടുന്ന മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം – ഇവ ദേവതാപ്രീതികാരണങ്ങളാണ്.

പഞ്ചമകാരങ്ങൾക്ക് ആദ്ധ്യാത്മികമായ വ്യാഖ്യാനവും ആചാര്യന്മാർ നല്കിയിട്ടുണ്ട്. മദ്യം = ചിത്ചന്ദ്രമണ്ഡലത്തിൽനിന്നും ഒഴുകുന്ന അമൃതധാരയാണ് മദ്യം. മാംസം = നാക്കിനെ നിയന്ത്രിക്കുന്നത് മാംസഭക്ഷണം. മത്സ്യം = ഇഡ –പിംഗള എന്ന നാഡികൾ, ഈ നാഡികളിൽക്കൂടി സ്വച്ഛന്ദം വിഹരിക്കുന്ന ജീവശക്തിയാകുന്നു മത്സ്യം. മുദ്ര = ശിരസ്സിൽ ബ്രഹ്മരന്ധ്രത്തെ ചുറ്റിയുള്ള സഹസ്രാരപത്മത്തിലെ കർണ്ണികയാണ് മുദ്ര. മൈഥുനം = ജീവാത്മപരമാത്മൈക്യം. സമാധിയാണ് മൈഥുനം. പഞ്ചമകാരങ്ങൾ താമസികമെങ്കിലും സാത്വികമായ ഒരു അന്തർഭാഗം അതിന്നുണ്ട്.

വേദത്തിലെ പ്രസിദ്ധമായ ശ്രീസൂക്തം, ദുർഗ്ഗാസൂക്തം, നിലാസൂക്തവും, ഉപനിഷത്തുകളിൽപ്പെടുന്ന 'സീതോപനിഷത്ത്' 'അന്നപൂർണ്ണോപനിഷത്ത്' മുതലായവയും ശാക്തേയസമ്പ്രദായത്തിന്റെ ആധാരശിലകളാണ്. സാവിത്രി ഉപനിഷത്തിൽ 'ബലാ അതിബലാ' മന്ത്രങ്ങൾ കാണാം (ശ്രീരാമലക്ഷ്മണന്മാർക്ക് വിശ്വാമിത്ര ഋഷി വനത്തിൽവെച്ച് ഉപദേശിക്കുന്നവ.) ഭാവനാ ഉപനിഷത്തിൽ മനുഷ്യശരീരം ശ്രീചക്രമായി ഭാവന ചെയ്യുന്നുണ്ട്.

മന്ത്രങ്ങൾക്ക് ചൈതന്യം പകരുന്ന ബീജാക്ഷരങ്ങൾ തന്ത്രശാസ്ത്രത്തിന്റെ നേട്ടമാണ്. വേദത്തിൽ പ്രണവം എന്ന ഓംകാരവും, ഭൂഃ ഭുവഃ സ്വഃ എന്ന വ്യാഹൃതികളും ബീജാക്ഷരങ്ങളുടെ സ്ഥാനം വഹിക്കുന്നു. തന്ത്രശാസ്ത്രപ്രഥിതമായ ബീജാക്ഷരങ്ങളും അവയുടെ അർത്ഥവും ചുവടെ ചേർക്കുന്നു. അവ ആദ്ധ്യാത്മിക ഊർജ്ജം നിറച്ചിട്ടുള്ള മാസ്മരമണികളാണ്.

## ബീജാക്ഷരങ്ങൾ:

ശ്രീം = ഐശ്വര്യം, സൗന്ദര്യം, സൗമനസ്യം, കീർത്തി – ഇവയെ കുറിക്കുന്നു.

ഹ്രീം = ലജ്ജ, നമ്രത, ശാലീനത, മര്യാദ

ക്ലീം = പ്രേമം, കാതരത, ഭക്തി, അനുഭൂതി, ഭോഗം

ശ്രീം, ഹ്രീം, ക്ലീം = മൂന്നും ചേർത്തുള്ള ഒരു ഹാരം സ്വായത്തമാക്കുക, അനുഭവിക്കുക, നിയന്ത്രിക്കുക, സമ്പൂർണ്ണ മായ ആദ്ധ്യാത്മികതയുടെ ആവിഷ്കരണം.

ഐം = ഉമാസഹനായ ശിവൻ, ശിവന്റെ നടനം, സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾ.

സൗഃ = ശക്തി – പരാശക്തി.

ഓം = പ്രണവം, ബ്രഹ്മപ്രതീകം, ജ്ഞാനപേടകം.

ഹും = അക്കര – സംസാരത്തിന്റെ പാരം. സംസാ രസാഗരത്തിൽ തുഴഞ്ഞു കുഴഞ്ഞ ജീവന് ആശ്വാസം. കര

ഫട് = ഒറ്റച്ചാട്ടത്തിന് മറുകര എത്തിക്കുന്നത്. ഈശ്വ രകാരുണ്യം.

സ്വാഹാ = മറുകരപറ്റി അഭയം ലഭിച്ചു. ആഹുതി പൂർണ്ണം.

ക്രീം = ആത്മസമർപ്പണം. നന്മതിന്മകൾ എല്ലാം ഈശ്വ രാർപ്പണം.

ക്രഃ ക്രാം ക്രീം = പുരുഷപ്രയത്നം സമ്പൂർണ്ണം പ്രപഞ്ചത്തിൽ ലയിക്കുന്നു. നന്മയും തിന്മയും അർപ്പിക്കപ്പെ ടുന്നു. മനോവാക്കായ കർമ്മങ്ങളും സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളും ഈശ്വരാധീനം.

പ്രീം = പ്രിയം, ആസ്തി, ഭാതി, പ്രിയം എന്ന ബ്രഹ്മ സ്വരൂപലക്ഷണത്തിലെ പ്രിയംതന്നെ. ആത്മനസ്തുകാമായ സർവ്വം പ്രിയം ഭവതി – ആത്മാവിനുവേണ്ടി സർവ്വവും പ്രേമി ക്കപ്പെടുന്നു.

ഠഃ = പൂർണ്ണം, മനസ്സിന്റെ മൂലകളെ മിനുക്കി പൂർണ്ണ മാക്കുന്നത്. ജ്ഞാനവും തേജസ്സും വിതറുന്ന പൂർണ്ണത.

ഹ്രാം = പുരുഷോത്തമന്റെ ഗാംഭീര്യം, ഭയമറ്റത്, തല യെടുപ്പുള്ള സത്ത.

(ദേവീമാഹാത്മ്യം 11.21)

ആം = ആകാശംപോലെ അനന്തം. ഉള്ളും പുറവും വ്യാപിച്ചുനില്ക്കുന്നത്. ഉണ്മതന്നെ.

ശം = ശാന്തം. എരിഞ്ഞടങ്ങിയ കർമ്മപ്രവണത. അക്ഷോഭ്യമായ പ്രശാന്തത.

രം = ജ്ഞാനദീപം. സർവ്വസാക്ഷിയായ സംവിത്. ബോധരൂപം. അഗ്നിയുടെ ബീജാക്ഷരം.

നമഃ = കർമ്മങ്ങളെ പൂർത്തിയാക്കുന്ന അർപ്പണം. ഈശ്വരാർപ്പണംകൊണ്ട് ക്രിയകൾ സമ്പൂർണ്ണമാകുന്നു. ഈശ്വരനെ നമിച്ചു കർമ്മം പൂർത്തിയാക്കുക.

**കുറിപ്പ്** 1. ബീജാക്ഷരങ്ങളെക്കുറിച്ചുള്ള വിവരണം 'ഉദ്ധാരകോശം' എന്ന ഒരു പ്രാചീനഗ്രന്ഥത്തെ ആസ്പദിച്ചെഴുതിയിട്ടുള്ളതാണ്. ദക്ഷിണാമൂർത്തി ഉമാദേവിക്കുപദേശിക്കുന്നവയാണ് ബീജാക്ഷരങ്ങൾ. ഗ്രന്ഥം ഇംഗ്ലീഷിൽ എഴുതിയിട്ടുള്ളത് ഡോക്ടർ രഘുവീരനും അദ്ദേഹത്തിന്റെ ശിഷ്യനും ജപ്പാനിലെ ഒരു തന്ത്രസമ്പ്രദായമായ 'ഷിംഗോൺ' പരമ്പരയുടെ പ്രധാന പുരോഹിതനായ റവറന്റ് ഷോഡോടാക്കിയും കൂടിയാകുന്നു.

Printed by J. K. Sharma at the Allahabad Law Journal Press. Allahabad and Published by Dr. Raghuvira, Director, International Academy of Indian culture, Nagpur.

2. ബീജാക്ഷരങ്ങളുടെയും, മാതൃകാക്ഷരങ്ങളുടെയും കൂടുതൽ വിവരങ്ങൾക്ക് ആർദർ അവലോൺ എഴുതിയിട്ടുള്ള "തന്ത്രാഭിധാനം" നോക്കുക.

**പുരശ്ചരണം:**

പൂജാ ത്രൈകാലികോ നിത്യം ജപസ്തർപ്പണമേവ ച
ഹോമോ ബ്രാഹ്മണഭുക്തിശ്ച പുരശ്ചരണമുച്യതേ!

(കുലാർണ്ണതന്ത്രം 15-ാം ഉല്ലാസം)

മൂന്നു സന്ധ്യകളിലും പൂജയും ജപവും തർപ്പണവും ചെയ്യുക. ഹോമവും ബ്രാഹ്മണഭോജനവും നടത്തുക. മന്ത്രം ഒരു ക്ലിപ്തസംഖ്യ ജപിക്കുക. ഇതാണ് പുരശ്ചരണം. അക്ഷരലക്ഷം - മന്ത്രത്തിൽ എത്ര അക്ഷരങ്ങളുണ്ടോ അത്രയും ലക്ഷം പ്രാവശ്യം - ജപിക്കുക എന്നത് ഒരു പദ്ധതി. ഒരുകോടി വരെ ജപിക്കുന്നവരും ഉണ്ട്. സംഖ്യ സങ്കല്പത്തിനനുസരിച്ച് വ്യത്യാസപ്പെടും.

# ഇതിഹാസപുരാണങ്ങൾ

സാമാന്യജനങ്ങൾക്കു വേദം ദുർഗ്രഹമാണ്. വേദപ്രതിപാദിതമായ തത്ത്വങ്ങൾ ജനതാമദ്ധ്യത്തിൽ പ്രചരിപ്പിക്കുന്നതിന് ഇതിഹാസപുരാണങ്ങൾ നിർമ്മിക്കപ്പെട്ടു. 'ഇതിഹാസപുരാണാഭ്യാം വേദാർത്ഥമുപബൃംഹയേത്.' ഇതിഹാസപുരാണങ്ങളെക്കൊണ്ട് വേദാർത്ഥം വിസ്തരിക്കണം.[1] കഥകളും, ആഖ്യാനങ്ങളും ഉപദേശങ്ങളും മൂലം ഇതിഹാസപുരാണങ്ങളിൽ വേദതത്ത്വങ്ങൾ ലളിതമായി വിസ്തരിച്ചു വ്യാഖ്യാനിക്കപ്പെട്ടു. വേദത്തിലുള്ളതെല്ലാം അങ്ങനെ പാമരന്മാർക്കും, ശിശുക്കൾക്കും, സ്ത്രീകൾക്കും സുഗ്രാഹ്യമായി. 'ഇതിഹാസഃ പുരാണം ച പഞ്ചമോ വേദ ഉച്യതേ.'[2] ഇതിഹാസപുരാണങ്ങൾ അഞ്ചാമത്തെ വേദം എന്ന് ശ്ലാഘിക്കപ്പെടുന്നു. വേദത്തിലുള്ള ധർമ്മബ്രഹ്മവിദ്യതന്നെ ഇതിഹാസപുരാണങ്ങളിലേയും വിഷയം. വേദത്തിലെ ധർമ്മപ്രതിപാദകമായ കർമ്മകാണ്ഡവും ബ്രഹ്മവിഷയകമായ ജ്ഞാനകാണ്ഡവും ഇതിഹാസപുരാണങ്ങളിൽ വിസ്തരിച്ചിരിക്കുന്നു.

വിദ്വജ്ജനങ്ങളാൽ ആദരിക്കപ്പെട്ടിട്ടുള്ള ഇതിഹാസങ്ങൾ രാമായണവും മഹാഭാരതവുമാണ്. ബ്രഹ്മാണ്ഡപുരാണത്തിൽ ചരിത്രപരമായ രേഖകൾ ഉള്ളതായി ചിലർ അഭിപ്രായപ്പെടുന്നു. രാമായണം വാല്മീകി മഹർഷിയാൽ രചിക്കപ്പെട്ട മഹാകാവ്യമാണ്. ഗ്രന്ഥത്തിൽ 24000 ശ്ലോകങ്ങൾ ഉണ്ട്. രഘുകുലതിലകമായ ശ്രീരാമചന്ദ്രന്റെ ചരിതമാണ് ആഖ്യാനവിഷയം. വാല്മീകി ആദികവിയെന്നും രാമായണം ആദികാവ്യം എന്നും ശ്ലാഘിക്കപ്പെടുന്നു. ഭാരതത്തിലുണ്ടായിട്ടുള്ള കവികളും ഗ്രന്ഥകാരന്മാരും വാല്മീകിയോടു കടപ്പെട്ടിട്ടുള്ളവരാണധികവും. കാവ്യത്തിന്റെ സ്വാരസ്യവും ആഖ്യാനത്തിന്റെ മഹത്ത്വവുമാണതിനു കാരണം. രാമനെ ധർമ്മമൂർത്തിയായിട്ടാണ് വാല്മീകി ചിത്രീകരിക്കുന്നത്. (രാമോവിഗ്രഹവാൻ ധർമ്മഃ). രാമന്റെ ധർമ്മപത്നിയായ സീത സ്ത്രീത്വത്തിന്റെ എല്ലാ ലക്ഷണങ്ങളും തികഞ്ഞ ഒരു ദേവതയാണ്. പാതിവ്ര

1. മഹാഭാരതം. 1. 1- 249 2. Bhagavata 1-4-20

ത്യനിഷ്ഠയും ഭൂമീദേവിയെപ്പോലെയുള്ള സഹനശക്തിയും ദേവിയുടെ ഭൂഷണങ്ങളാണ്. സ്ത്രീകൾക്കും, പുരുഷന്മാർക്കും ഉത്തമമാതൃകകളായിട്ടാണ് സീതയേയും ശ്രീരാമനേയും വാല്മീകി അവതരിപ്പിക്കുന്നത്. ധർമ്മാർത്ഥകാമമോക്ഷങ്ങൾ നേടുന്നതിനു വേണ്ടത്ര തത്ത്വസംഹിതയും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. വേദംകൊണ്ടു സാധിക്കേണ്ട ശ്രേയസ്സും നിഃശ്രേയസവും വാല്മീകിയുടെ രാമായണം മാനവരാശിക്കു വാഗ്ദാനം ചെയ്യുന്നു.

ഇതിഹാസവർഗ്ഗത്തിൽപ്പെട്ട മറ്റൊരു ഗ്രന്ഥമാണ് വ്യാസ വിരചിതമായ മഹാഭാരതം. ധർമ്മവിഷയകമായ എല്ലാ ജ്ഞാനവും ഈ ഗ്രന്ഥത്തിൽ അടങ്ങിയിട്ടുണ്ട്. ഭാരതം ഒറ്റയ്ക്കും പഞ്ചമവേദം എന്ന പേരിനർഹമാണ്. ഇതിൽ ഒരു ലക്ഷത്തിഇരുപത്തയ്യായിരം ശ്ലോകങ്ങളുണ്ട്.

ധർമ്മേ ചാർത്ഥേ ച കാമേ ച മോക്ഷേ ച ഭരതർഷഭ,
യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന കുത്രചിത്.
(മഹാഭാരതം സ്വർഗ്ഗാരോഹണം 18-5-50)

അല്ലയോ ജനമേജയ, ധർമ്മാർത്ഥകാമമോക്ഷങ്ങളെപ്പറ്റി ഭാരതത്തിൽ എന്തൊക്കെ പ്രതിപാദിച്ചിട്ടുണ്ടോ അത് മറ്റു (വേദാദി) ഗ്രന്ഥങ്ങളിലും കാണാം. എന്നാൽ ഭാരതത്തിൽ ഇല്ലാത്തത് മറ്റൊരിടത്തും കാണുകയില്ല. ഭാരതത്തിൽ ധർമ്മപ്രവചനം അത്ര സമർത്ഥവും സമഗ്രവും ആണ്. ജീവിതത്തിലെ എല്ലാ പ്രശ്നങ്ങൾക്കും ഭാരതത്തിൽ പരിഹാരം കണ്ടെത്താം. ശ്രീമദ് ഭഗവദ്ഗീത, അനുഗീത, സനത്സുജാതീയം വ്യാധഗീത, പിംഗളഗീത, ശ്രീവിഷ്ണുസഹസ്രനാമം വിദുരവാക്യം, ഭീഷ്മോപദേശം മുതലായ അനേകം ജ്ഞാനോപദേശങ്ങൾ ഭാരതത്തിൽ അടങ്ങിയിരിക്കുന്നു. കൗരവപാണ്ഡവന്മാരുടെ കഥയാണ് ഭാരതത്തിലെ ഇതിവൃത്തം. ജ്ഞാനഭണ്ഡാഗാരമായ ഈ അദ്ഭുതഗ്രന്ഥം ജീവിതത്തിന്റെ എല്ലാ ദശകളേയും സ്പർശിക്കുന്ന ഒരു ദർശനസാഹിത്യമാണ്. യതോധർമ്മസ്തതോ ജയഃ (ധർമ്മമുള്ളിടത്ത് ജയം ഉണ്ട്) എന്ന തത്ത്വത്തെ ഭാരതം മുറുകെ പിടിച്ചിട്ടുണ്ട്. ഉപനിഷത്സാരസർവ്വസ്വമായ

ശ്രീമദ്ഭഗവദ്ഗീത അതിൽ ഉള്ളതുകൊണ്ടു തന്നെ ഭാരതം സർവ്വശ്രേഷ്ഠമാണെന്നു മനസ്സിലാക്കാം.

പ്രവൃത്തി, നിവൃത്തി എന്ന രണ്ടു മാർഗ്ഗങ്ങളെ ഭാരതം തുറന്നു കാട്ടുന്നു.

ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തിശ്ച വ്യവസ്ഥിതഃ
(മഹാഭാരതം ശാന്തിപർവ്വം 226–6)

സുസ്ഥാപിതമായ രണ്ടു മാർഗ്ഗങ്ങളാണ് വേദത്തിനു താങ്ങായിട്ടുള്ളത്. അവ പ്രവൃത്തിലക്ഷണമായ ധർമ്മവും നിവൃത്തിലക്ഷണമായ ധർമ്മവും ആകുന്നു. ഒന്ന് കർമ്മമാർഗ്ഗം; മറ്റത് ത്യാഗമാർഗ്ഗം. കർമ്മമാർഗ്ഗം ഗൃഹസ്ഥന്റേയും, ത്യാഗമാർഗ്ഗം സന്ന്യാസിയുടേയും. പരമപുരുഷാർത്ഥ(മോക്ഷ)സിദ്ധിക്ക് ഈ രണ്ടു മാർഗ്ഗങ്ങളും തുല്യപ്രാധാന്യമർഹിക്കുന്നു എന്നാണ് ഭാരതസിദ്ധാന്തം. ഗ്രന്ഥത്തിൽ ഈ സിദ്ധാന്തം കഥകളും, ഉപാഖ്യാനങ്ങളും, ഉപദേശങ്ങളും മൂലം സ്ഥാപിച്ചിട്ടുണ്ട്.

മഹാഭാരതകഥയിലെ നായകന്മാർ പാണ്ഡവന്മാരും പ്രതിനായകന്മാർ അവരുടെ ബന്ധുക്കളായ ദുര്യോധനാദികളുമാണ്. പാണ്ഡവന്മാർ ധർമ്മപ്രേമികളും, ദുര്യോധനാദികൾ അധർമ്മികളും ആണ്. പാണ്ഡവന്മാരെ ചതിച്ചു രാജ്യം കൈക്കലാക്കാൻ ദുര്യോധനാദികൾ നടത്തിയ ശ്രമം സർവ്വസംഹാരിയായ മഹാഭാരതയുദ്ധത്തിൽ അവസാനിച്ചു. ശ്രീകൃഷ്ണഭഗവാന്റെ സഹായംകൊണ്ട് പാണ്ഡവന്മാർ യുദ്ധത്തിൽ ജയിച്ചു. അധർമ്മികളായ ദുര്യോധനാദികൾ നശിച്ചു. ധർമ്മത്തിന്റെ ജയത്തേയാണ് കഥ ഉദ്ഘോഷിക്കുന്നത്. ഒടുവിൽ ഭാരതകഥാകൃത്തായ വ്യാസമഹർഷി ഖേദപൂർവ്വം പ്രസ്താവിക്കയുണ്ടായി, 'ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ' (മഹാഭാരതസ്വർഗ്ഗാരോഹണപർവ്വം 5.63) ധർമ്മം കൊണ്ട് അർത്ഥകാമങ്ങൾ സാധിക്കാം. എന്നാൽ മനുഷ്യൻ ധർമ്മവിമുഖനായി വർത്തിക്കുന്നതെന്തേ? മനുഷ്യന്റെ സ്വാഭാവികമായ ആശയും ആവേശവും അർത്ഥകാമങ്ങളിലാണ്. അവ

നേടാൻ ധർമ്മാനുസൃതമായ രാജവീഥിയുണ്ടെങ്കിലും അവൻ ധർമ്മത്തെ വിട്ടു കുറുക്കുവഴികളിലൂടെ സഞ്ചരിക്കുന്നതിൽ വ്യാസൻ ആശ്ചര്യപ്പെടുകയാണ്. മനസ്സിലായാലും മനസ്സിലാകാത്ത മായാതന്ത്രമാണിത്. ഈ പ്രശ്നം ലോകമുള്ളേടത്തോളം കാലം ചിന്തകന്മാരെ അലട്ടും.

**പുരാണം:** പുരാണം പഞ്ചലക്ഷണം പുരാണത്തിന് അഞ്ചു ലക്ഷണങ്ങളുണ്ട്.

സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച
വംശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം.

സർഗ്ഗം = പ്രാകൃതസൃഷ്ടി, പ്രതിസർഗ്ഗം = വൈകൃത സൃഷ്ടി (പ്രളയം). വംശം = ദേവാസുര, മനുഷ്യാദി വംശ പരമ്പര. മന്വന്തരം = മനുക്കളുടെ കാലം. വംശാനുചരിതം = സൂര്യ-ചന്ദ്ര-വംശരാജാക്കന്മാരുടെ കഥ.

പുരാണങ്ങളിൽ മേൽപ്പറഞ്ഞ അഞ്ചു വിഷയങ്ങളുടെ ചർച്ച ഉണ്ടായിരിക്കണം. ധർമ്മാർത്ഥകാമമോക്ഷങ്ങൾ പുരാണങ്ങളുടെ സാദ്ധ്യം. പുരാണങ്ങളിൽ പ്രധാനപ്പെട്ടത്. ശ്രീകൃഷ്ണഭഗവാന്റെ അവതാരലീലകൾ വർണ്ണിക്കുന്ന ശ്രീമദ്ഭാഗവതമാണ്. ഭാഗവതത്തിന്റെ മഹിമയെ ഭാഗവതകാരൻ വർണ്ണിക്കുന്നു. 'ധർമ്മഃ പ്രോജ്ഝിതകൈതവോ*f*ത്ര' എന്ന് (ഭാഗവതം 1.1–2). അശേഷം കൈതവമില്ലാതെ ഭാഗവതത്തിൽ ധർമ്മം (ഭക്തി) പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. മായയുടെ മറനീങ്ങിയ ബ്രഹ്മതത്ത്വം ഈ ധർമ്മംകൊണ്ട് സാക്ഷാത്കരിക്കാൻ കഴിയും. ഭാഗവതം ബ്രഹ്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗത്തെയാണ് പഠിപ്പിക്കുന്നതെന്നു സ്പഷ്ടമാക്കിക്കൊണ്ടാണ് കഥ ആരംഭിക്കുന്നത്. ഇതുതന്നെ മറ്റു പുരാണങ്ങളുടേയും ലക്ഷ്യം. സാമാന്യജനങ്ങളെ അദ്ധ്യാത്മമാർഗ്ഗത്തിലേയ്ക്കു നയിക്കാൻ പുരാണങ്ങൾ വളരെ സഹായിച്ചിട്ടുണ്ട്. പ്രധാനപ്പെട്ട പുരാണങ്ങൾ പതിനെട്ടാണ്. അവ – ബ്രഹ്മപുരാണം, പദ്മപുരാണം, വിഷ്ണുപുരാണം, ശിവപുരാണം, ഭാഗവതപുരാണം, നാരദപുരാണം, മാർക്കണ്ഡേയപുരാണം, അഗ്നിപുരാണം, ഭവിഷ്യപുരാണം, ബ്രഹ്മവൈവർത്തപുരാണം, ലിംഗപുരാണം,

വരാഹപുരാണം, സ്കന്ദപുരാണം, വാമനപുരാണം, കൂർമ്മപുരാണം, മത്സ്യപുരാണം, ഗാരുഡപുരാണം, ബ്രഹ്മാണ്ഡപുരാണം എന്നിവയാണ്.

ചില പുരാണങ്ങളുടെ പ്രത്യേകത: മാർക്കണ്ഡേയപുരാണത്തിൽ 134 അദ്ധ്യായങ്ങളും 6800 ശ്ലോകങ്ങളും ഉണ്ട്. 78 മുതൽ 90 വരെയുള്ള 13 അദ്ധ്യായങ്ങൾ ദേവീമാഹാത്മ്യം ആകുന്നു. ദുർഗ്ഗാസപ്തശതി എന്നും ഈ ദിവ്യഗ്രന്ഥത്തിനു പേരുണ്ട്. ദേവീമാഹാത്മ്യം ശക്ത്യുപാസനകന്മാരുടെ മന്ത്രസംഹിതയാണ്. ഈ ഗ്രന്ഥം ഭക്തിപൂർവ്വം പാരായണം ചെയ്തു സിദ്ധിവരുത്തിയിട്ടുള്ളവർ പലരും ഉണ്ട്. മാന്ത്രികശക്തിയുള്ള ദിവ്യഗ്രന്ഥമാണിത്.

വിഷ്ണുപുരാണത്തിൽ ചില ചരിത്രസത്യങ്ങൾ ഉണ്ടെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. 'യാവത് പരീക്ഷിതോ ജന്മ യാവന്നന്ദാഭിഷേചനം ഏതദ് വർഷസഹസ്രം തു ജ്ഞേയം പഞ്ചശതോത്തരം.' (വിഷ്ണുപുരാണം 4.24.104

പരീക്ഷിത്തിന്റെ ജനനം മുതൽ നന്ദന്റെ അഭിഷേകം വരെയുള്ള കാലം 1500 വർഷങ്ങളാണെന്നറിയണം.

അതുപോലെ യവനന്മാർ, ശകന്മാർ, പല്ലവന്മാർ, (ബി.സി. രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ഇന്ത്യയിൽ വന്നവർ), ബി.സി. 6–ാം നൂറ്റാണ്ടിൽ ഗുപ്തസാമ്രാജ്യത്തെ തകർത്ത ഹൂണന്മാർ – ഇവരെപ്പറ്റിയും പ്രസ്താവനകൾ ഈ പുരാണത്തിൽ കാണാം.

യുഗാന്തേ*f*ന്തർഹിതാൻ വേദാൻ സേതിഹാസാൻ
മഹർഷയഃ ലേഭിരേ തപസാ പൂർവ്വമനുജ്ഞാതാഃ സ്വയംഭുവാ.
(സ്മൃതി)

യുഗാന്തത്തിൽ അപ്രത്യക്ഷമായ വേദങ്ങളെ ഇതി ഹാസങ്ങളോടുകൂടി, തപസ്വികളായ ഋഷിമാർ, ബ്രഹ്മാവിൽനിന്നും, സമ്പാദിച്ചു. 'ഇതിഹാസങ്ങൾ' പുരാണങ്ങൾക്കും ഉപലക്ഷണമാണ്. പുരാണേതിഹാസങ്ങളേയും കുറിക്കുന്നതാണ് ബ്രഹ്മശബ്ദം (വേദം.)

## സ്മൃതി*

ഹിന്ദുമതത്തിൽ വേദം കഴിഞ്ഞാൽ അടുത്ത പ്രമാണ ഗ്രന്ഥമാണ് സ്മൃതി. വാക്കിന് ഓർമ്മിക്കപ്പെട്ടത് എന്നർത്ഥം. പരമ്പരാഗതമായ ആചാരവ്യവഹാരങ്ങളുടെ സംഹിതയെന്ന് അതിനെ വിശേഷിപ്പിക്കാം. ധർമ്മശാസ്ത്രമെന്നും സ്മൃതിക്ക് പേരുണ്ട്. ഗർഭാധാനം മുതൽ ശ്മശാനാന്തമുള്ള സംസ്കാരങ്ങളും, സാമൂഹ്യവും രാഷ്ട്രീയവുമായ നിയമങ്ങളും സ്മൃതിയുടെ പരിധിയിൽപ്പെടും. പുരുഷാർത്ഥങ്ങൾ ലക്ഷ്യവും വർണ്ണാശ്രമങ്ങൾ അതിർവരമ്പുകളും ആയി സ്മൃതി സ്വീകരിക്കുന്നു. സ്മൃതികാരന്മാരായ അനവധി ആചാര്യന്മാർ ഹിന്ദുമതത്തിൽ തങ്ങളുടെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. അവരിൽ ഏറ്റവും തലയെടുപ്പുള്ള ആചാര്യൻ മനു. മനുസ്മൃതിയിൽ വർണ്ണാശ്രമധർമ്മം, വിവാഹം, പഞ്ചയജ്ഞം, പിതൃകർമ്മം, ശ്രാദ്ധം, പ്രായശ്ചിത്തം, ദണ്ഡനീതി, നീതിന്യായവ്യവസ്ഥ, സ്ത്രീധർമ്മം, ആപദ്ധർമ്മം മുതലായി ജീവിതത്തിന്റെ എല്ലാ വശങ്ങളേയും സ്പർശിക്കുന്ന നിയമങ്ങൾ കാണാം. ആചാരം, വ്യവഹാരം, പ്രായശ്ചിത്തം എന്ന മൂന്നു വകുപ്പിൽ എല്ലാ നിയമങ്ങളേയും ഉൾപ്പെടുത്താം.

മനു കഴിഞ്ഞാൽ ഗണ്യനായ മറ്റൊരാചാര്യൻ യാജ്ഞവല്ക്യൻ. കോടതികളുടെ നടത്തിപ്പും വ്യവഹാരക്രമങ്ങളും, നീതിന്യായവ്യവസ്ഥകളും യാജ്ഞവല്ക്യസ്മൃതിയുടെ പ്രത്യേകതയാണ്.

മറ്റു സ്മൃതികൾ പ്രായേണ ആശൗചം, തൊട്ടുകൂടായ്മ, ആഹാരവിധി മുതലായ ആചാരാനുഷ്ഠാനങ്ങളിൽ കൂടുതൽ ശ്രദ്ധ ചെലുത്തുന്നു. യമൻ പേരിനനുരൂപമായ വിധത്തിൽ പിതൃകർമ്മങ്ങളിൽ നിഷ്ണാതനാണ്. യമൻ മരണത്തിന്റെ ദേവതയാണല്ലോ.

മേൽപറഞ്ഞതെല്ലാം സ്മൃതിയുടെ പ്രത്യേകാർത്ഥത്തി

* സ്മൃതികളുടെ കാലം B.C. 500-നും A.D. 500-നും ഇടയ്ക്കാണെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു.

ലുള്ള നിരൂപണങ്ങളാണ്. വിശാലമായ അർത്ഥത്തിൽ വേദം ഒഴിച്ചുള്ള എല്ലാ ശാസ്ത്രങ്ങളും സ്മൃതിയുടെ പരിധിയിൽപ്പെടുന്നു. വേദാംഗങ്ങളും, പുരാണേതിഹാസങ്ങളും, ദർശനങ്ങളും എല്ലാം സ്മൃതിയാകുന്നു. അവയെല്ലാം ശ്രുതിക്കു പ്രഥമ സ്ഥാനം ഒഴിഞ്ഞുകൊടുത്തിട്ട് പിന്നണിയിലേയ്ക്കു മാറി നില്ക്കേണ്ടവയാണ്. ശ്രുതിയുടെ പ്രാമാണ്യത്തെ ചോദ്യം ചെയ്യാൻ സ്മൃതിക്കധികാരമില്ല. മാത്രമല്ല, വേദോക്തിക്കു വിരോധമായി സ്മൃതിയിൽ വല്ലതും ഉണ്ടെങ്കിൽ അതിനെ തള്ളി ശ്രുതിയെ സ്വീകരിക്കേണ്ടതും ആകുന്നു.

ശ്രുതി സ്മൃതി വിരോധേഷു
ശ്രുതിരേവ ഗരീയസീ.
അവിരോധേ സദാ കാര്യം
സ്മാർത്തം വൈദികവത് സദാ. (ജാബാലസ്മൃതി)

ശ്രുതിവചനത്തിനു വിപരീതമായി സ്മൃതിയിൽ എന്തെങ്കിലും വിധിയുണ്ടായാൽ ശ്രുതിയെ പ്രബലമായ പ്രമാണമായി കരുതണം. സ്മൃതി അത്തരം സന്ദർഭത്തിൽ ത്യാജ്യമാണ്. അവയ്ക്കു തമ്മിൽ ഭിന്നിപ്പില്ലാത്ത പക്ഷം ശ്രുതിയെപ്പോലെ സ്മൃതിയും ആദരണീയം.

ഈ വിഷയത്തിൽ പൂർവ്വമീമാംസാകർത്താവായ ജൈമിനിയുടെ അഭിപ്രായവും ഇതുപോലെതന്നെ.

"വിരോധേ ത്വനപേക്ഷം സ്യാദസതി ഹ്യനുമാനാത്"
(ജൈമിനീസൂത്രം 1.3.3)*

ശ്രുതിയും സ്മൃതിയും പരസ്പരം പൊരുത്തപ്പെടാതെവന്നാൽ സ്മൃതിയെ ഉപേക്ഷിച്ച് ശ്രുതിയെ സ്വീകരിക്കണം. ശ്രുതിക്കെതിരല്ലെങ്കിൽ സ്മൃതിവചനം സാധുവാണ്. സ്മൃതി വേദത്തെ ആസ്പദിച്ചെഴുതിയതായതുകൊണ്ട് അങ്ങനെ അനുമാനിക്കാവുന്നതാണ്. സ്മൃതിയുടെ പ്രാമാണ്യം ശ്രുതിക്കധീനം എന്നു താൽപര്യം.

* ബ്രഹ്മസൂത്രഭാഷ്യം 2.1-1 ൽ ശങ്കരാചാര്യസ്വാമികൾ ഈ സൂത്രം ഉദ്ധരിക്കുന്നുണ്ട്.

മീമാംസാ പരിഭാഷ ശ്രുതി പ്രാമാണ്യത്തെ ഉദാഹരണ സഹിതം വിശദമാക്കുന്നുണ്ട്.

“മന്വാദി പ്രണീതാനാം സ്മൃതീനാമപി
വേദമൂലത്വാത്സ്യാദഷ്ടകാദൗ ധർമ്മേ പ്രാമാണ്യം.”

“ഔദുംബരീ സർവ്വാവേഷ്ടയിതവ്യാ” ഇതി സ്മൃതി പ്രമാണം

“ഔദുംബരീം സ്പൃഷ്ട്വോദ്ഗായേത്” ഇതി പ്രത്യക്ഷശ്രുതി വിരുദ്ധത്വാത് (മീമാംസാപരിഭാഷ)

മനു മുതലായവരുടെ ‘അഷ്ടകം’ (പിതൃകർമ്മം) മുതലായ സ്മൃതിവചനം വേദത്തെ ആസ്പദിച്ചുള്ളതായതുകൊണ്ട് ധർമ്മപ്രാമാണ്യം ഉള്ളതാണ്. എന്നാൽ സ്മൃതി മറ്റൊരിടത്തു ശാസിക്കുന്നു. ‘ഔദുംബരയൂപം (അത്തിമരംകൊണ്ടുള്ള യജ്ഞസംതംഭം) മുഴുവൻ തുണികൊണ്ടു പൊതിയണം’ എന്ന്. ഇതു സ്വീകാര്യമല്ല. എന്തെന്നാൽ ശ്രുതി സ്പഷ്ടമായി വിധിക്കുന്നു. ‘ഔദുംബരയൂപം തൊട്ടുകൊണ്ട് ഉദ്ഗീഥം പാടണം’ എന്ന്. യൂപം മുഴുവൻ വസ്ത്രംകൊണ്ടു പൊതിഞ്ഞാൽ അത് തൊട്ടുകൊണ്ട് ഉദ്ഗീഥം പാടാൻ സാദ്ധ്യമല്ല. ഇവിടെ സ്മൃതിവചനം ശ്രുതിക്കു വിരോധമായതുകൊണ്ട് ത്യാജ്യം.

കേവലം ആചാരത്തിന്റെ പേരിൽ ശ്രുതിവിരുദ്ധമായ പല വിധികളും സ്മൃതിയിൽ സ്ഥലം പിടിച്ചിട്ടുണ്ട്. അവയും ത്യാജ്യങ്ങളാണ്.*

വായനക്കാരുടെ അറിവിന്നായിട്ട് പ്രശസ്തന്മാരായ ചില ധർമ്മശാസ്ത്രകാരന്മാരുടെ പേരുകൾ ചുവടെ ചേർക്കുന്നു.

മനു, യാജ്ഞവല്ക്യൻ, ഉശനസ്സ്, അംഗിരസ്സ്, യമൻ, ഹാരീതൻ, അത്രി, സംവർത്തൻ, കാത്യായനൻ, ബൃഹസ്പതി, ആപസ്തംബൻ, ലിഖിതൻ, ശംഖൻ, ശതാതപൻ, ദക്ഷൻ, വ്യാസൻ, വിഷ്ണു, ഗൗതമൻ, പരാശരൻ, വസിഷ്ഠൻ, - ഈ ഇരു

* ചട്ടമ്പിസ്വാമികളുടെ വേദാധികാരനിരൂപണം നോക്കുക.

പതുപേരും സ്മൃതികൾ രചിച്ചിട്ടുണ്ട്. നാരദൻ തുടങ്ങിയ വേറേയും ചില പേരുകൾ മറ്റു പട്ടികയിൽ കാണാം. ഏതായാലും സ്മൃതികാരന്മാർ അനവധിയുണ്ട്. ജാതിവ്യവസ്ഥ, സംസ്കാരാദികൾ, പിതൃകർമ്മം, പ്രായശ്ചിത്തം മുതലായവയിലാണ് ഏറിയകൂറും സ്മൃതികാരന്മാരുടെ ശ്രദ്ധ പതിഞ്ഞിട്ടുള്ളത്. കുറെ അന്ധവിശ്വാസങ്ങൾ ഉണ്ടെങ്കിലും മനുസ്മൃതി ഏറ്റവും മികച്ച ധർമ്മശാസ്ത്രമാണ്. സമകാലീനചിന്തകളെ സ്വാധീനിക്കത്തക്ക വിധികൾ പലതും മനുവിൽ ഉണ്ട്.

• • • • • • •

# ബ്രഹ്മവും പ്രപഞ്ചവും

## ബ്രഹ്മം

ഹിന്ദുമതത്തിന്റെ ഏകദൈവം ബ്രഹ്മം. ബ്രഹ്മത്തെ കേവലം ദൈവം എന്നു വിവക്ഷിച്ചാൽ മതിയാവില്ല.* മനുഷ്യനുൾപ്പെടെയുള്ള സമസ്തപ്രപഞ്ചത്തിന്റേയും മൂലകാരണവും കാരണമില്ലാത്ത കാരണവുമാകുന്നു ബ്രഹ്മം. എന്നാൽ ബ്രഹ്മത്തെ കാരണം എന്നു പറയാനും പാടില്ല. സർവ്വത്തിന്റേയും സത്ത. ഉണ്മയെന്നു വിശേഷിപ്പിക്കാം. വിശേഷണങ്ങൾ ഒന്നും ഏശാത്തതായ ആ സത്തയെ സത്യം, പരമസത്യം, എന്നു ഗ്രഹിക്കുന്നത് കുറേക്കൂടി യുക്തിസഹമായിരിക്കും. അതിന്റെ രഹസ്യമായ നാമം 'സത്യസ്യ സത്യം' എന്ന് ശ്രുതി. 'തസ്യോപനിഷത് സത്യസ്യ സത്യമിതി' (ബൃഹദാരണ്യകോപനിഷത്ത് 2.1–20)

പ്രാണനേയും, ലോകങ്ങളേയും ദേവന്മാരേയും എന്നു വേണ്ട എല്ലാ ഭൂതഭാവങ്ങളേയും, എട്ടുകാലി വല കെട്ടുന്നതുപൊലെ, ബ്രഹ്മം തന്നിൽ നിന്നുതന്നെ ആവിഷ്കരിക്കുന്നു. സൃഷ്ടിയുടെ എല്ലാം സത്യം പ്രാണൻ. പ്രാണന്റേയും സത്യം ബ്രഹ്മം. ഉപനിഷത്തിന്റെ ഗവേഷണം ഇങ്ങനെ പോകുന്നു. ഭൗതികമായ വൈവിധ്യങ്ങളുടെ എല്ലാം ഉള്ളിൽ വിരാജിക്കുന്ന ഏകചൈതന്യം ബ്രഹ്മമെന്നു ഋഷികൾ കണ്ടുപിടിച്ചു. ഇതോടൊന്നിച്ച് മറ്റൊരു ഗവേഷണമുഖംകൂടി തുറക്കപ്പെട്ടു. അന്തർമുഖമായ പരീക്ഷണമായിരുന്നു അത്. അതിന്റെ പരിധി ആത്മാവിൽ പര്യവസാനിച്ചു.

* വ്യവഹാരഭാഷയിൽ ദൈവം സഗുണമാണ്.

'കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷദാവൃത്തചക്ഷുരമൃതത്വമിച്ഛൻ'. (കഠോപനിഷത്ത് 4.1)

ആരോ ഒരു ബുദ്ധിമാൻ ഇന്ദ്രിയങ്ങളെ ഉള്ളിലേയ്ക്ക് തിരിച്ചുവിട്ട് പ്രത്യഗാത്മാവിനെ ദർശിച്ചു.

സത്യത്തിന്റെ സത്യമായ ബ്രഹ്മത്തിന്റെ അന്തസ്ഫുരണം മനുഷ്യാത്മാവിൽ കണ്ടെത്തിയതോടെ ഗവേഷണം പൂർത്തിയായി. എല്ലാറ്റിനേയും ഉൾക്കൊള്ളുന്ന പരമസത്യം പരബ്രഹ്മം എന്ന നിഗമനത്തിൽ ഋഷികൾ എത്തിച്ചേർന്നു. അകത്തും പുറത്തും ഒരേ സത്യംതന്നെ പ്രകാശിക്കുന്നു. കിടയില്ലാത്ത ഈ കണ്ടുപിടിത്തത്തെ ഉപനിഷത്തുകളുടെ വാക്യത്തിൽകൂടി ഗ്രഹിക്കാൻ ശ്രമിക്കാം.

സർവ്വകാരണമായ ബ്രഹ്മം മാത്രമേ സത്യമുള്ളൂ. വികാരങ്ങളെല്ലാം – മനുഷ്യൻ, മരം, പക്ഷിമൃഗാദികൾ – കേവലം പേരിനെ ആശ്രയിച്ചുള്ളതാണ്. പരമാർത്ഥവസ്തു ബ്രഹ്മമാണെന്നു ഛാന്ദോഗ്യം.

'യഥാ സോമ്യൈകേന മൃത്പിണ്ഡേന സർവ്വം മൃണ്മയം വിജ്ഞാതം സ്യാദ്, വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം.'

(ഛാന്ദോഗ്യോപനിഷത്ത് 6.1.4)

ഹേ സൗമ്യ, ഒരു മൺകട്ടയെ മനസ്സിലാക്കിക്കഴിഞ്ഞാൽ മണ്ണുകൊണ്ടു നിർമ്മിച്ചിട്ടുള്ള എല്ലാ വസ്തുക്കളേയും – കുടം, കലം, ചട്ടി മുതലായവയേയും – അറിയാൻ സാധിക്കുന്നു. വികാരങ്ങളെല്ലാം വാക്കിന്റെ കളിയാണ് – പേരിന്റെ പെരുക്കം. മണ്ണൊന്നേ അവയിൽ സത്യമായിട്ടുള്ളൂ. അതുപോലെ വൈവിദ്ധ്യങ്ങളിൽ കുടിയിരിക്കുന്ന സത്യം ബ്രഹ്മം. നാനാത്വം ഏകത്വത്തിലേയ്ക്ക് വിരൽ ചൂണ്ടുന്നു.

ദൃശ്യപ്രപഞ്ചം മുഴുവനും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല എന്ന് മറ്റൊരുപദേശം ഛാന്ദോഗ്യത്തിൽ ഉണ്ട്. 'സർവ്വം ഖല്വിദം

ബ്രഹ്മ.' (ഛാന്ദോഗ്യം 3-14-1) ഈ ജഗത്തെല്ലാം ബ്രഹ്മം ആകുന്നു. ജഗത്ത് ബ്രഹ്മത്തിൽ തോന്നുന്നു, അതിൽ തന്നെ സ്ഥിതി ചെയ്യുന്നു, ഒടുവിൽ അതിൽ വിലീനമാകുന്നു എന്ന് ഉപനിഷത്· സമർത്ഥിക്കുന്നു.

ഏകമയമായ സത്യം അദ്വിതീയവുമാണ്. അതിൽനിന്നും നാനാത്വം രൂപംകൊണ്ടു. ഈ ആശയത്തെ ശ്രുതി മറ്റൊരു രൂപത്തിൽ കാഴ്ച വെയ്ക്കുന്നു.

'സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം.' (ഛാന്ദോഗ്യം 6.2-1)

അല്ലയോ സൗമ്യ, നാനാത്വത്തിൽ സ്ഥിതി ചെയ്യുന്ന ഈ വിശ്വം ആദിയിൽ ഏകവും അദ്വിതീയവും ആയ സത്ത മാത്രമായിരുന്നു. വൈവിദ്ധ്യത്തിന്റെ അധിഷ്ഠാനം അദ്വിതീയമായ സത്തയാകുന്നു. വേറൊന്നും അവിടെ ഇല്ലായിരുന്നു.

പരമാർത്ഥസത്തയായ ബ്രഹ്മം അല്ലാതെ ഇവിടെ വേറൊന്നുമില്ല എന്നു ശ്രുതി തറപ്പിച്ചു പറയുന്നതും ശ്രദ്ധേയമാണ്. 'നേഹ നാനാസ്തി കിഞ്ചന' (കഠം 4.11)* ഇവിടെ പലതില്ല. ഏകവും അദ്വിതീയവുമായ പരമസത്യം നിലകൊള്ളുന്നു എന്നതാണ് ശ്രുതിയുടെ തീരുമാനം.

വ്യാകൃതമായ പ്രപഞ്ചത്തിന് സ്വന്തമായ നിലനില്പില്ല. ബ്രഹ്മം എന്ന അധിഷ്ഠാനത്തിൽ വിളങ്ങുന്ന പ്രതിഭാസമാണതെന്നു തെളിയിച്ചശേഷം അറിയുന്നതായ ആത്മാവും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല എന്ന് വേദം ഘോഷിക്കുന്നു.

ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യദ്
വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണഃ
ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാഃ
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. (കേന. ഉപ. 1.2)

യാതൊന്നു കാതിന്റെ കാതും, മനസ്സിന്റെ മനസ്സും, വാക്കിന്റെ

* ഇതേ ആശയം ബൃഹദാരണ്യകം 4-4-19 ലും 'നേഹ നാനേതി' എന്ന് മാണ്ഡൂക്യകാരിക 3.24 ലും കാണാം.

വാക്കും, പ്രാണന്റെ പ്രാണനും, കണ്ണിന്റെ കണ്ണും ആയിരിക്കുന്നുവോ, അതിനെ അറിഞ്ഞവർ മരണശേഷം അമൃതത്വം പ്രാപിക്കുന്നു.

ആത്മസാക്ഷാത്കാരം ലഭിച്ചവർക്ക് ജനനമരണരൂപമായ സംസാരം ഇല്ലെന്നർത്ഥം. ആത്മാവും ബ്രഹ്മവും ഒന്നാണെന്ന നിഗമനത്തിലേയ്ക്കു ശ്രുതി നീങ്ങുന്നു. ഹരിനാമകീർത്തനത്തിൽ എഴുത്തച്ഛൻ ഈ തത്ത്വത്തെ കുറേക്കൂടി സ്വാരസ്യത്തോടെ പ്രതിപാദിക്കുന്നു.

അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു! ഹരി നാരായണായ നമഃ

(ഹരിനാമകീർത്തനം 4)

ആത്മതത്ത്വത്തെ അറിഞ്ഞവൻ സച്ചിദാനന്ദബ്രഹ്മാസ്വാദനം നേടുന്നു എന്ന് എഴുത്തച്ഛൻ പാടുന്നു. അങ്ങനെയുള്ളവൻ മുക്തനാണെന്നു പറയേണ്ടതില്ലല്ലോ. ആത്മാവും ബ്രഹ്മവും രണ്ടല്ലെന്നുള്ള അറിവിലാണ് ശ്രുതി ഒടുവിൽ ചെന്നു നില്ക്കുന്നത്. ഐതരേയോപനിഷത്ത് മൂന്നാം ഖണ്ഡത്തിൽ 'കോ$f$യം ആത്മാ' എന്ന പ്രശ്നം ഉന്നയിക്കപ്പെടുന്നു. ഈ ആത്മാവ് ആരാണ്? എന്നാണു ചോദ്യം. അദ്ധ്യായത്തിന്റെ അവസാനത്തിൽ അത് ബ്രഹ്മമാണ് -- 'ഏഷ ബ്രഹ്മ' -- എന്ന സമാധാനം കണ്ടെത്തുന്നു. ഈ കണ്ടുപിടിത്തം മീമാംസയ്ക്കു, തത്ത്വാന്വേഷണത്തിന്, മുടിചൂടുന്ന അവസാനത്തെ വാക്കാകുന്നു.

ആത്മതത്ത്വത്തെ ശ്രുതി വിശദീകരിക്കുന്നു:-

'ആകാശോ വൈനാമ നാമരൂപയോർ
നിർവഹിതാ, തേ യദന്തരാ തദ്ബ്രഹ്മ, തദമൃതം സ ആത്മാ

(ഛാന്ദോഗ്യോപനിഷത്ത് 8–14.1)

ശ്രുതിയിൽ ആത്മാവ് ആകാശമെന്ന പേരിൽ പ്രസിദ്ധമാണ്.

നാമരൂപങ്ങളുടെ (നാനാത്വത്തിന്റെ) രചയിതാവ് ആത്മാവാകുന്നു. നാമരൂപങ്ങൾക്ക് കേന്ദ്രമായുള്ളത് ഏതാണോ അത് ബ്രഹ്മം. അത് അമൃതമാണ് -- മരണമില്ലാത്ത ആത്മാവാണ്.

ശ്രുതിയുടെ സന്ദേശം അസന്ദിഗ്ധമാണ്. ആത്മാവ് ബ്രഹ്മമാണ്. പരസ്പരം മാറാവുന്ന പദങ്ങളാണ് ആത്മാവും ബ്രഹ്മവും.

ബൃഹദാരണ്യകശ്രുതിയും ഇതേ നിഗമനത്തിൽ എത്തുന്നതു കാണുക:

"ഇദം സർവ്വം യദയമാത്മാ" (ബൃഹ. ഉപ. 2.4–6)

ഇവയെല്ലാം ആത്മാവാണ്. ഏതാണോ ആത്മാവ്, അതാണ് ഇതെല്ലാം. ബ്രാഹ്മണൻ, ക്ഷത്രിയൻ, ലോകങ്ങൾ, ദേവതകൾ ഇവയെല്ലാം ആത്മാവല്ലാതെ മറ്റൊന്നും അല്ല. ആത്മാവു മാത്രമാണ് ഉള്ളതെല്ലാം എന്ന് ശ്രുതി സമർത്ഥിക്കുന്നു. അതിനു ശേഷം വേറൊരു വിശകലനം ആരംഭിക്കുന്നു. ഭൂമിയിലും, മനുഷ്യശരീരത്തിലും, തേജോമയനും, അമൃതരൂപിയും ആയി വിരാജിക്കുന്ന പുരുഷൻ ഈ ആത്മാവു തന്നെ ആകുന്നു. 'ഇദം സർവ്വം യദയമാത്മാ' എന്ന് മുൻപ്രസ്താവിച്ച അതേ ആത്മാവുതന്നെ ഇത് എന്നു വിശദീകരിച്ചശേഷം സർവ്വാതിശായിയായ മറ്റൊരു നിഗമനത്തിലേയ്ക്കു കുതിച്ചു ചാടുന്നു ശ്രുതി.

"അയമാത്മാ, ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം." (ബൃഹ. ഉപ. 2.5–1)

അമൃതരൂപിയായ ഈ ആത്മാവ് ബ്രഹ്മമാണ്, സർവ്വവുമാണ്. ആത്മാവ് ബ്രഹ്മമാണ്, ആത്മാവുൾപ്പെടെയുള്ള സർവ്വവുമാകുന്നു ബ്രഹ്മം.

ആത്മാവിന്റെ ഉൾപ്പൊരുൾ ചൈതന്യമാണ്. ആത്മാവ് ബ്രഹ്മമാണെന്നറിയുമ്പോൾ എല്ലാം ചൈതന്യംകൊണ്ടു നിറയും. സർവ്വവും ചിത് എന്ന നില വരും. ബ്രഹ്മം ചിത്സ്വരൂപം ആകും. ഈ കണ്ടുപിടിത്തത്തെ തുടർന്നു ജാഡ്യത്തെ വെട്ടിപ്പിളർക്കുന്നതായ ഒരു ഗംഭീരപ്രഖ്യാപനവും ശ്രുതി പുറപ്പെടുവിക്കു

ന്നു. "തത്ത്വമസി" – നീ അതാകുന്നു. നീ ബ്രഹ്മം ആകുന്നു എന്ന വിളംബരത്തോടെ ശ്രുതിയുടെ അന്വേഷണം അവസാനിക്കുന്നു. അടുത്തത് അനുഭൂതി. 'അഹം ബ്രഹ്മാസ്മി' എന്ന അനുഭൂതിയിലേക്കുള്ള ചൂണ്ടുപലകകളാണ് വേദങ്ങളെല്ലാം.

സർവ്വാശ്ലേഷിയായ പരബ്രഹ്മത്തിന്റെ സ്വരൂപം എന്താണെന്നു ചിന്തിക്കാം.

ബ്രഹ്മത്തിന്റെ സാധകരൂപത്തിലുള്ള നിർവ്വചനം സത്, ചിത്, ആനന്ദം (സച്ചിദാനന്ദം) സച്ചിദാനന്ദം ബ്രഹ്മത്തിന്റെ ഗുണമല്ല സ്വരൂപമാണ്. സ്വരൂപലക്ഷണമാണിത്. 'നേതി,' 'നേതി' എന്ന നിഷേധാത്മകമായ അന്വേഷണത്തിൽക്കൂടി പുരോഗമിക്കുന്ന തത്ത്വാന്വേഷി (മീമാംസകൻ) ഒടുവിൽ ചെന്നെത്തുന്നത് 'സച്ചിദാനന്ദ'ത്തിലാണ്; അപ്പോൾ അവൻ ഇതാകുന്നു എന്ന അനുഭൂതിതലത്തിൽ എത്തുന്നു. നിഷേധാത്മകമല്ലാത്ത സമീപനത്തിന്റെ ആവശ്യകതയെ തൈത്തിരിയോപനിഷത്ത് എടുത്തുകാട്ടുന്നു.

"അസ്തി ബ്രഹ്മേതി ചേദ് വേദ, സന്തമേനം തതോ വിദുരിതി." (തൈത്തിരീയം 2–6)

ബ്രഹ്മത്തെ സത്തെന്നറിയുന്നവനെ സജ്ജനങ്ങൾ, വിദ്വാന്മാർ നല്ലവനെന്നും സൻമാർഗ്ഗി എന്നും വാഴ്ത്തും. നേരേമറിച്ച് ബ്രഹ്മം 'അസത്' – ഇല്ലാത്തത് – എന്നു വാദിക്കുന്നവൻ ശൂന്യനായിത്തീരും. (തൈത്തിരീയം 2–6) (അസന്നേവ സ ഭവതി, അസദ്ബ്രഹ്മേതി വേദചേത്.) സാധകമായ സമീപനത്തിന്റെ ശ്രേഷ്ഠതയെ ഇതു കുറിക്കുന്നു.

സച്ചിദാനന്ദം എന്ന ബ്രഹ്മവാചകം ദശോപനിഷത്തുക്കളിൽ ഒന്നിച്ചുകാണുന്നില്ല. ഈ ഘടകങ്ങൾ ഈരണ്ടു ചേർന്നോ, അല്ലെങ്കിൽ ഒറ്റയ്ക്കോ ദശോപനിഷത്തുകളിൽ വരുന്നുണ്ട്. ഉദാഃ 'സത്യം ജ്ഞാനം അനന്തം ബ്രഹ്മ' (തൈത്തിരീയം 2–1) സത്തും, ചിത്തും, അനന്തവും ബ്രഹ്മം. അതേ ഉപനിഷത്തിൽ 'ആനന്ദം' ഒറ്റയ്ക്കു ബ്രഹ്മനിർവ്വചനമായി പ്രസ്താവമുണ്ട്.

'ആനന്ദോ ബ്രഹ്മേതി വ്യജാനാത്'

(തൈത്തിരീയം 3-6)

ബ്രഹ്മം ആനന്ദം ആണെന്ന് പിതാവായ വരുണന്റെ ഉപദേശംകൊണ്ടും സ്വന്തം തപസ്സുകൊണ്ടും ഭൃഗു സാക്ഷാത്കരിച്ചു. അതുപോലെ ബൃഹദാരണ്യകം, ചിത്തും ആനന്ദവും ഒന്നിച്ച് ചേർത്തു ബ്രഹ്മനിർവ്വചനം കൊടുക്കുന്നുണ്ട്. "വിജ്ഞാനമാനന്ദം ബ്രഹ്മ" (ബൃഹ. ഉപ. 3.9-28) ബ്രഹ്മം ചിദാനന്ദമാകുന്നു. എന്നാൽ നൃസിംഹോത്തരതാപനീയോപനിഷത്തിൽ 'സച്ചിദാനന്ദം ബ്രഹ്മ' എന്ന പൂർണ്ണനിർവ്വചനം ഉണ്ട്. "സച്ചിദാനന്ദപൂർണ്ണാത്മാനം പരമാത്മാനം പരം ബ്രഹ്മ" (നൃസിംഹോത്തരതാപനീയോപനിഷത്ത് നാലാം ഖണ്ഡം) സച്ചിദാനന്ദപൂർണ്ണരൂപമായ ആത്മാവിനെ പരമാത്മാവായും പരബ്രഹ്മമായും ഭാവന ചെയ്യുക എന്ന ഉപദേശമാണിതിൽ അടങ്ങിയിട്ടുള്ളത്.

ബ്രഹ്മാത്മൈക്യം സ്ഥാപിച്ചതോടെ, ബ്രഹ്മം ശൂന്യമല്ലെന്നും ചൈതന്യമാണെന്നും, സർഗ്ഗാത്മകമാണെന്നും സ്പഷ്ടമായി. ഈ ദർശനത്തിന്റെ അടിത്തറ പാറപോലെ ഉറച്ചു നില്ക്കുന്ന ആത്മതത്ത്വം ആണ്. ആത്മാവിനെ നിഷേധിക്കുവാനോ, ഇളക്കുവാനോ സാധിക്കയില്ല. തന്റെ തന്നെ അസ്തിത്വത്തെ ചോദ്യം ചെയ്യാൻ ആർക്കു കഴിയും? 'ഞാൻ ഇല്ല' എന്നു ശഠിക്കുന്നവൻ പരിഹാസ്യനല്ലയോ? ശ്രീശങ്കരാചാര്യർ ഈ വസ്തുത ബ്രഹ്മസൂത്രഭാഷ്യത്തിൽ എടുത്തുകാട്ടുന്നു. 'ആഗന്ദുകം ഹി വസ്തുനിരാക്രിയതേ ന സ്വരൂപം. യ ഏവ ഹി നിരാകർത്താതദേവ തസ്യ രൂപം.' (ബ്രഹ്മസൂത്രഭാഷ്യം 2-3-7) തനിക്കന്യമായിട്ടുള്ളതിനെ നിരാകരിക്കാൻ കഴിയും. തന്റെ നിജസ്വരൂപത്തെ നിരാകരിക്കാനാവില്ല. ഏതൊന്നാണോ നിരാകരണം നിർവ്വഹിക്കുന്നത്, അതാണവന്റെ നിജസ്വരൂപം - ആത്മാവ്. നിരാകരണത്തിന്റെ കർത്താവിനെ നിരാകരിച്ചാൽ നിരാകരണത്തിനു നിലപാടുണ്ടോ?

പരമാർത്ഥവസ്തു, ആത്മാവ്, സ്വയം പ്രകാശമാണ്. അതിന്റെ വെളിച്ചത്തിലാണ് മറ്റു വസ്തുക്കളെ ഗ്രഹിക്കുന്നത്, മനസ്സിലാക്കുന്നത്. സ്വയം പ്രകാശമായ ആത്മാവ് മറ്റു

വസ്തുക്കളെ പ്രകാശിപ്പിക്കയും ചെയ്യും. അപ്പോൾ സത്ത്, ചിത്താണെന്നു വരുന്നു. 'പ്രതിബോധവിദിതം മതം' (കേനോപനിഷത്ത് 2.4) ഓരോ വഷയജ്ഞാനത്തിലും അത് ബോധരൂപമായി വർത്തിക്കുന്നു. 'ഞാൻ കാണുന്നു', 'ഞാൻ കേൾക്കുന്നു' എന്നിപ്രകാരമുള്ള ഓരോ ക്രിയയിലും ഞാൻ എന്ന സാക്ഷി ബോധരൂപത്തിൽ പരോക്ഷമായി സ്ഥിതി ചെയ്യുന്നുണ്ട്. അങ്ങനെ സത്തു ചിത്തായി. സത്തായ ചിത്ത് ആനന്ദവും ആകുന്നു. മൂലഭൂതമായ ബ്രഹ്മാനന്ദത്തിന്റെ ഒരു അല്പമാത്രകൊണ്ട് ലോകം ജീവിതത്തിന് മാധുര്യം കലർത്തുന്നു. 'ഏതസ്യൈവാനന്ദസ്യ അന്യാനി ഭൂതാനി മാത്രാമുപജീവന്തി' (ബൃഹ. ഉപ. 4.3.32) ബ്രഹ്മാനന്ദസാഗരത്തിലെ മഹോർമ്മികൾ അടിച്ചു പറപ്പിക്കുന്ന നുരയുടെ തരികൾകൊണ്ട് ഭൂതജാലങ്ങൾ ജീവിതത്തിൽ ആനന്ദം കണ്ടെത്തുന്നു.

ബ്രഹ്മാനന്ദത്തെ തൈത്തിരീയ ശ്രുതി മറ്റൊരു രൂപത്തിൽ ചിത്രീകരിക്കുന്നു.

'കോഹ്യേവാന്യാത് കഃ പ്രാണ്യാത്
യദേഷ ആകാശ ആനന്ദോ ന സ്യാത്' (തൈ.2.7)

ഹൃദയാകാശത്തിൽ പരിലസിക്കുന്ന ആ സദ്വസ്തു ആനന്ദമല്ലായിരുന്നെങ്കിൽ ശ്വാസോച്ഛ്വാസം ചെയ്യാൻ (ജീവിക്കാൻ) തന്നെ ആരു മിനക്കെടുമായിരുന്നു. ജീവിതത്തെ ആസ്വാദ്യമാക്കുന്നത് ആത്മാവിൽനിന്നും ഊറിവീഴുന്ന അമൃതബിന്ദുക്കളാണ്. ജീവിതഭാരം ചുമക്കാൻ മനുഷ്യനെ ഇത് പ്രോത്സാഹിപ്പിക്കുന്നു.

ബ്രഹ്മം യുക്തിയുടെ ദൃഷ്ടിയിൽ: ബ്രഹ്മം സത്യമാണെന്നു കണ്ടുവല്ലോ. ഇന്നുണ്ടായി നാളെ നശിക്കുന്നത് സത്യമല്ല, നശ്വരമാണ്. എന്നും ഉള്ളത് സത്യം – സനാതനം. സത്യം അബാധിതമായിരിക്കണം കയറിൽ കണ്ട പാമ്പ് പിന്നീടുള്ള പരീക്ഷണത്തിൽ പാമ്പല്ല കയറാണ് എന്നു മനസ്സിലാകുമ്പോൾ, ബാധിക്കപ്പെടുന്നു. സത്യം ബാധിക്കപ്പെടുന്നില്ല – കയറിന് മാറ്റം ഒന്നും വരുന്നില്ല. സത്യം വസ്തുനിഷ്ഠമായതുകൊണ്ട് അചഞ്ചലമാണ്. സത്യവസ്തു അബാധിതവും സനാതനവു

മായതുപോലെ ഏകവുമായിരിക്കണം. ഒന്നിൽക്കൂടുതൽ ഉണ്ടായാൽ ഒന്നിനൊന്നു വിരോധിയാകും. അവ പരസ്പരം ബാധിക്കപ്പെടും. നിത്യത്വം നഷ്ടപ്പെടും. ഏകമായ സത്യം അദ്വിതീയവുമായിരിക്കണം അല്ലെങ്കിൽ ബാധയുടെ ഭയം ഉണ്ടാകും. 'ദ്വിതിയാദ് വൈ ഭയം ഭവതി'* ഒന്നിന് രണ്ടാമത്തേതിൽനിന്നും ഭയം ഉണ്ടാകും. ഏകവും അദ്വിതീയവുമായ സത്യത്തിന് സർവ്വവ്യാപിത്വം അനിവാര്യമാണ്. ഒന്നിന്റെ അഭാവം മറ്റൊന്നിന്റെ സാന്നിദ്ധ്യത്തെ കുറിക്കും. ബ്രഹ്മം ഇല്ലാത്തയിടത്ത് വേറെ എന്തെങ്കിലും ഉണ്ടാവണം. അദ്വിതീയത്വം ദ്വിതീയത്തിന്റെ ഭാവത്തെ നിരാകരിക്കുന്നതുകൊണ്ട് ബ്രഹ്മത്തിന്റെ സർവ്വവ്യാപിത്വം സ്പഷ്ടമായി. അദ്വിതീയമായതുകൊണ്ട് ബ്രഹ്മം അപരിമിതം - അളവില്ലാത്തത് - എന്നു പ്രസിദ്ധം. അത് ഉള്ളും പുറവും തിങ്ങിനിൽക്കണം. സത്യവും സനാതനവുമായ ഉണ്മ അഴിവില്ലാത്തത് - അവ്യയം ആയിരിക്കണം. അവ്യയമായതുകൊണ്ട് അതിന് ഉള്ളിൽനിന്നോ പുറത്തുനിന്നോ ഉടവ്, അഴിവ് വരാൻ പാടില്ല. സംഘാതം ആയിരുന്നാൽ അതിന്റെ വിവിധഘടകങ്ങൾക്കിടയിൽക്കൂടി വിടവുണ്ടാക്കി അതിനെ പിളർക്കാം. സത്യവും സനാതനവുമായ ബ്രഹ്മം ഏകം ആയതുകൊണ്ട് അതിന്റെ ഉള്ളിൽ വിടവുണ്ടാക്കാൻ നിവൃത്തിയില്ല. ഏകവസ്തുവിന് വിവരം - വിടവ് - ഇല്ല. പുറത്തുനിന്നും അതിനെ നശിപ്പിക്കാമെന്നു വെച്ചാൽ, (വെള്ളം പാറയെ ദ്രവിപ്പിക്കുന്നതുപോലെ) സർവ്വവ്യാപിയായ അതിന് പുറമില്ല. അതില്ലാത്ത സ്ഥലമില്ല. അതിന് കിടയോ എതിരോ ഇല്ല. വ്സാതവത്തിൽ അതല്ലാത്തതൊന്നുമില്ല. അത് ഏകവും അദ്വിതീയവുമെന്നപോലെ സനാതനവും സർവ്വവ്യാപിയും ആയി വർത്തിക്കുന്നു. സർവ്വത്ര അതിന്റെ ചിദ്ഭാവം പ്രകാശിക്കുന്നതുകൊണ്ട് അത് സർവ്വജ്ഞമാണ്. അനിർവ്വചനീയമായ സ്വന്തം ശക്തികൊണ്ട് ബ്രഹ്മം പ്രപഞ്ചസൃഷ്ടി നടകത്തുന്നതുകൊണ്ട് അത് സർവ്വശക്തമാണ്. ഈ ബ്രഹ്മം 'സ വാ ഏഷ മഹാനജ ആത്മാ*f*ജരോ*f*മരോ*f*മൃ

* ബൃഹദാരണ്യകോപനിഷത്ത് 1.4.2

തോഽഭയോ ബ്രഹ്മ' (ബൃഹ. ഉപ. 4.4.25) ഈ മഹാനായ ആത്മാവ് ജനനരഹിതവും, ജര ബാധിക്കാത്തതും, മരണമില്ലാത്തതും, അമൃതരൂപവും, അഭയവുമായ ബ്രഹ്മമാകുന്നു.

ബ്രഹ്മത്തെ സാക്ഷാത്കിച്ചവൻ ബ്രഹ്മംതന്നെയാകുന്നു. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി.'

## മായാ

ഭാരതീയതത്ത്വചിന്തയ്ക്ക് അദ്വൈതവേദാന്തം കാഴ്ച വെച്ചിട്ടുള്ള അമൂല്യരത്നമാണ് മായാവാദം. 'സച്ചിദാനന്ദസ്വരൂപനും സർവ്വശക്തനുമായ ഈശ്വരൻ കല്ലുംമുള്ളും നിറഞ്ഞ, ശോകസങ്കുലമായ, സുഖദുഃഖാദിദ്വന്ദ്വസമൂഹംകൊണ്ടു വിഹ്വലമായ, ചൂണ്ടയിൽ കൊളുത്തിയ ഇരപോലെ അല്പസുഖം കാട്ടി കൊടിയ ദുഃഖത്തിലേക്കാഴ്ത്തുന്ന, ഒരു സ്ഥിരതയുമില്ലാത്ത, ഭ്രാന്തമായ ഈ ലോകത്തെ എന്തിന് സൃഷ്ടിച്ചു?' എന്ന ചോദ്യം പുരാതനകാലം മുതൽ മുഷ്യനെ വിഷമിപ്പിച്ചിട്ടുള്ള ഒന്നാണ്. ദ്വൈതവാദികളായ ഭക്തന്മാർ ഭഗവാന്റെ ലീലയാണിതെല്ലാം എന്ന് സമാധാനിക്കുന്നു. എല്ലാം ഈശ്വരന്റെ ഇച്ഛ എന്നുള്ളതിൽകവിഞ്ഞൊരുത്തരം ഭക്തന് ആവശ്യമില്ല. ശോകനിവാരണത്തിന് അനന്തകല്യാണഗുണനിധിയായ ഭഗവാന്റെ കാരുണ്യത്തിൽ അവർ അഭയം തേടുന്നു.

ഇത് എല്ലാ തരക്കാർക്കും സമ്മതമല്ല എന്ന് പറയേണ്ടതില്ലല്ലൊ. അദ്വൈതികളുടെ മായാവാദം മറ്റൊരു സമാധാനമാണ്. മനുഷ്യബുദ്ധിക്ക് എത്തിപ്പിടിക്കാവുന്നതിൽ അത്യുച്ചമായ ഒരു വാദസരണിയാണ് മായാവാദം തുറന്നുകാട്ടുന്നത്. ഈശ്വരനേയും ലോകത്തേയും തമ്മിൽ ഘടിപ്പിക്കുന്ന അഘടനഘടനാപടീയസിയും കാര്യാനുമേയയുമായ മായ ഒന്നായതിനെ പലതായി കാട്ടിയും തമ്മിൽ ചേരാത്തതിനെ ചേർത്തും തന്റെ വിക്രിയകൾകൊണ്ട് അനാദികാലംമുതൽ പ്രപഞ്ചം എന്ന ഭ്രാന്തി ജനിപ്പിച്ചുകൊണ്ടേയിരിക്കുന്നു. ലോകത്തിലുള്ള മേധാവികളെയെല്ലാം അമ്പരപ്പിക്കത്തക്ക പ്രതിഭാശാലിയായ ആദി

ശങ്കരഭഗവത്പാദർ മായാതത്ത്വത്തെ വിവേകചൂഡാമണിയിൽ നിർവ്വചിച്ചിരിക്കുന്നതിപ്രകാരമാണ്:

സന്നാപ്യസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സാംഗാപ്യനംഗാപ്യുഭയാത്മികാ നോ
മഹാദ്ഭുതാനിർവ്വചനീയരൂപാ. (വിവേകചൂഡാമണി 111)

ഈ മായ സത്തോ അസത്തോ അല്ല (ഉള്ളതോ ഇല്ലാത്തതോ അല്ല). ഉള്ളതും ഇല്ലാത്തതും കൂടിചേർന്നതാണോ? അതും അല്ല. അവ അന്യോന്യം നിഷേധിക്കും. ബ്രഹ്മത്തിൽനിന്നും വേറെയാണോ? അല്ല. എന്നാൽ അഭിന്നമാണോ? അതും അല്ല. ഭിന്നവും അഭിന്നവും ചേർന്നതാണോ? അല്ല. അത് സാംഗമാണോ (അവയവത്തോടുകൂടിയതാണോ)? അല്ല. അംഗമില്ലാത്തതാണോ? അല്ല. സാംഗാനംഗവുമല്ല. അത് ഏറ്റവും വലിയ അദ്ഭുതവും അനിർവചനീയവുമാണ്. ചുരുക്കത്തിൽ ഇന്നതാണെന്നു വാക്കുകൊണ്ടു വിവരിക്കാനാകാത്തതാണ്.

അദ്ഭുതമെന്നു പറയട്ടെ; ജ്ഞാനോദയത്തിനു മുമ്പു, കയറിൽ കാണുന്ന പാമ്പുപോലെ, കാര്യരൂപമായി (ജഗത്തായി) അനുഭവപ്പെടുന്നതുകൊണ്ട് 'മായ' ഇല്ലാത്തതാണെന്നു നിരാകരിക്കാൻ പറ്റുകയില്ല. ജ്ഞാനോദയത്തിനുശേഷം മായ പാടെ മായുന്നതിനാൽ ഉള്ളതാണെന്നു സമർത്ഥിക്കാനും കഴിയുകയില്ല. എന്നാൽ ഉള്ളതും ഇല്ലാത്തതും കൂടിച്ചേർന്നതാണെന്നു വെച്ചാൽ പരസ്പരവിരുദ്ധവുമായതുകൊണ്ട് അതും സാധുവല്ല. ഇരുട്ടും വെളിച്ചവുംകൂടി ഒരു സ്ഥാനത്തു പുലരുകയില്ലല്ലോ.

ബ്രഹ്മത്തിൽനിന്നു വേറെയൊന്നാണ് മായ എന്നു പറഞ്ഞാൽ ബ്രഹ്മത്തിന്റെ അദ്വിതീയത്വം നഷ്ടപ്പെടും. ബ്രഹ്മത്തിൽനിന്നും അഭിന്നമാണ് മായ എന്നു വാദിച്ചാൽ മായ നശിക്കുമ്പോൾ ബ്രഹ്മവും നശിക്കണം. അത് ശ്ലാഘ്യമല്ല. മായ അനാദിയായതുകൊണ്ട് അവയവരഹിതമാണ്. മായ നിരവ

യവമാണെന്നുവന്നാൽ അതിൽ പരിണാമം സംഭവിക്കയില്ല. മായാകാര്യമായ ലോകം പ്രത്യക്ഷമാണല്ലോ. സാംഗമായും അനംഗമായും ഒരേ വസ്തുവിന് ഒരേ സമയത്ത് ഇരിക്കാൻ വയ്യ. ഇങ്ങനെ ഒരു തരത്തിലും വിവരിക്കാൻ കഴിയാത്ത മായ അത്യദ്ഭുതം, അനിർവ്വചനീയം എന്നേ പറയേണ്ടു.

മായയുടെ സ്വഭാവത്തെ വിശദീകരിക്കാൻ വേദാന്തികൽ രജ്ജുസർപ്പം ഉദാഹരണമായി എടുക്കുന്നു. മങ്ങിയ വെളിച്ചത്തിൽ ഒരുത്തൻ കയറു കണ്ടിട്ട് പാമ്പെന്നു തെറ്റിദ്ധരിക്കുന്നു. പുനഃപരിശോധനയിൽ അതു പാമ്പല്ലെന്നും കയറാണെന്നും ബോദ്ധ്യം വരുന്നു. കയറിൽ സർപ്പം ആരോപിതം. കയറ് അധിഷ്ഠാനം. അധിഷ്ഠാനത്തിന്റെ ബോധം ഉണ്ടാകുമ്പോൾ ആരോപിതം അപ്രത്യക്ഷമാകുന്നു. അതുപോലെ ജഗത്തിന് അധിഷ്ഠാനമായ ബ്രഹ്മത്തെ അറിയുമ്പോൾ അതിൽ ആരോപിതമായ പ്രപഞ്ചം ഇല്ലാതാകുന്നു. ബ്രഹ്മത്തിൽ ജഗത്തു തോന്നിയത് മായയുടെ ശക്തികൊണ്ടാണ്. ബ്രഹ്മം അനാദിയായതുകൊണ്ട് മായയും അനാദിയാണ്. മായയ്ക്ക് ആവരണം എന്നും വിക്ഷേപം എന്നും രണ്ടു ശക്തികൾ ഉണ്ട്. ആവരണശക്തി കയറിന്റെ നിജസ്വരൂപത്തെ മറയ്ക്കുന്നു. ആ സ്ഥാനത്ത് വിക്ഷേപശക്തി പാമ്പിനെ തോന്നിക്കുന്നു. വാസ്തവത്തിൽ കയറിന്റെ യഥാർത്ഥസ്വരൂപത്തിന് യാതൊരു മാറ്റുവും ആരോപണംമൂലം വരുന്നില്ല. അതു തൽക്കാലത്തേയ്ക്ക് അജ്ഞാനത്താൽ ആവരണം ചെയ്യപ്പെടുന്നു. ആ സ്ഥാനത്ത് സർപ്പഭ്രാന്തി ഉണ്ടാകുന്നു. കയറിന്റെ സ്വരൂപജ്ഞാനം വന്നപ്പോൾ അജ്ഞാനം പാടേ നശിക്കുന്നു. എന്നാൽ വാസ്തവത്തിൽ സർപ്പത്തെ കണ്ടതാണ്. അപ്പോൾ സർപ്പം ഇല്ലായിരുന്നു എന്നു പറയാനും വയ്യ. ജ്ഞാനം ഉണ്ടായപ്പോൾ സർപ്പം നശിച്ചു. അതുവരെ കയർ എവിടെയായിരുന്നു? അവിദ്യകൊണ്ട് മറയ്ക്കപ്പെട്ടിരുന്നു. എങ്കിലും കയറിനു യാതൊരു മാറ്റവും ഉണ്ടായിട്ടില്ല. ബ്രഹ്മത്തിന്റെ കാര്യത്തിലും ഇതു തന്നെ അനുഭവം. ബ്രഹ്മത്തിനു യാതൊരു മാറ്റവും സംഭവിക്കാതെ മായ ഒരു ആവരണത്തെ സൃഷ്ടിക്കുന്നു. അതേ സമയം

ബ്രഹ്മത്തിന്റെ സ്ഥാനത്ത് വിശ്വം ആരോപിക്കപ്പെടുന്നു. ആരോപിതമായ വിശ്വം ജ്ഞാനോദയത്തിൽ അപ്രത്യക്ഷമാകുന്നു. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ'* എന്ന ബോധം ഉദിക്കുന്നു. അധിഷ്ഠാനമായ ബ്രഹ്മത്തിനു യാതൊരു മാറ്റവും സംഭവിക്കാതെ മായാശക്തി വിശ്വത്തെ ബ്രഹ്മത്തിൽത്തന്നെ തോന്നിക്കുന്നു. ഇല്ലാത്തതായ വിശ്വം മായയാൽ തോന്നി ജ്ഞാനോദയത്തിൽ മായയോടൊപ്പം മായുന്നതുകൊണ്ട് ഇതിനെ വിവർത്തവാദം എന്നു പറയുന്നു. ഇവിടെ ബ്രഹ്മം വിശ്വമായി പരിണമിക്കുന്നില്ല, തോന്നുക മാത്രമേ ചെയ്യുന്നുള്ളൂ. മായ ഇല്ലാത്തതാണെന്നു പറയാൻ സാധിക്കുമോ? മായാകാര്യമായ പ്രപഞ്ചം കാണുന്നുണ്ടല്ലോ. അതുകൊണ്ട് മായ ഇല്ലാത്തതല്ല, ഭാവരൂപമാണ്. എന്നാൽ എന്താണെന്ന് തീർത്തു പറയാൻ പ്രയാസം. മഹാദ്ഭുതാനിർവചനീയരൂപാ. മനുഷ്യബുദ്ധി അവിടെ നിൽക്കട്ടെ. അപ്പുറം പോകാൻ സാദ്ധ്യമല്ല.

ഈശ്വരനെ ആവരണം ചെയ്യുന്ന അജ്ഞാനത്തിന് മായ എന്നും, ജീവനെ ആവരണം ചെയ്യുന്ന അജ്ഞാനത്തിനു അവിദ്യ എന്നും പേരുകൾ കൽപ്പിക്കാറുണ്ട്. പക്ഷേ ഈശ്വരൻ മായാധീശ്വരൻ, ജീവൻ, മായാധീനൻ - കർമ്മബദ്ധൻ. ഈശ്വരന് സ്വാർത്ഥമില്ലാത്തതുകൊണ്ട് കർമ്മബന്ധം ഇല്ല.

**കുറിപ്പ്:**

അജ്ഞാനം തു സദസദ്ഭ്യാമനിർവ്വചനീയം
ത്രിഗുണാത്മകം ജ്ഞാനവിരോധി ഭാവരൂപം

വേദാന്തസാരം - 34

അജ്ഞാനം അല്ലെങ്കിൽ മായ ഭാവരൂപമാണ് (ക്രിയാത്മകം). അത് നിഷേധാത്മകമല്ല. മായ ത്രിഗുണാത്മികയാണ് (സത്വരജസ്തമോഗുണങ്ങൾ അതിന്റെ സ്വഭാവമാണ്). സത് എന്നോ അസത് എന്നോ വിശേഷിപ്പിക്കാൻ കഴിയുകയില്ല. അനിർവചനീയം എന്നേ അതിനെപ്പറ്റി പറയാൻ ആവൂ. അത് ജ്ഞാനവിരോധിയും ആണ്. ജ്ഞാനത്തെ മറ

* മിത്ഥ്യാഃ ഇന്ദ്രിയവിഷയമായിട്ട് പിന്നീട് നശിക്കുന്നത് എന്നാണ് ഈ പദത്തിന്റെ അർത്ഥം. ആകാംശകുസുമംപോലെ ഇല്ലാത്തത് എന്നർത്ഥമില്ല.

യ്ക്കുന്നതുകൊണ്ടും, ജ്ഞാനത്താൽ നശിപ്പിക്കപ്പെടുന്നതുകൊണ്ടും, ജ്ഞാനത്തെ മറച്ച് അതിന്റെ സ്ഥാനത്ത് മറ്റൊന്നിനെ പ്രദർശിപ്പിക്കുന്നതുകൊണ്ട് ക്രിയാത്മകത്വം (ഭാവരൂപത്വം) വ്യക്തമാകുന്നു.

**വിവർത്തവാദം:**

''പൂർവരൂപാപരിത്യാഗേനാസത്യനാനാകാര പ്രതിഭാസഃ''

പൂർവ്വരൂപം ത്യജിക്കാതെ തന്നെ അസത്യമായ നാനാകാരപ്രതിഭാസം ഉണ്ടാക്കൽ. മരുഭൂമിയിൽ ജലം കാണുന്നതുപോലെ. മരുഭൂമി സത്യമാണ്. ജലം അസത്യമാണ്. ജലത്തിന്റെ അസത്യപ്രതിഭാസംകൊണ്ട് മരുഭൂമിക്ക് യാതൊരു മാറ്റവും സംഭവിക്കുന്നില്ല. അതുപോലെ ബ്രഹ്മമാകുന്ന സദ്വസ്തുവിൽ പ്രതിഫലിക്കുന്ന പ്രപഞ്ചത്തിന് ബ്രഹ്മത്തെ ഒരു വിധത്തിലും ബാധിക്കാൻ കഴിയുന്നില്ല. പ്രപഞ്ചം കേവലം പ്രതിഫലനം മാത്രം. ജ്ഞാനോദയത്തിൽ അതിന്റെ അയഥാർത്ഥത വ്യക്തമാകും. ഈ വാദസരണിയാകുന്നു വിവർത്തവാദം. ഇത് മായാവാദത്തിനുള്ള മറ്റൊരു പേരാകുന്നു.

(Outline of Indian Philosophy by M. Hiriyanna p. 372)

## ഈശ്വരൻ

നിരാകാര–നിർഗുണമായ അനന്തസത്ത തന്റെതന്നെ ശക്തിയായ മായയിൽക്കൂടി സാകാര–സഗുണമായി രൂപംകൊള്ളുന്നു. അതോടുകൂടി നാമരൂപാത്മകമായ പ്രപഞ്ചസൃഷ്ടിയും ആവിർഭവിക്കുന്നു. ഇതാണ് സഗുണബ്രഹ്മത്തിന്റെ വസ്തുത.

'ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ.'

(ബൃഹദാരണ്യകോപനിഷത്ത് 2.5.19)

ബ്രഹ്മം (ഇന്ദ്രൻ) മായകൊണ്ട് ബഹുരൂപവാനാകുന്നു. സഗുണബ്രഹ്മം സൃഷ്ടി, സ്ഥിതി, സംഹാരമെന്ന ലീലകൾ നടത്തുമ്പോൾ, യഥാക്രമം, ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ (ശിവൻ) എന്ന പേരുകളിൽ അറിയപ്പെടുന്നു. സഗുണബ്രഹ്മവും ഈശ്വരനും പര്യായപദങ്ങളാണ്.

പരബ്രഹ്മം നാമരൂപവർജ്ജിതവും, നിർഗുണനിരാകാരവും, നിർവ്വികാരവും, ഇന്ദ്രിയാതീതവും, ഏകവും, അദ്വിതീയവും ആയ സദ്വസ്തു. അതേ ബ്രഹ്മം തന്റെ ശക്തിയായ മായ എന്ന കണ്ണാടിയിൽക്കൂടി കാണപ്പെടുമ്പോൾ നാമരൂപാത്മക മായ ജഗത്തായിത്തീരുന്നു. അത് ചരാചരരൂപമായ പ്രപഞ്ച മാണ്. തന്റെ ലീല പൂർത്തിയാക്കാൻവേണ്ടി പരംപൊരുൾ ചരാചരരൂപമായ പ്രവഞ്ചത്തിന്റെ ഉള്ളിൽ കടന്ന് അതിന് ചൈതന്യം പകരുന്നു.

'തത് സൃഷ്ട്വാ തദേവാനുപ്രാവിശത്'

(തൈത്തിരീയോപനിഷത്ത് 2.6)

ഈശ്വരൻ പ്രപഞ്ചസൃഷ്ടി കഴിഞ്ഞ് അതിന്റെ ഉള്ളിൽ പ്രവേ ശിച്ച് സംസാരമെന്ന മായാനാടകം ആടുന്നു. അതോടുകൂടി ഈശ്വരനും ജഗത്തിനും മദ്ധ്യേയുള്ള വിടവു നികന്നു. ഈശ്വ രൻ അന്തര്യാമിയായി. സർവ്വവ്യാപിയായി. സർവ്വവ്യാപിയായ ഈശ്വരന്റെ സാന്നിദ്ധ്യം എല്ലായിടത്തും ഉണ്ടാകണമല്ലോ. അപ്പോൾ അവന്റെ സൗലഭ്യം സർവ്വത്ര സ്പഷ്ടമായി. അവൻ തൂണിലും തുരുമ്പിലും ഉണ്ടെന്നു വന്നു. ആരാധനയ്ക്കും ഉപാസനയ്ക്കും കൂടുതൽ അടുപ്പവും തന്മയത്വവും ലഭിച്ചു. ലോകത്തിന്റെ ഹൃദയാന്തർഭാഗത്ത് അവന്റെ സിംഹാസനം പ്രതിഷ്ഠിക്കപ്പെട്ടു.

'സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടഃ' (ഗീത. 15.15) 'സർവ്വവസ്തുക്കളുടേയും ഹൃദയാന്തർഭാഗത്ത് ഞാൻ ഇരി ക്കുന്നു.' ഈശ്വരന് ഇതിൽ കൂടുതൽ തന്റെ സൃഷ്ടിയോട ടുക്കാൻ കഴിയുമോ? എന്നാൽ പ്രപഞ്ചം അനന്തമായ ബ്രഹ്മ സാഗരത്തിൽ തുച്ഛമായ ഒരു കണികമാത്രം. സമുദ്രം അല കളല്ല. അലകളും അതിൽ കൂടുതലും ആണ്.

അനന്തവും അവ്യക്തവുമായ ബ്രഹ്മത്തെ മനുഷ്യന്റെ അല്പബുദ്ധികൊണ്ട് ഗ്രഹിക്കാനാവില്ല. എന്നാൽ ബ്രഹ്മം തന്റെ മായകൊണ്ട് പല രൂപങ്ങളിൽ പ്രത്യക്ഷമാകുമ്പോൾ മനസ്സി ലാക്കാൻ കഴിയും. അനേക രൂപകല്പനകൾ അതിൽനിന്നും

ഉടലെടുക്കുന്നു. ഈശ്വരന്റെ എല്ലാ രൂപങ്ങളും ഹിന്ദുക്കൾക്ക് ഒരുപോലെ സ്വീകാര്യമാണ്. സൃഷ്ടികർത്താവായ ബ്രഹ്മാവും, പാലനവും പോഷണവും നടത്തുന്ന വിഷ്ണുവും, സംഹാരകർത്താവായ ശിവനും കൂടാതെ, കൃപാമൂർത്തിയും ഈശ്വരന്റെ ശക്തിയും മായയും ആയ ദേവിയും ഈശ്വരന്റെ ഭിന്ന ഭാവങ്ങളാകുന്നു. ഇവയെല്ലാം പരബ്രഹ്മത്തിന്റെ സഗുണമായ പ്രതിഭാസങ്ങളാണെന്നുള്ളത് മറക്കരുത്. മായയാകുന്ന തിര നീങ്ങുമ്പോൾ ബ്രഹ്മം മാത്രം അവശേഷിക്കുന്നു. മായയ്ക്കു രണ്ടു രൂപങ്ങൾ ഉണ്ട്. 1. വിദ്യാമായ, 2. അവിദ്യാമായ.

പരബ്രഹ്മം വിദ്യാമായയിൽ പ്രതിഫലിക്കുമ്പോൾ ഈശ്വരനാകുന്നു. മായകൊണ്ട് ഈശ്വരന്റെ ഇച്ഛാശക്തി – ക്രിയാശക്തി– ജ്ഞാനശക്തികൾക്ക് യാതൊരു ന്യൂനതയും സംഭവിക്കുന്നില്ല. ഈശ്വരൻ അവിദ്യാമായയിൽ പ്രതിഫലിക്കുമ്പോൾ ജീവാത്മാവായി തോന്നപ്പെടുന്നു. ജീവന്റെ ഇച്ഛാ–ജ്ഞാന–ക്രിയാശക്തികൾ പരിമിതമാകുന്നു.

ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ പറയുന്നു:

> ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
> താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരന്തപ
> (ഗീത 4.5)

അല്ലയോ അർജ്ജുന, നിനക്കെന്നപോലെ എനിക്കും അനവധി ജന്മങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്. എനിക്കാണെങ്കിൽ അവയെല്ലാം അറിയാം. നിനക്ക് (ജീവാത്മാവായ നിനക്ക്) അതൊന്നും അറിയില്ലതാനും. ഈശ്വരനും ജീവനും തമ്മിലുള്ള അന്തരം ഇതാണ്. ജീവൻ കാമ, കർമ്മ, ഭോഗവലയം എന്ന സംസാരത്തിൽ അസ്വതന്ത്രനായി കുടുങ്ങുന്നു. അവൻ അവിദ്യാമായയ്ക്ക് വശഗനാണ്. ഈശ്വരൻ വിദ്യാമായയ്ക്കുപോലും വശഗനല്ല. ഈശ്വരൻ തന്റെ ദിവ്യമായ മായയെ സ്വാധീനത്തിൽ വെച്ചുകൊണ്ട് സൃഷ്ടി–സ്ഥിതി–സംഹാരമെന്ന ലീലാനാടകം അഭിനയിക്കുന്നു.

പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃത്സ്നമവശം പ്രകൃതേർവശാത്
(ഭഗവദ്ഗീത 9.8)

ഈ ജീവജാലത്തെ മുഴുവൻ വീണ്ടും വീണ്ടും പ്രകൃതിയെ ഉപാധിയാക്കി ഞാൻ സൃഷ്ടിക്കുന്നു. അവയെല്ലാം പ്രകൃതിക്ക് അടിമകളാണ്. ഈശ്വരൻ പ്രകൃതിയെക്കൊണ്ട് സൃഷ്ടി നടത്തിക്കുന്നു. പ്രകൃതി അവന്നധീനമാണ്. ജീവന്മാർ പ്രകൃതിക്കധീനരും. ഈശ്വരൻ സൃഷ്ടി-സ്ഥിതി-സംഹാര കർത്താവാണ്. ജീവൻ തന്റെ കർമ്മഫലഭോക്താവും.

## സൃഷ്ടി

സൃഷ്ടിയും സംഹാരവും സംസാരചക്രത്തിന്റെ ഗതിവിഗതികളാണ്. ചക്രം കറങ്ങിക്കൊണ്ടേ ഇരിക്കുന്നു. കറക്കത്തിന് ആദിയോ അന്തമോ ഇല്ല. അണുവിന്റെ (ആറ്റത്തിന്റെ) ഉള്ളിൽ എലക്ട്രോൺസും, പ്രോട്ടോൺസും അനവരതം കറങ്ങിക്കൊണ്ടിരിക്കുന്നു എന്ന് സയൻസ് പഠിപ്പിക്കുന്നു. അവ എന്നാണ് കറങ്ങാൻ തുടങ്ങിയതെന്നോ, അല്ലെങ്കിൽ എന്നാണ് കറക്കം അവസാനിപ്പിക്കുന്നതെന്നോ പറയാൻ കഴിയുമോ? കറക്കം -ചലനം- അവയുടെ സ്വഭാവമാണെന്നുമാത്രം പറയാം. അതുപോലെ സൃഷ്ടി-സംഹാരം എന്ന സംസാരചക്രത്തിന്റെ ചലനപ്രക്രിയയ്ക്ക് ആദിയോ അന്തമോ കുറിക്കാൻ സാദ്ധ്യമല്ല. ശിവന്റെ താണ്ഡവം സംസാരത്തിന്റെ ചലനാത്മകതയെ കുറിക്കുന്നു.*

മനുഷ്യബുദ്ധിക്കു മനസ്സിലാക്കാൻവേണ്ടി സൃഷ്ടിയെപ്പറ്റി പറയുമ്പോൾ പ്രളയത്തിൽനിന്നും തുടങ്ങുന്നു. സൃഷ്ടിക്കുന്നതിന് സൃഷ്ടിയില്ലാത്ത അല്ലെങ്കിൽ സൃഷ്ടിക്കുമുമ്പുള്ള ഒരവസ്ഥ ഭാവനചെയ്യണമല്ലോ. അതാണ് പ്രളയം. ഈ അവസ്ഥയെ നാസദീയസൂക്തം (ഋഗ്വേദം 10.129) സ്വാരസ്യമായി ചിത്രീകരിക്കുന്നു. വിവേകാനന്ദസ്വാമികൾ നാസദീയ സൂക്തത്തെ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട് എന്ന് എടുത്തു

പറയേണ്ടിയിരിക്കുന്നു. പ്രസ്തുതസൂക്തത്തിലെ മന്ത്രങ്ങൾ ചുവടെ ചേർക്കുന്നു:

നാസദാസീന്നോ സദാസീത്തദാനീം
നാസീദ്രജോ നോ വ്യോമാ പരോ യത്
കിമാവരീവഃ കുഹകസ്യ ശർമ്മന്നംഭഃ
കിമാസീദ് ഗഹനം ഗഭീരം

ന മൃത്യുരാസീദമൃതം ന തർഹി
ന രാത്ര്യാ അഹ്ന ആസീത് പ്രകേതഃ
ആനീദവാതം സ്വധയാ തദേകം
തസ്മാദ്ധ്യാന്യന്ന പരഃ കിം ച നാസ
തമ ആസീത്തമസാ ഗുള്ഹമഗ്രേƒപ്രകേത
സലിലം സർവ മാ ഇദം
തുച്ഛ്യേനാഭ്വപിഹിതം യദാസീത്
തപസസ്തന്മഹിനാജായതൈകം 113

കാമസ്തദഗ്രേ സമവർതതാധി
മനസോ രേതഃ പ്രഥമം യദാസീത്
സതോ ബന്ധുമസതി നിരവിന്ദൻ ഹൃദി
പ്രതീഷ്യാ കവയോ മനീഷാ 114

തിരശ്ചീനോ വിതതോ രശ്മിരേഷാമധഃ
സ്വിദാസീദുപരി സ്വിദാസീത്
രേതോധാ ആസൻ മഹിമാന ആസൻ–
ത്സ്വധാ അവസ്താത് പ്രയതിഃ പരസ്താത് 115

കോ അദ്ധാ വേദ ക ഇഹ പ്രവോചത്
കൃത ആജാതാ കുത ഇയം വിസൃഷ്ടിഃ
അർവാഗ് ദേവാ അസ്യ വിസർജനേനാഥാ
കോ വേദ യത ആ ബഭൂവ 116

ഇയം വിസൃഷ്ടിർ യത ആബഭൂവ
യദിവാ ദധേ യദി വാ ന!
യോ ആസ്യാധ്യക്ഷഃ പരമേ വ്യോമൻ–
ത്സോ അംഗ വേദ യദിവാ ന വേദ 117

അപ്പോൾ സത്തോ അസത്തോ ഉണ്ടായിരുന്നില്ല. വായുവോ അതിനപ്പുറം ആകാശമോ ഉണ്ടായിരുന്നില്ല. എല്ലാറ്റിനേയും ആവരണം ചെയ്യുന്നതായി എന്തെങ്കിലും ഉണ്ടായിരുന്നോ? എല്ലാറ്റിനും ആശ്രയമായി ആ മഹാപ്രളയത്തിൽ വല്ലതും ഉണ്ടായിരുന്നോ? അപ്പോൾ മരണം ഇല്ലായിരുന്നു. അമരണവും ഇല്ലായിരുന്നു. പകലെന്നോ രാത്രിയെന്നോ ഉള്ള ഭേദം ഇല്ലായിരുന്നു. ആ ഒന്നു മാത്രം നിശ്ശബ്ദമായി ശ്വസിച്ചു - വായുവില്ലാതെ ശ്വസിച്ചു. മായാവിയായ ആ സ്വരാട്ടിനപ്പുറം ഒന്നുമില്ലായിരുന്നു. ഇരുട്ടുണ്ടായിരുന്നു. എങ്ങനെയുള്ള ഇരുട്ട്? കുറ്റാക്കുററിരുട്ട്. പിടികിട്ടാത്ത ഒരു സമുദ്രം - ശൂന്യത. അതിൽനിന്ന് ആ ഒന്ന് തപസ്സിന്റെ പ്രഭാവംകൊണ്ട് ഉണർന്നുവന്നു. മനസ്സിന്റെ ആദികാരണമായ കാമം അവിടെ സംജാതമായി. അസത്തിൽ സത്തിന്റെ ഭാവം ഋഷികൾ കണ്ടു. സാക്ഷാത്കാരത്തിന്റെ പ്രകാശം അജ്ഞാനതിമിരത്തെ ഭേദിച്ചു പരന്നു. അതു മേലേ ആയിരുന്നോ അതോ കീഴേ ആയിരുന്നുവോ? (അതിന് മേലും കീഴും ഉണ്ടായിരുന്നോ?) ആർക്കു പറയാൻ കഴിയും? സർഗ്ഗശക്തിയുടെ അലകൾ ഉരുണ്ടുകൂടി. കീഴേ സത്തും മേലേ ശക്തിയും (ശിവനും ശക്തിയും). വസ്തുതത ആർക്കറിയാം. എവിടെനിന്ന് ഇതുണ്ടായതെന്നും ഇതിന്റെ ഗതി എങ്ങോട്ടാണെന്നും? അനന്തമായ സൃഷ്ടി ഉണ്ടായി ആദ്യം, അവ്യക്തം പിന്നെ ദേവതകളും. പരമമായ വ്യോമത്തിൽ ഇതെല്ലാം കണ്ടുകൊണ്ടിരിക്കുന്ന ആ അദ്ധ്യക്ഷന് ഇത് അറിയുമായിരിക്കാം. ഇല്ലെന്നും വരുമോ! ആരറിഞ്ഞു!

ആദിയിൽ ഏകവും അദ്വിതീയവുമായ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളൂ. മായാവിയായ (കുഹകൻ) ആ ഏകം അനേകമായ പ്രപഞ്ചസൃഷ്ടി എങ്ങനെ നിർവഹിച്ചു എന്നുള്ളത് ആർക്കും പറയാൻ ആവില്ല. തന്റെ മായാശക്തികൊണ്ടെന്നൂഹിക്കാം. ഉപനിഷത്തുകളിലും സൃഷ്ടിയുടെ കഥ ഏതാണ്ടിതുപോലെതന്നെ.

സദേവ സോമ്യേദമഗ്ര ആസീത് (ഛാ. ഉ. 6.2.1) അല്ലയോ സൗമ്യ, ആദിയിൽ ഏകവും അദ്വിതീയവുമായ ബ്രഹ്മം മാത്ര

മാണുണ്ടായിരുന്നത്. ആ ഒന്ന് ആശിച്ചു:

സോഽകാമയത ബഹൂസ്യാം പ്രജായേയേതി
ഇദം സർവ്വമസൃജത തത്സൃഷ്ട്വാ തദേവാനുപ്രാവിശത്.
(തൈത്തിരീയ ഉപനിഷത്ത് 2.6)

ആ സദ്വസ്തു വിചാരിച്ചു. 'ഞാൻ പലതാകട്ടെ എന്ന്.' ഇക്കാണുന്ന പ്രപഞ്ചം അങ്ങനെ രൂപംകൊണ്ടു. അനന്തരം ബ്രഹ്മം ഇതിന്റെ എല്ലാം ഉള്ളിൽക്കടന്നു അവയ്ക്ക് ചൈതന്യം പകർന്നു. ബ്രഹ്മം അന്തര്യാമിരൂപേണ അവക്കുള്ളിൽ വർത്തിച്ചു.

ഇവിടെ ഏകമായ വസ്തു സൃഷ്ടി നിർവഹിക്കുന്നത് നിരപേക്ഷമായിട്ടാണ്. ബ്രഹ്മം മറ്റൊന്നിനേയും ആശ്രയിക്കാതെ സ്വയം പലതാകുകയാണ്. മായാവി സ്വന്തം മായയെ പ്രവർത്തിപ്പിക്കുന്നു. ഹിന്ദുമതത്തെ മറ്റു മതങ്ങളിൽനിന്നും വേർതിരിച്ചുനിർത്തുന്ന ഒരു സൃഷ്ടിമുറയാണിത്. മറ്റു മതങ്ങളിൽ ഈശ്വരൻ ശൂന്യത്തിൽനിന്നും സൃഷ്ടിയെ വെളിപ്പെടുത്തുന്നു. ഹിന്ദുമതപ്രകാരം ഈശ്വരനിൽനിന്നും അന്യമായിട്ടല്ല സൃഷ്ടി. സൃഷ്ടിയും സൃഷ്ടികർത്താവും ഒന്നുതന്നെ. ഈ ഭാവന തികച്ചും യുക്തിയുക്തമാണ്. തന്റെ തന്നെ മായാശക്തികൊണ്ട് ഈശ്വരൻ പലതാകുന്നു. ജഗത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും ജഗത്പിതാവല്ലാതെ വേറൊന്നുമല്ല. (കലം മെനയുന്ന കുശവൻ കലത്തിന്റെ നിമിത്തകാരണം. കലം ഉണ്ടാക്കാനുപയോഗിക്കുന്ന മണ്ണ് ഉപാദാനകാരണം.) ഹൈന്ദവദർശനപ്രകാരം ശൂന്യത്തിൽനിന്നും ഒന്നും ഉണ്ടാകുന്നില്ല. ഈശ്വരന്റെ ഇച്ഛാശക്തി – മായ– ഈശ്വരനിൽനിന്നും അന്യമല്ല. അഗ്നിയും അതിന്റെ ദാഹകശക്തിയുമെന്നപോലെ ഈശ്വരനും ശക്തിയും അഭേദമാണ്. ഒന്ന് ശുദ്ധചൈതന്യവും മറ്റത് അതിന്റെ സർഗ്ഗാത്മകതയും ആകുന്നു. മായ അനിർവചനീയമാണ് എങ്കിലും സൃഷ്ടി രൂപംകൊണ്ടതോടെ വൈവിധ്യത്തിനു കാരണമായ ചില ഘടകങ്ങളെ വേദാന്തികൾ മായയിൽ കണ്ടെത്തുന്നുണ്ട്. വൈവിധ്യമാണ് സൃഷ്ടിയുടെ പൊരുൾ. വൈവിധ്യം ഗുണങ്ങളിൽ അധിഷ്ഠിതമാണ്. മായയുടെ മൗലി

കഗുണങ്ങൾ മൂന്ന്-അവ സത്വം, രജസ്സ്, തമസ്സ്* എന്നിവ യാകുന്നു. ത്രിഗുണങ്ങൾ കേവലം വിശേഷണങ്ങളല്ല, മായ യുടെ ഘടകങ്ങളാണ്. ഗുണങ്ങൾ സമനിലയിൽ വർത്തിക്കു മ്പോൾ സൃഷ്ടിയില്ല. ആ അവസ്ഥ പ്രളയമാണ്. ഈശ്വരന്റെ ഇച്ഛാശക്തികൊണ്ട് ഗുണങ്ങൾക്കു സ്പന്ദനം ഏർപ്പെടുന്നു. അതോടെ ഗുണങ്ങളുടെ സമനിലയ്ക്ക് മാറ്റം ഉണ്ടാകുന്നു. ഈ സ്പന്ദനമാണ് സൃഷ്ടിയുടെ രഹസ്യം. മായയുടെ സർഗ്ഗാ ത്മകത്വവും വേറൊന്നുമല്ല.

ത്രിഗുണാത്മികയായ മായയിൽ പ്രതിഫലിച്ച ബ്രഹ്മമാണ് ഈശ്വരൻ എന്നും ഹിരണ്യഗർഭനെന്നും പറയുന്നത്. സഗു ണബ്രഹ്മവും മറ്റൊന്നല്ല. ഈശ്വരനു വെളിയിൽ ഒന്നും ഇല്ലാ ത്തതുകൊണ്ട് സൃഷ്ടിക്കപ്പെടുന്ന എല്ലാം അവയുടെ സൂക്ഷ്മ രൂപത്തിൽ ഹിരണ്യഗർഭനിൽ ഉണ്ടാവണം. മറ്റൊരു പ്രകാര ത്തിൽ പറഞ്ഞാൽ സമസ്തഭൂതജാലങ്ങളുടേയും സൂക്ഷ്മ രൂപം ഹിരണ്യഗർഭനാണ്. അവയുടെ ആവിഷ്കരണം സൃഷ്ടി. ആദ്യത്തെ പടി സൂക്ഷ്മപ്രപഞ്ചത്തിന്റെ ആവിഷ്കരണം.

അവ്യക്തത്തിൽനിന്നും പഞ്ചഭൂതങ്ങളുടെ സൂക്ഷ്മഭാവം ഉണ്ടാകുന്നു. ജഡപ്പൊരുളുകൾ പഞ്ചഭൂതിർമ്മിതമാണ്. സൂക്ഷ്മ ഭൂതങ്ങൾ തന്മാത്രകൾ എന്ന പേരിൽ വ്യവഹരിക്കപ്പെടുന്നു. സൃഷ്ടിക്കപ്പെട്ട ആദ്യത്തെ തന്മാത്ര ആകാശം. ആകാശത ന്മാത്രയിൽനിന്നും വായുതന്മാത്രയും, അതിൽനിന്ന് അഗ്നിത ന്മാത്രയും, അഗ്നിയിൽനിന്ന് ജലതന്മാത്രയും (അപ്പ്), അപ്പിൽനിന്ന് പൃഥിവീതന്മാത്രയും യഥാക്രമം ഉടലെടുക്കുന്നു. ഇവയ്ക്കെല്ലാം ത്രിഗുണങ്ങൾ ആധാരമാണ്. പൊതുവിൽ സത്ത്വഗുണത്തിനു പ്രകാശവും, രജോഗുണത്തിന് ക്രിയാ ശക്തിയും, തമസ്സിനു ജഡത്വവും സ്വഭാവമാണ്. സൂക്ഷ്മഭൂ തങ്ങളിൽനിന്ന് സ്ഥൂലഭൂതങ്ങളുടെ ഉത്പത്തി 'പഞ്ചീകരണം' എന്ന പ്രക്രിയ മൂലം സിദ്ധമാകുന്നു.

**പഞ്ചീകരണം:** സൂക്ഷ്മഭൂതങ്ങളിൽ ഓരോന്നിനേയും രണ്ടായി ഭാഗിക്കുക. അതിൽ ഓരോ പകുതിയേയും നാലായി

* സത്വം വെള്ളനിറവും, രജസ്സ് ചുവപ്പുനിറവും, തമസ്സ് കറുപ്പുനിറവും ആകുന്നു.

ഭാഗിക്കുക. രണ്ടായി പകുത്ത ഓരോ സൂക്ഷ്മഭൂതത്തോട് ശേഷിച്ച നാലിന്റേയും ഒരു പകുതിയുടെ നാലിൽ ഒരുഭാഗം കൂട്ടിച്ചേർക്കുക. അപ്പോൾ ഒരു സ്ഥൂലഭൂതം സംജാതമാകും. ഉദാഹരണത്തിന് ആകാശം എടുക്കുക. ആകാശതന്മാത്രയുടെ ഒരു പകുതിയോട് വായു മുതലായ മറ്റു 4 തന്മാത്രകളുടേയും $\frac{1}{2} \times \frac{1}{2} = \frac{1}{4}$ ചേർക്കുക. ഇതാണ് ആകാശത്തിന്റെ സ്ഥൂലമായ ഒരു യൂണിറ്റ് (അംശം). ഈ തോതിൽ മറ്റു ഭൂതങ്ങളും പഞ്ചീകരണം ചെയ്യപ്പെടുന്നു. ഓരോ സ്ഥൂലഭൂതത്തിലും പകുതി അതിന്റെ തന്മാത്രയും ബാക്കി മറ്റു നാലുതന്മാത്രകളുടെ അരയ്ക്കാൽ അംശവും ഉണ്ടാകും.

ഇപ്രകാരം പഞ്ചീകൃതമായ ആകാശത്തിന്റെ ഗുണം ശബ്ദവും, വായുവിന്റെ ഗുണം സ്പർശവും, അഗ്നിയുടെ ഗുണം രൂപവും, അപ്പിന്റെ ഗുണം രസവും, പൃഥിവിയുടെ ഗുണം ഗന്ധവും ആകുന്നു. പ്രപഞ്ചവും അതിലുള്ള സകലവസ്തുക്കളും ഇപ്രകാരം രചിക്കപ്പെട്ടിട്ടുള്ളതാണ്. പ്രപഞ്ചരചന ഹിരണ്യഗർഭന്റെ ഇച്ഛാനുസാരം നടക്കുന്നു. ജീവാത്മാക്കളുടെ കർമ്മഫലഭോഗത്തിനുള്ളതാണ് പ്രപഞ്ചം.

സൃഷ്ടിയും പ്രളയവും ഒന്നിനേ തുടർന്നു മറ്റൊന്ന് എന്ന ക്രമത്തിൽ നടന്നുകൊണ്ടേ ഇരിക്കും. ചക്രഗതിയായതുകൊണ്ട് ഏത് ആദ്യം ഏതുപിന്നെ എന്നു നിർണ്ണയിക്കാൻ ആവില്ല. പ്രളയകാലത്തിൽ പ്രപഞ്ചം ബീജരൂപത്തിൽ ഹിരണ്യഗർഭനിൽ ലയിക്കുന്നു. ജീവാത്മാക്കളുടെ ബീജം കാരണശരീരമാണ്. അത് വീണ്ടും ജനിക്കാൻ കാരണമാകുന്ന കർമ്മഫലങ്ങളുടെ വാസനാരൂപം ആകുന്നു.

മായയിൽ തോന്നിയതിനെല്ലാം കാലം ഒരുപാധിയാണ്. കാലത്തിന് പകലും രാത്രിയും ഉണ്ട്. ഹിരണ്യഗർഭനും പകലും രാത്രിയും ഉണ്ട്. ഹിരണ്യഗർഭന്റെ ഒരു പകലിന് കൽപ്പം എന്നു പേർ. ഒരു കല്പം മനുഷ്യന്റെ നാനൂറ്റിമുപ്പത്തിരണ്ടുകോടി വർഷമാണ്. (43,20,00,0000). പകലിന്റെ അറുതിയിൽ ഹിരണ്യഗർഭൻ ഉറങ്ങുന്നു. അതാണ് പ്രളയം. ഉറക്കവും ഒരു കൽപകാലം നീണ്ടു നില്ക്കും.

അതിന് നൈമിത്തിക പ്രളയം എന്നാണ് പേര്. ഹിരണ്യ ഗർഭൻ ഉണരുമ്പോൾ ജഗത്തും ആവിർഭവിക്കും. ഇത്തരം 100 വർഷമാണ് ഒരു ഹിരണ്യഗർഭന്റെ ആയുഷ്കാലം. അപ്പോൾ ഉണ്ടാകുന്ന പ്രളയം 'പ്രാകൃത'പ്രളയമാണ്. അന്ന് ഹിരണ്യ ഗർഭൻ എന്നെന്നേയ്ക്കുമായി അപ്രത്യക്ഷമാകുന്നു. അടുത്ത സൃഷ്ടിയിൽ ഹിരണ്യഗർഭൻ വേറെയാണ്. പുതിയ ആവിർഭാ വമാണ്. സൃഷ്ടിയും പ്രളയവും ചക്രഗതിയിൽ നടന്നുകൊ ണ്ടേയിരിക്കുന്നു.

ഹിരണ്യഗർഭന് സൂത്രാത്മാവ് പ്രാണൻ പ്രജാപതി ബ്രഹ്മാവ് എന്നും പേരുകൾ ഉണ്ട് (വേദാന്തസാരം 91)

ഒരു ഹാരത്തിനുള്ളിൽക്കൂടി കടന്നുപോകുന്ന നൂലു പോലെ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ച് അന്തരാത്മാവായി വർത്തിക്കുന്നതുകൊണ്ട് സൂത്രാത്മാവ് എന്നു പേരു വന്നു. (സൂത്രം = ചരട്). ക്രിയാശക്തിയുള്ളതുകൊണ്ട് ഹിരണ്യഗർഭൻ പ്രാണനെന്നു വിഖ്യാതനായി. സൃഷ്ടി മുഴുവൻ ഹിരണ്യ ഗർഭന്റെ കൃതിയാണല്ലോ.

**പ്രാണൻ:** പഞ്ചഭൂതങ്ങളിലുള്ള രജോഗുണത്തിന്റെ അംശം കൊണ്ട് പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ എന്ന പഞ്ചപ്രാണങ്ങളെ സൃഷ്ടിച്ചിരിക്കുന്നു. മനുഷ്യശരീര ത്തിൽ വിവിധചേഷ്ടകൾ കൊണ്ടറിയപ്പെടുന്ന പ്രാണന്റെ ഉൾപ്പിരിവുകളാണവ.

**ജ്ഞാനേന്ദ്രിയങ്ങൾ:** ആകാശത്തിന്റെ സാത്ത്വികാംശ ത്തിൽനിന്ന് ശ്രോത്രേന്ദ്രിയവും വായുവിന്റെ സാത്ത്വികാംശ ത്തിൽനിന്ന് ത്വഗിന്ദ്രിയവും തേജസ്സിന്റെ സാത്ത്വികാംശ ത്തിൽനിന്ന് ചക്ഷുരിന്ദ്രിയവും ജലത്തിന്റെ സാത്ത്വികാംശ ത്തിൽനിന്നും രസനേന്ദ്രിയവും പൃഥിവിയുടെ സാത്ത്വികാം ശത്തിൽനിന്ന് ഘ്രാണേന്ദ്രിയവും ഉണ്ടാകുന്നു.

**അന്തഃകരണം:** ആകാശാദി പഞ്ചഭൂതങ്ങളുടെ സാത്ത്വി കാംശങ്ങൾ ഒന്നിക്കുമ്പോൾ അന്തഃകരണം ഉണ്ടാകുന്നു. മന സ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന് അന്തഃകരണത്തിനു നാലു പിരിവുകൾ ഉണ്ട്. മനസ്സ് സങ്കൽപാത്മകവും, ബുദ്ധി

നിശ്ചയാത്മികയും, അഹങ്കാരം അഭിമാനബീജവും ചിത്തം സ്മരണാത്മകവും ആകുന്നു.

**കർമ്മേന്ദ്രിയങ്ങൾ:** വാക്ക്, പാണി, പാദം, പായു, ഉപസ്ഥം.

ആകാശത്തിന്റെ രാജസാംശത്തിൽനിന്നു വാഗിന്ദ്രീയവും, വായുവിന്റെ രാജസാംശത്തിൽനിന്നു ഹസ്തങ്ങളും, അഗ്നിയുടെ രാജസാംശത്തിൽനിന്നു പാദങ്ങളും, അപ്പിന്റെ രാജസാംശത്തിൽനിന്നു ഉപസ്ഥവും, പൃഥിവിയുടെ രാജസാംശത്തിൽനിന്നു പായുവും നിർമ്മിക്കപ്പെട്ടിരിക്കുന്നു.

തത്ത്വങ്ങൾ: 24 പ്രപഞ്ചരചനയുടെ മുഖ്യഘടകങ്ങൾ 24. അവ 24 തത്ത്വങ്ങൾ എന്നു വ്യവഹരിക്കപ്പെടുന്നു. അവ: – തന്മാത്രകൾ 5, പഞ്ചമഹാഭൂതങ്ങൾ 5. ജ്ഞാനേന്ദ്രിയങ്ങൾ 5, കർമ്മേന്ദ്രിയങ്ങൾ 5 അന്തഃകരണം എന്നറിയപ്പെടുന്ന മനസ്സ്, ബുദ്ധി, ചിത്തം, അഹംകാരം ഇവ –4.

ഈ 24 തത്ത്വങ്ങളെക്കൊണ്ട് ജീവന്റെ കർമ്മഫലഭോഗത്തിനുള്ള പ്രപഞ്ചരചന നിർവഹിക്കപ്പെടുന്നു. പ്രപഞ്ചം ബ്രഹ്മത്തിന്റെ തുച്ഛമായ ഒരംശം മാത്രമേ ആകുന്നുള്ളൂ. വ്യവഹാരദൃഷ്ട്യാ അത് സൃഷ്ടിയേക്കാൾ എത്രയോ മടങ്ങു വിപുലമാണ്. 'അത്യതിഷ്ഠദ്ദശാംഗുലം' (പുരുഷസൂക്തം) പ്രപഞ്ചത്തേക്കാൾ പത്തു മടങ്ങ് അതീതാവസ്ഥയിൽ ബ്രഹ്മം സ്ഥിതിചെയ്യുന്നു. ഇതേ ആശയത്തെ ഗീതയും വെളിപ്പെടുത്തുന്നു. 'വിഷ്ടഭ്യാഹമിദം കൃത്സ്നം ഏകാംശേന സ്ഥിതോ ജഗത്.' (ഗീത 10–42) ഇത്രയും നീ മനസ്സിലാക്കു, ഈ ബ്രഹ്മാണ്ഡം മുഴുവൻ ഞാൻ എന്റെ ഒരംശംകൊണ്ടു ധരിച്ചു സ്ഥിതിചെയ്യുന്നു. എന്ന് ശ്രീകൃഷ്ണൻ അർജ്ജുനനെ ഉദ്ബോധിപ്പിക്കുന്നു. ബ്രഹ്മത്തെ സൃഷ്ടികൊണ്ട് അളക്കാവുന്നതല്ല.

**കുറിപ്പ് :**

പ്രപഞ്ചത്തിന്റെ മർമ്മസ്ഥാനം സ്പന്ദനം

ഫ്രിട്ജോഫ് കാപ്ര എന്ന ഊർജ്ജതന്ത്രജ്ഞൻ തന്റെ 'ടാവോ ഓഫ് ഫിസിക്സ്' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"I was sitting by the ocean one late summer afternoon watching the waves rolling in and feeling the rhythm of my breathing, when I suddenly became aware of my whole environment as being engaged in a gigantic cosmic dance. I saw the atoms of the elements and those of my body participating in this cosmic dance of energy. I felt its rhythm and I heard its sound and at that moment I knew this was the Dance of Shiva."

ഒരു അപരാഹ്നവേനൽ. ഞാൻ സമുദ്രതീരത്തിരുന്ന് അലമാലകൾ ചുരുണ്ടുകയറുന്നതിനെ വീക്ഷിക്കയായിരുന്നു. എന്റെ ശ്വാസോച്ഛ്വാസത്തിന്റെ താളലയങ്ങൾ എനിക്കപ്പോൾ കേൾക്കാമായിരുന്നു. പെട്ടൊന്നൊരു ഭൂതോദയം എനിക്കുണ്ടായി. എന്റെ ചുറ്റുപാടു മുഴുവൻ ഒരു വിപുലവിശ്വനൃത്തത്തിൽ മുഴുകിയിരുന്നു. പഞ്ചഭൂതങ്ങളുടെ തന്മാത്രകളും (Atoms) എന്റെ ദേഹത്തിലെ അണുക്കളും ഒന്നിച്ചുചേർന്ന് ഊർജ്ജങ്ങളുടെ ഈ വിശ്വതാണ്ഡവത്തിൽ പങ്കെടുക്കുന്നതു ഞാൻ കണ്ടു. ആ നൃത്തത്തിന്റെ താളമേളങ്ങൾ ഞാൻ ശ്രവിച്ചു. ഇത് പരമശിവന്റെ വിശ്വതാണ്ഡവമാണെന്ന ജ്ഞാനോദയം എന്നിൽ അപ്പോൾ ഉളവായി.

ആദ്ധ്യാത്മിക അനുഭൂതിയുടെ പരിധിയിൽപ്പെടുന്ന ഒരു ദർശനമായിരുന്നു മി. കാപ്രയുടേത്. തന്റെ അനുഭവം രേഖപ്പെടുത്തുമ്പോൾ കാപ്രയ്ക്ക് 47 വയസ്സായിരുന്നു. ഇന്നും ജീവിച്ചിരിപ്പുള്ള വ്യക്തിയാണ് കാപ്ര. പ്രപഞ്ചത്തിന്റെ മർമ്മസ്ഥാനം സ്പന്ദനമാണെന്നും ശിവന്റെ താണ്ഡവം ഈ മൂലസ്പന്ദനത്തെ വെളിവാക്കുന്നു എന്നും ഊഹിക്കാം.

## ജീവനും ഉത്തരായണാദിഗതികളും

ജീവൻ ഒരദ്ഭുതപ്രതിഭാസമാണ്. അത് ഈശ്വരദത്തമാണെന്നനേകർ. ജീവാത്മാവ് ഈശ്വരൻ തന്നെയാണെന്നു ഗീതയും.

'അഹമാത്മാ ഗുഡാകേശ, സർവ്വഭൂതാശയ സ്ഥിതഃ'
(ഭഗവദ്ഗീത 10.20)

'ഹേ അർജ്ജുന, എല്ലാ ഭൂതങ്ങളുടേയും ഹൃദയാന്തർഭാഗത്തു ഞാൻ (ഈശ്വരൻ) ആത്മാവായി വർത്തിക്കുന്നു.'

ജഗത്തിന്റെ ജീവനാഡി ജീവനാകുന്നു. ജീവനില്ലെങ്കിൽ ജഗത്തില്ല. ജീവനും ജഗത്തുമില്ലെങ്കിൽ സംസാരമില്ല. സംസാരമില്ലെങ്കിൽ മുക്തിയുമില്ല, ഈശ്വരനുമില്ല. ഈ വിഷമവൃത്തത്തിന്റെ കേന്ദ്രബിന്ദു ജീവനാണെന്നറിയാൻ പ്രയാസമില്ലല്ലോ. ജീവൻ ഈശ്വരൻതന്നെയാണെങ്കിലും അജ്ഞാനം ഹേതുവായിട്ട് തന്റെ ദിവ്യത്വം –ഈശ്വരത്വം– മറന്ന് ജനനമരണരൂപമായ സംസാരത്തിൽ തോന്നിയും മാഞ്ഞും എത്രയെത്ര ജന്മങ്ങളാണ് തള്ളിനീക്കുന്നത്! ഈ കളി എത്രകാലം? ഈ ലോകവും സംസാരത്വവും അനിത്യമാണെന്നു മനസ്സിലാക്കുന്നതുവരെ. തന്റെ ദിവ്യത്വം വീണ്ടെടുക്കുന്നതുവരെ. ഗീതയിൽ ഭഗവാൻ ഉപദേശിക്കുന്നു, 'അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം' (ഗീത 9–33) 'ക്ഷണികവും ദുഃഖപൂർണ്ണവുമായ ഈ ലോകത്തിൽ വന്നു പിറന്നതുകൊണ്ട് മുക്തിക്കായി എന്നെ ഭജിക്കുക' ഈശ്വരനെ ഭജിച്ച് മുക്തി കരഗതമാക്കുന്നതുവരെ ജീവന്റെ ദുഃഖത്തിന് അറുതിയില്ലെന്നർത്ഥം.

ജീവന്റെ ഉത്ഭവത്തെപ്പറ്റി ഉപനിഷത്തിന്റെ ദർശനം എന്തെന്ന് ആരാഞ്ഞുനോക്കാം.

തദേതത് സത്യം യഥാ സുദീപ്താത് പാവകാദ്
വിസ്ഫുലിംഗാഃ സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാക്ഷരാദ് വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി
(മുണ്ഡകോപനിഷത്ത് 2.1)

ഇതെത്രയും പരമാർത്ഥമാണ്. നല്ലവണ്ണം കത്തിക്കാളുന്ന അഗ്നിയിൽനിന്ന് തീപ്പൊരികൾ പാറിപ്പറക്കുന്നു. എരിഞ്ഞടങ്ങുമ്പോൾ അവ അഗ്നിയിൽത്തന്നെ ലയിക്കുന്നു. അതുപോലെ ആ അക്ഷരബ്രഹ്മത്തിൽ നിന്ന് പലതരത്തിലുള്ള ജീവഭാവ

ങ്ങൾ തോന്നുകയും പിന്നീട് അതിൽത്തന്നെ ലയിക്കയും ചെയ്യുന്നു. ജീവാത്മാക്കൾ ദിവ്യമായ അക്ഷയചൈതന്യത്തിന്റെ അംശങ്ങളായി പല രൂപത്തിൽ ആവിർഭവിക്കയാണ്. അവസാനം അവിടെത്തന്നെ എത്തിച്ചേരുകയും ചെയ്യുന്നു. ഓരോ ജീവനും അവനവന്റെ ദിവ്യത്വം മനസ്സിലാക്കി മൂലസ്ഥാനത്ത് തിരിച്ചെത്തുന്നതുവരെ സംസാരവലയത്തിൽ കറങ്ങേണ്ടിവരും. നിജസ്വരൂപം മനസ്സിലാക്കിയാൽ മുക്തിയായി. മുക്തി ലഭിച്ച് ആത്യന്തികമായി പരബ്രഹ്മത്തിൽ വിലയം പ്രാപിക്കാത്ത ജീവന്മാർ പ്രളയകാലത്ത് അക്ഷരബ്രഹ്മത്തിൽ ലയിക്കുന്നു. എന്നാൽ അടുത്ത കല്പാരംഭത്തിൽ സ്വന്തം വാസനകളാൽ പ്രേരിതരായി വീണ്ടും ജനിക്കുന്നു.

സച്ചിദാനന്ദസാഗരത്തിൽ മുങ്ങിയും പൊങ്ങിയും ലീലകളാടിയ ശ്രീരാമകൃഷ്ണദേവൻ ചില ചിന്താരത്നങ്ങൾ മനുഷ്യരാശിക്ക് സംഭാവന ചെയ്തിട്ടുള്ളവയിൽ ഒന്ന് താഴെ ചേർക്കുന്നു:

ഈ ജഗദ്ബ്രഹ്മാണ്ഡം മഹാചിദാകാശത്തിൽ, ആവിർഭൂതമായിരിക്കുന്നു. യഥാകാലം അതിൽത്തന്നെ ലയം പ്രാപിക്കും എന്നും കേട്ടിട്ടുണ്ട്. മഹാസമുദ്രത്തിൽ തിരകൾ ഉയരുന്നു, പിന്നെ വീണ്ടും താഴുന്നു, ആനന്ദസിന്ധുതീരത്തിൽ ആനന്ദലീലാലഹരി! ഈ ലീലയുടെ ആദി എവിടെ? അന്തം എവിടെ? അതു വായ്കൊണ്ടു പറയാനാവില്ല. മനസ്സുകൊണ്ട് നിനയ്ക്കാനാവില്ല. മനുഷ്യൻ എത്ര നിസ്സാരൻ! അവന്റെ ബുദ്ധിയും എത്രയോ അത്യല്പം; മഹാപുരുഷന്മാർ സമാധിയിൽ ആമഗ്നരായി ആ നിത്യനായ പരമപുരുഷനെ ദർശിച്ചിട്ടുണ്ട്, നിത്യലീലാമയനായ ശ്രീഹരിയെ സാക്ഷാത്കരിച്ചിട്ടുണ്ട്.

(ശ്രീരാമകൃഷ്ണവചനാമൃതം 2-498)

ഈശ്വരസാക്ഷാത്കാരം ലഭിച്ചവർ സംസാരത്തിലേയ്ക്ക് വീണ്ടും വരികയില്ല. അല്ലാത്തവർ ബ്രഹ്മലോകത്തിൽ പോയാലും പുണ്യം തീരുമ്പോൾ മർത്ത്യലോകത്തിലേയ്ക്ക് തിരിച്ചുവരണം. 'ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി.'

(ഗീത. 9-21)

ജീവൻ വാസ്തവത്തിൽ സ്വതന്ത്രനാണ്; എന്നാൽ ഉപാധികളോടുള്ള താദാത്മ്യം കാരണം ബദ്ധനാകുകയാണ്. ജീവന്റെ ഉപാധികളെ ഉപനിഷത്തുകൾ പഞ്ചകോശങ്ങളായി വർണ്ണിക്കുന്നു. ഇവ തന്നെ വേറൊരു രൂപത്തിൽ സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്ന് ശരീരങ്ങളായിട്ടും പരിഗണിക്കപ്പെടുന്നു. പഞ്ചകോശങ്ങൾ അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം ഇവയാണ്. (തൈത്തിരീയോപനിഷത്ത് 2-1)

**അന്നമയകോശം:** അസ്ഥിമാംസമജ്ജകളാൽ നിർമ്മിതവും നവദ്വാരങ്ങളോടുകൂടിയതുമായ സ്ഥൂലശരീരം അന്നമയകോശം. അന്നം (ആഹാരം) കൊണ്ട് അതു പരിപുഷ്ടമാകുന്നു.

**പ്രാണമയകോശം:** പ്രാണികളുടെ ചേഷ്ടകൾക്കെല്ലാം ആധാരം പ്രാണനാണ്. ജീവശക്തിയും പ്രാണൻ തന്നെ. അത് അന്നമയകോശമായ സ്ഥൂലശരീരത്തെ മുഴുവൻ വ്യാപിച്ച് സ്ഥിതി ചെയ്യുന്നു. അതിന് അഞ്ചു പിരിവുകൾ ഉണ്ട്.

പ്രാണാപാനവ്യാനോദാനഃ സമാനാ ഭവത്യസൗ പ്രാണഃ.
(വിവേകചൂഡാമണി 97)

ഈ പ്രാണൻ വൃത്തിഭേദംകൊണ്ട് പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നിങ്ങനെ അഞ്ചായി പിരിയുന്നു.

ശ്വാസകോശത്തിലേയ്ക്ക് കയറിയും ഇറങ്ങിയും ചേഷ്ടിക്കുന്ന ജീവശക്തി പ്രാണൻ എന്ന പേരിൽ അറിയപ്പെടുന്നു. മലമൂത്രങ്ങളെ വിസർജ്ജിക്കുന്നത് അപാനന്റെ ക്രിയയാണ്. പചിച്ച ആഹാരപദാർത്ഥങ്ങളെ അതാത് സ്ഥാനങ്ങളിലേയ്ക്ക് എത്തിക്കുന്നത് വ്യാനൻ. മുകളിലേയ്ക്ക് ഗമിക്കുന്നത് ഉദാനൻ. ഇതിന്റെ സ്ഥാനം കണ്ഠം.

സമാനൻ ജഠരാഗ്നിയെ ജ്വലിപ്പിക്കുന്നു. പ്രാണന് വേറെയും ചില വ്യാപാരങ്ങൾ ഉണ്ട്.

യശ്ചിത്തസ്തേനൈഷ പ്രാണമായാതി
പ്രാണാസ്തേജസായുക്തഃ സഹാത്മനാ യഥാ
സങ്കല്പിതം ലോകം നയതി.
(പ്രശ്നോപനിഷത്ത് 3–10)

മരണസമയത്ത് മനുഷ്യമനസ്സിൽ ഉണ്ടാകുന്ന സങ്കല്പ മനുസരിച്ച് ജീവൻ മുഖ്യപ്രാണവൃത്തിയെ ആശ്രയിക്കുന്നു. (മനസ്സ് കൂടെയുണ്ടാകും). അടുത്തതായി പ്രാണൻ ഉദാനനെ പ്രവർത്തിപ്പിച്ച് ആത്മാവിനെ സ്ഥൂലശരീരത്തിൽനിന്നും വേർപെടുത്തി സങ്കല്പത്തിനനുസരിച്ച് വേറേ ശരീരത്തി ലേയ്ക്ക് നയിക്കുന്നു. ഇത്രയും പ്രാണന്റെ ക്രിയകളാണ്.

അന്ത്യകാലത്ത് നല്ല സങ്കല്പം ഉണ്ടാകാൻവേണ്ടിയാണ് മനുഷ്യൻ നിരന്തരം ഈശ്വരചിന്ത ചെയ്യണമെന്ന് ശാസ്ത്ര ങ്ങൾ വിധിക്കുന്നത്.

'യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ'
(ഗീത. 8–6)

ഏതൊരു ഭാവത്തെ സ്മരിച്ചുകൊണ്ടാണോ ഈ ശരീരം ഉപേക്ഷിക്കുന്നത് ആ ഭാവത്തിന്നനുസരിച്ച ശരീരമാണ് അടുത്ത ജന്മത്തിലുണ്ടാകുന്നത്.

**മനോമയകോശം**: തിരിച്ചും മറിച്ചും ചിന്തിക്കുന്നത് മന സ്സിന്റെ സ്വഭാവമാണ്. സങ്കല്പവികല്പാത്മകമായ മനസ്സിനെ യാണ് മനോമയകോശം എന്നു പറയുന്നത്. ജീവനെ ഉപാ ധികളോട് ഏറ്റവും അടുപ്പിക്കുന്ന ഒന്നാണ് മനസ്സ്. ബന്ധ ത്തിന് മുഖ്യകാരണവും മനസ്സുതന്നെ. ഉപാധികളിൽനിന്നും മനസ്സ് വിമുക്തമായാൽ ജീവൻ സ്വതന്ത്രനായി.

'മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ'
(ബ്രഹ്മബിന്ദൂപനിഷത്ത് – 2 )

**വിജ്ഞാനമയകോശം**: വിജ്ഞാനമയകോശം ബുദ്ധിയുടെ

പ്രവർത്തനരംഗമാണ്. നിശ്ചയാത്മികയാണ് ബുദ്ധി. തീരുമാനം എടുക്കുന്നത് ബുദ്ധി.

**ആനന്ദമയകോശം:** ആനന്ദമയകോശം സുഷുപ്തിയിൽ അനുഭവപ്പെടുന്നു ആനന്ദം ആത്മാവിന്റെ പ്രഥമ ആവരണ മായ കാരണശരീരം. അതിനെ അവിദ്യ എന്നും പറയും. ആത്മാവ് ഈ കോശങ്ങളുടെ ഉള്ളിൽ സ്വയം പ്രകാശിച്ചു സ്ഥിതി ചെയ്യുന്നു. കോശങ്ങൾ ആ പ്രകാശത്തെ മറയ്ക്കു ന്നു. അജ്ഞാനം ക്ഷയിച്ചാൽ ഉപാധികളിലുള്ള അഭിനിവേശം നീങ്ങി ആത്മാവ് മുക്തനാകും. അവിദ്യാകല്പിതമായ കാര ണശരീരം നശിക്കുന്നതോടെ മറ്റു കോശങ്ങളെല്ലാം അസ്തമി ക്കുന്നു.

മരണം സ്ഥൂലമായ അന്നമയകോശത്തെ മാത്രമേ ബാധി ക്കുന്നുള്ളൂ. ശരീരപതനത്തിൽ ജീവൻ സൂക്ഷ്മശരീരത്തോ ടുകൂടി മറ്റൊരു ശരീരത്തിൽ പ്രവേശിക്കുന്നു. അന്നമയകോശം ഒഴിച്ചുള്ള ബാക്കി നാലു കോശങ്ങളും ജീവന്റെ സൂക്ഷ്മ ശരീരമാകുന്നു. ജീവൻ ഈ ജന്മത്തിൽ സമ്പാദിച്ചിട്ടുള്ള കർമ്മ വാസനകൾ സൂക്ഷ്മശരീരത്തിൽ ഒട്ടിനിൽക്കുന്നു. സൂക്ഷ്മ ശരീരത്തിന് ലിംഗശരീരം എന്ന പേരുണ്ട്. പുതിയ ശരീരത്തിൽ ജീവൻ അനുഭവിക്കാനുള്ള സുഖദുഃഖങ്ങളുടെ ബീജരൂപം ലിംഗശരീരത്തിൽ നിക്ഷിപ്തമായിരിക്കുന്നു.

**ലിംഗശരീരം:**

ബുദ്ധികർമ്മേന്ദ്രിയപ്രാണപഞ്ചകൈർ മനസാ ധിയാ
ശരീരം സപ്തദശഭിഃ സൂക്ഷ്മം തല്ലിംഗമുച്യതേ!
(പഞ്ചദശി 1–23)

ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്; പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ എന്ന പഞ്ചപ്രാണ ങ്ങൾ, മനസ്സ്, ബുദ്ധി – ഇവയാണ് സൂക്ഷ്മശരീരത്തിന്റെ ഘട കങ്ങൾ. എല്ലാംകൂടി പതിനേഴ് അവയവങ്ങൾ ലിംഗശരീരത്തി നുണ്ട്. മനസ്സും ബുദ്ധിയും അന്തഃകരണത്തെ മുഴുവൻ പ്രതി നിധാനം ചെയ്യുന്നു.

'അനയോരേവ ചിത്താഹംകാരയോരന്തർഭാവഃ'
(വേദാന്തസാരം 67)

(സൂക്ഷ്മശരീരത്തിന്റെ ഘടകമായ) ബുദ്ധിയിൽ അന്തഃകരണത്തിന്റെ ചിത്തമെന്ന അംശവും മനസ്സിൽ അഹങ്കാരമെന്ന അംശവും അടങ്ങിയിരിക്കുന്നു.

പതിനേഴ് അംഗങ്ങളുള്ള ലിംഗശരീരത്തിന്റെ ഘടകങ്ങളായ ബുദ്ധിയും മനസ്സും അന്തഃകരണത്തെ മുഴുവൻ സൂചിപ്പിക്കുന്നു എന്ന് സാരം. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്ന നാലു ഭാഗങ്ങളാണ് അന്തഃകരണത്തിനുള്ളത്. ഈ വിശദീകരണം കൂടുതൽ യുക്തിയുക്തമായി തോന്നുന്നു. എന്തെന്നാൽ മരണത്തിൽ സ്ഥൂലശരീരം (അന്നമയകോശം) മാത്രമേ നശിക്കുന്നുള്ളൂ. അതുകൊണ്ട് ലിംഗശരീരത്തിൽ അന്തഃകരണം മുഴുവൻ ഉണ്ടെന്നുള്ളത് സ്പഷ്ടം.

**ജീവന്റെ ഉത്തരായണാദിഗതികൾ**: ജ്ഞാനികൾ വിവേകംകൊണ്ട് ഉപാധിബന്ധങ്ങളെ അറുത്ത് സദ്യോമുക്തി കൈവരിക്കുന്നു. അല്ലാത്തവർ അറിവിനും കർമ്മത്തിനും അനുസാരമായി ദേവയാനമാർഗ്ഗത്തിലൂടെയോ പിതൃയാനമാർഗ്ഗത്തിലൂടെയോ ഗതി തുടരുന്നു. ദേവയാനമാർഗ്ഗാവലംബികൾ ക്രമമുക്തി സമ്പാദിക്കുന്നു. പിതൃയാനമാർഗ്ഗാവലംബികൾ പുനർജ്ജന്മത്തിനു വിധേയരാകുന്നു. അവർക്കു മുക്തിയില്ല.

മരണാനന്തരമുള്ള ജീവന്റെ ഗതിയെക്കുറിച്ച് ഋഗ്വേദത്തിൽ പരാമർശമുണ്ട്. ഉപനിഷത്തുകളിൽനിന്ന് വിശദവിവരങ്ങളും ലഭിക്കുന്നുണ്ട്. ബ്രഹ്മസൂത്രവും ഈ വിഷയം ചർച്ച ചെയ്യുന്നു. ഗാരുഡം മുതലായ പുരാണങ്ങളും ഇക്കാര്യത്തിൽ വാചാലമാണ്. ഛാന്ദോഗ്യോപനിഷത്തിലെ വിവരണം താഴെ കൊടുക്കുന്നു.

**ദേവയാനം:** പഞ്ചാഗ്നിവിദ്യ1 അറിയുന്നവരും (ഗൃഹസ്ഥന്മാർ), വനങ്ങളിൽ ശ്രദ്ധയോടുകൂടി തപസ്സു ചെയ്യുന്നവരും (വാനപ്രസ്ഥന്മാർ) മരണശേഷം അർച്ചിരഭിമാനിദേവതയെ പ്രാപിക്കുന്നു. അർച്ചിസ്സിൽനിന്നു അഹരഭിമാനിദേവതയേയും,

പിന്നെ ക്രമേണ ശുക്ലപക്ഷദേവത, ഉത്തരായണദേവത, സംവ ത്സരാഭിമാനിദേവത, ആദിത്യൻ, ചന്ദ്രൻ, വിദ്യുത് ഇവയേയും പ്രാപിക്കുന്നു. വിദ്യുല്ലോകത്തിൽ ഒരു ദിവ്യപുരുഷൻ ആഗ തരെ സ്വീകരിച്ച് ബ്രഹ്മലോകത്തിൽ എത്തിക്കുന്നു. ഇത് ക്രമ മുക്തി എന്നറിയപ്പെടുന്ന ദേവയാനം ആകുന്നു.

അർച്ചിരാദികൾ ദേവതകളാകുന്നു. ഇവയ്ക്ക് ആതിവാ ഹികദേവതകൾ എന്നും പേരുണ്ട്. ആതിവാഹികദേവതകൾ അർച്ചിസ്സ്, അഹസ്സ് മുതലായവയെ അഭിമാനിക്കുന്നതുകൊണ്ട് അഭിമാനിദേവതകൾ എന്നും അറിയപ്പെടുന്നു. ജീവനെ ബ്രഹ്മ ലോകത്തിലേയ്ക്കു നയിക്കുകയാകുന്നു ഈ ദേവതകളുടെ കർത്തവ്യം. (ഛാന്ദോഗ്യോപനിഷത്ത് 5–10–2)

കൗഷീതകീ ഉപനിഷത്ത് 1–1–6 ജീവന്റെ ബ്രഹ്മസാരൂ പ്യലബ്ധിയെ വർണ്ണിക്കുന്നത് ഇങ്ങനെയാകുന്നു.

"അർച്ചിരാദിദേവതകളാൽ ബ്രഹ്മലോകത്തിലേയ്ക്ക് ആന യിക്കപ്പെട്ട ഉപാസകനോട് ബ്രഹ്മാവ്, 'നീ ആരാണെ'ന്നു ചോദിക്കും. 'യസ്ത്വമസി സോഹമസ്മി' 'ആരാണോ അങ്ങ്, അതുതന്നെയാണു ഞാനും' എന്ന് ഉപാസകൻ മറുപടി പറയും. 'ഞാൻ ആരാണെന്നറിയാമോ?' എന്നു ബ്രഹ്മാവും വീണ്ടും ചോദിക്കും. 'സത്യം' എന്ന് ഉപാസകൻ ഉത്തരം നൽകും. അതോടെ ഉപാസകന്റെ യാത്ര അവസാനിക്കും. ബ്രഹ്മസാരൂപ്യം പ്രാപിക്കും. പിന്നെ കല്പാന്തത്തിൽ ബ്രഹ്മാ വൊന്നിച്ചു ജീവൻ നിർഗുണബ്രഹ്മത്തിൽ വിലയം പ്രാപിക്കും. ദേവയാനത്തിന് ഉത്തരായണമാർഗ്ഗമെന്നും, പിപീലികാമാർഗ്ഗ മെന്നും പേരുകളുണ്ട്. സഗുണബ്രഹ്മോപാസനചെയ്തു സത്വ ശുദ്ധി ലഭിച്ചിട്ടുള്ള ജീവന്റെ ഗതിയാണിത്.

**പിതൃയാനം:** ദേവയാനത്തിൽക്കൂടി മുന്നോട്ടുപോയി മുക്തിയടയാൻ അർഹതയില്ലാത്ത ജീവന്മാർ പിതൃയാനം വഴി യാത്ര തുടരുന്നു.

ഗ്രാമങ്ങളിൽ ഇഷ്ടം, പൂർത്തം2, ദാനം മുതലായ സത്കർമ്മ ങ്ങൾ ചെയ്യുന്ന ഗൃഹസ്ഥന്മാർ മരണാനന്തരം ധൂമാഭിമാനി

ദേവതയെ പ്രാപിക്കുന്നു. അടുത്തതായി അവർ രാത്രിദേവതയേയും, കൃഷ്ണപക്ഷദേവതയേയും, ദക്ഷിണായനമാസാഭിമാനിദേവതകളേയും ക്രമേണ പ്രാപിക്കുന്നു. ഇതുവരെയുള്ള ഗതി ദേവയാനക്കാർക്കും പിതൃയാനക്കാർക്കും ഒന്നുതന്നെ. ഇവിടെനിന്നും ദേവയാനക്കാർ സംവത്സരാഭിമാനിദേവതകളിലൂടെ ഉത്തരായണമാർഗ്ഗത്തിൽ മുന്നോട്ടുപോകുന്നു. പിതൃയാനക്കാർ സംവത്സരത്തിന്റെ ഒരു ഭാഗമായ ദക്ഷിണായനത്തിൽക്കൂടി പിതൃലോകത്തിൽ എത്തുന്നു. അവിടെനിന്ന് ആകാശത്തേയും ചന്ദ്രമസ്സിനേയും പ്രാപിക്കുന്നു. ചന്ദ്രമസ്സ് രാജാവായ സോമനാണ്. അതാകുന്നു ദേവന്മാരുടെ അന്നം. ചന്ദ്രമസ്സിനെ ദേവന്മാർ ഭുജിക്കുന്നു. പശുക്കളും ഭൃത്യന്മാരും യജമാനന് പ്രയോജനപ്പെടുന്നതുപോലെ ചന്ദ്രമസ്സായിത്തീരുന്ന ജീവന്മാർ ദേവന്മാരുടെ ഭോഗോപകരണങ്ങളായിത്തീരുന്നു. ദേവന്മാരോടു ചേർന്ന് അവർ പലവിധത്തിൽ സുഖങ്ങൾ അനുഭവിക്കുന്നു. ഭൂമിയിൽ ചെയ്ത പുണ്യകർമ്മങ്ങളുടെ ഫലം അവർ ചന്ദ്രലോകത്തിൽ അനുഭവിക്കുന്നു. പുണ്യം ക്ഷയിക്കുമ്പോൾ ജീവൻ ഭൂമിയിലേയ്ക്കു തിരിച്ചുവന്നു വിവിധയോനികളിൽ പിറക്കുന്നു. ജീവന്റെ തിരിച്ചു വരവിനെ ശ്രുതി ചിത്രീകരിക്കുന്നതിപ്രകാരമാകുന്നു:

പുണ്യക്ഷയം വന്ന ജീവന്മാർ ചന്ദ്രമസ്സിൽനിന്നും ആകാശം വഴി വായുവിൽ വന്നുചേരുന്നു. വായുവായിത്തീർന്നശേഷം ധൂമമാകുന്നു. ധൂമം പിന്നീട് അഭ്രമാകുന്നു (Mist). അഭ്രം മേഘമായി, മഴയായി ഭൂമിയിൽ വർഷിക്കുന്നു. അവ നെല്ല്, യവം, ഔഷധി, വൃക്ഷങ്ങൾ, എള്ള്, ഉഴുന്ന് എന്നിങ്ങനെ പല രൂപത്തിൽ ജനിക്കുന്നു. ധാന്യങ്ങളും സസ്യങ്ങളും മനുഷ്യർക്കു അന്നമായിത്തീരുന്നു. അന്നം ഭക്ഷിക്കുന്ന മാതാപിതാക്കളിൽ നിന്നും ആത്മാക്കൾ സന്തതിരൂപത്തിൽ വീണ്ടും ജനിക്കുന്നു. (ഛാന്ദോഗ്യോപനിഷത്ത് 5, 10, 3-6) പക്ഷിമൃഗാദികളുടെ കാര്യത്തിലും ഇതേ പരിണാമംതന്നെ നടക്കുന്നു.

ഭൂമിയിൽ ജനിക്കുന്നത് അവരുടെ കർമ്മത്തിനും അറി

വിനും അനുസരിച്ച് വിവിധ യോനികളിലായിരിക്കും. കർമ്മ ഫലം അനുഭവിക്കാൻ തക്ക സ്ഥലവും യോനിയും ജീവൻ കണ്ടുപിടിക്കുകയാണ്. മുക്തി ലഭിക്കുന്നതു വരെ ജീവന്റെ സംസാരചക്രഭ്രമണം നടന്നുകൊണ്ടേ ഇരിക്കും.

1. **പഞ്ചാഗ്നിവിദ്യ**: ദ്യുലോകം, പർജ്ജന്യൻ, പൃഥിവി, പുരുഷൻ, സ്ത്രീ ഇവകളാകുന്നു 5 അഗ്നികൾ. ഇവകളിൽ ശ്രദ്ധ, ചന്ദ്രൻ, സംവത്സരം, അന്നം, രേതസ്സ് എന്നീ ആഹുതികളെ ഹോമിച്ചതിന്റെ ഫലമായി പുരുഷൻ ഉണ്ടായി. കർമ്മത്തിനനുസരിച്ച് അവൻ ജനിക്കയും മരിക്കയും ചെയ്യുന്നു.
(ചാന്ദോഗ്യോപനിഷത്ത് [5.1–8] ഖണ്ഡങ്ങൾ നോക്കുക)

ഈ ജന്മത്തിൽ ഇഷ്ടാപൂർത്താദികൾ ചെയ്യുന്നവർ ധൂമ മാർഗ്ഗത്തിലൂടെ വരികയും പോകുകയും ചെയ്യുന്നു. എന്നാൽ ഉപാസനാദികളെക്കൊണ്ട് വിദ്യയെ പ്രാപിക്കുന്നവൻ അർച്ചിരാദിമാർഗ്ഗത്തിലൂടെ ബ്രഹ്മലോകത്തിൽ എത്തിച്ചേരുന്നു. അവർക്കു പുനർജ്ജന്മമില്ല.

2. **ഇഷ്ടാപൂർത്തം**: ഇഷ്ടം = അഗ്നിഹോത്രം മുതലായ വേദവിഹിതകർമ്മം. പൂർത്തം = കിണർ, കുളം, ഉദ്യാനം മുതലായവ നിർമ്മിച്ചു സമുദായസേവനം നടത്തുന്നത്.

ദേവയാനവും പിതൃയാനവും കൂടാതെ മൂന്നാമതൊരു ഗതിയും ശ്രുതിയിൽ കാണുന്നുണ്ട്. അത് മേൽപ്പറഞ്ഞ ഉത്തരായണദക്ഷിണായന മാർഗ്ഗങ്ങളെ അറിയാത്തവർക്കുള്ളതാകുന്നു. അത്തരക്കാർ ക്ഷുദ്രജന്തുക്കളായി ജനിക്കുന്നു.

"അഥ യ ഏതൗ പന്ഥാനൗ ന വിദുസ്തേ
കീടാഃ പതംഗാ യദിദം ദന്ദശൂകം."
(ബൃഹദാരണ്യക ഉപദനിഷത് 6.2.16)

'ഈ രണ്ടു മാർഗ്ഗങ്ങളേയും അറിയാത്തവർ പുഴുക്കളായും പാറ്റകളായും കടിക്കുന്ന കൊതുകു മുതലായവയായും തീരുന്നു.'

ഒരു ജീവൻ 84 ലക്ഷം ജന്മങ്ങൾ അധമയോനികളിൽ കഴിച്ചുകൂട്ടിയശേഷം മനുഷ്യനായി വീണ്ടും ജനിക്കുന്നു

എന്നാണ് പുരാണങ്ങളുടെ മതം. ഇത് ജീവന്റെ പരിണാമത്തെ കുറിക്കുന്നു. ഏറ്റവും താഴ്ന്ന പടിയിൽനിന്ന് ഉണർന്നു മനുഷ്യനായി തീരാൻ വളരെക്കാലം വേണം എന്നു സാരം.

ചൈതന്യം സർവ്വവ്യാപിയായതുകൊണ്ട് കല്ലിനും, മുള്ളിനും, മരത്തിനും, മണ്ണിനും, ചെടിക്കും, കൊടിക്കും അതിന്റെ സ്ഫുരണം സ്വായത്തമാണ്. കല്ലിൽ ആത്മാവ് ഉറങ്ങുന്നു. മരത്തിൽ അത് ഇളകുന്നു. ചരങ്ങളിൽ അത് നടമാടുന്നു. മനുഷ്യനിൽ അത് തന്നെത്തന്നെ അറിയുന്നു. ഇങ്ങനെയാണ് ചൈതന്യത്തിന്റെ പരിണാമഗതി. ഏറ്റവും താഴ്ന്ന പടിയിൽനിന്നും പരിണമിച്ച് മനുഷ്യനായി, ആത്മവിത്തായിത്തീരാൻ ലക്ഷക്കണക്കിനു വർഷങ്ങൾ വേണ്ടിവരും. മനുഷ്യനെ സംബന്ധിച്ചിടത്തോളം ദേവയാനവും പിതൃയാനവുമാകുന്നു പ്രധാനമാർഗ്ഗം. കീഴോട്ടുള്ള ഗതിയേക്കാൾ മേലോട്ടുള്ള ഗതിക്കാണു കൂടുതൽ സാദ്ധ്യത.

# ദർശനങ്ങൾ

## പ്രമാണങ്ങൾ

ജ്ഞാനത്തിന്റെ സാധുത നിർണ്ണയിക്കുന്നതിന് ശാസ്ത്രജ്ഞന്മാർ ചില മാനദണ്ഡങ്ങൾ വിധിച്ചിട്ടുണ്ട്. അവയാണ് പ്രമാണങ്ങൾ. അവയിൽ മൂന്നെണ്ണം സുപ്രധാനങ്ങളാണ്. പ്രമാണങ്ങളിൽ പ്രഥമം പ്രത്യക്ഷം. ഇന്ദ്രിയങ്ങൾമുഖേന ഒരു വസ്തുവിനെക്കുറിച്ച് നേരിട്ടു ലഭിക്കുന്ന അറിവ് പ്രത്യക്ഷം. സൂര്യനെ കാണാൻ വേറെ വിളക്കുവേണ്ട. അതുപോലെ പ്രത്യക്ഷജ്ഞാനത്തിന് വേറെ തെളിവ് ആവശ്യമില്ല. കുറ്റമറ്റ ഇന്ദ്രിയങ്ങൾ മൂലം ശരീരത്തിനും മനസ്സിനും ആരോഗ്യമുള്ള ഒരു വ്യക്തി സമ്പാദിക്കുന്ന അറിവ് പൂർണ്ണവും അന്യൂനവും ആയിരിക്കും.

രണ്ടാമത്തെ പ്രമാണം അനുമാനം. പുക കണ്ടിട്ട് അഗ്നിയുടെ സാന്നിദ്ധ്യത്തെ ഊഹിച്ചറിയുന്നത് അനുമാനം.* പ്രത്യക്ഷവും അനുമാനവും വിഷയജ്ഞാനത്തിന്റെ മാനദണ്ഡങ്ങളാണ്. അവ ഇന്ദ്രിയജന്യവും ആണ്. അതീന്ദ്രിയജ്ഞാനത്തിന് ഈ രണ്ടു പ്രമാണങ്ങളും അപര്യാപ്തങ്ങളാണ്. ഈശ്വരനേയും ആത്മാവിനേയും കുറിച്ചുള്ള ജ്ഞാനം അതീന്ദ്രിയതലത്തിലുള്ളതാണ്. വേദം - ആപ്തവാക്യം - അതിനുള്ള പ്രമാണം. നിസ്സ്വാർത്ഥരും, ഈശ്വരപ്രേമികളും, ലോകഹിതതത്പരരും ആയ ഋഷിമാരുടെ അനുഭവനിഷ്ഠമായ വാങ്മയം വേദം. ഈശ്വരനെ സാക്ഷാത്കരിച്ചിട്ടുള്ള അത്തരം മഹാത്മാക്കളുടെ മൊഴികൾ ആപ്തവാക്യം. ഇതിന് ശബ്ദം എന്നും പേരുണ്ട്. ശബ്ദം അഥവാ വചനം അതീന്ദ്രിയവിഷയത്തിൽ മനുഷ്യന് ആലംബമാണ്. ഹിന്ദുക്കളുടെ വിശ്വാസപ്രമാണങ്ങളിൽ അത്യുന്നതസ്ഥാനമാണ് ശബ്ദത്തിനു നൽകിയിട്ടുള്ളത്. വേദവാക്യം എന്നാൽ അനിഷേധ്യം എന്നർത്ഥം.

* അനുമാനത്തെക്കുറിച്ചുള്ള കൂടുതൽ വിവരം ന്യായദർശനം എന്ന അദ്ധ്യായത്തിൽ കാണുക.

ഈ മൂന്നു പ്രമാണങ്ങളെ ഉപയോഗിച്ച് ഐഹികവും പാരത്രികവുമായ എല്ലാ ജ്ഞാനവും സമ്പാദിക്കാം. ചില ദാർശനികന്മാർ പ്രമാണങ്ങളുടെ എണ്ണം കുറയ്ക്കുകയും, മറ്റു ചിലർ കൂട്ടുകയും ചെയ്യുന്നുണ്ട്. എങ്കിലും ആസ്തികന്മാർക്ക് ഇവ മൂന്നും മൗലികപ്രമാണങ്ങളാണ്. വേദത്തെ പ്രമാണമായി സ്വീകരിക്കുന്നവർ ആസ്തികർ.

## ന്യായ-വൈശേഷികങ്ങൾ

തപസ്വികളായ ഋഷികൾ മനനം ചെയ്ത് ആവിഷ്കരിച്ച തത്ത്വസംഹിതകളാണ് ഭാരതീയദർശനങ്ങൾ. പ്രധാനപ്പെട്ട ദർശനങ്ങൾ ആറായതുകൊണ്ട് അവ ഷഡ്ദർശനങ്ങൾ എന്ന പേരിൽ അറിയപ്പെടുന്നു. തത്ത്വശാസ്ത്രം, ഈശ്വരൻ, പ്രകൃതി, ആത്മാവ് (ജീവൻ) എന്ന മൂന്നു വിഷയങ്ങളെക്കുറിച്ചാണ് പ്രായേണ ഗവേഷണം നടത്തുന്നത്. എങ്കിലും ഷഡ്ദർശനങ്ങളിൽ ചിലവ ഈശ്വരന്റെ സത്ത സ്വീകരിക്കുന്നില്ല. ന്യായവൈശേഷികന്മാർ ആദിയിൽ ഈശ്വരനെ ഒഴിവാക്കിയിരുന്നു,[1] പിന്നീട് സ്വീകരിച്ചെങ്കിലും. അതുപോലെ സാംഖ്യന്മാരും ഈശ്വരനെകൂടാതെതന്നെ തങ്ങളുടെ ദർശനംപൂർത്തിയാക്കി. പൂർവ്വമീമാംസയും ഈശ്വരനെപ്പറ്റി മൗനമവലംബിക്കുന്നു. ഭൗതികവും ആദ്ധ്യാത്മികവുമായ ലോകങ്ങളെ ദാർശനികന്മാർ ആവോളം അപഗ്രഥിച്ച് കണ്ടുപിടിച്ച തത്ത്വങ്ങളാണ് ദർശനങ്ങളിൽ ഉള്ളത്. പരമാണുമുതൽ ബ്രഹ്മാണ്ഡംവരെ വ്യാപിച്ചിട്ടുള്ള ഗവേഷണങ്ങളിൽ, അദ്ധ്യാത്മശാസ്ത്രം, മനശ്ശാസ്ത്രം, ഭൗതികശാസ്ത്രം – എല്ലാം അടങ്ങിയിട്ടുണ്ട്. തത്ത്വജ്ഞാനവും ആത്മാവിന്റെ സംസാരമോചനവും പ്രതിപാദ്യവിഷയമായതുകൊണ്ട് ഇവ ദർശനം –സാക്ഷാത്കാരത്തിന്റെ ശാസ്ത്രം– ആയി. ന്യായം, വൈശേഷികം, സാംഖ്യം, യോഗം, പൂർവ്വമീമാംസസ, ഉത്തരമീമാംസ ഇവയാണ് ഷഡ്ദർശനങ്ങൾ. ചർച്ചയുടെ സമാനസ്വഭാവം കാരണം ന്യായവൈശേഷികദർശനങ്ങളെ ഒന്നിച്ചുചേർത്ത് ഒരു ദർശനമായിട്ടാണ് തത്ത്വശാ

1. Outlines of Indian Philosophy By M. Hiriyanna.

സ്ത്രജ്ഞന്മാർ കണക്കാക്കുന്നത്. അവയ്ക്കു തമ്മിലുള്ള വ്യത്യാസം അത്ര കുറച്ചുമാത്രം. അതുപോലെ സാഖ്യവും യോഗവും ഒന്നിച്ചാണ് പരിഗണിക്കാറുള്ളത്, ന്യായവൈശേഷികങ്ങളെ നമുക്കും ജോടിയായി കണക്കാക്കി ചർച്ചചെയ്യാം.

**ന്യായവൈശേഷികദർശനം:** ന്യായദർശനത്തിന്റെ കർത്താവ് ഗൗതമമുനി. വൈശേഷികത്തിന്റെ സൂത്രകർത്താവ് കണാദമുനി. ശരിയായ ജ്ഞാനത്തിന്റെ ഉപലബ്ധിക്ക് ആവശ്യമായ പ്രമാണങ്ങളെ പ്രതിപാദിക്കുന്നത് ന്യായദർശനമാണ്. അതുകൊണ്ട് ന്യായത്തിന് പ്രമാണശാസ്ത്രം എന്നും പേരുണ്ട്. പരമാണുസിദ്ധാന്തം ദ്രവ്യ-ഗുണപ്രതിപാദനം, പഞ്ചഭൂതങ്ങൾ, പ്രപഞ്ചസൃഷ്ടി മുതലായവ വൈശേഷികദത്തമാണ്. ഇനി ഈ ദർശനത്തിന്റെ താത്ത്വികഭാഗത്തിലേയ്ക്കു കടക്കാം.

പ്രപഞ്ചസൃഷ്ടി അണുക്കളെക്കൊണ്ടു സാധിക്കുന്നു. അതിന് ഒരു കർത്താവ് വേണം. അതാണ് ഈശ്വരൻ വിചാരം ചെയ്ത്, അനുമാനം കൊണ്ടറിയേണ്ടതാണ് ഈശ്വരനെ. കുടം ഉണ്ടാക്കുന്നതിന് കുശവൻ വേണം. അതുപോലെ ലോകസൃഷ്ടിക്ക് ഈശ്വരൻ ആവശ്യമാണ്. ഈശ്വരസാക്ഷാത്കാരം-തത്ത്വദർശനം ആണ് ശാസ്ത്രലക്ഷ്യം. തത്ത്വം ഗുരുവിൽനിന്നും പഠിച്ച് മനനവും, ധ്യാനവും കൊണ്ട്, സാക്ഷാത്കരിക്കണം. അപ്പോൾ സംസാരമോചനം ലഭിക്കും. ഈ ദർശനത്തിൽ അപവർഗ്ഗം എന്നാണ് മുക്തിക്കുള്ള പേര്. സുഖവും ദുഃഖവും ലോകത്തിൽ ഉള്ളതാണ്. സുഖം മാത്രമായിട്ട് ലഭിക്കുകയില്ല. ദുഃഖത്തെ ഒഴിവാക്കുകയാണു വേണ്ടത്. ആ പ്രക്രിയയിൽ സുഖവും ഇല്ലാതാകും. സുഖത്തിനായുള്ള പ്രയത്നത്തേക്കാൾ ദുഃഖത്തെ ഒഴിവാക്കുന്നതിലാണ് ശാസ്ത്രത്തിന്റെ ശ്രദ്ധ കൂടുതൽ. ആത്മാവിനു ഗുണങ്ങളുണ്ട്. ജ്ഞാനവും ആത്മാവിന്റെ ഗുണമാണ്. ആത്മാവിൽനിന്നും ഗുണങ്ങളെ എല്ലാം നീക്കം ചെയ്യുന്നതാണ് അപവർഗ്ഗം. അപവർഗ്ഗം മരണാനന്തരമുള്ള സ്ഥിതിയാണ്. അത് ഗുണങ്ങളുടെ അഭാവമായതുകൊണ്ട് ധ്വംസാഭാവംപോലെയാണ്. (4 തരം അഭാവ

ങ്ങളുണ്ട്) അതിന് അന്തമില്ല. അതുകൊണ്ട് അപവർഗ്ഗം ശാശ്വതമാകുന്നു. പിന്നെ ജന്മമില്ല.

ഈശ്വരൻ പരമാത്മാവാണ്, സർവ്വജ്ഞനാണ്. ജ്ഞാനം, ഇച്ഛാ പ്രയത്നം മുതലായവ ഈശ്വരന്നുണ്ട്. എന്നാൽ രാഗദ്വേഷാദികൾ ഇല്ല. അതുകൊണ്ട് സ്വാർത്ഥപ്രേരിതമായ കർമ്മങ്ങൾ ഈശ്വരനില്ല. മുമുക്ഷു സ്വാർത്ഥം ത്യജിക്കണം, ദുഃഖം സഹിക്കണം. ദ്വേഷം അപ്പാടെ വർജ്ജിക്കണം. യമനിയമാദികൾ പാലിക്കണം. ആത്മാവിന്റെ ഗുണങ്ങൾ നൈസർഗ്ഗികമല്ല. അവ മോഹം കൊണ്ടുണ്ടാകുന്നവയാണ്. അപവർഗ്ഗത്തിൽ അവ ഇല്ലാതാകുന്നു.

ആത്മാവിന് 7 ഗുണങ്ങളുണ്ട്. 1 ജ്ഞാന, 2 രാഗ, 3 ദ്വേഷ, 4 സുഖ, 5 ദുഃഖ, 6 യത്ന, 7 സ്മൃതി എന്നിവ. ഈ 7 ഗുണങ്ങൾക്കു പുറമെ ധർമ്മം, അധർമ്മം എന്ന രണ്ടു വിശേഷഗുണങ്ങൾകൂടി ആത്മാവിനുണ്ട്[1]. ധർമ്മാധർമ്മങ്ങൾ യോഗികൾക്കു പ്രത്യക്ഷമാണ്. അവയുടെ രൂപം പുണ്യവും പാപവും ആകുന്നു. വേദാന്തത്തിൽ ധർമ്മാധർമ്മങ്ങൾ ശാസ്ത്രം കൊണ്ടറിയണം. ന്യായവൈശേഷികങ്ങൾക്ക് അത് ആന്തരജ്ഞാനമാണ്. ഈ ഒൻപതു ഗുണങ്ങളെ സാധനകൊണ്ടു തരണം ചെയ്യുമ്പോൾ അപവർഗ്ഗം കരഗതമാകുന്നു. ആത്മാവ് വാസ്തവത്തിൽ ശാശ്വതവും സർവ്വവ്യാപിയുമാണെങ്കിലും ദേഹത്തിലാണതു സ്ഥിതിചെയ്യുന്നത്. 'ഞാൻ സന്തോഷിക്കുന്നു', 'അവന് വിശക്കുന്നു' മുതലായ പ്രസ്താവനയിൽക്കൂടി - ആത്മാവിനെ പരോക്ഷമായി അറിയാം. പ്രതിശരീരം ആത്മാവ് വേറെ വേറെയാകുന്നു.

## പ്രപഞ്ചരചന

വിശ്വത്തെ ഒൻപതു ദ്രവ്യങ്ങളായി വിഭജിക്കുന്നു. ദ്രവ്യങ്ങൾക്കു ഗുണങ്ങൾ ഉണ്ട്. ദ്രവ്യങ്ങളും, ഗുണങ്ങളും അവ

1. വിഹിത കർമ്മജന്യോ ധർമ്മഃ - ശാസ്ത്രോക്തകർമ്മങ്ങൾമൂലം ഉണ്ടാകുന്നത് ധർമ്മം. നിഷിദ്ധകർമ്മജന്യോ*f* ധർമ്മഃ - ശാസ്ത്രവിരോധിയായ കർമ്മങ്ങൾ മൂലം ഉണ്ടാകുന്നത് അധർമ്മം. തർക്കസംഗ്രഹം.

യുടെ സമവേതസമവായപ്രക്രിയയിലൂടെ പ്രപഞ്ചത്തെ വിവരിക്കുന്നു.

**ദ്രവ്യങ്ങൾ:** 1 പ്രഥിവി 2 അപ്പ് 3 തേജസ്സ് 4 വായു 5 ആകാശം 6 കാലം 7 ദിക് 8 ആത്മാവ് 9 മനസ്സ്, ആത്മാവും ഒരു ദ്രവ്യമായി കണക്കാക്കപ്പെട്ടിരിക്കുന്നു.

മൊത്തത്തിൽ ഗുണങ്ങൾ 24. അവ: രൂപം, രസം, ഗന്ധം, സ്പർശം, ശബ്ദം, സംഖ്യ, പരിമാണം, വ്യത്യാസം. സംയോഗം, വിഭാഗം, പരത്വം (അകല്ച), അപരത്വം (അടുപ്പം), ബുദ്ധി, സുഖം, ദുഃഖം, ഇച്ഛ, ദ്വേഷം, പ്രയത്നം, ഗുരുത്വം, ദ്രവത്വം, സ്നേഹം, സംസ്കാരം, ധർമ്മം (പുണ്യം), അധർമ്മം (പാപം) ഇവയാണ്.

പ്രപഞ്ചരചനയ്ക്ക് ദ്രവ്യങ്ങൾക്കു പുറമെ ആറു പദാർത്ഥങ്ങൾകൂടി ആവശ്യമാണ്.[1] ഗുണ, കർമ്മ, സാമാന്യ, വിശേഷ, സമവായ, അഭാവങ്ങളാണവ. ദ്രവ്യങ്ങളുൾപ്പെടെയുള്ള ഈ ഏഴും വൈശേഷികകല്പനയാണ്.

**ഗുണങ്ങൾ:** മുൻപ്രസ്താവിച്ച 24 തന്നെ.

**കർമ്മം:** ദ്രവ്യങ്ങളിലാണഭിവ്യക്തമാകുന്നത്. ദ്രവ്യങ്ങൾ സ്വഭാവേന ചലനരഹിതമാണ്. അവയ്ക്കു പരിണാമമില്ല, പരിസ്പന്ദനമുണ്ട്. അതായത് സ്ഥലം മാറ്റം. [2]ചലനാത്മകം കർമ്മ.

**സാമാന്യം:** ഘടം, പടം (വസ്ത്രം) മുതലായവയിലെ ഘടത്വവും, പടത്വവും സാമാന്യമാണ്.

**വിശേഷം:** വ്യക്തിത്വത്തിനു കാരണമായ വിശേഷത. ജീവാത്മാക്കൾക്കു തമ്മിൽ സാരാംശത്തിൽ വ്യത്യാസമില്ല. എങ്കിലും വിശേഷംകൊണ്ട് വേർതിരിക്കപ്പെടുന്നു. അതുപോലെതന്നെ പരമാണുക്കൾ തമ്മിലും, വ്യത്യാസം കാണുന്നത് 'വിശേഷം' കൊണ്ടാണ്.

സമവായം: ചുവപ്പുനിറമുള്ള ഒരു പൂവ്. പൂവിൽ നിന്നും ചുവപ്പുനിറത്തെ പിരിക്കാനാവില്ല. ഈ ബന്ധത്തിനു സമ

1. തർക്കസംഗ്രഹം - 2    2. തർക്കസംഗ്രഹം - 5

വായം എന്നു പറയുന്നു. നൂലിനും വസ്ത്രത്തിനും തമ്മി ലുള്ള ബന്ധം സമവായമാണ്. ഒരു കെട്ടു നൂലിൽ സമവാ യബന്ധമില്ല-- സമവേതമാണുള്ളത്.

അഭാവം: നിർവിഷയമായ ജ്ഞാനമില്ല എന്നുള്ളത് ഈ ദർശനത്തിലെ സിദ്ധാന്തമാണ്. ഒന്നും കാണാത്തപ്പോൾ 'അഭാവ'ത്തെ കാണുന്നു. എന്നാൽ ഈ ജ്ഞാനം ആപേ ക്ഷികമാണ്. മേശപ്പുറത്ത് മഷിക്കുപ്പിയുടെ അഭാവം കാണാം. പക്ഷേ അഭാവത്തെ തനിച്ചു കാണില്ല. അഭാവത്തെ 4 തര മായി പിരിച്ചിരിക്കുന്നു.

1. **പ്രാഗഭാവം**-- കുടം ഉണ്ടാകുന്നതിനുമുമ്പുള്ള കുട ത്തിന്റെ അഭാവം. ഈ അഭാവം അനാദിയാണ്. കുടം ഉണ്ടാ യപ്പോൾ ആ അഭാവം അവസാനിച്ചു.

2. **ധ്വംസാഭാവം**-- കുടം ഉടഞ്ഞപ്പോൾ ഉണ്ടായ അഭാ വം. ഇത് ആദിയുള്ളതും അന്തമില്ലാത്തതും ആണ്. ആ കുടം പിന്നെ ഉണ്ടാകുന്നില്ല. അതുകൊണ്ട് ധ്വംസാഭാവം അവസാ നിക്കാതെ നീണ്ടുപോകും.

3. **അത്യന്താഭാവം** -- നിലം മാത്രം ഉണ്ട്; കുടം ഇല്ല.

4. **അന്യോന്യാഭാവം** -- (mutual nagation)

A--B അല്ല

കുടം തുണിയല്ല. യഥാ ഘടഃ പടോ നേതി (തർക്കസം ഗ്രഹം)

സത്യത്തെ അറിയാൻ നാലു പ്രമാണങ്ങൾ നൈയ്യായി കന്മാർ സ്വീകരിക്കുന്നു. ജ്ഞാനത്തെ പ്രമാണങ്ങൾകൊണ്ട് പരിശോധിച്ചറിയണം. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം – ഇവയാണ് പ്രമാണങ്ങൾ.

**പ്രത്യക്ഷം**: ജ്ഞാനം സവിഷയമാണെന്നു പറഞ്ഞുവല്ലോ. ജ്ഞാനവും വിഷയവും പൊരുത്തപ്പെട്ടാൽ ശരിയായ അറി വായി. അല്ലെങ്കിൽ തെറ്റുണ്ടെന്നർത്ഥം. ചുവന്നപുഷ്പം ചുവ ന്നതായി കണ്ടാൽ ശരിയായ ജ്ഞാനം ആയി -- വിഷയവും

അറിവും പൊരുത്തപ്പെട്ടതുകൊണ്ട്. ചുവന്നപുഷ്പം മഞ്ഞയായി കണ്ടാൽ പ്രമാദം ഉണ്ടെന്നു മനസ്സിലാക്കാം.

**അനുമാനം:** അനുമാനം ശരിയായ ജ്ഞാനത്തിനുള്ള പ്രമാണമാണ്. പുക കണ്ട് അഗ്നിയുടെ സാന്നിദ്ധ്യത്തെ ഊഹിക്കുന്നതാണ് അനുമാനം. അനുമാനത്തിന് 5 അംഗങ്ങൾ നൈയ്യായികന്മാർ കല്പിക്കുന്നു. അവ – പ്രതിജ്ഞ, ഹേതു, ഉദാഹരണം, ഉപനയം, നിഗമനം.

**അനുമാനത്തിന്റെ പടികൾ:**

1. ആ പർവ്വതത്തിൽ അഗ്നിയുണ്ട്. (പ്രതിജ്ഞ)
2. എന്തുകൊണ്ടെന്നാൽ അവിടെ പുകയുണ്ട്. (ഹേതു)
3. പുകയുള്ളേടത്ത് അഗ്നിയുണ്ട് – അടുക്കളയിലെപ്പോലെ (ഉദാഹരണം)
4. അതുപോലെതന്നെ പർവ്വതത്തിലും പുകയുണ്ട്. (ഉപനയം)
5. അതുകൊണ്ട് പർവ്വതത്തിൽ അഗ്നിയുണ്ട്. (നിഗമനം)

ഇപ്രകാരം 5 അവയവങ്ങളെക്കൊണ്ട് തെളിയിക്കപ്പെട്ട അനുമാനം ശരിയായ ജ്ഞാനമായി ഗണിക്കപ്പെടുന്നു.

**ഉപമാനം:** മ്ലാവ് പശുവിനെപ്പോലെയുള്ള മൃഗമാണെന്ന് ഒരാൾ കേട്ടിട്ടുണ്ട്. അയാൾ കാട്ടിൽ പശുവിനെപ്പോലെയുള്ള ഒരു മൃഗത്തെ കാണുന്നു. എന്നാൽ അത് പശുവല്ലതാനും. അപ്പോൾ അയാൾക്കു മ്ലാവിന്റെ ഓർമ്മ വരുന്നു. ആ മൃഗം മ്ലാവാണെന്നു തീരുമാനിക്കുന്നു. ഈ പ്രമാണത്തിന് ഉപമാനം എന്നുപേർ.

**ശബ്ദം:** ശബ്ദം ആപ്തവചനമാണ്. സത്യം അറിയാവുന്നവൻ അത് ഉള്ളതുപോലെ (യഥാതഥമായി) പറയുന്നത് ആപ്തവചനമാകുന്നു. സ്ഥാപിതതാല്പര്യമില്ലാത്ത സത്യസന്ധനായ ഒരുവന്റെ വാക്ക് വിശ്വസനീയമാണ്. അങ്ങനെ അത് പ്രമാണമാകുന്നു. വേദം സർവ്വജ്ഞനായ ഈശ്വരന്റെ അരു

1. ഇന്ദ്രിയാർത്ഥസന്നികർഷജന്യം ജ്ഞാനം പ്രത്യക്ഷം. (തർക്കസംഗ്രഹം) ഇന്ദ്രിയങ്ങളും വിഷയവും തമ്മിൽ ബന്ധപ്പെടുമ്പോൾ ഉണ്ടാകുന്ന ജ്ഞാനം പ്രത്യക്ഷം. ഇതു ഇന്ദ്രിയജന്യമാണ്.

ഉപ്പാടാണ്. അതുകൊണ്ട് വേദം ഒരു പ്രമാണമാണ്. ഈശ്വരന് സ്വാർത്ഥതയില്ലെന്ന് മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ഈ നാലു പ്രമാണങ്ങളെക്കൊണ്ട് ശരിയായ ജ്ഞാനം ഉണ്ടാകുന്നു.

വൈശേഷികന്മാർ പ്രത്യക്ഷം, അനുമാനം എന്ന രണ്ടു തരം പ്രമാണങ്ങളേ സ്വീകരിക്കുന്നുള്ളൂ.

'പദാർത്ഥജ്ഞാനസ്യ പരമപ്രയോജനം മോക്ഷഃ.'

പദങ്ങളുടെ അർത്ഥജ്ഞാനംകൊണ്ടുള്ള പരമപ്രയോജനം മോക്ഷമാണെന്നാണ് ന്യായദർശനത്തിന്റെ നിലപാട്. പദാർത്ഥ പരിശോധനയിൽ പ്രമാണം, പ്രമേയം, സംശയം, പ്രയോജനം, ദൃഷ്ടാന്തം, സിദ്ധാന്തം, അവയവം, തർക്കം, നിർണ്ണയം, വാദം, ജല്പം, വിതണ്ഡം, ഹേത്വാഭാസം, ഛലം, ജാതി, നിഗ്രഹസ്ഥാനം എന്ന 16 വിഷയങ്ങളെ നൈയ്യായികൻ അവതരിപ്പിക്കുന്നു. പ്രമാദരഹിതമായ ജ്ഞാനത്തിന് ഇവയുടെ ശരിയായ അറിവ് അനുപേക്ഷണീയങ്ങളത്രേ.

വേദവാക്യങ്ങളുടെ അർത്ഥനിർണ്ണയത്തിന് ന്യായദർശനം സഹായിക്കുന്നതുകൊണ്ട് 18 വിദ്യകളിൽ ഒന്നായി അത് പരിഗണിക്കപ്പെടുന്നു.

## സാംഖ്യ-യോഗങ്ങൾ

സമാനവിഷയങ്ങൾ ഉള്ളവയാകയാൽ സാംഖ്യദർശനവും യോഗദർശനവും ഒരു ജോടിയായിട്ടാണ് തത്ത്വശാസ്ത്രങ്ങൾ പരിഗണിക്കുന്നത്. എന്നാൽ ഒരു പ്രധാനകാര്യത്തിൽ ഇവ വ്യത്യസ്തങ്ങളാണുതാനും. സാംഖ്യം നിരീശ്വരമാണ്. യോഗം സേശ്വരവും. സാംഖ്യത്തിൽ ഇല്ലാത്ത സാധനാഭാഗം യോഗ ദർശനത്തിൽ ഉണ്ട്. അങ്ങനെ രണ്ടും ചേർന്നാൽ ഒരു പൂർണ്ണ ദർശനമായി.

സാംഖ്യദർശനത്തിന്റെ ഏറ്റവും പഴയ പ്രമാണഗ്രന്ഥം ക്രി. പി. ആറാം ശതകത്തിൽ ജീവിച്ചിരുന്നു എന്നു വിശ്വസിക്ക

പ്പെടുന്ന ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികയാണ്. 70 ശ്ലോകങ്ങൾ അടങ്ങിയ കാരികയ്ക്ക് പലരും വ്യാഖ്യാനം എഴുതിയിട്ടുണ്ട്. യോഗദർശനത്തിന് ആധാരമായ മൂലഗ്രന്ഥം പതഞ്ജലിയുടെ യോഗസൂത്രമാണ്. പതഞ്ജലി ജീവിച്ചിരുന്നത്. എ. ഡി. അഞ്ചാം ശതകത്തിലാണെന്നും മൂന്നാം ശതകത്തിലാണെന്നും അഭിപ്രായവ്യത്യാസമുണ്ട്. സാംഖ്യദർശനത്തിന്റെ ഋഷി കപിലമുനിയാകുന്നു.

ന്യായ-വൈശേഷികന്മാർ പ്രപഞ്ചത്തെ വിശകലനം ചെയ്തു അതിനു കാരണമായ മൂലപ്പൊരുളുകൾ കണ്ടെത്തുകയാണു ചെയ്യുന്നത്. അവരുടെ ദർശനത്തിൽ പ്രപഞ്ചത്തിന് ചേതനമെന്നും അചേതനമെന്നും രണ്ടു ഭാഗങ്ങൾ ഉണ്ട്. ചേതനാവിഭാഗത്തിലെ ഏറ്റവും ചെറിയ ഘടകം ജീവാത്മാവാകുന്നു. ജീവന്മാർ അസംഖ്യം ആണ്. അചേതനഭാഗത്തിന്റെ സൂക്ഷ്മഘടകം പരമാണുവാണ്. പരമാണുക്കളും അനവധിയാണ്. സാംഖ്യ-യോഗദർശനത്തിൽ ജീവാത്മാക്കൾ അനവധിയാണ്. ജീവാത്മാവ് പുരുഷൻ എന്ന പേരിലാണ് അറിയപ്പെടുന്നത്. യോഗം ജഡപ്പൊരുളുകളുടെ മൂലകാരണം 'പ്രകൃതി' എന്ന ഒരു തത്ത്വത്തിൽ ഒതുക്കിനിറുത്തുന്നു. പ്രകൃതി ജഡമാണ്. ത്രിഗുണാത്മികയുമാണ്. സത്ത്വരജസ്തമോഗുണങ്ങളാണ് ത്രിഗുണങ്ങൾ. സത്ത്വാദികൾ പ്രകൃതിയുടെ ഗുണങ്ങളല്ല, ഘടകങ്ങളാണ്. സത്വരജസ്തമോഗുണങ്ങൾ സമനിലയിൽ വർത്തിക്കുമ്പോൾ സൃഷ്ടിയില്ല. സൃഷ്ടി എന്നാൽ പരിണാമം. പ്രകൃതി പരിണമിച്ച് ജഡപ്രപഞ്ചം ഉണ്ടാകുന്നു. പ്രകൃതിയിൽ സ്ഥലവും കാലവും ഉൾപ്പെടും. പുരുഷൻ അല്ലാത്തതെല്ലാം പ്രകൃതി. ത്രിഗുണങ്ങളാണ് പ്രകൃതിയിലെ വൈവിദ്ധ്യത്തിനു കാരണം. പ്രകൃതി ജഡമായിരിക്കുമ്പോൾ ചലനം എങ്ങനെ ഉണ്ടാകും? സാംഖ്യന്മാരുടെ അഭിപ്രായം ജഡമായ പ്രകൃതി പുരുഷന്റെ സാന്നിദ്ധ്യത്തിൽ ചലനോന്മുഖമാകുന്നു. എന്നാണ്. പുരുഷന്റെ സാന്നിദ്ധ്യം പ്രകൃതിയെ ചലിപ്പിക്കുന്നു, കാന്തം ഇരുമ്പിനെ എന്നപോലെ. യോഗദർശനത്തിൽ പുരുഷൻ നിശ്ചേഷ്ടനാണെന്നുള്ളതോർക്കണം. പ്രകൃതിയുടെ

പരിണാമം ലക്ഷ്യമില്ലാത്ത ഒന്നല്ല. അത് പുരുഷന്റെ ഭോഗാപവർഗ്ഗങ്ങൾക്കുവേണ്ടിയുള്ളതാണ്. അത് പുരുഷനെ ബന്ധിക്കുന്നതുപോലെ തന്നെ മോചിപ്പിക്കയും ചെയ്യും.[1]

മോക്ഷം മരണശേഷമാണ് (സാംഖ്യകാരിക 68) സാംഖ്യം സത്കാര്യവാദത്തെ അവതരിപ്പിക്കുന്നു.[2] അസത്തിൽനിന്നും സത്തുണ്ടാകയില്ല. ശൂന്യത്തിൽനിന്നും ഒന്നും ജനിക്കയില്ല. കാരണരൂപത്തിൽ വർത്തിക്കുന്നതു കാര്യമായി പരിണമിക്കുകയേ ചെയ്യുന്നുള്ളൂ. ഈ വാദമാണ് സത്കാര്യവാദം. പരിണാമദശയിൽ പുതുതായി ഒന്നും ഉണ്ടാകുന്നില്ല. പ്രകാരഭേദം സംഭവിക്കുന്നു എന്നു മാത്രം. പരിണാമം ചക്രഗതിയിലാണ്. തുടർന്നു പ്രളയവും ഉണ്ടാകും. പ്രളയത്തിൽ ഒന്നും നശിക്കുന്നില്ല - കാരണത്തിൽ ലയിക്കുന്നു എന്നേയുള്ളൂ. അടുത്ത കല്പത്തിൽ അവ വീണ്ടും രൂപം കൊള്ളും.

പ്രകൃതി പരിണമിച്ച് 24 തത്ത്വങ്ങളുണ്ടാകുന്നു. ഇവ സാംഖ്യ - യോഗത്തിന്റെ അടിസ്ഥാനതത്ത്വങ്ങളാണ്.

**തത്ത്വങ്ങൾ:**

1. പ്രകൃതി
2. മഹത് (ബുദ്ധി)
3. അഹംകാരം

| 4. | 5–9 | 10–14 | 15–19 | 20–24 |
|---|---|---|---|---|
| മനസ്സ് | ജ്ഞാനേന്ദ്രിയങ്ങൾ | കർമ്മേന്ദ്രിയങ്ങൾ | തന്മാത്രകൾ* | സ്ഥൂലഭൂതങ്ങൾ. |

സർവ്വഭൂതങ്ങളുടേയും ഉൽപത്തിക്കു കാരണം 24 തത്ത്വങ്ങളാണ്. സ്ഥൂലസൂക്ഷ്മഭൂതങ്ങളും കർമ്മജ്ഞാനേന്ദ്രിയങ്ങളും ഇതിനാൽ നിരൂപിക്കപ്പെടുന്നു. സാംഖ്യമതപ്രകാരം പുരുഷന്റെ വെറും സാന്നിദ്ധ്യംകൊണ്ട് പ്രകൃതി ചേഷ്ടിക്കുന്നു. യോഗദർശനത്തിൽ പ്രകൃതിയുടെ ആദ്യചലനത്തിനു ഹേതു ഈശ്വരനാണ് എന്നൊരു വ്യത്യാസമുണ്ട്.

1. സാംഖ്യകാരികാ - 56 2. സാംഖ്യകാരികാ - 9

* ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഇവയുടെ സൂക്ഷ്മരൂപം.

**പുരുഷൻ**: പുരുഷൻ സർവ്വവ്യാപിയും, പരിണാമരഹിതനും, നിശ്ചേഷ്ടനും, സനാതനനും ആകുന്നു. പുരുഷന് കർത്തൃത്വം നിഷേധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഭോക്തൃത്വം ഉണ്ടുതാനും. സർവ്വക്രിയകളും പ്രകൃതിയുടേത്. അതിന്റെ ഫലഭോക്താവ് പുരുഷനും. പുരുഷന് ബുദ്ധിയിൽ ഉണ്ടാകുന്ന പ്രതിഫലനമാണ് ഭോക്തൃത്വത്തിനു കാരണം. ഇതുതന്നെ ബന്ധകാരണവും. പ്രകൃതിയും പുരുഷനും തമ്മിലുള്ള ബന്ധം ബുദ്ധിയിലുള്ള പ്രതിഫലനം ഹേതുവായി ഉണ്ടാകുന്നു. അഹംകാരം അതിന്റെ തദ്ഭവമാണ്. വാസ്തവത്തിൽ പുരുഷന് ബന്ധമില്ല മോക്ഷവുമില്ല. രണ്ടും ബുദ്ധിയുടെ വിക്രിയയാണ്. തീയിൽ ചുട്ടുപഴുപ്പിച്ചിട്ടുള്ള ഇരുമ്പുണ്ട ചൂടുള്ളതായും, പ്രകാശമുള്ളതായും കാണപ്പെടുന്നതുപോലെ, പുരുഷൻ ബുദ്ധിയിൽ പ്രതിഫലിക്കുമ്പോൾ ബുദ്ധിക്ക് ചൈതന്യമുള്ളതുപോലെ കാണപ്പെടും. കർത്തൃത്വം അപ്പോൾ ആരോപിക്കപ്പെടും.

സാംഖ്യ-യോഗം കർമ്മസിദ്ധാന്തത്തിലും പുനർജന്മത്തിലും വിശ്വസിക്കുന്നു. മരണാനന്തരം ലിംഗശരീരം – സൂക്ഷ്മശരീരം – കർമ്മപരിപാകമനുസരിച്ച് പുതിയൊരു സ്ഥൂലശരീരം എടുക്കുന്നു. പുരുഷൻ സർവ്വവ്യാപിയായതുകൊണ്ട് പോക്കും വരവുമില്ല. ശരീരഗ്രഹണവും ഇല്ല. എല്ലാം ബുദ്ധിമുതല്ക്കുള്ള ഉപാധികളാൽ ഉണ്ടാകുന്നതാണ്. ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം, മനസ്സ്, ബുദ്ധി, അഹംകാരം, തന്മാത്രകൾ (സൂക്ഷ്മഭൂതങ്ങൾ) ഇത്രയും ചേർന്നതാണ് ലിംഗശരീരം. പുരുഷന് കൈവല്യം ലഭിക്കുന്നതുവരെ ലിംഗശരീരം കൂടെ ഉണ്ടാകും. ജനനവും മരണവും സ്ഥൂലശരീരത്തിനുള്ളതാണ്. കർമ്മവാസനകൾ ബുദ്ധിയിൽ ഒട്ടിനിൽക്കും. വിവേകജ്ഞാനം കൊണ്ട് ഈ ഉപാധിയുമായുള്ള ബന്ധം നശിപ്പിച്ചാൽ മുക്തിയായി. കേവലം ബുദ്ധിപരമായ പരിജ്ഞാനം മാത്രം പോരാ മുക്തി ലഭിക്കാൻ; അനുഭവം വേണം. അതിന് പുരുഷന്റെ നിജസ്വരൂപധ്യാനം ഉപകരിക്കും. സാംഖ്യന്റെ ദർശനം ഇവിടെ അവസാനിക്കുന്നു. സാധനാഭാഗം പതഞ്ജലിയുടെ യോഗസൂത്രം ഏറ്റെടുക്കുന്നു. സാംഖ്യന്റെ മോക്ഷം കൈവല്യം,

കേവലഭാവം. ഇത് നിഷേധാത്മകമാണ്. ദുഃഖനിവൃത്തിയാണ് ലക്ഷ്യം. സുഖപ്രാപ്തി എന്ന സർഗ്ഗാത്മകതയുടെ അഭാവം ഇതിലുണ്ട്.

**പ്രമാണങ്ങൾ**: പ്രത്യക്ഷം, അനുമാനം, ശബ്ദം എന്ന മൂന്നു പ്രമാണങ്ങളെ സാംഖ്യ-യോഗങ്ങൾ അംഗീകരിക്കുന്നു.

പ്രത്യക്ഷജ്ഞാനത്തിന് ബാഹ്യമായ ഒരു വിഷയം -വസ്തു- ആവശ്യമാണ്. വിഷയങ്ങൾ ബുദ്ധിയിൽ പ്രകാശിക്കുകയില്ല. ബുദ്ധിതന്നെ വിഷയങ്ങളുടെ രൂപം എടുക്കുകയാണ്. ബുദ്ധി പല ജന്മങ്ങളിലെ അനുഭവങ്ങളുടെ സംസ്കാരം കൊണ്ടു നിറഞ്ഞിരിക്കുകയാണ്. അതുകൊണ്ട് ജ്ഞാനം പഴയ സംസ്കാരങ്ങൾക്ക് വശംവദമാണ്. ചിലപ്പോൾ യഥാതഥമായ ജ്ഞാനം പഴയസംസ്കാരങ്ങളാൽ ബാധിതമായിത്തീരുന്നു. പ്രമാദം ഉണ്ടാകുന്നു. പ്രമാദം അപൂർണ്ണജ്ഞാനം - അഖ്യാതി- എന്നു വ്യവഹരിക്കപ്പെടുന്നു. കയറിനെ പാമ്പെന്നു തെറ്റിദ്ധരിക്കുന്നത് അപൂർണ്ണജ്ഞാനംകൊണ്ടാണ്.

നിർവികാരവും, ശാന്തവും, നിത്യവുമായ പുരുഷനെ ധ്യാനംകൊണ്ട് പ്രകൃതിയുടെ വികാരമായ ബുദ്ധി, അഹംകാരം, മനസ്സ് മുതലായ ഉപാധിയുമായുള്ള കല്പിത ബന്ധത്തിൽനിന്നും വേർപെടുത്തുമ്പോൾ കൈവല്യം കരഗതമാകും. (സാംഖ്യകാരിക 64-65)

ഇതുവരെ പുരുഷനുവേണ്ടി ഒരു നർത്തകിയെപ്പോലെ പരിണാമം എന്ന നടനം ആടിയ പ്രകൃതി തന്റെ കൃത്യത്തിൽനിന്നും വിരമിക്കുന്നു. പുരുഷൻ കൈവല്യം പ്രാപിക്കുന്നു. (സാംഖ്യകാരിക -59)

സമാനഭാവനയോടെ സാംഖ്യവും യോഗവും ഇതുവരെ ഒന്നിച്ചു സഞ്ചരിച്ചു. പ്രകൃതിയുടെ പരിണാമവും അതിന്റെ ലക്ഷ്യവും, പുരുഷന്റെ നിർലേപസ്വഭാവവും രണ്ടുദർശനങ്ങളും ഒരുപോലെ സ്വീകരിക്കുന്നു. മുൻപു സൂചിപ്പിച്ചതുപോലെ സാധനാഭാഗത്തിലേയ്ക്കു കടന്നപ്പോൾ യോഗദർശനത്തിന് പ്രകൃതിയുടേയും പുരുഷന്റേയും ഭാഗധേയത്തെ നിയ

ന്ത്രിക്കുകയും മേൽനോട്ടം വഹിക്കുകയും ചെയ്യുന്ന ഒരു ഈശ്വരന്റെ ആവശ്യം തോന്നി. എന്നാൽ യോഗസൂത്രത്തിലെ ഈശ്വരൻ വേദാന്തത്തിലെ ഈശ്വരനല്ല. മറ്റു പുരുഷന്മാരിൽനിന്നും വിശേഷപ്പെട്ട ഒരു പുരുഷനാണീശ്വരൻ.

ക്ലേശ കർമ്മ വിപാകാശയൈരപരാമൃഷ്ടഃ
പുരുഷവിശേഷ ഈശ്വരഃ[1] (പതഞ്ജലീയോഗസൂത്രം 1-24)

ക്ലേശം, കർമ്മം, കർമ്മഫലം, കർമ്മവാസന -ഇവയ്ക്കധീനമല്ലാത്ത- വിശേഷപ്പെട്ട ഒരു പുരുഷനാണീശ്വരൻ.

സർവ്വജ്ഞത മുതലായ ഗുണങ്ങളും ഈശ്വരനിൽ യോഗദർശനം അനുമാനിക്കുന്നുണ്ട്. എന്നാൽ വേദാന്തം കണ്ടെത്തുന്ന സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾ യോഗശാസ്ത്രം ഈശ്വരനിൽ കാണുന്നില്ല. സാംഖ്യത്തിൽ കാലൂന്നിനിൽക്കുന്ന യോഗദർശനം, സൃഷ്ടി പ്രകൃതിയുടേതാണെന്നു വിശ്വസിക്കുന്നു. പ്രകൃതിയുടെ പരിണാമംതന്നെ സൃഷ്ടി. അതിന്റെ വിപരീതഭാവം പ്രലയവും. അതിന് ഈശ്വരന്റെ ആവശ്യമില്ല. യോഗസാധനയിൽ ഈശ്വരപ്രണിധാനം, ഈശ്വരാർപ്പണമാകുന്ന പ്രപത്തി ഒരുപായമായി അംഗീകരിക്കുന്നു. (യോഗസൂത്രം 1-23) ഈശ്വരൻ എല്ലാ ഗുരുക്കന്മാരിലുംവെച്ച് ശ്രേഷ്ഠനായ ഗുരുവാണെന്നു വിശേഷിപ്പിച്ചിരിക്കുന്നു. (യോഗസൂത്രം 1-26) ഇതിനും പുറമേ ഈശ്വരന്റെ വാചകം (നാമം) പ്രണവം ആണെന്നും, പ്രണവം അർത്ഥം മനസ്സിലാക്കി ജപിക്കുന്നത് ആത്മസാക്ഷാത്കാരത്തിനും പ്രതിബന്ധനിവാരണത്തിനും സഹായകമാണെന്നും അനുശാസിക്കുന്നു. (യോഗസൂത്രം 1-27, 28, 29)

യോഗശാസ്ത്രത്തിലെ ഈശ്വരന്റെ സ്ഥിതി ഇതാണ്. യോഗശാസ്ത്രത്തിന്റെ പരമലക്ഷ്യം ആത്മസാക്ഷാത്കാരം അഥവാ സമാധിയാണ്; അതിനുള്ള മാർഗ്ഗം അഷ്ടാംഗയോഗവും.

---

1. അവിദ്യാസ്മിതാ രാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ (യോഗസൂത്രം 2-3)
അവിദ്യ,. അസ്മിത, രാഗം, ദ്വേഷം അഭിനിവേശം ഇവയാണ് ക്ലേശങ്ങൾ. എല്ലാം അവിദ്യയുടെ സന്തതികളാണ്. ചേതനനായ പുരുഷന്റെയുംഅചേതനമായ അന്തഃകരണത്തിന്റെയും താദാത്മ്യഭ്രമം ആണ് അസ്മിത.

യോഗത്തിന് പതഞ്ജലി കൊടുക്കുന്ന നിർവചനം ഇതാണ്:

'യോഗശ്ചിത്തവൃത്തിനിരോധഃ' (യോഗസൂത്രം 1-2)

യോഗം എന്നാൽ ചിത്തത്തിന്റെ വൃത്തികളെ നിരോധിക്കൽ ആകുന്നു. ചിത്തം അന്തഃകരണത്തിന്റെ സമനില. വിഷയ സംയോഗംകൊണ്ട് ചിത്തത്തിൽ അലകളുണ്ടാകുന്നു. ഇവ യാണ് വിഷയജ്ഞാനം. വിഷയങ്ങളുടെ രൂപമാണ് ജ്ഞാന ത്തിനുള്ളത്. വിഷയവുമായുള്ള ബന്ധംകൊണ്ട് ചിത്തത്തിന്റെ സമനിലയ്ക്കു ഭംഗം ഉണ്ടാകുന്നു. ചിത്തംതന്നെ വിഷയാകാരം എന്ന അലകളായി പരിണമിക്കുന്നു. ആ അലകളെ അടക്കി ചിത്തത്തെ പൂർവ്വസ്ഥിതിയിലേയ്ക്കു കൊണ്ടുവരുന്നതിനുള്ള യത്നമാണ് യോഗം.

യോഗമാർഗ്ഗം അവലംബിച്ച് ചിത്തത്തിലെ അലകളെ അമർച്ചചെയ്താൽ ദ്രഷ്ടാവ് - പുരുഷൻ- തന്റെ സ്വരൂപ ത്തിൽത്തന്നെ പ്രകാശിക്കും.

തദാ ദ്രഷ്ടുഃ സ്വരൂപേ അവസ്ഥാനം
(യോഗസൂത്രം 1-3)

ചിത്തത്തിലെ അലകൾ അടങ്ങിയ സമയം ആത്മാവിന് കൈവ ല്യപ്രാപ്തി ഉണ്ടാകും. കൈവല്യം ആത്മാവിന്റെ - പുരു ഷന്റെ നിജസ്വരൂപം. മറ്റു സമയങ്ങളിൽ പുരുഷന് വൃത്തി കളുമായി താദാത്മ്യഭ്രമമുണ്ടാകുന്നു.

'വൃത്തിസാരൂപ്യമിതരത്ര.' (യോഗസൂത്രം 1-4)

സമാധി-സാമ്യവസ്ഥ- ഒഴിച്ചുള്ള മറ്റവസ്ഥകളിൽ പുരുഷൻ വിഷയാകാരത്തിൽ ബദ്ധനായി കഴിയുന്നു. 'ഞാൻ കണ്ടു, ഞാൻ കേട്ടു. ഞാൻ വലിയവൻ, ഞാൻ ചെറിയവൻ,' ഇങ്ങനെ പല തരത്തിലുള്ള വൃത്തികളുമായി താദാത്മ്യപ്പെട്ടുകൊണ്ട് പുരുഷൻ സ്ഥിതി ചെയ്യുന്നു.

ചിത്തത്തെ സമനിലയിലേയ്ക്കു കൊണ്ടുവരാൻ അഷ്ടാം ഗയോഗമാണ് പതഞ്ജലി വിധിക്കുന്നത്.

യമനിയമാസനപ്രാണായാമപ്രത്യാഹാര
ധാരണാധ്യാനസമാധയോ$f$ഷ്ടാവംഗാനി.
(യോഗസൂത്രം 2–29)

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി – ഇവയാണ് യോഗത്തിന്റെ എട്ടംഗങ്ങൾ.

**യമം:** അഹിംസാ സത്യാസ്തേയ ബ്രഹ്മചര്യാ-
പരിഗ്രഹാ യമാഃ (യോഗസൂത്രം 2–30)

അഹിംസ: മനോവാക്കായങ്ങളെക്കൊണ്ട് ഒരു പ്രാണിയേയും ഉപദ്രവിക്കാതിരിക്കൽ;

സത്യവചനം: മനസ്സിലുള്ളതിനെ അതേപടി വാക്കുകൊണ്ടു പ്രകാശിപ്പിക്കുന്നത് സത്യവചനം; മനസ്സും വാക്കും ഒത്തിരുന്നാൽ സത്യമായി.

അസ്തേയം: അന്യരുടെ വസ്തുക്കൾ അനുവാദംകൂടാതെ കൈയ്ക്കലാക്കാതിരിക്കൽ;

ബ്രഹ്മചര്യം: വീര്യം നഷ്ടപ്പെടുത്താതിരിക്കൽ; (മൈഥുനം വർജ്ജിക്കുക.)

അപരിഗ്രഹം: ആവശ്യമില്ലാതെ ദാനം സ്വീകരിക്കാതിരിക്കൽ; മേൽപ്പറഞ്ഞ അഞ്ചും യമങ്ങളാണ്. ഇവ നിവൃത്തിപരമായ സാധനകളാണ്.

നിയമം: രണ്ടാമത്തെ പടി നിയമം. ഇത് പ്രവൃത്തിപരമായ സാധനയാണ്. ശൗചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം ഇവ നിയമം.

ശൗച സന്തോഷ തപഃ സ്വാദ്ധ്യായേശ്വര
പ്രണിധാനാനി നിയമാഃ (യോഗസൂത്രം 2.32)

ശൗചം: ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധി, ജലം, മണ്ണ് മുതലായവകൊണ്ട് ബാഹ്യശൗചം സാധിക്കാം. ആന്തരമായ ശൗചം മനഃശുദ്ധിയാണ്. മനഃപ്രസാദത്തിന് യോഗസൂത്രം ചില നിർദ്ദേശങ്ങൾ നല്കുന്നു.

മൈത്രീ കരുണാമുദിതോപേക്ഷാണാം സുഖദുഃഖപുണ്യാ-
പുണ്യവിഷയാണാം ഭാവനാതശ്ചിത്തപ്രസാദനം.
(യോഗസൂത്രം 1-383)

സുഖം, ദുഃഖം, പുണ്യം, അപുണ്യം എന്നീ വിഷയങ്ങളെ നേരിടേണ്ടി വരുമ്പോൾ സാധകൻ യഥാക്രമം, മൈത്രി, കരുണ, മുദിതാ, ഉപേക്ഷ എന്നീ ഭാവനകൾകൊണ്ട് ചിത്തശാന്തി സാധിക്കണം.

സുഖികളിലെ സുഖം കണ്ട് ആഹ്ലാദിക്കുക. അവരോട് മൈത്രീഭാവം - സൗഹൃദം പുലർത്തുക. ദുഃഖിക്കുന്നവരിൽ കാരുണ്യം കാട്ടുക. പുണ്യവന്മാരുടെ സുകൃതത്തിൽ സന്തോഷിക്കുക. പാപബുദ്ധികളുടെ അസാധുവായ കർമ്മങ്ങളെ ഗൗനിക്കാതിരിക്കുക- മറക്കുക.

സന്ദർഭത്തിനനുസരിച്ച് സാധകന്റെ മനസ്സിലെ പ്രതികരണം മേൽവിവരിച്ചപ്രകാരം രൂപപ്പെടുത്തുന്നതായാൽ മനസ്സ് കലുഷമാകാതിരിക്കും. അപ്പോൾ ചിത്തത്തിന് തെളിവുണ്ടാകും. സമാധിലാഭത്തിന് ചിത്തപ്രസാദം അനുപേക്ഷണീയമാണ്.

**സന്തോഷം:** സന്തോഷാദനുത്തമസുഖലാഭഃ
(യോഗസൂത്രം 2-42)*

തപസ്സ്: ആദ്യം പ്രസ്താവിച്ച യമംതന്നെ തപസ്സ്. യമത്തിൽ ഉറച്ചുനിന്നാൽ തപസ്സായി. ആഹാരം, വിഹാരം, നിദ്ര, ജാഗരണം, ഇവയിൽ മിതത്വം പാലിക്കുന്നതും തപസ്സാണ്. അമിതഭക്ഷണവും നിരാഹാരവും യോഗസാധകന് ഒരുപോലെ ദോഷം ചെയ്യും. മിതത്വം തപസ്സിന്റെ ഉൾക്കരുത്താണ്.

സ്വാദ്ധ്യായം: മുക്തിശാസ്ത്രങ്ങൾ പാരായണം ചെയ്യുന്നത് സ്വാദ്ധ്യായം. യോഗസാധകൻ വാദപ്രതിവാദങ്ങളിൽ ഏർപ്പെടുന്നത് മനക്ഷോഭത്തിനു കാരണമാകും. മനസ്സിന്റെ ഉപശമത്തിനുവേണ്ടി പ്രയത്നിക്കുന്നവൻ തർക്കത്തിൽനിന്നും വിരമിക്കണം. വേദം ഉപനിഷത്ത്, ദേവീദേവന്മാരുടെ സ്തോത്രങ്ങൾ,

* തൃപ്തിയിൽനിന്നു സുഖം ഉണ്ടാകുന്നു. സന്തോഷം തൃപ്തിയാണ്. അതുമൂലം നിരതിശയമായ സുഖം സാധകനു ലഭിക്കുന്നു.

കീർത്തനങ്ങൾ മുതലായവ പാരായണം ചെയ്യണം. സ്വാദ്ധ്യായംകൊണ്ട് മനഃപ്രസാദം ഉണ്ടാകും.

ഈശ്വരപ്രണിധാനം: സകലകർമ്മങ്ങളും -യോഗസാധനകൾ എല്ലാം- ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യണം. കർമ്മഫലങ്ങൾ ഈശ്വരനിൽ അർപ്പിക്കുക. മനസ്സിന്റെ ഭാരം ഒഴിയും. അതോടെ ഈശ്വരകാരുണ്യവും ഉണ്ടാകും.

തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം ഇവ മൂന്നും ക്രിയായോഗമെന്നാണ് പതഞ്ജലി വിശേഷിപ്പിക്കുന്നത് (യോഗസൂത്രം 2-1).

യമവും നിയമവും എല്ലാവരും അനുഷ്ഠിക്കേണ്ട മഹാവ്രതങ്ങളായി പരിഗണിക്കേണ്ടതാണ്. യോഗസാധനയുടെ മൂലം യമവും നിയമവും ആണ്. യമനിയമങ്ങളിൽ ഉറച്ചുനിന്നുകൊണ്ട് മറ്റു യോഗാംഗങ്ങൾ അഭ്യസിക്കണം.

ഏതേ ജാതിദേശകാലസമയാനവച്ഛിന്നാ
സാർവ്വഭൗമാ മഹാവ്രതം. (യോഗസൂത്രം 2-31)

കാലവും ദേശവും മതവും ജാതിനിയമങ്ങളുംകൊണ്ട് വിച്ഛേദം വരാത്ത ഈ യമനിയമങ്ങൾ സാർവ്വലൗകികങ്ങളായ മഹാവ്രതങ്ങളാകുന്നു.

യമനിയമങ്ങൾ അഭ്യസിക്കുന്നതിന് ആരുടേയും അനുവാദം ആവശ്യമില്ല എന്നു മാത്രമല്ല എല്ലാവരും എല്ലാക്കാലത്തും അവ ശീലിക്കേണ്ടതും ആണ്. അതുകൊണ്ട് ഇവ മഹാവ്രതമായി കീർത്തിക്കപ്പെടുന്നു.

യോഗസാധനയിലേയ്ക്ക് പ്രവേശിക്കുന്നവർ അടുത്തതായി യോഗാസനം ശീലിക്കണം.

സ്ഥിരസുഖമാസനം: (യോഗസൂത്രം 2-46)

സ്ഥിരവും സുഖവുമായത് ആസനം. ഒരേ ഇരിപ്പിൽ കൂടുതൽ സമയം ഇരിക്കാൻ സഹായിക്കുന്ന ആസനം സ്വീകരിക്കണം. അടുത്ത പടിയായ പ്രാണായാമം അഭ്യസിക്കുന്നതിന് ശരീരം ഇളകാതെ ഇരിക്കേണ്ടത് ആവശ്യമാണ്. പത്മാസനം

മുതലായി അനേകം ആസനങ്ങൾ ഉള്ളവയിൽ സാധകൻ തനിക്ക് ഹിതമായിട്ടുള്ള ഒരെണ്ണം തിരഞ്ഞെടുക്കണം.

ഹഠയോഗം അനേകം ആസനങ്ങളെ വിധിക്കുന്നുണ്ട്. അവയിൽ ചിലതെങ്കിലും നിത്യം അഭ്യസിച്ച് ആരോഗ്യം നിലനിർത്തുന്നത് ആശാസ്യമാണ്. ആരോഗ്യം യോഗസാധനയ്ക്ക് അനുപേക്ഷണീയമാണ്.

**പ്രാണായാമം:** ആസനസ്ഥിരത ലഭിച്ചശേഷം പ്രാണായാമം ശീലിക്കാം.

തസ്മിൻ സതി ശ്വാസപ്രശ്വാസയോർ
ഗതിവിച്ഛേദഃ പ്രാണായാമഃ (യോഗസൂത്രം 2.49)

പുറമേയുള്ള വായുവിനെ ഉള്ളിലേയ്ക്ക് വലിക്കുകയും പിന്നീട് പുറത്തേയ്ക്ക് വിടുകയും ചെയ്യുന്നതിനെ നിയന്ത്രിച്ചു യോഗമുറയിൽ അഭ്യസിക്കുന്നത് പ്രാണായാമം.

പ്രാണായാമം, പൂരകം, രേചകം, കുംഭകം എന്നു പ്രധാനമായി മൂന്നു വിധം. വായുവിനെ ഉള്ളിലേയ്ക്ക് വലിക്കുന്നത് പൂരകം, പുറത്തേയ്ക്ക് വിടുന്നത് രേചകം. പ്രാണനെ ശ്വാസകോശങ്ങളിൽനിന്നു പുറത്തുപോകാതെയോ, വെളിയിൽനിന്നും അകത്തേയ്ക്ക് കടക്കാതെയോ, സ്തംഭിപ്പിക്കുന്നത് കുംഭകം. ഇവയിൽ ഓരോന്നിനും മാത്രകളുടെ കണക്കുണ്ട്. വിദഗ്ധനായ ഒരു ഗുരുവിൽനിന്നും നേരിട്ട് ശിക്ഷണം ലഭിച്ചശേഷമേ ഇവ അഭ്യസിക്കാവൂ. ചിത്തശുദ്ധിക്കുള്ളതാണ് പ്രാണായാമം. സ്വതഃസിദ്ധമായ സത്ത്വഗുണം പ്രാണായാമം കൊണ്ട് തെളിഞ്ഞുകഴിഞ്ഞാൽ അടുത്ത പടിയിലേയ്ക്ക് കടക്കാം.*

**പ്രത്യാഹാര:** സ്വസ്വവിഷയാസംപ്രയോഗേ
ചിത്തസ്വരൂപാനുകാര ഇവേന്ദ്രിയാണാം പ്രത്യാഹാരഃ
(യോഗസൂത്രം 2–54)

* ആസനങ്ങളും പ്രാണായാമവും വിദഗ്ദ്ധനായ ഗുരുവിൽനിന്നും പഠിക്കേണ്ടവയാണ്. ഗ്രന്ഥം നോക്കി പഠിച്ച് സ്വയം ചെയ്യുന്നത് അപായകരമാണ്.

ശ്രോത്രാദി ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളായ ശബ്ദാദികളുമായി ബന്ധപ്പെടാതെ ഇരിക്കുമ്പോൾ ചിത്തത്തിന്റെ സ്വരൂപത്തെ അവലംബിക്കുന്നു. ആ അവസ്ഥയാണ് പ്രത്യാഹാരം.

വിഷയങ്ങളിലേയ്ക്ക് ഓടിക്കൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ അവയിൽനിന്നും നിവർത്തിച്ച് മനസ്സിൽ ലയിപ്പിക്കയാണ് ഇതിന്റെ പ്രക്രിയ. തുടർന്നുള്ള അഭ്യാസംകൊണ്ട് ഇത് കരസ്ഥമാക്കേണ്ടതാണ്. ഇന്ദ്രിയനിഗ്രഹമാണിതിന്റെ ലക്ഷ്യം. അടുത്തത് ധാരണ.

**ധാരണ:** ദേശബന്ധശ്ചിത്തസ്യ ധാരണാ (യോഗസൂത്രം 3–1) ചിത്തത്തെ ഒരു പ്രത്യേക വസ്തുവിലോ ആശയത്തിലോ ഉറപ്പിച്ചു നിർത്തുന്നത് ധാരണ.

ധാരണയ്ക്കുള്ള സ്ഥാനം ശരീരത്തിനുള്ളിൽ ഹൃദയാദി സ്ഥാനങ്ങളിലോ, വെളിയിൽ ഏതെങ്കിലും ഒരു വസ്തുവിലോ ആകാം. ധാരണയിൽ മനസ്സു തുടർന്നാൽ ധ്യാനം ആയി.

**ധ്യാനം:** തത്ര പ്രത്യയൈകതാനതാ ധ്യാനം (യോഗസൂത്രം 3–2) ധാരണയ്ക്കു ലക്ഷ്യമായ വസ്തുവിൽ മനസ്സ് അവിച്ഛിന്നമായി പ്രവഹിക്കുന്നത് ധ്യാനം. ഇവിടെ മനസ്സിന്റെ വൃത്തികൾ ഏകരൂപമാകുന്നു. വൃത്തികൾ ഒരേ ലക്ഷ്യത്തിലേയ്ക്കു ധാരമുറിയാതെ ഒഴുകും.

അഷ്ടാംഗയോഗത്തിന്റെ ഒടുവിലത്തെ പടി സമാധി. തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധി. (യോഗസൂത്രം 3–3)

ധ്യാനം അർത്ഥമാത്രനിർഭാസമാകുമ്പോൾ ധ്യേയവസ്തുവിന്റെ രൂപംകൂടി നശിച്ച്, അതിന്റെ അർത്ഥത്തിൽ മാത്രം നിൽക്കുമ്പോൾ സമാധി ഉണ്ടാകുന്നു. ആകാരരഹിതമായ ധ്യാനസമ്പൂർത്തി സമാധി.

സമാധി പുരുഷനെ, ജീവാത്മാവിനെ കൈവല്യത്തിൽ എത്തിക്കുന്നു. സമാധി സംപ്രജ്ഞാതമെന്നും, അസംപ്രജ്ഞാ

തമെന്നും രണ്ടുവിധം. സംപ്രജ്ഞാതസമാധിയിൽ ബുദ്ധി പ്രവർത്തിക്കുന്നുണ്ട്, ധ്യേയവസ്തുവിൽ താദാത്മ്യം കൈവരിച്ചിട്ടുണ്ടെങ്കിലും. ബുദ്ധിയുടെ സത്ത്വമാത്രാവസ്ഥയാണത്. അസംപ്രജ്ഞാതസമാധിയിൽ ധ്യേയവസ്തുവും അപ്രത്യക്ഷമാകുന്നു. ബുദ്ധിയുടെ വൃത്തികൾ പ്രകൃതിയിൽ ലയിക്കുന്നു. സത്ത്വഗുണവും മായമാകുന്നു, ബുദ്ധി അതിന്റെ മൂലസ്ഥാനമായ പ്രകൃതിയിൽ ലയിച്ചപ്പോൾ പുരുഷൻ മാത്രം അവശേഷിക്കുന്നു. നിഷ്ക്രിയനും, അസംഗനും, ഗുണരഹിതനുമായ പുരുഷൻ നിജസ്വരൂപത്തിൽ പ്രകാശിക്കുന്നു. പ്രകൃതി അതിന്റെ ഉദ്ദേശ്യം സാധിച്ചുകഴിഞ്ഞു വിരമിക്കുന്നു. പുരുഷനെ കൈവല്യത്തിൽ - കേവലഭാവത്തിൽ- എത്തിക്കയായിരുന്നു അതിന്റെ ലക്ഷ്യം. പുരുഷൻ സ്വതന്ത്രനായി. മുക്തി മരണാനന്തരമാണ് എങ്കിലും ലക്ഷ്യത്തിലെത്തിയ മുക്തപുരുഷന്റെ പിന്നീടുള്ള അവസ്ഥ- മരണം വരെ - ജീവന്മുക്തന്റേതാണ്. ന്യായവൈശേഷികന്മാരുടെ മതവും ഇതുപോലെയാണല്ലോ.

യോഗസാധനകൊണ്ട് പല സിദ്ധികളും സമ്പാദിക്കാമെന്നു പതഞ്ജലി പറയുന്നുണ്ട്. ധാരണാ, ധ്യാനസമാധികളെ ഒരു വിഷയത്തിൽ കേന്ദ്രീകരിച്ചാൽ ആ വിഷയത്തെപ്പറ്റിയുള്ള പൂർണ്ണജ്ഞാനം ലഭിക്കുന്നതാണ് 'ത്രയമേകത്ര സംയമഃ' (യോഗസൂത്രം 3-4). മൂന്നും ഒരു വിഷയത്തിൽ ഏകീകരിച്ചാൽ സംയമമായി. ആനയുടെ ബലത്തിന്മേൽ സംയമം ചെയ്താൽ ആനയുടെ ബലം ലഭിക്കും. ഇങ്ങനെ അനവധി സിദ്ധികൾക്ക് അനുകൂലമായ സംയമം യോഗശാസ്ത്രം വിധിക്കുന്നു. എന്നാൽ സിദ്ധികൾ ആത്മസാക്ഷാത്കാരത്തിന് പ്രതിബന്ധങ്ങളാണ്. സിദ്ധികൾ ലൗകികവിഷയങ്ങളിലുള്ള നേട്ടങ്ങൾ ആണെന്നും ആദ്ധ്യാത്മികോന്നതിയെ കാട്ടുന്നവയല്ലെന്നും പതഞ്ജലി സ്പഷ്ടമായി പറയുന്നു.

# പൂർവ്വമീമാംസ

ഷഡ്ദർശനങ്ങളിൽ അഞ്ചാമത്തെ സ്ഥാനം പൂർവ്വമീമാംസയുടേതാണ്. വേദത്തെ കർമ്മപ്രധാനമായി വ്യാഖ്യാനിക്കുന്നതിലാണ് മീമാംസയുടെ പാടവം വെളിപ്പെടുന്നത്. ജൈമിനി മഹർഷി രചിച്ചിട്ടുള്ള 12 അദ്ധ്യായങ്ങൾ ഉള്ളതും 2500–ൽപരം സൂത്രങ്ങൾ അടങ്ങിയതുമായ മീമാംസാസൂത്രമാണ് ഈ ദർശനത്തിന്റെ പ്രമാണഗ്രന്ഥം. ഇതിന്റെ കാലം എ.ഡി. 200 ആയി കണക്കാക്കപ്പെട്ടിരിക്കുന്നു. ശബരസ്വാമിയുടെ വ്യാഖ്യാനം (എ.ഡി. 400) സൂത്രങ്ങളെ മനസ്സിലാക്കാൻ സഹായിക്കുന്നു. മീമാംസകന്റെ ദൃഷ്ടിയിൽ സൃഷ്ടിയോ പ്രളയമോ ഇല്ല. 'ന കദാചിദ് അനീദൃശം ജഗത്' ഇപ്പോൾ ഉള്ളതുപോലെയല്ലാതെ ലോകം ഒരുകാലത്തും ഇരുന്നിട്ടില്ല എന്നുള്ളതാണ് മീമാംസകന്റെ വാദം. സൃഷ്ടിയില്ലാത്തതുകൊണ്ട് സൃഷ്ടികർത്താവും ആവശ്യമില്ല. അങ്ങനെ മീമാംസാദർശനത്തിൽ ഈശ്വരനും സ്ഥാനമില്ലാതായി എന്നാൽ വേദം പരമപ്രധാനമാണുതാനും. വേദത്തിൽ അചഞ്ചലമായ വിശ്വാസം ഇക്കൂട്ടർക്കുണ്ട്. എന്നിട്ടും ഈ ദർശനം അനീശ്വരമാണ് എന്നത് ആശ്ചര്യാവഹമാകുന്നു. ജീവന്മാർ നിരവധിയാണ്; അവ ശാശ്വതവും സർവ്വഗവുമാണ്. നിത്യനൈമിത്തികകർമ്മങ്ങളുടെ അനുഷ്ഠാനം, കാമ്യകർമ്മങ്ങളിൽനിന്നും ഉള്ള നിവൃത്തി, നിഷിദ്ധകർമ്മങ്ങളുടെ വർജ്ജനം ഇവയോടൊപ്പം ആത്മാവ് ശാശ്വതവും സർവ്വഗവും ആണെന്ന ജ്ഞാനം ഇത്രയുംകൊണ്ട് സംസാരമോചനം ലഭിക്കുന്നു. കാമ്യകർമ്മം അപൂർവ്വത്തെ സൃഷ്ടിക്കുന്നു. അപൂർവ്വം എന്നാൽ മുൻപ് ഇല്ലാതിരുന്നത് എന്നർത്ഥം. യാഗാദികാമ്യകർമ്മങ്ങൾക്കുശേഷം ഉണ്ടാകുന്നതാണത്. അത് സ്വർഗ്ഗപ്രാപ്തി മുതലായ ഭോഗങ്ങൾക്കു കാരണമാണ് – അതുമൂലം ജീവന്റെ സംസാരബന്ധം നീണ്ടുപോകും. കാമ്യകർമ്മ

* "മീമാംസാ സർവ്വവേദാർത്ഥ പ്രവിചാരപരായണാ" ആമ്നായസ്യ ക്രിയാർത്ഥത്വാത് (ജൈമിനി I. 2-1) മന്ത്രത്തിലുള്ള പദങ്ങൾ അറിയാനുള്ളതല്ല. ചെയ്യാനുള്ളതാകുന്നു. "ചോദനാ ലക്ഷണോ/ർത്ഥോധർമ്മ (ജൈമിനി I. 2-1) ചോദന = പ്രേരണ. അത് വിധിരൂപത്തിലോ നിഷേധരൂപത്തിലോ ആകാം.

ത്തിൽനിന്നും നിഷിദ്ധകർമ്മത്തിൽനിന്നും നിവർത്തിക്കുന്നതുകൊണ്ട് സംസാരത്തിന് അറുതിവരുന്നു. മുമുക്ഷുവും നിത്യകർമ്മം ചെയ്യണം. ചെയ്യാതിരുന്നാൽ വേദത്തെ നിഷേധിച്ചതിനൊക്കും. നിത്യകർമ്മം ചെയ്യണമെന്നുള്ളത് വേദവിധിയാണ്. വിധി, നിഷേധം എന്നു രണ്ടു തരത്തിലാണ് വേദശാസനം. ഇന്നതു ചെയ്യണമെന്നുള്ളത് 'വിധി'. -- 'ജ്യോതിഷ്ടോമേന സ്വർഗ്ഗകാമോ യജേത' സ്വർഗ്ഗപ്രാപ്തി ആഗ്രഹിക്കുന്നവർ ജ്യോതിഷ്ടോമംകൊണ്ട് യാഗം ചെയ്യണം. ഇത് വിധി. 'ന കളഞ്ജം ഭക്ഷയേത്' -- വിഷലിപ്തമായ ശരംകൊണ്ട് വധിക്കപ്പെട്ട മൃഗത്തിന്റെ മാംസം ഭക്ഷിക്കരുത്; ഇത് നിഷേധം. ഈ തരത്തിലുള്ള ശാസനങ്ങൾ വേദത്തിന്റെ ബ്രാഹ്മണവിഭാഗത്തിലാണുള്ളത്. വേദോക്തമായ കർമ്മമാണ് ധർമ്മം. 'യാഗാദിരേവ ധർമ്മഃ' യാഗാദികളാണ് ധർമ്മം. അവയുടെ ലക്ഷ്യം സ്വർഗ്ഗപ്രാപ്തിയും. ധർമ്മപ്രേരകമായതുകൊണ്ട് ബ്രാഹ്മണം സംഹിതയേക്കാൾ ശ്രദ്ധയാർജിക്കുന്നു. സംഹിതാമന്ത്രങ്ങളെ യാഗാദികർമ്മങ്ങളിൽ പ്രയോഗിക്കാൻ പഠിപ്പിക്കുന്നത് ബ്രാഹ്മണം ആണ്. കർമ്മത്തിൽ പ്രതിഷ്ഠിതമായ മീമാംസാദർശനം ഉപനിഷത്തുകളടക്കമുള്ള മുഴുവൻ ശ്രുതിയേയും കർമ്മത്തോട് അന്വയിക്കുന്നു. തത്ത്വപ്രതിപാദകങ്ങളായ 'തത്ത്വമസി' (നീ അതാകുന്നു - ബ്രഹ്മമാകുന്നു) മുതലായ മഹാവാക്യങ്ങൾപോലും കർമ്മപരമായി വ്യാഖ്യാനിക്കണം എന്നാണ് മീമാംസകന്റെ വാദം. അവ കർമ്മം ചെയ്യുന്ന ജീവനെ കുറിക്കുന്നതോ അല്ലെങ്കിൽ യജ്ഞദേവതയെ പുകഴ്ത്തുന്നവയോ ആകാം. അല്ലാതെ ബ്രഹ്മത്തെയോ മറ്റേതെങ്കിലും ലക്ഷ്യത്തെയോ കുറിക്കുന്നവയല്ല; എന്തെന്നാൽ കർമ്മം ആണ് വേദത്തിന്റെ മർമ്മം.

മീമാംസാദർശനത്തിന് രണ്ടു പിരിവുകൾ പിൽക്കാലത്തുണ്ടായിട്ടുണ്ട്. ഒന്ന് പ്രഭാകരന്റേതും മറ്റത് കുമാരിലഭട്ടന്റേതും. വേദം അപൗരുഷേയം ആണ്, ധർമ്മം വേദംകൊണ്ട് അറിയണം, വേദം പരമപ്രമാണമാണ്. അതിന്റെ മർമ്മം കർമ്മമാണ്, നിത്യകർമ്മം അനുഷ്ഠിച്ചേ തീരൂ, കാമ്യകർമ്മങ്ങളും നിഷിദ്ധകർമ്മങ്ങളും വർജ്ജിച്ച് ആത്മാവിന്റെ നിത്യത്വത്തിലും

സർവ്വവ്യാപിത്വത്തിലും ഉറച്ചു നിന്ന് വിഷയങ്ങളുമായുള്ള ബന്ധം വിടുത്തിയാൽ മോക്ഷം ലഭിക്കും.[1] എന്നീകാര്യങ്ങളിൽ രണ്ടുകൂട്ടർക്കും യോജിപ്പുണ്ടെന്നു പറയാം.

പ്രഭാകരനും കുമാരിലനും നിത്യനൈമിത്തികകർമ്മത്തിന്റെ കാര്യത്തിൽ അഭിപ്രായവ്യത്യാസം പുലർത്തുന്നതിനെ മാത്രം ഇവിടെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

പ്രഭാകരൻ (മീമാംസാ പരിഭാഷയിൽനിന്ന്):

'നിത്യനൈമിത്തികയോരകരണേ പ്രത്യവായ ഏവ,
കൃതേ ഫലം നാസ്തീതി കേചിത്.' (മീമാംസാപരിഭാഷ)

ചിലർ (പ്രഭാകരാനുയായികൾ) പറയുന്നു, നിത്യനൈമിത്തികകർമ്മങ്ങൾ ചെയ്യാതിരുന്നാൽ പ്രത്യവായദോഷം ഉണ്ടെന്ന് -- പാപുമുണ്ടെന്ന്. എന്നാൽ അവയുടെ അനുഷ്ഠാനംകൊണ്ട് പുണ്യം ഒന്നും വരാനില്ലതാനും.

വേദോക്തമായതുകൊണ്ട് ആചരിക്കണമെന്ന നിർബ്ബന്ധമുണ്ട്. വേദശാസനത്തെ അനുസരിച്ചു എന്ന കൃതാർത്ഥത യല്ലാതെ വേറെ ഫലം ഒന്നും ലഭിക്കാനില്ല.

കുമാരിലന്റെ അഭിപ്രായം:

'അന്യേതു ദുരിതനിവൃത്തിഃ ഫലമസ്തി, 'നിത്യനൈമിത്തികൈരേവ കുർവ്വാണോ ദുരിതക്ഷയം' ഇത്യാദിവാക്യൈഃ പ്രത്യവായ നിവൃത്തേഃ ഫലത്വേന ശ്രൂയമാണത്വാത്.' (കുമാരിലൻ) ദുരിതക്ഷയം എന്ന ഫലപ്രാപ്തി നിത്യനൈമിത്തികകർമ്മങ്ങൾകൊണ്ടുണ്ടാകുന്നു എന്ന് അഭിപ്രായപ്പെടുന്നു. 'നിത്യനൈമിത്തികകർമ്മാനുഷ്ഠാനംകൊണ്ടുതന്നെ ദുരിതക്ഷ

---

1. സംസാരകാരണം. ആത്മാവിന് അനാത്മവിഷയങ്ങളുമായുള്ള ബന്ധം. അതായത് - സുഖദുഃഖങ്ങൾക്കു വിളനിലമായ ശരീരം. ആത്മാവിനെ ബാഹ്യലോകവുമായി ഘടിപ്പിക്കുന്ന ഇന്ദ്രിയങ്ങൾ. ഇന്ദ്രിയങ്ങൾക്കു വിഷയമായ ബാഹ്യലോകം- ഇവയുമായുള്ള ബന്ധം. ഈ മൂന്നുതരം ബന്ധങ്ങളിൽനിന്നും വിട്ടുനിൽക്കുന്നത് മോക്ഷം. ഈ ഉപാധികളുമായുള്ള ബന്ധം കല്പിതമല്ലെങ്കിലും ആവശ്യമുള്ളതല്ലെന്ന സാക്ഷാത്കാരമാണ് മോക്ഷം. ദുഃഖനിവൃത്തിയും സുഖത്തിന്റെ അഭാവവും മോക്ഷത്തിന്റെ ദ്യോതകമാണ്.

യപ്രാപ്തി'[1] എന്നുള്ള പ്രസ്താവന പ്രസ്തുത കർമ്മങ്ങൾക്കു ഫലം ഉണ്ടെന്നുള്ളതിനെ തെളിയിക്കുന്നു എന്ന് കുമാരിലൻ സമർത്ഥിക്കുന്നു. പൂർവ്വജന്മാർജ്ജിതമയ പാപക്ഷയത്തിന് നിത്യനൈമിത്തികകർമ്മങ്ങൾ ഉതകുന്നു എന്നാണ് വാദം. എന്നാൽ ഇവ കാമ്യകർമ്മങ്ങൾ[2] പോലെ ഫലാഭിലാഷത്തോടെ ചെയ്യപ്പെടുന്നവയല്ലതാനും. വേദോക്തമായതുകൊണ്ട് അനുഷ്ഠിക്കപ്പെടുന്നുവെന്നേയുള്ളു.

ഏതായാലും നിത്യനൈമിത്തികങ്ങൾ അനുഷ്ഠേയമാണെന്നതിൽ രണ്ടുകൂട്ടർക്കും അഭിപ്രായവ്യത്യാസമില്ല.

## ഉത്തരമീമാംസ (വേദാന്തം)

വേദത്തിന് മൂന്നു കാണ്ഡങ്ങൾ ഉണ്ട്. ഒന്നാമത്തെ കാണ്ഡം പൂർവ്വമീമാംസ എന്ന പേരിൽ അറിയപ്പെടുന്നു. പന്ത്രണ്ടധ്യായങ്ങൾ ഉള്ള പൂർവ്വമീമാംസ യജ്ഞാദിക്രിയകളെ വിവരിക്കുന്ന കർമ്മകാണ്ഡമാണ്. രണ്ടാമത്തേത് മധ്യമമീമാംസ. നാലധ്യായങ്ങളടങ്ങിയ മധ്യമമീമാംസ ഉപാസനാകാണ്ഡമാണ്. മൂന്നാമത്തേത് ഉത്തരമീമാംസ എന്നറിയപ്പെടുന്ന ജ്ഞാനകാണ്ഡം. ജ്ഞാനകാണ്ഡത്തിന് ആലംബം ഉപനിഷത്തുകളാണ്. ഉത്തരമീമാംസയുടെ കർത്താവ് ബാദരായണഋഷി. ജ്ഞാനപ്രധാനമായ ഉപനിഷത്തുകളിലെ പ്രദിപാദനവിഷയങ്ങളെ ചിട്ടപ്പെടുത്തി ഏകത്വദർശനത്തിൽ അന്വയിക്കുന്ന പ്രക്രിയയാണ് ഉത്തരമീമാംസ നിർവഹിക്കുന്നത്. സൂത്രഭാഷയിൽ രചിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥം വേദാന്തസൂത്രം എന്ന പേരിൽ അറിയപ്പെടുന്നു. അതിൽനിന്നും വേദാന്തം എന്ന പേരും ഇതിനു ലഭിച്ചിരിക്കുന്നു. ഏകതത്ത്വം ബ്രഹ്മം. ബ്രഹ്മപ്രാപ്തി ലക്ഷ്യമാക്കിയിരിക്കുന്നതുകൊണ്ട് ഈ കൃതിക്കു ബ്രഹ്മസൂത്രം എന്ന പേര് അന്വർത്ഥമാണ്. ബ്രഹ്മസൂത്രം, വേദത്തിന്റെ അന്തം ആയ ഉപനിഷത്തുകളിൽ അധിഷ്ഠിതമായതുകൊണ്ടും ഉപനിഷത്തുകൾ ബ്രഹ്മപ്രതിപാദകങ്ങളായതു

1. നിത്യകർമ്മം. സന്ധ്യാവന്ദനം, ഗായത്രീജപം മുതലായവ
2. സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി ചെയ്യുന്ന യാഗയജ്ഞാദികൾ.

കൊണ്ടും പരമലക്ഷ്യം ബ്രഹ്മപ്രാപ്തിയായി പ്രഖ്യാപിക്കുന്നു. ബ്രഹ്മം നിർഗുണമായിട്ടും സഗുണമായിട്ടും പ്രതിപാദനം ഉണ്ട്. പിൽക്കാലത്ത് ആചാര്യന്മാരുടെ ഇടയിൽ വാദവിവാദങ്ങൾക്ക് ഇത് കാരണമായി. അദ്വൈതം എന്നും ദ്വൈതം എന്നും രണ്ടു പ്രധാനപിരിവുകൾ ഈ വിഷയത്തിൽ ഉരുത്തിരിഞ്ഞു. അദ്വൈതത്തിന്റെ മുഖ്യാചാര്യനായ ശ്രീശങ്കരൻ ബ്രഹ്മത്തെ നിർഗ്ഗുണനിരാകാരമായി ഭാവന ചെയ്യുന്നു. നിർഗുണനിരാകാരമായ ബ്രഹ്മത്തിൽനിന്നും സഗുണസാകാരമായ ഈ പ്രപഞ്ചം എങ്ങനെ ഉണ്ടായി എന്ന പ്രശ്നത്തിനു പരിഹാരമായി ശങ്കരൻ മായാവാദം അവതരിപ്പിക്കുന്നു.* പ്രപഞ്ചം വാസ്തവത്തിൽ ഇല്ലാത്തതും മായാശക്തിയാൽ അദ്ധ്യാരോപിതവുമാണെന്നു ശങ്കരൻ സ്ഥാപിക്കുന്നു. ദ്വൈതികൾ ലോകം ബ്രഹ്മത്തിന്റെ പരിണാമമാണെന്നും വാസ്തവത്തിൽ ഉള്ളതാണെന്നും വാദിക്കുന്നു. ചിത്തും അചിത്തും ചേർന്നുള്ള ഈ പ്രപഞ്ചം ബ്രഹ്മത്തിന്റെ ശരീരമാണ്. എല്ലാം ബ്രഹ്മത്തിൽ സൂക്ഷ്മരൂപത്തിലോ, സ്ഥൂലരൂപത്തിലോ വർത്തിക്കുന്നു. ഒരു ശിശു വളർന്നു പുരുഷനാകുന്നതുപോലെ ബ്രഹ്മം സ്വയം പരിണമിച്ച് പ്രപഞ്ചരൂപത്തിൽ കാണപ്പെടുന്നു. ഈ പരിണാമംകൊണ്ട് ബ്രഹ്മത്തിന്റെ താത്ത്വികമായ ഭാവത്തിന് കോട്ടം നേരിടുന്നില്ല. ദ്വൈതികൾക്ക് ബ്രഹ്മവും, ജീവാത്മാക്കളും, ഭൗതിക പ്രപഞ്ചവും ഉള്ളതുതന്നെ. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ബ്രഹ്മത്തിന്റെ ലീലയാണ്. അദ്വൈതികളുടെ ദൃഷ്ടിയിൽ ബ്രഹ്മം ഒഴിച്ചുള്ളതെല്ലാം മിഥ്യയാണ്, വെറും തോന്നലാണ്. 'ബ്രഹ്മസത്യം ജഗന്മിഥ്യാ' – ബ്രഹ്മം മാത്രം ഉണ്മ. ബാക്കിയെല്ലാം മായയാൽ അദ്ധ്യാരോപിതങ്ങളാണ് –– എന്നാണവരുടെ നിലപാട്. ഈ രണ്ടു വീക്ഷണങ്ങൾക്കും വേദാന്തത്തിൽ സ്ഥാനമുണ്ട്.

ദ്വൈതികളുടെ ഇടയിൽ രാമാനുജസമ്പ്രദായമെന്നും മധ്വാചാര്യസമ്പ്രദായമെന്നും രണ്ടു പിരിവുകൾ ഉണ്ട്.

(മോക്ഷം എന്ന അദ്ധ്യായത്തിൽ ഈ സമ്പ്രദായങ്ങളുടെ കൂടുതൽ വിവരണം നൽകിയിട്ടുണ്ട്.)

---

*. മായാവാദം മറ്റൊരദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുണ്ട്.

വേദാന്തത്തിന് ആധാരം ഉപനിഷത്തുകളാണെന്നു പറഞ്ഞുവല്ലോ. ഉപനിഷത്തുകളുടെ വിശദീകരണം ബ്രഹ്മസൂത്രമാണ്. രണ്ടിന്റേയും സാരം ഗീത. ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഗീത – 'പ്രസ്ഥാനത്രയം' എന്നറിയപ്പെടുന്ന ഈ മൂന്നു ഗ്രന്ഥങ്ങളെ ആശ്രയിച്ചാണ് വേദാന്താചാര്യന്മാർ എല്ലാവരും തങ്ങളുടെ മതങ്ങൾ ആവിഷ്കരിച്ചിട്ടുള്ളത്. വേദാന്തത്തിന്റെ ആധാരശിലകൾ പ്രസ്ഥാനത്രയം ആണ്.

• • • • • • •

# വർണ്ണാശ്രമം

## ചാതുർവർണ്ണ്യം

മതപരമായ അനുഷ്ഠാനങ്ങൾക്കും. സാമൂഹിക ആചാരങ്ങൾക്കും അധിഷ്ഠാനം ധർമ്മശാസ്ത്രങ്ങൾ. അവയെത്തന്നെയാണ് സ്മൃതികൾ എന്നും പറഞ്ഞുവരുന്നത്. മനു, യാജ്ഞവാല്ക്യൻ മുതലായി അനേകം സ്മൃതികാരന്മാർ ഉണ്ടായിട്ടുണ്ട്. വർണ്ണാശ്രമങ്ങളെ ചുറ്റിയാണ് ഈ ശാസ്ത്രങ്ങൾ വളർന്നിട്ടുള്ളത്. ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രർ എന്നു വർണ്ണങ്ങൾ നാല്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന് ആശ്രമങ്ങൾ നാല്. ഓരോ വർണ്ണക്കാർക്കും ധർമ്മം വേറെവേറെയാണ്. ഇവതന്നെ ആശ്രമങ്ങൾക്ക് അനുസാരമായി വിഭജിക്കപ്പെടുന്നു. വേദം പഠിക്കുക, പഠിപ്പിക്കുക, യാഗം ചെയ്യുക, ദക്ഷിണ വാങ്ങുക മുതലായത് ബ്രാഹ്മണന്റെ ധർമ്മം. അദ്ധ്യയനം, അദ്ധ്യാപനം, യജനം, യാജനം, ദാനം, പ്രതിഗ്രഹം, ഇവ ഉപജീവനത്തിന്. രാജ്യരക്ഷ, ധീരോദാത്തത, ദാനം മുതലായത് ക്ഷത്രിയധർമ്മം. കൃഷി, ഗോരക്ഷ, വാണിജ്യം ഇവ വൈശ്യധർമ്മം. ദാസവൃത്തി ശൂദ്രന്റെ ധർമ്മം. ബ്രാഹ്മണക്ഷത്രിയവൈശ്യരെ ത്രൈവർണ്ണികർ എന്നു പൊതുവായി പറയും. വേദം പഠിക്കുന്നതിനും, വേദോക്തമായ കർമ്മങ്ങൾ ചെയ്യുന്നതിനും ത്രൈവർണ്ണികർക്ക് അധികാരം ഉണ്ട്. എന്നാൽ ശൂദ്രന് വേദാധികാരം ഇല്ല. ചാതുർവർണ്ണ്യത്തിലെ ഒരു ഘടകമായ ശൂദ്രനുമാത്രം വേദാധികാരം ഇല്ലാതായത് എന്തുകൊണ്ട്?

വൈദികമതാനുയായികൾക്ക് ആര്യന്മാരിൽനിന്നും അനാര്യന്മാരിൽനിന്നും എതിർപ്പുകളുണ്ടായിരുന്നു എന്ന് ഋഗ്വേദത്തിൽനിന്നും മനസ്സിലാക്കാം. ഒന്നിലേറെ സൂക്തങ്ങളിൽ ഇന്ദ്രനും, വരുണനും ദസ്യുക്കളേയും ദാസന്മാരേയും തോല്പിച്ചു

എന്ന പരാമർശം ഉണ്ട്.[1] ദസ്യു എന്ന പദത്തിന് ശത്രു എന്നർത്ഥം. ദാസന്മാരും ദസ്യുക്കളും ഒരു കൂട്ടർതന്നെ. ശത്രുക്കളായ ഇക്കൂട്ടരെ ആര്യന്മാർ ജയിച്ചുകീഴടക്കി. സമൂഹത്തിൽ അവർക്ക് ഏറ്റവും താഴ്ന്ന സ്ഥാനം അനുവദിച്ചുകൊടുത്തു. അവരാണ് ശൂദ്രർ എന്ന പേരിൽ അറിയപ്പെടുന്നത്. ആദ്യത്തെ പക മായാതെ നിന്നതുകൊണ്ട് ആര്യന്മാർ ശൂദ്രരെ വേദബാഹ്യന്മരായി കണക്കാക്കി വന്നു - ഈ അഭിപ്രായം ചരിത്രാന്വേഷകന്മാരുടെ ഇടയിൽ പ്രബലമായിട്ടുള്ളതാണ്. ഇതിനും പുറമെ ശൂദ്രർ കറുത്ത വർഗ്ഗക്കാരായിരുന്നു എന്നും ഊഹിക്കാൻ വകയുണ്ട്. നിരുക്തം XII-13 ഈ അഭിപ്രായത്തിന് വഴി തെളിക്കുന്നു.

അഗ്നിം ചിത്വാ ന രാമാം ഉപേയാത്
രാമാ രമണാ യോപേയതേ ന ധർമ്മായ കൃഷ്ണജാതീയാ!

(ഹോമത്തിന്) അഗ്നികുണ്ഡം തയ്യാറാക്കിക്കഴിഞ്ഞാൽ ബ്രാഹ്മണൻ കറുത്ത ജാതിക്കാരിയായ രാമയെ സമീപിക്കരുത്. എന്തെന്നാൽ രാമയെ വെറും സുഖത്തിനുവേണ്ടിയാണ് പ്രാപിക്കുന്നത്. ധർമ്മാർത്ഥമല്ല. ബ്രാഹ്മണകുലത്തിലുള്ള പത്നി ധർമ്മദാരമാണ്. സഹധർമ്മിണിയാണ്.[2]

കറുത്ത വർഗ്ഗത്തെപ്പറ്റിയ സൂചനയും ജാതി എന്ന വാക്കും ശ്രദ്ധിക്കുക. വർണ്ണം നിറത്തെക്കുറിക്കുന്നു. കറുത്ത വർണ്ണം ശൂദ്രന്റേതായിരുന്നോ? ശൂദ്രന്റെ നിറം ഏതായാലും അവനോടുള്ള പാരുഷ്യം പ്രകടമാണ്. ഇവിടെ തുടങ്ങിയ വിജാതീയ വിദ്വേഷവും അവഹേളനവും ധർമ്മശാസ്ത്രങ്ങളിൽ വളരെ വികസിച്ചു രൂഢമായിത്തീർന്നു. അതേ സമയത്ത് ബ്രാഹ്മണനെ ശാസ്ത്രം പോറ്റുന്നുമുണ്ട്.

---

1. ഋഗ്വേദം VI.22.10; VII 83.1; X.69.6; X.83.1; X.102.3. അഗ്നിചയനം = അഗ്നിനിധാനം ചെയ്യാനുള്ള ഹോമകുണ്ഡം (See ആമ്നായ മഥനം P.148)

2. See History of Dharma Sastras By P.V.Kane.

ഏതേ വൈ ദേവാഃ പ്രത്യക്ഷം യദ് ബ്രാഹ്മണാഃ (തൈത്തിരീയസംഹിത 1.7, 3.1) ബ്രാഹ്മണർ പ്രത്യക്ഷദൈവതങ്ങളാണ് ശൂദ്രനെ ചവിട്ടി താഴ്ത്തുന്നതും കാണുക.[1]

'പദ്യു വാ ഏതച്ഛ്മശാനം,
തസ്മാച്ഛൂദ്രസമീപേ നാദ്ധ്യേയം.'

ശൂദ്രൻ നടക്കുന്ന ശ്മശാനമാണ്. അതുകൊണ്ട് ശൂദ്രസമീപം വേദാദ്ധ്യയനം ചെയ്യാൻ പാടില്ല.

ജൈമിനിസൂത്രം 6. 1. 38 ചർച്ച ചെയ്യുന്നിടത്ത് ശബരസ്വാമി ഉദ്ധരിക്കുന്ന ശ്ലോകമാണിത്. ഇത് ശ്രുതിവചനമായിട്ടാണ് പറഞ്ഞിട്ടുള്ളത്.

'ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേത്' അക്ഷരാഭ്യാസം ലഭിച്ചിട്ടുള്ള ശൂദ്രനെ വളരെ ദൂരത്തിൽ നിറുത്തണം എന്നും സ്മൃതി ശാസിക്കുന്നുണ്ട്.

ശൂദ്രനടക്കം ഉള്ള നാലു വർഗ്ഗക്കാരുടെ ഉദ്ഭവത്തെപ്പറ്റി പരാമർശിക്കുന്നത് ഋഗ്വേദത്തിലെ പുരുഷസൂക്തത്തിലാണ്.

ബ്രാഹ്മണോƒസ്യ മുഖമാസീദ് ബാഹൂരാജന്യഃ കൃതഃ
ഊരൂ തദസ്യ യദ്വൈശ്യഃ പദ്ഭ്യാം ശൂദ്രോƒജായത.
(ഋഗ്വേദം X–90)

മനുഷ്യവർഗ്ഗം വിരാട്പുരുഷന്റെ നാലവയവങ്ങളിൽനിന്നും ഉദ്ഭവിച്ചു എന്നാണീ മന്ത്രം വരച്ചുകാട്ടുന്നത്. അകവും പുറവുമില്ലാത്ത ഈശ്വരതത്ത്വം സകലതും ആയപ്പോൾ സർവ്വവും ഈശ്വരനിൽ കാണുക എന്നതാണ് ലക്ഷ്യം. ആ സങ്കല്പത്തിന് ഒരു സ്ഥൂലരൂപം കൊടുത്തിരിക്കയാണീ മന്ത്രത്തിൽ. ബ്രാഹ്മണൻ ഈശ്വരന്റെ മുഖത്തിൽനിന്നും സംജാതനായി. ക്ഷത്രിയൻ വിരാട്പുരുഷന്റെ കൈകളിൽനിന്നും ജനിച്ചു. വൈശ്യൻ തുടകളിൽ നിന്നും ശൂദ്രൻ പാദങ്ങളിൽനിന്നും ഉണ്ടായി.

ഈ മന്ത്രത്തിൽ ഉച്ചനീചത്വത്തിന്റെ പരിഗണന എങ്ങും തന്നെ കാണാനില്ല. വർണ്ണം എന്ന പദമോ ജാതി എന്ന വാക്കോ

1. See History of Dharma Sastras By P.V.Kane.

ഇതിൽ ഇല്ലതന്നെ. ഇതിനും പുറമേ 'പുരുഷസൂക്തം' തന്നെ പിൽക്കാലത്ത് എഴുതിച്ചേർത്തതാണെന്ന അഭിപ്രായം പണ്ഡിതന്മാരുടെ ഇടയിൽ പ്രബലമായുണ്ട്. ഭാഷാശൈലിയും ആവിഷ്കരണരീതിയും. ഈ അഭിപ്രായത്തിന് ഉപോദ്ബലകമാണ്: പുരുഷസൂക്തത്തെ ഒരു പ്രമാണമായി എടുത്താൽതന്നെ ഈശ്വരനിൽനിന്നും പിറന്ന ഈ നാലുതരക്കാരിൽ ഒരു കൂട്ടരായ ശൂദ്രരെ ചവിട്ടിത്താഴ്ത്തി വേദബാഹ്യരായി മുദ്രകുത്തിയതിന്റെ ഔചിത്യം വ്യക്തമല്ല. ശൂദ്രനെ മാറ്റി നിറുത്തിയപ്പോൾ സ്മൃതികാരന്മാരുടെ ഈശ്വരൻ കാലില്ലാത്തവനായി. അവൻ സർവ്വവ്യാപിയും അല്ല എന്നു സമ്മതിക്കണം.

ധർമ്മശാസ്ത്രങ്ങളുടെ സ്വഭാവം ഇതാണെങ്കിലും വേദത്തിൽ (ബ്രാഹ്മണത്തിൽ) തന്നേയും, ചില പുരാണങ്ങളിലും പുനഃപരിശോധന നടന്നിട്ടുള്ളതായിക്കാണാം.

ഐതരേയബ്രാഹ്മണം 8-1ൽ കവഷ ഐലൂഷന്റെ കഥയുണ്ട്. ഐലൂഷൻ സരസ്വതീതീരത്തിൽ നടന്ന ഒരു യാഗത്തിൽ ബ്രാഹ്മണരോടൊപ്പം ദീക്ഷ എടുത്തു. അദ്ദേഹം ശൂദ്രസ്ത്രീയുടെ മകനാണെന്നു മനസ്സിലാക്കിയ ബ്രാഹ്മണർ ഐലൂഷനെ ഭർത്സിച്ചു. 'അടിമസ്ത്രീയുടെ സന്തതിയായ മുഠാള, നീ ഞങ്ങളോടൊപ്പം എങ്ങനെ ദീക്ഷ എടുത്തു? നീ ബ്രാഹ്മണനല്ലല്ലോ' എന്നു പറഞ്ഞ് ബ്രാഹ്മണർ ഐലൂഷനെ എടുത്തുകൊണ്ടുപോയി മരുഭൂമിയിൽ തള്ളി. വെള്ളം കിട്ടാതെ ദാഹിച്ചു മരിക്കട്ടെ എന്നുള്ളതായിരുന്നു അവരുടെ ഉദ്ദേശം. ഐലൂഷൻ ദാഹപീഡിതനായപ്പോൾ സരസ്വതീസൂക്തം ജപിച്ച് സരസ്വതീനദിയെ പ്രത്യക്ഷപ്പെടുത്തി സരസ്വതീനദി ഋഷിയുടെ സമീപത്തേയ്ക്കു പാഞ്ഞുചെന്നു. അദ്ദേഹത്തിനു ദാഹശമനം വരുത്തി. അങ്ങനെ ഐലൂഷൻ ഋഷിയായി. സരസ്വതീസൂക്തത്തിന്റെ ദ്രഷ്ടാവായി. ഈ സൂക്തം ഋഗ്വേദം 10.30-ാമത്തെയാണ്. സമുദായം ഐലൂഷനെ ബ്രാഹ്മണനായി സ്വീകരിച്ചു. അർഹതയനുസരിച്ച് ശൂദ്രനെ ബ്രാഹ്മണസമൂഹത്തിലേക്കു സ്വാഗതം ചെയ്യാൻ തക്കവിധം വർണ്ണവ്യവസ്ഥ ആർദ്രമായിരുന്നു എന്നു മനസ്സിലാക്കാം.

ഇതുപോലെയുള്ള മറ്റൊരു കഥയാണ് മഹീദാസഐതരേയന്റേത്. ഐതരേയൻ ഇതര എന്ന ശൂദ്രസ്ത്രീയുടെ മകനായിരുന്നു. അച്ഛൻ ബ്രാഹ്മണനും. ദാസൻ എന്ന സ്ഥാനപ്പേര് ശൂദ്രജാതിയെ കുറിക്കുന്നതാണല്ലോ. (മനു 2.32). ബ്രാഹ്മണനായ അച്ഛന്റെ മറ്റു സന്താനങ്ങൾക്കു ലഭിച്ചിരുന്ന സ്ഥാനമാനങ്ങൾ തന്റെ മകനു ലഭിക്കാത്തതിൽ കുണ്ഠിതനായ ഇതര തന്റെ കുലദേവതയായ ഭൂമിദേവിയെ പ്രാർത്ഥിച്ചു. ഭൂമിദേവി മഹീദാസനെ സ്വർണ്ണസിംഹാസനത്തിൽ ഇരുത്തി അനുഗ്രഹിച്ചു. ഐതരേയൻ ഐതരേയബ്രാഹ്മണത്തിന്റേയും ആരണ്യകത്തിന്റേയും കർത്താവായി ശോഭിച്ചു. ശൂദ്രനായ ഐതരേയനെ ഋഷിയായി ബ്രാഹ്മണർ സ്വീകരിച്ചു. അന്ന് ജാതിവ്യവസ്ഥ അത്ര കർശനമല്ലായിരുന്നു എന്നു തോന്നുന്നു. വേണ്ടിവന്നാൽ നിയമത്തിൽ അയവുവരുത്താൻ വൈദികർ തയ്യാറായിരുന്നു.

ധർമ്മശാസ്ത്രകാരന്മാരും ശൂദ്രന്റെ കാര്യത്തിൽ നിയമത്തിന് അയവുവരുത്തിയിട്ടുള്ള ചില സന്ദർഭങ്ങളുണ്ട്. ആപസ്തംബധർമ്മസൂത്രം 2-2, 3-1, 4 ഇങ്ങനെ വിധിക്കുന്നു. ആര്യാഃ പ്രയതാ വൈശ്വദേവേfന്ന സംസ്കർത്താരഃ സ്യുഃ ആര്യാധിഷ്ഠിതാ വാ ശൂദ്രാഃ സംസ്കർത്താരഃ സ്യുഃ.

വൈശ്വദേവയജ്ഞത്തിന് (കുളികഴിഞ്ഞ്) ശുദ്ധന്മാരായ ആര്യന്മാർ (ബ്രാഹ്മണർ) അന്നം (ഹവിസ്സ്) പാകം ചെയ്യണം. അല്ലെങ്കിൽ ആര്യന്മാരുടെ മേൽനോട്ടത്തിൽ ശൂദ്രന് ഹവിസ്സു പാകം ചെയ്യാം.

ശൂദ്രനെ ബ്രാഹ്മണരുടെ ഗൃഹങ്ങളിൽ പാചകവേലയ്ക്കു നിയമിക്കാമെന്ന് ഒരു വിശ്വാസവും പണ്ടുണ്ടായിരുന്നു.

പൊതുവേ ധർമ്മശാസ്ത്രകാരന്മാർ ശൂദ്രനോട് ദാക്ഷിണ്യം കാട്ടാത്തവരാണ്. എന്നാൽ 'ബാദരി' എന്ന ഒരു ആചാര്യൻ ശൂദ്രൻ ഉൾപ്പടെ എല്ലാ ജാതിക്കാർക്കും വേദത്തിനും യാഗയജ്ഞാദികൾക്കും അധികാരം ഉണ്ടെന്നു വിധിക്കുന്നു.* നേരെ

* വിഷ്ണുപുരാണം 3.8 ഈ അഭിപ്രായത്തെ പിൻതാങ്ങുന്നു. ത്രൈവർണ്ണികരെക്കൊണ്ട് ലോകക്ഷേമം സുസാദ്ധ്യമല്ലെന്നുകണ്ട് ശൂദ്രനെ സൃഷ്ടിച്ചു. (Brih up. I. 4-13)

മറിച്ച് ബ്രഹ്മസൂത്രം (1.3.34–38) ശൂദ്രന് വേദത്തിനും ബ്രഹ്മജ്ഞാനത്തിനും അധികാരം ഇല്ലെന്നുതന്നെ ശഠിക്കുന്നു. വിദുരനെപ്പോലെ അപൂർവ്വം ചില ശൂദ്രന്മാർക്കു ബ്രഹ്മജ്ഞാനം ഉണ്ടായിട്ടുണ്ടെങ്കിൽ അത് പൂർവ്വജന്മസംസ്കാരത്തിന്റെ സ്വാധീനം കൊണ്ടാണെന്ന് ബ്രഹ്മസൂത്രം സമാധാനിക്കുന്നു. ബ്രഹ്മസൂത്രകർത്താവായ വ്യാസൻ മുക്കുവസ്ത്രീയുടെ മകനായിരുന്നു എന്നത് ശ്രദ്ധിക്കേണ്ടതാണ്.

വായുപുരാണത്തിൽ പലപ്രാവശ്യം ക്ഷത്രിയന്മാർ ബ്രാഹ്മണരുടെ പ്രവരന്മാരായിരുന്നതായി പരാമർശം ഉണ്ട്. പ്രവരന്മാർ ഋഷികളാണ്. ഗോത്രത്തിന്റെ വിദൂരപൂർവ്വികന്മാരായ ഋഷികളാണ് പ്രവരന്മാർ. ഗോത്രങ്ങൾ ലക്ഷക്കണക്കിനുണ്ടാകാം. എന്നാൽ പ്രവരന്മാരുടെ എണ്ണം പരിമിതമാണ്. (ഒരുവന് തന്റെ ഗോത്രം നിശ്ചയമില്ലാതെപോയാൽ കശ്യപഗോത്രമാണെന്നു പറയാം.) ക്ഷത്രിയർ പൂർവ്വീകന്മാരായ (പ്രവര) ബ്രാഹ്മണകുലങ്ങൾ ഉണ്ട് എന്നു പറയുമ്പോൾ ജാതിവ്യവസ്ഥ അയവുള്ളതാണെന്നു വരുമല്ലോ.[1]

ഒരേ കുടുംബത്തിൽനിന്ന് ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ ഉരുത്തിരിഞ്ഞുപോകുന്നതായും വായുപുരാണത്തിൽ പ്രസ്താവമുണ്ട്.

'പുത്രോ ഗൃത്സമദസ്യ ച ശുനകോ യസ്യ ശൗനകഃ
ബ്രാഹ്മണാ ക്ഷത്രിയാശ്ചൈവ വൈശ്യാഃ ശൂദ്രാസ്തഥൈവ ച
ഏതസ്യ വംശേ സമുദ്ഭൂതാഃ വിചിത്രൈഃ കർമ്മഭിർദ്വിജാ.'

ഗൃത്സമദന്റെ പുത്രൻ ശുനകൻ. ശുനകന്റെ മകൻ ശൗനകൻ. ശൗനകന്റെ വംശത്തിൽ ബ്രാഹ്മണരും ക്ഷത്രിയരും, വൈശ്യരും ശൂദ്രരും പിറന്നു. അവരിൽനിന്നു വിചിത്രമായ, ഉത്തമമായ കർമ്മങ്ങളെക്കൊണ്ട് ബ്രാഹ്മണർ വേർതിരിക്കപ്പെട്ടു. ഒരേകുടുംബത്തിലെ അംഗങ്ങളാണ് നാലു വർണ്ണക്കാരായി പിരിഞ്ഞിട്ടുള്ളത്. ശ്രേഷ്ഠകർമ്മങ്ങളെക്കൊണ്ട് ഗുണപൗഷ്കല്യം സിദ്ധിച്ചവരാണ് ബ്രാഹ്മണർ. കേവലം ജന്മംകൊണ്ട്

1. See History of Dharma Sastras By P.V.Kane.

വർണ്ണം കണക്കാക്കുന്ന സമ്പ്രദായത്തെ ഇത് ചോദ്യം ചെയ്യുന്നു.

കർമ്മങ്ങളുടെ അടിസ്ഥാനത്തിൽ വർണ്ണവിവേചനം ഉണ്ടായി എന്നു മഹാഭാരതം ശാന്തിപർവ്വം 176–10 പ്രഖ്യാപിക്കുന്ന 'ന വിശേഷോ$f$സ്തിവർണ്ണാനാം സർവ്വം ബ്രാഹ്മമിദം ജഗത് ബ്രാഹ്മണാഃ പൂർവ്വസൃഷ്ടാഹി കർമ്മഭിർ വർണ്ണതാം ഗതാഃ' ഈ ജഗത്തു മുഴുവൻ ബ്രഹ്മം തന്നെയാണ്. വർണ്ണവ്യത്യാസത്തിന് അതിൽ സ്ഥാനമില്ല. എല്ലാവരും ബ്രാഹ്മണരായിട്ടാണ് ആദിയിൽ സൃഷ്ടിക്കപ്പെട്ടത്. വ്യക്തികളുടെ കർമ്മത്തിനനുസരിച്ച് വർണ്ണവിഭാഗം ഉണ്ടായിട്ടുള്ളതാണ്.

ഈ വിഷയത്തിൽ ഗീതാചാര്യന്റെ അഭിപ്രായം നവീനവും ശാസ്ത്രീയവുമാണ്.

'ചാതുർവർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ.' (ഗീത 4.13) ഗുണങ്ങൾക്കും കർമ്മങ്ങൾക്കും അനുസാരമായി നാലു വർണ്ണങ്ങളെ സൃഷ്ടിച്ചത് ഞാനാകുന്നു എന്നു ശ്രീകൃഷ്ണൻ പ്രഖ്യാപിക്കുന്നു. മുൻപുള്ള ആചാര്യന്മാർ കർമ്മത്തിന്റെ അടിസ്ഥാനത്തിലാണ് ചാതുർവർണ്ണ്യത്തെ വീക്ഷിച്ചത്. ശ്രീകൃഷ്ണനാകട്ടെ ഗുണങ്ങളെക്കൂടി കണക്കിലെടുക്കുന്നു. വിവിധകർമ്മങ്ങൾക്കു പ്രേരകമായ മാനസികഭാവത്തേയുംഉൾപ്പെടുത്തുന്നു. സത്ത്വരജസ്തമസ്സുകളാണ് ഗുണങ്ങൾ. ത്രിഗുണങ്ങളുടെ വിവിധതോതിലുള്ള മിളനംകൊണ്ട് വ്യക്തിയുടെ സ്വഭാവത്തിന് വ്യത്യാസം വരുന്നു. സത്ത്വഗുണം ജ്ഞാനപ്രധാനമാണ്. രജോഗുണം കർമ്മപ്രധാനം. തമോഗുണം അജ്ഞാനപ്രധാനവും. സത്ത്വഗുണം അധികരിച്ചിട്ടുള്ള വ്യക്തി ബ്രാഹ്മണൻ. രജോഗുണം മുഖ്യമായിട്ടുള്ളവൻ കർമ്മനിരതനായ ക്ഷത്രിയൻ. രജോഗുണവും തമോഗുണവും കലർന്നിട്ടുള്ള സ്വഭാവം അർത്ഥസമ്പാദനതല്പരനായ വൈശ്യന്റേത്. തമോഗുണം സേവാനിരതനായ ശൂദ്രന്റെ സ്വഭാവം. ഗുണങ്ങൾക്കനുസാരമായ പ്രവൃത്തിയാണ് ഓരോരുത്തനും സ്വാഭാവികമായിട്ടുള്ളത്. സത്ത്വഗുണപ്രധാനിയായവൻ ജ്ഞാനസമ്പാദനത്തിലും വൈദികവൃത്തിയിലും ഏർപ്പെടുന്നു. അതുപോലെ മറ്റുള്ളവരും ഗുണത്തിനനുസാരമായ കർമ്മങ്ങളിൽ

വ്യാപൃതരാകുന്നു. ജന്മംകൊണ്ടുള്ള വർണ്ണമല്ല ഗീതാചാര്യൻ ഭാവന ചെയ്യുന്നത്. ഗുണത്തിനു യോജിച്ച കർമ്മങ്ങളിൽ നൈസർഗ്ഗികമായി വ്യക്തികൾ വ്യാപൃതരാകുന്നതിന്റെ ചിത്രീകരണമാണിത്. ജാതിയെ വാർത്തെടുക്കുന്ന ഒരു വിഭജനമല്ലിത്. സ്ഥാപിതതാല്പര്യം തലയുയർത്തിയപ്പോൾ വർണ്ണം ജാതിയാകുകയും ജാതി അവകാശവാദമായി പരിണമിക്കുകയും ചെയ്തു. ആദി മുതൽക്ക് ഈ പ്രവണത സമൂഹത്തിൽ പ്രത്യക്ഷമായിട്ടുണ്ടെങ്കിലും അപ്പോഴപ്പോൾ അതിനെ തടയുന്നതിനുള്ള സംരംഭങ്ങളും ഉണ്ടായിട്ടുണ്ട് എന്നത് നാം കണ്ടു കഴിഞ്ഞു. അർഹതയുള്ളവരെ ഉയർത്തുന്നതിന് സമുദായം മുൻപോട്ടുവന്നിട്ടുണ്ട്. ബ്രാഹ്മണൻ ആദ്ധ്യാത്മികതയുടെ അഗ്രശ്രേണിയിൽ വർത്തിക്കുന്നവനായിട്ടാണ് സമുദായം കണക്കാക്കുന്നത്. ആ ലക്ഷ്യത്തിലേയ്ക്കുള്ള കവാടം എല്ലാ വർണ്ണങ്ങൾക്കും തുറന്നിടപ്പെട്ടിട്ടുള്ളതാണ്. കാലത്തിന്റെ വിപരീതഗതികൊണ്ട് ചിലപ്പോൾ ആ ദ്വാരം അടഞ്ഞുപോയി എന്നു വരാം. മഥിതർ അതിനെ തുറക്കുകതന്നെ വേണം. അതാണ് ആധുനികാചാര്യന്മാരുടെ ആഹ്വാനവും.

ശ്രുതിശിരസ്സായ ഉപനിഷത്തിന്റെ ദൃഷ്ടിയിൽ ബ്രാഹ്മണൻ ആരാണെന്നു നോക്കാം.

തസ്മാദ് ബ്രാഹ്മണഃ പാണ്ഡിത്യം നിർവിദ്യ ബാല്യേന തിഷ്ഠാസേത്; ബാല്യം ച പാണ്ഡിത്യം ച നിർവിദ്യാഥ മുനിഃ; അമൗനം ച മൗനം ച നിർവിദ്യാഥ ബ്രാഹ്മണഃ; സ ബ്രാഹ്മണഃ; കേനസ്യാത്? യേനസ്യാത് തേനേദൃശ ഏവ.

(ബൃഹദാരണ്യകോപനിഷത് 3.5–1)

ആചാര്യോപദേശംകൊണ്ട് ആത്മസ്വരൂപം മനസ്സിലാക്കിയ ബ്രാഹ്മണൻ (ശിഷ്യൻ) ആ ജ്ഞാനത്തിന്റെ ബലത്തിൽ ഉറച്ചുനിൽക്കണം. ഇതരവൃത്തികളെ അകറ്റി നിറുത്തണം. ആ ബലവും ജ്ഞാനവും വശത്താക്കിയ ശേഷം അവൻ മുനിയാകണം. ധ്യാനനിരതനാവണം. ധ്യാനവും ധ്യാനരാഹിത്യവും അറിഞ്ഞശേഷം അവൻ ശരിയായ ബ്രാഹ്മണനാകുന്നു. ധ്യാന

രഹിതത്വം എന്നാൽ ആത്മാനുസന്ധാനമല്ലാതെ വേറെ വൃത്തികൾ മനസ്സിൽ ഇല്ലാത്ത അവസ്ഥ. അതായത് അവന് ധ്യാനം അല്ലെങ്കിൽ ആത്മാനുസന്ധാനം സഹജമായിത്തീരുന്നു എന്നർത്ഥം. അയത്നസുലഭമായ അവസ്ഥയാണത്. അങ്ങനെയുള്ള ബ്രാഹ്മണൻ എങ്ങനെ വർത്തിക്കും? എപ്രകാരമോ അപ്രകാരം തന്നെ. അവനെ നിയന്ത്രിക്കുന്ന ആചാരവിധികളൊന്നുമില്ല. ജീവന്മുക്തന്റെ അവസ്ഥയാണിത്. കാറ്റിൽ പറക്കുന്ന കരിയിലപോലെ എത്തിയേടത്തെത്തും എന്നല്ലാതെ അവനെപ്പറ്റി ഒന്നും പറയാനാവില്ല.

ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രവർണ്ണങ്ങൾക്കെല്ലാം അഭികാമ്യമായ ലക്ഷ്യമാണ് യഥാർത്ഥബ്രാഹ്മണത്വം. ജന്മംകൊണ്ടു നിശ്ചയിക്കപ്പെടുന്ന ബ്രാഹ്മണത്വം അതിനു ബാധകമാണ്. ഉത്തമഗുണങ്ങളെക്കൊണ്ടും ശ്രേഷ്ഠമായ കർമ്മങ്ങളെക്കൊണ്ടും പ്രയത്നപ്പെട്ടു സമ്പാദിക്കേണ്ടതാണത്. മനുഷ്യന്റെ ശ്രേയസ്സിനു വിലങ്ങുതടിയായിട്ടുള്ള സ്മൃതിശാസനങ്ങളെ മാറ്റിയെഴുതേണ്ടതാണ്.

കുറിപ്പ്: ഛാന്ദോഗ്യോപനിഷത്തിൽ അബ്രാഹ്മണർക്കു ബ്രഹ്മവിദ്യ ഉപദേശിച്ച രണ്ടു കഥകളുണ്ട്. അവയും ഇവിടെ ഉദ്ധരിക്കുന്നതുചിതമെന്നു കരുതുന്നു.

1. ഛാന്ദോഗ്യോപനിഷത്ത് 6.2-ൽ വരുന്ന ജാനശ്രുതിയുടെ കഥ. ജാനശ്രുതി എന്ന രാജാവ് രൈക്വൻ എന്ന ബ്രാഹ്മണന്റെ അടുത്ത് വിദ്യാർത്ഥിയായി ചെന്നു. രാജാവ്, രഥം മുതലായി വിലയേറിയ കാഴ്ചദ്രവ്യങ്ങൾ അർപ്പിച്ച് വിദ്യയ്ക്കായി പ്രാർത്ഥിച്ചു. 'ശൂദ്രനായ നിന്റെ രഥവും പണവുമെല്ലാം നിന്റെ കൈവശം തന്നെ ഇരിക്കട്ടെ' എന്നു പറഞ്ഞ് രൈക്വൻ രാജാവിനെ മടക്കി. ജാനശ്രുതി വീണ്ടും വന്നു. ഇത്തവണ ഉപഹാരങ്ങൾ മാത്രമല്ല, തന്റെ മകളേയുംകൂടി ഗുരുവിനു കാഴ്ചവെച്ചു. ഗുരു ജാനശ്രുതിയുടെ ശൂദ്രത്വം മായ്ച്ചു കളഞ്ഞു. ഉപദേശവും നൽകി.

2. ഛാന്ദോഗ്യോപനിഷത്ത് 4.4 –ൽ വരുന്ന സത്യകാമജാബാലന്റെ കഥ. ജാബാലൻ എന്ന ശൂദ്രകുമാരൻ ഹാരിദ്രുമന്റെ പുത്രനായ ഗൗത

മനെ വിദ്യാഭ്യാസത്തിനായി സമീപിച്ചു. ഗുരു കുട്ടിയുടെ ഗോത്രം ഏതെന്നു ചോദിച്ചു. കുട്ടിക്ക് അച്ഛനില്ലായിരുന്നു. അവന്റെ അന്വേഷണത്തിന് അമ്മ നൽകിയ ഉത്തരം ഇതായിരുന്നു. 'ഞാൻ യൗവ്വനത്തിൽ പല യജമാനന്മാരുടെ ഗൃഹങ്ങളിൽ ദാസിയായി വേല ചെയ്തിരുന്നപ്പോൾ നിന്നെ പ്രസവിച്ചു. അച്ഛന്റെ ഗോത്രം ഏതെന്നെനിക്ക് അറിവില്ല. ഇത്രയും എനിക്കറിയാം. ഞാൻ ജബാല നീ സത്യകാമൻ. നിന്റെ മുഴുവൻ പേര് സത്യകാമജാബാലൻ എന്ന്.' സത്യകാമൻ സത്യം മറച്ചുവെയ്ക്കാതെ വസ്തുത ഗുരുസന്നിധിയിൽ ഉണർത്തിച്ചു. ഗുരു സന്തോഷിച്ചു. "നൈതദബ്രാഹ്മണോ വിവക്തുമർഹതി" - ബ്രാഹ്മണനല്ലാത്തവൻ ഇത്രയും തുറന്ന സത്യം പറയാൻ സമർത്ഥനല്ല - എന്നു ഗുരു വിധിച്ചു; അവനെ ഉപനയനം ചെയ്യിച്ച് വേദാധികാരിയാക്കി.

ഇവരെ രണ്ടുപേരെയും ശൂദ്രനല്ലെന്നു വരുത്താൻ ആചാര്യന്മാർ പണിപ്പെടേണ്ടിവന്നു എന്നു പറയേണ്ടിയിരിക്കുന്നു.

3. ബൃഹദാരണ്യകോപനിഷത്ത് 3.4.10-ൽ ഗാർഗ്ഗി യാജ്ഞവാല്ക്യ സംവാദം ബ്രാഹ്മണ്യത്തിലേയ്ക്ക് വെളിച്ചം വീശുന്നുണ്ട്.

'യോവാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാസ്മാ-
ല്ലോകാത് പ്രൈതി സകൃപണഃ അത യ ഏത-
ദക്ഷരം ഗാർഗ്ഗി വിദിത്വാസ്മാല്ലോകാത് പ്രൈതി സ ബ്രാഹ്മണഃ'

അല്ലയോ ഗാർഗ്ഗി, ബ്രഹ്മത്തെ അറിയാതെ ഈ ലോകത്തെ ആർ വിട്ടു പോകുന്നുവോ (മരിക്കുന്നുവോ) അവൻ കൃപണനാണ്, ദൈന്യനാണ്. എന്നാൽ ബ്രഹ്മത്തെ സാക്ഷാത്കരിച്ച ശേഷം ആർ ലോകം ത്യജിക്കുന്നുവോ അവൻ ബ്രാഹ്മണനെന്നറിഞ്ഞാലും. ബ്രഹ്മജ്ഞാനിക്കേ ബ്രാഹ്മണൻ എന്ന പേരിനർഹതയുള്ളൂ എന്നാണ് യാജ്ഞവല്ക്യന്റെ അഭിപ്രായം. 'ബ്രഹ്മജ്ഞാനീതി ബ്രാഹ്മണഃ' ബ്രഹ്മജ്ഞാനിയാകുന്നു ബ്രാഹ്മണൻ.

## ആശ്രമധർമ്മം

ഹിന്ദുമതം എന്ന മന്ദിരത്തിന് ധർമ്മം എന്ന പാറ അടിത്തറ. വർണ്ണാശ്രമവ്യവസ്ഥ ചുമരുകൾ. മോക്ഷം മേൽക്കൂര

ധർമ്മം ആദ്യം തന്നെ നമ്മൾ പരിചയപ്പെട്ടു. വർണ്ണം ചാതുർവർണ്ണ്യം ആകുന്നു. അതിന് തനിയെ ഒരദ്ധ്യായം കൊടുത്തിട്ടുണ്ട്. ഇപ്പോൾ ആശ്രമധർമ്മത്തെപ്പറ്റി ചിന്തിക്കാം.

ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥ്യം, സന്ന്യാസം – ഇവയാകുന്നു നാലാശ്രമങ്ങൾ. ആശ്രമങ്ങൾക്ക് വേറെ വേറെ ധർമ്മം വിധിക്കപ്പെട്ടിട്ടുണ്ട്. ബ്രഹ്മചര്യാശ്രമം വിദ്യാഭ്യാസകാലമാണ്. ജീവിതം സാർത്ഥമാക്കാൻ വേദവിഹിതങ്ങളായ ധർമ്മജ്ഞാനം ബ്രഹ്മചാരി സമ്പാദിച്ചിരിക്കണം. "നാവേദവിന്മനുതേ തം ബൃഹന്തം." (തൈത്തിരീയ ആരണ്യകം). വേദജ്ഞാനമില്ലാത്തവൻ ബ്രഹ്മവിത് ആകുന്നില്ല എന്നു ശ്രുതി. വേദജ്ഞാനം സമ്പാദിക്കാൻ ബ്രഹ്മചാരി ഗുരുകുലവാസം അനുഷ്ഠിക്കണം. പരവിദ്യയും അപരവിദ്യയും അഭ്യസിക്കണം – ബ്രഹ്മത്തേക്കുറിച്ചും ധർമ്മത്തെക്കുറിച്ചും ഉള്ള അറിവ് ബ്രഹ്മചാരിക്കുണ്ടാകണം. ഇതിനും പുറമേ ഗുരുവിന്റെ ആശ്രമത്തിൽ ഹോമാഗ്നി കെടാതെ സൂക്ഷിക്കയും ഗുരുശുശ്രൂഷ ചെയ്യുകയും ബ്രഹ്മചാരിയുടെ ധർമ്മമാകുന്നു. പഠിത്തം പൂർത്തിയാക്കിയശേഷം ഗുരുവിന് യഥാശക്തി ദക്ഷിണകൊടുത്ത് ബ്രഹ്മചാരി ഗൃഹത്തിലേയ്ക്കു മടങ്ങുന്നു. ഇതിനു സമാവർത്തനം എന്നാണു പറയുന്നത്. അനന്തരം ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നു. അനുരൂപയായ വധുവിനെ സ്വീകരിച്ച് അവളിൽ സന്താനോത്പാദനം ചെയ്തു വംശപരമ്പര നിലനിർത്തേണ്ടത് അവന്റെ കർത്തവ്യമാകുന്നു. മറ്റെല്ലാ ആശ്രമങ്ങൾക്കും മൂലവും ആശ്രയവും ഗൃഹസ്ഥാശ്രമമായതുകൊണ്ട് ഗൃഹസ്ഥന്റെ കടമകൾ വിപുലമാണ്,

യഥാ വായും സമാശ്രിത്യ വർത്തന്തേ സർവ്വജന്തവഃ
തഥാ ഗൃഹസ്ഥമാശ്രിത്യ വർത്തന്തേ സർവ്വആശ്രമാഃ
(മനുസ്മൃതി 3.77)

എല്ലാ ജീവജാലങ്ങളും വായുവിനെ ആശ്രയിച്ചു ജീവിക്കുന്നതുപോലെ ഇതര ആശ്രമങ്ങൾ ഗൃഹസ്ഥനെ ആശ്രയിച്ചു കഴിയുന്നു. അതുകൊണ്ട് ഗൃഹസ്ഥാശ്രമം ശ്രേഷ്ഠമെന്നു മാനിക്കപ്പെടുന്നു.

"യസ്മാത്ത്രയോപ്യാശ്രമിണോ
ജ്ഞാനേനാന്നേനചാന്വഹം
ഗൃഹസ്ഥേനൈവ ധാര്യന്തേ
തസ്മാജ്ജ്യേഷ്ഠാശ്രമോ ഗൃഹീ." (മനു. 3.78)

'ഏതു കാരണത്താൽ ഗൃഹസ്ഥൻ മറ്റു മൂന്നാശ്രമികളേയും വേദാദ്ധ്യയനം ചെയ്യിക്കുക. ഭിക്ഷകൊടുക്കുക- ഇവയാൽ നിത്യവും രക്ഷിക്കുന്നുവോ ആ കാരണത്താൽ ഗൃഹസ്ഥാശ്രമം ജ്യേഷ്ഠാശ്രമം എന്നു പറയപ്പെടുന്നു.'

ഒരു മനുഷ്യന് സമുദായത്തോടുള്ള ഋണബാദ്ധ്യതകൾ എല്ലാം ഗൃഹസ്ഥാശ്രമത്തിൽ ചെയ്തുതീർക്കണം. അങ്ങനെയുള്ള കടമകൾ പഞ്ചയജ്ഞം എന്ന പേരിൽ തരംതിരിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മയജ്ഞം (ഋഷിയജ്ഞം), ദേവയജ്ഞം, പിതൃയജ്ഞം, നൃയജ്ഞം, ഭൂതയജ്ഞം - ഇവയാകുന്നു പഞ്ചയജ്ഞങ്ങൾ. സ്വാദ്ധ്യായവും പ്രവചനവും ഋഷിയജ്ഞം. വേദം വീണ്ടും വീണ്ടും പഠിക്കയും, പഠിപ്പിക്കയും ആകുന്നു അതിന്റെ ലക്ഷ്യം.

ദേവയജ്ഞം: ഗൃഹസ്ഥൻ പ്രതിദിനം നടത്തേണ്ടതായ അഗ്നിഹോത്രം. വേദമന്ത്രങ്ങൾ ഉച്ചരിച്ച് അഗ്നിയിൽ നെയ്യ്, പാല് മുതലായ ദ്രവ്യങ്ങൾ ഹോമിക്കുകയാണ് അതിന്റെ രൂപം. അർപ്പണമന്ത്രം സ്വാഹാ എന്നവസാനിക്കുന്നു. ആധുനികകാലത്ത് അഗ്നിഹോത്രം ലുപ്തപ്രായമായിരിക്കുന്നു. അതിന്റെ സ്ഥാനത്ത് ശിവൻ വിഷ്ണു ദേവി മുതലായ ദേവതകളുടെ പൂജകൾ വിപുലമായ തോതിൽ നിർവ്വഹിക്കപ്പെടുന്നു. ദേവയജ്ഞം കുടുംബത്തിന്റെ ചുരുങ്ങിയ വലയത്തിൽനിന്നും സാമൂഹ്യതലത്തിലേയ്ക്കു വ്യാപിപ്പിക്കുകയാണ് ഇതുമൂലം സിദ്ധിച്ചിട്ടുള്ള നേട്ടം. ആദികാലത്ത് യജ്ഞം സാമൂഹികതലത്തിൽ വിലസിയിരുന്നു. പിന്നീട് അത് കുടുംബവലയത്തിൽ ഒതുങ്ങിക്കൂടി. ഇപ്പോൾ വീണ്ടും സാമൂഹ്യതലത്തിലേയ്ക്കു വളർത്തിയിരിക്കുന്നു. വിഗ്രഹാരാധനയും, അമ്പലങ്ങളും നിത്യപൂജകളും ഉത്സവങ്ങളും അതിന്റെ പ്രവർത്തനപരിപാടിയാ

ണ്. ഇവയെല്ലാം കേവലം വൈദികമല്ലെങ്കിലും വേദാന്തസമ്മതമായിട്ടുള്ളവയാണ്. ഈശ്വരതത്ത്വത്തിൽ വിശ്വാസം ഉറപ്പിക്കുകയും ത്യാഗം മുതലായ ഉയർന്ന മൂല്യങ്ങൾ വളർത്തുന്നതിൽ സഹായിക്കുകയും ചെയ്യുന്നതുകൊണ്ട് വേദാന്തതത്ത്വങ്ങൾ അവയ്ക്ക് ഉപോദ്ബലകമായിത്തീരുന്നു.

**പിതൃയജ്ഞം:** പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യുന്ന ശ്രാദ്ധം തർപ്പണം മുതലായ ക്രിയകൾക്ക് പിതൃയജ്ഞം എന്നുപേർ. മരിച്ചുപോയ പൂർവ്വികന്മാരെ സ്മരിക്കുന്നതിനും അവരുടെ അനുഗ്രഹത്തിനായി പ്രാർത്ഥിക്കുന്നതിനും പിതൃയജ്ഞം പ്രയോജനപ്പെടുന്നു.

'സ്വധാ' എന്ന മന്ത്രത്തോടു കൂടിയാണ് പിതൃക്കൾക്കുള്ള ബലികൾ അർപ്പിക്കുന്നത്.

**നൃയജ്ഞം:** അതിഥിപൂജകളെയാണ് നൃയജ്ഞം എന്നു പറയുന്നത്. ഒരു ദിവസത്തിൽ കൂടുതൽ താമസിക്കാത്തവനും പ്രത്യേകം മുന്നറിയിപ്പു കൂടാതെ ഗ്രാമാന്തരത്തിൽനിന്നു വരുന്നവനുമാണ് അതിഥി. അതിഥിയെ സത്കരിക്കേണ്ടത് ഗൃഹസ്ഥന്റെ കർത്തവ്യമാണ്. അതിഥി ഈശ്വരതുല്യമായ പൂജ അർഹിക്കുന്നു. ഗൃഹസ്ഥൻ ഇന്നത്തെ കാലത്ത് അതിഥിയാൽ വഞ്ചിക്കപ്പെടാതിരിക്കാൻ ശ്രദ്ധിക്കണം. 'അതിഥി ദേവോ ഭവ' എന്ന് വേദവിധി. അതിഥിയെ ഈശ്വരനായിക്കരുതി സൽക്കരിക്കണം.

**ഭൂതയജ്ഞം:** ഇതിന് വൈശ്വദേവയജ്ഞം എന്നും പേരുണ്ട്. ഭൂതദയയെ മുൻനിർത്തി എല്ലാ ഭൂതജാലങ്ങൾക്കും ഗൃഹസ്ഥന്റെ പൂജോപചാരങ്ങൾ എത്തിക്കാനുള്ള മാർഗ്ഗമാണിത്. ഏറ്റവും ഉത്കൃഷ്ടമായ യജ്ഞം എന്നിതിനെ വിശേഷിപ്പിക്കാം. സർവ്വഭൂതങ്ങളിലും അന്തർയ്യാമിയായി വസിക്കുന്ന ഈശ്വരന്റെ വിരാഡ്രൂപത്തിലുള്ള പൂജയാണ് ഭൂതയജ്ഞം. അധഃകൃതർ, ബഹിഷ്കൃതർ, കഷ്ടപ്പെടുന്നവർ, രോഗാതുരർ, വളർത്തുമൃഗങ്ങൾ, മറ്റു പക്ഷിമൃഗാദികൾ, എല്ലാം ഗൃഹസ്ഥന്റെ പൂജയ്ക്ക് അർഹരാണ്. ഗൃഹസ്ഥന്റെ വിപുലമായ തറവാട്ടിലെ അംഗങ്ങളാണ് അവയെല്ലാം. യഥാശക്തി അവയെ പോഷി

പ്പിക്കേണ്ടത് ഗൃഹസ്ഥന്റെ കർത്തവ്യമാണ്. പ്രാണികളെ ഹിംസിക്കാതിരിക്കുന്നതും യജ്ഞമാണ്. യജ്ഞത്തിന്റെ പ്രാധാന്യത്തെപ്പറ്റി ഗീത പറയുന്നു:

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വഷവോഽസ്ത്വിഷ്ടകാമധുക്!!

ബ്രഹ്മാവ് പ്രജകളെ സൃഷ്ടിച്ചപ്പോൾ കൂടെത്തന്നെ യജ്ഞത്തെയും സൃഷ്ടിച്ച് അവരോടിങ്ങനെ പറഞ്ഞു: 'ഈ യജ്ഞംകൊണ്ട് നിങ്ങൾ വർദ്ധിച്ചാലും. യജ്ഞം നിങ്ങളുടെ ആഗ്രഹങ്ങൾ സാധിച്ചുതരുന്ന കാമധേനുവായിരിക്കട്ടെ!' (ഭഗവദ്ഗീത 3.10)

യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്!!

യജ്ഞം ചെയ്ത് ബാക്കി വരുന്നതിനെ പ്രസാദമായി അനുഭവിക്കുന്ന സജ്ജനങ്ങളെ ഒരു പാപവും തീണ്ടുകയില്ല. സ്വന്തം ഉദരപൂരണത്തിനായി ആഹാരം പാകം ചെയ്തനുഭവിക്കുന്ന സ്വാർത്ഥികൾ പാപത്തെയാണ് ഭുജിക്കുന്നത്. യജ്ഞത്തിന്റെ മൂലം നിഃസ്വാർത്ഥതയാണ് എന്നു ഗ്രഹിക്കണം. (ഭഗവദ്ഗീത 3.13)

ഗൃഹസ്ഥൻ സ്വന്തം ശ്രേയസ്സിനും ലോകകല്യാണത്തിനും വേണ്ടി പഞ്ചമഹായജ്ഞങ്ങൾ ചെയ്ത് പരിപൂതനാകാൻ ശാസ്ത്രങ്ങൾ നിർബ്ബന്ധിക്കുന്നു. യജ്ഞാനുഷ്ഠാനംകൊണ്ട് അഭ്യുദയനിഃശ്രേയസങ്ങൾ ഗൃഹസ്ഥന് ലഭ്യമാകുന്നു. അഭ്യൂദയം ഇഹത്തിലുള്ള ക്ഷേമൈശ്വര്യങ്ങളേയും നിഃശ്രേയസം മുക്തിയേയും കുറിക്കുന്നു. ഗൃഹസ്ഥന്റേതു പ്രവൃത്തിമാർഗ്ഗം.

വാനപ്രസ്ഥാശ്രമം: ദേഹത്തിൽ ജരാനരകൾ പ്രത്യക്ഷമാകുകയും മകന്റെ മകനെ കാണാൻ ഭാഗ്യമുണ്ടാകുകയും ചെയ്താൽ ഗൃഹസ്ഥാശ്രമി വീടുവിട്ട് വാനപ്രസ്ഥനാകണം. സന്ന്യാസികൾ തപസ്സുചെയ്യുന്ന കാടുകളിലോ വിജനപ്രദേ

ശങ്ങളിലോ പോകണം. അവൻ ആത്മസാക്ഷാത്കാരത്തിനായിട്ട് ആയുശ്ശേഷം സ്വാദ്ധ്യായത്തിലും തപസ്സിലും ദേവതോപാസനയിലും ചെലവ്ഴിക്കണം. ഇന്നത്തെ സമുദായഘടന വാനപ്രസ്ഥാശ്രമത്തിന് അനുകൂലമല്ല. എത്ര വയസ്സായാലും തന്റെ ചുമതലകൾ ഒഴിയാത്തവണ്ണം സംസാരജീവിതം പ്രശ്നജഡിലമായിത്തീരുന്നതുകൊണ്ട്. ഗൃഹസ്ഥന് വാനപ്രസ്ഥം ഒരു വിദൂരസ്വപ്നമാണ്. പരിതഃസ്ഥിതികൾ അനുകൂലിക്കുന്നത്ര സ്വാർത്ഥരഹിതമായ സമുദായസേവനം ചെയ്യുന്നത് ഇത്തരുണത്തിൽ അഭികാമ്യമായിരിക്കും.

**സന്ന്യാസാശ്രമം:**

ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാഃ പ്രതിഷ്ഠിതാഃ
പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തിശ്ച സുഭാഷിതഃ*
(മഹാഭാരതം ശാന്തിപർവ്വം 226–6)

പ്രവൃത്തി എന്നും നിവൃത്തി എന്നും പറയുന്ന രണ്ടു മാർഗ്ഗങ്ങളിലാണ് വേദം നിലനിന്നുവരുന്നത്. വേദത്തിന്റെ രണ്ടു കാലുകൾ പോലെയാണ് കർമ്മമാർഗ്ഗവും സന്ന്യാസമാർഗ്ഗവും. ഇതിൽ നിവൃത്തിമാർഗ്ഗം ത്യാഗസമ്പൂർണ്ണമായതുകൊണ്ട് കൂടുതൽ ശ്ലാഘിക്കപ്പെട്ടിരിക്കുന്നു.

എല്ലാ ആശ്രമങ്ങളുടെയും ലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണ്. നാലാശ്രമങ്ങളും ക്രമേണ സംസാരമോചനത്തിന് ഒരുവനെ അർഹനാക്കുന്നു. അനിത്യവും അസുഖവും ജനനമരണപ്രവാഹരൂപവുമായ സംസാരചക്രത്തിൽപ്പെട്ടു നട്ടം തിരിയുന്ന മനുഷ്യനെ ശാന്തി എന്ന പരമപദത്തിലെത്തിക്കുവാൻ വേണ്ടി ഋഷികൾ സംവിധാനം ചെയ്തിട്ടുള്ളതാണല്ലോ ആശ്രമവ്യവസ്ഥ. പരമപദം മുക്തിയാണ്. എല്ലാ ആശ്രമങ്ങൾക്കും സ്ഥായിയായ ഭാവം ത്യാഗമാണ്. ഓരോ ആശ്രമത്തിൽനിന്നും അടുത്തതിലേയ്ക്കു പ്രവേശിക്കുമ്പോൾ വ്യക്തിയിൽ ത്യാഗത്തിന്റെ അളവ് ക്രമപ്രവൃദ്ധമായി വളരണം. സന്ന്യാസാശ്രമം അവസാനത്തെ ആശ്രമമായതുകൊണ്ടും കർമ്മത്തിന്റെ കെട്ടുകൾ അവിടെ എത്തുമ്പോഴേയ്ക്കും അറ്റുപോകുന്നതു

* Published by Vavilla Ramaswamy Sastri & Sons, Madras.

കൊണ്ടും അതിൽ ത്യാഗം സ്വാഭാവികമായി പൂർണ്ണവികാസം പ്രാപിക്കുന്നു. സന്ന്യാസി നിവൃത്തിമാർഗ്ഗാവലംബിയാണ്.

ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ
(കൈവല്യോപനിഷത്ത് 2)

കർമ്മംകൊണ്ടോ സന്തതിയെക്കൊണ്ടോ ധനംകൊണ്ടോ അമൃതത്വം ലഭിക്കുന്നില്ല. ത്യാഗംകൊണ്ടുമാത്രം ചിലർ മരണമില്ലാത്ത അവസ്ഥ പ്രാപിച്ചിട്ടുണ്ട്. മോക്ഷം അല്ലെങ്കിൽ അമൃതത്വം എന്ന നാലാമത്തെ പുരുഷാർത്ഥസിദ്ധിക്ക് പ്രവൃത്തിമാർഗ്ഗവും അതിന്റെ അകമ്പടികളായ സമ്പത്തും സന്തതികളും സഹായകമല്ല. ചിത്തശുദ്ധിദ്വാരാ കർമ്മമാർഗ്ഗം ക്രമമുക്തിക്കു വഴിതെളിക്കുമെങ്കിലും ത്യാഗം കൊണ്ടുമാത്രമേ നേരിട്ടുള്ള മുക്തിക്ക് അർഹത ലഭിക്കുകയുള്ളൂ എന്നു താത്പര്യം.

വാനപ്രസ്ഥൻ സ്വാദ്ധ്യായത്തിലും തപസ്സിലും ദേവതോപാസനയിലും കുറേക്കാലം കഴിച്ച് മനസ്സ് ശുദ്ധവും ശാന്തവുമാകുമ്പോൾ വിധിപ്രകാരം സന്ന്യാസം സ്വീകരിച്ച് ആത്മനിഷ്ഠനായിക്കഴിയണം. അവൻ അതോടുകൂടി സംസാരബന്ധവിമുക്തനാകുന്നു. സർവ്വപാശങ്ങളും പൊട്ടിച്ചെറിഞ്ഞ് അവൻ സർവ്വസ്വതന്ത്രനായി യഥേഷ്ടം ചരിക്കുന്നു. ശരീരപാതാനന്തരം അവൻ ബ്രഹ്മത്തിൽ ലയിക്കുന്നു. അവന് പുനർജന്മം ഇല്ല. ബാക്കിയൊന്നും ശേഷിക്കാതെ എരിഞ്ഞു തീരുന്ന കർപ്പൂരംപോലെയാണ് മുക്തപുരുഷന്റെ അവസാനം.

**കുറിപ്പ്:**

1. "അന്നാദേഃ സംവിഭാഗോ ഭൂതേഭ്യശ്ച യഥാർഹതഃ
തേഷ്വാത്മദേവതാ ബുദ്ധിഃ സുതരാം നൃഷു പാണ്ഡവ."

അല്ലയോ പാണ്ഡവ, അന്നം മുതലായ വിഭവങ്ങൾ ഗൃഹസ്ഥൻ സർവ്വഭൂതങ്ങൾക്കും ആവശ്യാനുസാരം പങ്കിട്ടുകൊടുക്കണം, സ്വന്തം ഇഷ്ടദേവതയെ അവരിൽ കണ്ടുകൊണ്ടുവേണം ഈ യജ്ഞം നടത്താൻ. സർവ്വപ്രാണികളിലും ഈശ്വരനെക്കണ്ടുകൊണ്ട് ആചരിക്കുന്ന ഈ യജ്ഞം സർവ്വശ്രേഷ്ഠമാകുന്നു.

ദേവയജ്ഞത്തിന്റേയും വൈശ്വദേവയജ്ഞത്തിന്റേയും ആവശ്യ കതയെ മഹാഭാരതം ഇങ്ങനെ വിവരിക്കുന്നു.

ശ്വാഭ്യശ്ച ശ്വപചേഭ്യശ്ച വായോഭ്യശ്വാവപേദ് ഭുവി
വൈശ്വദേവം ഹി നാമൈതത് സായംപ്രാതർ വിധീയതേ.
വിഘസാശീ ഭവേത് തസ്മാന്നിത്യം ചാമൃതഭോജനഃ
വിഘസം ഭൃത്യശേഷം തു യജ്ഞശേഷം തഥാമൃതം.
(മഹാഭാരതം വനപർവ്വം 2.59–60, ശാന്തിപർവ്വം 228,10–12)

നായ്ക്കൾക്കും, ചണ്ഡാലനും, പക്ഷികൾക്കും അന്നം നിലത്തു വെച്ചാൽ മതി. ഈ യജ്ഞം വൈശ്വദേവം ആകുന്നു. ദിവസവും രാവിലേയും വൈകുന്നേരവും ഈ യജ്ഞം ചെയ്യണം. നിത്യവും അമൃതവും വിഘസവും ഭുജിക്കണം. യജ്ഞശേഷം അമൃതമാകുന്നു. ഭൃത്യന്മാർക്കു കൊടുത്തതിന്റെ ബാക്കി വിഘസവും ആകുന്നു. പക്ഷിമൃഗാദികളും മറ്റാശ്രിതന്മാരും ഭൃത്യന്മാരിൽ ഉൾപ്പെടുന്നു.

"ആത്മാർത്ഥം ന പചേദന്നം" (മഹാഭാരതം വനപർവ്വം 2–58)

സ്വന്തം ഭോഗത്തിനായി ഗൃഹസ്ഥൻ അന്നം പാകം ചെയ്യരുത്. അവന്റെ കുടുംബം വിശാലമാണ്.

2. ഗൃഹസ്ഥസ്തു യദാ പശ്യേദ് വലീപലിതമാത്മനഃ
അപത്യസ്യൈവചാപത്യം തദാരണ്യം സമാശ്രയേത്.
(മനുസ്മൃതി 6.2)

ഗൃഹസ്ഥൻ വാനപ്രസ്ഥം സ്വീകരിക്കേണ്ട സമയം ഇതാണ്. സ്വന്തം ദേഹത്തിൽ ജരാനര ബാധിക്കുക. പുത്രന്റെ പുത്രനെ കാണാൻ സാധിക്കുക. അപ്പോൾ വാനപ്രസ്ഥം സ്വീകരിക്കുക -- വനത്തിലേയ്ക്കു നീങ്ങുക.

# കർമ്മസിദ്ധാന്തം

ഹിന്ദുമതത്തിന്റെ മൗലികതത്ത്വങ്ങളിൽ ഒന്നാണ് കർമ്മ സിദ്ധാന്തം. കർമ്മമെന്നാൽ പ്രവൃത്തി. കർമ്മഫലത്തിനും കർമ്മമെന്നു പറയും. എല്ലാ കർമ്മങ്ങളും കർത്താവിന്റെ മനസ്സിൽ അതിന്റെ മുദ്രപതിപ്പിക്കും. ഈ മുദ്രകളാണ് സംസ്കാ

രങ്ങൾ. സംസ്കാരം പിന്നീടുള്ള കർമ്മങ്ങൾക്ക് പ്രേരകമായിരിക്കും. ഒരു ജന്മത്തിൽ അനുഭവിച്ചുതീരാതെ സംസ്കാരം അധികപ്പറ്റുവന്നാൽ അതനുഭവിക്കാൻ വേണ്ടി മറ്റൊരു ജന്മം എടുക്കേണ്ടിവരും. കാര്യകാരണ ന്യായത്തിന്മേലാണ് കർമ്മസിദ്ധാന്തം അധിഷ്ഠിതമായിരിക്കുന്നത്. ഒരു യാദൃച്ഛികസംഭവത്തിന് കാരണം കണ്ടുപിടിക്കാൻ കഴിയാതെ വരുമ്പോൾ മുജ്ജന്മത്തിൽ ചെയ്തിട്ടുള്ള കർമ്മത്തിന്റെ ഫലം കാരണമായി കല്പിക്കപ്പെടും. കർമ്മങ്ങളും കർമ്മഫലഭോഗങ്ങളും കണ്ണികളായിട്ടുള്ള ജീവിതശൃംഖല അന്തമില്ലാതെ നീണ്ടുപോകുന്നു. കർമ്മത്തിന്റെ ഫലമായി നിക്ഷേപിക്കപ്പെടുന്ന സംസ്കാരത്തിന് അപൂർവ്വം അല്ലെങ്കിൽ അദൃഷ്ടം എന്ന സംജ്ഞ വേദാന്തഗ്രന്ഥങ്ങളിൽ കാണാം.

പ്രപഞ്ചത്തിന്റെ ഘടന 'കാരണകാര്യ' – സംബദ്ധമായ നിയമങ്ങളെ ആസ്പദിച്ചാണെന്നു പറഞ്ഞുവല്ലോ. നെല്ലു കൃഷി ചെയ്താൽ നെല്ലുകൊയ്യാം. മാങ്ങയണ്ടി കുഴിച്ചിട്ടാൽ മാവു മുളയ്ക്കും. ഇതെല്ലാം തെറ്റാതെ നടക്കുന്ന പ്രകൃതിനിയമങ്ങളാണ്. അതുപോലെതന്നെ ആദ്ധ്യാത്മികവിഷയത്തിൽ സദാചാരവ്യവസ്ഥകൾ കാര്യകാരണസംബദ്ധമാണ്. കർമ്മസിദ്ധാന്തത്തിന്റെ അടിസ്ഥാനം ഇതാണ്. തിന്മ വിതച്ച് നന്മകൊയ്യാൻ സാദ്ധ്യമല്ല. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ശരീരം കൊണ്ടും (ത്രികരണങ്ങളാൽ) ചെയ്യപ്പെടുന്ന എല്ലാ കർമ്മങ്ങളും ശുദ്ധമായിരിക്കണം. മനുഷ്യന്റെ മേൽഗതിയ്ക്ക് ത്രികരണശുദ്ധി അനുപേക്ഷണീയമാണ്. മനസ്സിൽ വിചാരിച്ചതു പറയണം. മനസ്സിന്റെ ഉള്ളിൽ കളവുനടക്കരുത്. ഉള്ളിലുള്ളതു മറച്ചുവെച്ച് വേറൊന്നു സംസാരിക്കരുത്. വാക്കിനനുസരിച്ച് പ്രവൃത്തി വേണം. ത്രികരണശുദ്ധിയുടെ ക്രമം ഇതാണ്.

'മനസ്യേകം വചസ്യേകം കർമ്മണ്യേകം മഹാത്മനാം
മനസ്യന്യത് വചസ്യന്യത് കർമ്മണ്യന്യദ് ദുരാത്മനാം.

മനസ്സിലും വാക്കിലും പ്രവൃത്തിയിലും ഒന്നുതന്നെയാണു മഹാത്മാക്കൾക്ക്, അവർ ചിന്തിച്ചതു പറയും, പറഞ്ഞതുപോലെ തന്നെ ചെയ്യും. എന്നാൽ ദുർജ്ജനങ്ങളുടെ മനസ്സിലൊന്ന്,

വാക്കിൽ വേറൊന്ന്, പ്രവൃത്തിയിൽ മൂന്നാമതൊന്നും. ഇത് ദുർജ്ജനങ്ങളുടെ സ്വഭാവമാണ്. അവരുടെ മനോവാക്കായ കർമ്മങ്ങൾ പരസ്പരം വിരുദ്ധങ്ങളായിരിക്കും.

'യഥാ കർമ്മ യഥാശ്രുതം' അറിവിനും പ്രവൃത്തിക്കും അനുസരിച്ച് ഈ ജീവിതത്തിലെ അനുഭവങ്ങൾ രൂപപ്പെടുന്നു. ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. മറ്റു ചില മതങ്ങൾ വിശ്വസിക്കുന്നതുപോലെ ഹിന്ദുമതത്തിൽ ഈശ്വരൻ മുഷ്യന്റെ കർമ്മങ്ങളുടെ വിധിയെഴുത്തുകാരനല്ല. മനുഷ്യൻ അവന്റെ തന്നെ വിധികർത്താവാണ്.

ന കർത്തൃത്വം ന കർമ്മാണി ലോകസ്യ സൃജതി പ്രഭുഃ
ന കർമ്മഫലസംയോഗം സ്വഭാവസ്തു പ്രവർത്തതേ.
(ഭഗവദ്ഗീത 5.14)

ഈശ്വരൻ കർത്തൃത്വമോ കർമ്മമോ മനുഷ്യനുവേണ്ടി സൃഷ്ടിക്കുന്നില്ല. കർത്താവിനു കർമ്മഫലത്തെ വിധിക്കുന്നുമില്ല.എല്ലാം പ്രകൃതിനിയമമനുസരിച്ചു നടക്കുന്നു. നിയമം സംസ്കാരത്തിനനുസരിച്ച വിധി, അത് സാർവ്വജനീനമാണ്. പ്രവൃത്തിക്കനുസരിച്ചു ഫലം. ഫലത്തിനനുസരിച്ച് അദൃഷ്ടവും ഭോഗവും. ഇത് ഈശ്വരന്റെ വിധിയാണ്. പ്രകൃതിയിൽ ഈ നിയമമാണു നടക്കുന്നത്.

ഓരോ കർമ്മവും അവസാനിക്കുമ്പോൾ ഒരു അദൃഷ്ടത്തെ (അപൂർവ്വത്തെ) സൃഷ്ടിക്കുന്നു. കാണാൻ കിട്ടാത്തത് അദൃഷ്ടം. കർമ്മഫലം കണ്ണുകൊണ്ടു കാണാൻ കഴിയുകയില്ല. ഫലം അനുഭവിക്കാൻ കഴിയും. അപൂർവ്വം എന്നാൽ മുമ്പില്ലാതിരുന്നത്. കർമ്മത്തിനുശേഷം ഉണ്ടായത് എന്നർത്ഥം. അദൃഷ്ടം അഥവാ അപൂർവ്വം ജീവനെ പിൻതുടരുന്നു. അത് അവന്റെ പിന്നീടുള്ള പ്രവൃത്തികളെ നിയന്ത്രിക്കുന്ന സംസ്കാരമായി അവനിൽത്തന്നെ സ്ഥിതി ചെയ്യുന്നു.

ഹിന്ദുമതം വ്യക്തിയുടെ ദിവ്യത്വത്തെ അംഗീകരിക്കുന്നതോടൊപ്പം അവന് ഉത്തരവാദിത്തബോധവും കൊടുക്കുന്നു. നന്നാകാനും ചീത്തയാകാനും അവന് സ്വാതന്ത്ര്യം ഉണ്ട്.

ഒരുവൻ ചെയ്ത തെറ്റിന് ഈശ്വരനെയോ, മറ്റാരേയെങ്കിലുമോ കുറ്റപ്പെടുത്തുന്നതിൽ പൗരുഷമില്ല. പൂർവ്വകർമ്മങ്ങൾക്കു ഒരുവൻ ഉത്തരവാദിയാകുന്നതുപോലെ വർത്തമാനകാലത്തിലെ കർമ്മങ്ങൾക്കും അവൻ ഉത്തരവാദിയാണ്. വർത്തമാനകാലം അവന്റെ കയ്യിലുള്ളതാണ്. അതിനെ ശോഭനമാക്കാനുള്ള സ്വാതന്ത്ര്യം അവനുണ്ട്. അതുമൂലം ഭാവിയേയും അവന് നിയന്ത്രിക്കാൻ കഴിയും. "പുരുഷകാര"ത്തിന് അല്ലെങ്കിൽ സ്വപ്രയത്നത്തിന് ഹിന്ദുമതം തക്ക പ്രാധാന്യം നല്കുന്നു. എല്ലാം വിധി എന്നു പറഞ്ഞ് അലസത കാണിക്കുന്നതിനെ ഹിന്ദുമതം അപലപിക്കുന്നു.

ന ദൈവതമിതി സഞ്ചിന്ത്യ ത്യജേദുദ്യോഗമാത്മനഃ
അനുദ്യോഗേന തൈലാനി തിലേഭ്യോ നാപ്തുമർഹതി.

എല്ലാം വിധിയാണെന്നു പറഞ്ഞു പ്രയത്നിക്കാതിരിക്കരുത്. എള്ളിൽ എണ്ണയുണ്ട് എന്നു പറഞ്ഞിരുന്നാൽ എണ്ണ കിട്ടുകയില്ല. എള്ള് ആട്ടി എണ്ണ എടുക്കേണ്ടിയിരിക്കുന്നു. പുരുഷകാരത്തിന്റെ ആവശ്യകത വ്യക്തമാണല്ലോ.

ദൈവവും (അദൃഷ്ടവും) പുരുഷകാരവും ഫലസിദ്ധിക്ക് ഒന്നിച്ചുപോകണം. ഒരു ചക്രത്തിന്മേൽ തന്നെ വണ്ടി ഓടുകയില്ല.

ദൈവേ പുരുഷകാരേ ച കർമ്മസിദ്ധിർവ്യവസ്ഥിതാ
തത്ര ദൈവമഭിവ്യക്തം പൗരുഷം പൗർവ്വദേഹികം.

ഫലസിദ്ധിക്ക് അദൃഷ്ടവും പുരുഷകാരവും അടിത്തറയാണ്. മുജ്ജന്മത്തിൽ ചെയ്ത കർമ്മത്തിന്റെ (പുരുഷകാരത്തിന്റെ) ഫലം ഈ ജന്മത്തിൽ ദൈവ(അദൃഷ്ട)മായി രൂപം കൊള്ളുന്നു. അതുപോലെ ഈ ജന്മത്തിലെ പ്രവൃത്തികൾ അടുത്ത ജന്മത്തിലെ അദൃഷ്ടമായിത്തീരുന്നു. വിധിപോലെ വരുമെന്നു പറഞ്ഞ് മടിയന്മാരായി കഴിയുന്നത് മൂഢന്മാരാണ്.

'ദൈവേന ദേയമിതി കാപുരുഷാ വദന്തി
ദൈവം നിഹത്യ കുരു പൗരുഷമാത്മശക്ത്യാ'

വിധി എല്ലാം തന്നുകൊള്ളുമെന്നു പറയുന്നത് അധമന്മാരാണ്. ഇച്ഛാശക്തികൊണ്ട് വിധിയെ കീഴടക്കി പൗരുഷം പ്രകടമാക്കൂ.

'ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്.'
(ഭഗവദ്ഗീത 6.5)

തന്നെ താൻ തന്നെ ഉയർത്തണം. ഉത്സാഹക്കുറവുകൊണ്ട് താഴ്ന്നു പോകാൻ ഒരിക്കലും ഇടവരുത്തരുത്.

ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ ഉത്സാഹിയായ പുരുഷനെ മഹാലക്ഷ്മി വരിക്കും. സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്ന് കർമ്മത്തെ മൂന്നായി തിരിച്ചിരിക്കുന്നു. ജന്മജന്മാന്തരങ്ങളിൽ ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലങ്ങൾ വാസനാരൂപത്തിൽ മനുഷ്യമനസ്സിൽ സ്ഥലം പിടിച്ചിരിക്കുന്നതാണ് സഞ്ചിതം. കൂട്ടിവെച്ചിട്ടുള്ള സമ്പാദ്യം ആണിത്. അനുഭവിച്ചു തീർക്കേണ്ട സ്വത്ത്. എല്ലാ ജീവന്റെ കൈയ്യിലും ഇതു കുറേ ഉണ്ടാകും.

നാഭുക്തം ക്ഷീയതേ കർമ്മ ജന്മകോടിശതൈരപി
അവശ്യമേവ ഭോക്തവ്യം കൃതം കർമ്മശുഭാശുഭം.
(ബ്രഹ്മവൈവർത്തപുരാണം.)

ജന്മങ്ങൾ നൂറുകോടി കഴിഞ്ഞാലും അനുഭവിച്ചു തീരാത്ത കർമ്മം ബാക്കി നിൽക്കും. നശിക്കയില്ല. നല്ലതും തീയതും ആയ കർമ്മങ്ങൾ അനുഭവിച്ചേ തീരൂ.

സഞ്ചിതത്തിൽനിന്നും പ്രസ്തുതജന്മത്തിൽ അനുഭവിക്കാൻ വേണ്ടി എടുത്തു മാറ്റി വെച്ചിട്ടുള്ള കർമ്മം പ്രാരബ്ധം. തുടങ്ങി വെച്ചത് എന്നർത്ഥം. വില്ലിൽനിന്നും വിട്ട അമ്പ് പിൻവലിക്കാനാവില്ലല്ലോ. അതുപോലെയാണ് പ്രാരബ്ധം. അത് ഇടയ്ക്കുവെച്ചു മുറിക്കാൻ ആവില്ല. ഈ ശരീരം പ്രാരബ്ധകർമ്മംകൊണ്ട് നിർമ്മിതമാണ്. പ്രാരബ്ധം അനുഭവിച്ചുതീരുമ്പോൾ ശരീരം പതിക്കും. ആ ശരീരം ഉപയോഗശൂന്യമായിത്തീരുന്നു. ഈശ്വരകൃപകൊണ്ടോ അല്ലെങ്കിൽ സിദ്ധന്മാരുടെ കാരുണ്യംകൊണ്ടോ ചിലപ്പോൾ പ്രാരബ്ധത്തെ ജയിക്കാം.

ഉദാഹരണം: ശിവന്റെ അനുഗ്രഹംകൊണ്ട് മാർക്കണ്ഡേയനു ചിരഞ്ജീവിത്വം ലഭിച്ചു. വ്യാസന്റെ അനുഗ്രഹംകൊണ്ട് ശങ്കരാചാര്യരുടെ ആയുസ്സ് പതിനാറിൽനിന്നും മുപ്പത്തിരണ്ടായി വർദ്ധിച്ചു. ഇതെല്ലാം അസാധാരണ സംഭവങ്ങളാണ്.

**ഒരു പ്രശ്നം:** ഈ പ്രപഞ്ചം ഈശ്വരസൃഷ്ടിയാണ്. മനുഷ്യനും, മൃഗങ്ങളും, വൃക്ഷലതാദികളും, പർവ്വതങ്ങളും, നദികളും, കയങ്ങളും, ആകാശവും, സൂര്യചന്ദ്രാദി ഗോളങ്ങളും, നക്ഷത്രങ്ങളും, വായുവും, അഗ്നിയും, കണ്ണിൽ പെടുന്നവയും, പെടാത്തവയും, താപവും, ശീതവും, സ്ത്രീയും, പുരുഷനും, പ്രജയും, ഋതുക്കളും, മഴയും, വെയിലും, ആശകളും പ്രതീക്ഷകളും, സ്നേഹവും ദ്വേഷവും, ഇരുട്ടും വെളിച്ചവും, എന്നുവേണ്ട സകലരൂപങ്ങളും, ഭാവങ്ങളും ഈശ്വരന്റെ സൃഷ്ടിതന്നെ. ആരോഗ്യവാൻ, രോഗി, ധനവാൻ, ദരിദ്രൻ, വികലാംഗൻ, വിദ്വാൻ, മൂഢൻ, സദ്ഗുണസമ്പന്നൻ, ദുർഗ്ഗുണൻ, ത്യാഗി, ഭോഗി എന്നിങ്ങനെയുള്ള ഭേദസ്വഭാവങ്ങളേയും സൃഷ്ടിച്ചതീശ്വരൻ. അങ്ങനെയിരിക്കെ ഓരോ ജീവന്റേയും സുഖദുഃഖാദി അനുഭവങ്ങൾക്ക് അവൻ (ആ ജീവൻ) തന്നെ ഉത്തരവാദിയാകുന്നതെങ്ങനെ? ആ ഉത്തരവാദിത്തവും ഈശ്വരനിലേയ്ക്ക് ആരോപിക്കരുതോ? സമ്പന്നൻ ദരിദ്രരെ സഹായിച്ചും, ആരോഗ്യവാൻ ആതുരനെ സഹായിച്ചും തങ്ങളുടെ ഉത്തമഗുണങ്ങളെ (ദയ, ദാനം മുതലായവയെ) പ്രകാശിപ്പിക്കുവാൻ വേണ്ടി ഈശ്വരൻ ഈ വൈവിദ്ധ്യങ്ങളെ സൃഷ്ടിച്ചു എന്നു സമാധാനിക്കരുതോ?

ഈ പ്രമേയത്തെ സ്വീകരിച്ചാൽ ഈശ്വരനിൽ പക്ഷപാതദോഷം ആരോപിക്കേണ്ടിവരും. പിന്നെ ചിലരിൽ ദാനം ദയ, ദമം മുതലായവ വളരാൻവേണ്ടി വേറെ ചിലരെ ബലിയാടാക്കേണ്ടിയും വരും. അത് യുക്തിക്കു നിരക്കുകയില്ല. ഈശ്വരൻ മനുഷ്യന് പ്രവൃത്തിസ്വാതന്ത്ര്യവും ബുദ്ധിയും നല്കിയിട്ടുണ്ട്. അവയുപയോഗിച്ച് ഓരോരുത്തനും പുരോഗമിക്കണം.

ന ദേവാ ദണ്ഡമാദായ രക്ഷന്തി പശുപാലവത്
യം രക്ഷിതുമിച്ഛന്തി ബുദ്ധ്യാ സംയോജയന്തി തം.

പശുക്കളെ മേയ്ക്കുന്നവൻ ഒരു വടി കൈയ്യിലെടുത്ത് അവയെ (അടിച്ചു) നയിക്കുന്നു. എന്നാൽ മനുഷ്യന്റെ കാര്യത്തിൽ ദേവതകൾ അങ്ങനെയല്ല ചെയ്യുന്നത്. പിന്നെയോ? മനുഷ്യന് ബുദ്ധി നൽകി അവനെ സ്വതന്ത്രനായി വിടുന്നു.

മനുഷ്യൻ തികച്ചും സ്വതന്ത്രനാണോ? ഇക്കാര്യത്തിൽ ശ്രീരാമകൃഷ്ണദേവന്റെ അഭിപ്രായം ഇതാണ്. കെട്ടിയിരിക്കുന്ന പശുവിന് കയറിന്റെ നീളത്തിന്റെ അളവിൽ സ്വാതന്ത്ര്യമുണ്ട്. ആ വൃത്തത്തിനുള്ളിൽ എവിടെ വേണമെങ്കിലും സഞ്ചരിക്കാം. അതുപോലെ ഓരോരുത്തനും നന്മചെയ്യാനും തിന്മചെയ്യാനും വേണ്ടത്ര സ്വാതന്ത്ര്യമുണ്ട്. നന്മചെയ്തു ദേവനാകാൻ ശ്രമിക്കണം. സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തി അധോഗതിക്കിടവരുത്തരുത്. വിജയരഹസ്യം പൗരുഷത്തിലാണുള്ളത്. നല്ലവനാകാൻ പൗരുഷം വേണം. കെട്ടവനാകാൻ പൗരുഷം വേണ്ട. എല്ലാം പൗരുഷത്തിലാണുള്ളതെന്നു വിവേകാനന്ദസ്വാമികൾ പഠിപ്പിക്കുന്നു. പശുവിന്റെ കയറ് സ്വാതന്ത്ര്യത്തെയാണ് കാട്ടുന്നത്. പൗരുഷമുള്ളവൻ നീചപ്രവൃത്തികളിൽ ഏർപ്പെടുകയില്ല. അബലകളേയും നിസ്സഹായരേയും ദ്രോഹിക്കുകയില്ല. സഹജീവികൾക്ക് അവനെപ്പോഴും താങ്ങും തണലും ആയിരിക്കും. വാസ്തവത്തിൽ പൗരുഷത്തിന് അതിരില്ല. ചക്രവാളം വരെ അതിന്റെ പ്രവൃത്തിപഥം വിശാലമാകാം. എന്നാൽ നീചത്വവും ദൗർമനസ്യവും കണ്ടുപോയാൽ കയറു മുറുകും. അവിടെ പൗരുഷത്തിന് പ്രവേശമില്ല. അതു പൗരുഷത്തിന് നിരക്കാത്തതാണ്. നല്ല വിഷയങ്ങളിൽ മനുഷ്യന് പൂർണ്ണസ്വാതന്ത്ര്യമുണ്ട്, ദുഷ്കർമ്മങ്ങളിൽ ഇല്ല. അതിനു ശിക്ഷയുണ്ട്. പുരുഷകാര്യത്തിൽ ആത്മവീര്യം കലർത്തി പൗരുഷം വളർത്തണം. സർവ്വവും പൗരുഷത്തിന് അടിമയാകുന്നു. ഭീഷ്മപ്രതിജ്ഞ ചെയ്ത ഗംഗാദത്തൻ പൗരുഷത്തിന്റെ പ്രതീകമാകുന്നു. യമനോടു മല്ലിട്ട് ഭർത്താവിന്റെ പ്രാണൻ വീണ്ടെടുത്ത സാവിത്രിയും പൗരുഷത്തിന്റെ

മാതൃകയാകുന്നു. പൗരുഷം പുരുഷന്റെ അട്ടിപ്പേറാണെന്നു കരുതേണ്ട. കർമ്മഫലം അനുഭവിക്കാനുള്ള ലോകമാണിത്.

'ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമ്മജാ'
(ഭഗവദ്ഗീത 4.12)

മനുഷ്യലോകത്തിൽ കർമ്മഫലങ്ങൾ വേഗത്തിൽ ലഭിക്കുന്നു. നല്ല കർമ്മങ്ങൾ ചെയ്ത് ഉയരാൻ ശ്രമിക്കേണ്ടത് അത്യാവശ്യം. ദുഷ്കർമ്മങ്ങളുടെ ഫലവും വേഗത്തിൽ കിട്ടുമെന്നുള്ളത് മനസ്സിലാക്കണം. സ്വാതന്ത്ര്യത്തെ ദുരുപയോഗപ്പെടുത്തി ദുരിതങ്ങളനുഭവിക്കാൻ ഇടവരുത്താതെ സൂക്ഷിക്കേണ്ടത് എല്ലാവരുടേയും കടമയാണ്.

# പുനർജന്മസിദ്ധാന്തം

പുനർജന്മത്തെക്കുറിച്ച് ശ്രുതിയുടെ അഭിപ്രായം:
യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേഽനുസംയന്തി യഥാ കർമ്മ യഥാ ശ്രുതം.
(കഠോപനിഷത്ത് 5.7)

ജീവാത്മാവ് ശരീരഗ്രഹണാർത്ഥം (മരണാനന്തരം) മറ്റൊരു യോനിയിലേയ്ക്ക് ഗമിക്കുന്നു. ചിലർ സ്ഥാവരങ്ങളായ വൃക്ഷാദികളിൽ ശരീരത്തെ കണ്ടെത്തുന്നു. ഈ ഗതിയെ നിയന്ത്രിക്കുന്നത് ഓരോരുത്തരുടേയും അറിവും കർമ്മവുമാണ്. അറിവിനും കർമ്മത്തിനും അനുസൃതമായി ദേഹികൾ പുനർജന്മത്തിനു വിധേയരാകുന്നു. മരണാനന്തരം ശേഷിച്ച അദൃഷ്ടം അനുഭവിച്ചു തീർക്കാൻ ജീവൻ മറ്റൊരു ശരീരത്തിൽ പ്രവേശിക്കുന്നതിനെയാണ് പുനർജന്മം എന്നു പറയുന്നത് കർമ്മം അക്ഷയമാണെന്നു അന്യത്ര വിവരിച്ചിട്ടുണ്ട്. കർമ്മത്തിൽ നിന്നും ഉദ്ഭവിക്കുന്ന അദൃഷ്ടം കർത്താവിനെ ഭോക്താവാക്കുന്നു. ഭോക്താവിനു ഭോഗം വേണം, ഭോഗഭൂമിയും വേണം. ഒരു ജന്മകൊണ്ട് ഭോഗതൃഷ്ണ ശമിക്കയില്ല. ഭോഗം സുഖദുഃഖരൂപമാണ്. അത് പുണ്യാപുണ്യഫലദായകങ്ങളായ കർമ്മങ്ങളിൽ അധിഷ്ഠിതവും. അനുഭവംകൊണ്ടേ അതിനറുതിയുണ്ടാകൂ.

അദൃഷ്ടത്തിന്റെ സുഖദുഃഖഫലങ്ങൾ ഒന്നിനെ ഒന്നു നശിപ്പിക്കുന്നില്ല. പരസ്പരം തട്ടിക്കിഴിക്കുന്നില്ല. ഒരുത്തന് ധാരാളം പുണ്യവും അല്പം പാപവും ഉണ്ടെന്നു വിചാരിക്കുക. പുണ്യത്തിൽ നിന്നും അല്പമായ പാപത്തെ തട്ടിക്കിഴിച്ച് ബാക്കി വരുന്ന പുണ്യം മാത്രം അനുഭവിച്ചാൽ പോരേ എന്നു ചോദിച്ചാൽ, പോരാ എന്നാണുത്തരം. ഉദാഹരണത്തിന് യുധിഷ്ഠിരന്റെ ചരിത്രം. എത്രയോ പുണ്യം ചെയ്ത മഹാനാണ് യുധിഷ്ഠിരൻ ദ്രോണാചാര്യനെ കൊല്ലാൻ വേണ്ടി 'അര'ക്കള്ളം പറഞ്ഞതിന് നരകദർശനം വിധിക്കപ്പെട്ടു. മല പോലെ വലുതായ പുണ്യത്തിൽ നിന്നും കടുകുപോലെ ചെറുതായ പാപത്തെ പോലും തട്ടിക്കിഴിക്കാൻ കഴിഞ്ഞില്ല. പുണ്യവും പാപവും വേറെ വേറെ അനുഭവിച്ചുതീർക്കണം. കാരണം രണ്ടും രണ്ടു വർഗ്ഗത്തിൽ പെട്ടതാണ്. അഞ്ചിടങ്ങഴി പാലിൽനിന്ന് രണ്ടിടങ്ങഴി വെള്ളം തട്ടിക്കിഴിക്കാനാവില്ലല്ലോ. സ്പ്രിംങ്ങുകൾ മുറുക്കിവെച്ചതുപോലെയാണ് അദൃഷ്ടം വാസനാരൂപത്തിൽ മനസ്സിൽ പതിയുന്നത്. പുണ്യം എന്നും പാപം എന്നും രണ്ടു സ്പ്രിംങ്ങുകൾ ഉണ്ട്. അനുഭവംകൊണ്ട് സ്പ്രിംങ്ങുകളുടെ ചുരുളുകൾ നിവരുന്നു. അനുകൂലമായ പരിതഃസ്ഥിതികളിൽ സ്പ്രിംങ്ങുകൾ നിവർന്ന് ജീവന്ന് സുഖദുഃഖാനുഭവങ്ങളെ പ്രദാനം ചെയ്യുന്നു.

എന്നാൽ അനുഭവങ്ങൾ എല്ലാം ഏകകാലത്തിൽ പ്രത്യക്ഷമാകുകയില്ല. അനുഭവത്തിന് കാലം ഒരു മുഖ്യ ഘടകമാകുന്നു. ശിശുവിന് യുവാവിന്റെ അനുഭവങ്ങൾ ഉണ്ടാവാൻ തരമില്ലല്ലോ. അദൃഷ്ടം (വാസന) തട്ടിക്കിഴിക്കപ്പെടാത്തതുകൊണ്ട് അനുകൂലമായ കാലവും സന്ദർഭവും പ്രതീക്ഷിച്ച് അത് ഉറങ്ങിക്കിടക്കും.

യുക്തിയുക്തവും ശാസ്ത്രീയവുമായ പതഞ്ജലിയുടെ യോഗദർശനം ഈ വിഷയത്തിൽ കൂടുതൽ വെളിച്ചം വീശുന്നു. കർമ്മവാസന പല ജന്മങ്ങൾക്ക് കാരണമാകുന്നു.

'ക്ലേശമൂലഃ കർമ്മാശയോ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ'
(യോഗസൂത്രം 2.12)

കർമ്മഫലസഞ്ചയം ക്ലേശത്തിന് കാരണമാകുന്നു. സുഖദുഃഖാനുഭവങ്ങൾ ക്ലേശമായിട്ടാണ് യോഗസൂത്രം ഭാവന ചെയ്യുന്നത്. അദൃഷ്ടമായി മുതൽകൂട്ടിയിട്ടുള്ള വാസനകളുടെ വികസനം ദൃഷ്ടമായ ഈ ജന്മത്തിലോ, കാണപ്പെടാത്ത ഭാവി ജന്മങ്ങളിലോ ആകാം. കർമ്മാശയം മരണകാലത്ത് ബാക്കി വന്നാൽ പുനർജന്മം അവശ്യം ഭാവിയാകുന്നു.

'സതിമൂലേ തദ്വിപാകോ ജാത്യായുർഭോഗാഃ'
(യോഗസൂത്രം 2.13)

മൂലമായ സംസാരങ്ങൾക്ക് ജന്മം, ആയുസ്സ്, ഭോഗം ഇവ ഫലങ്ങളാണ്. അനുഭവം ജന്മത്തിന്റെ കൂടെപ്പിറപ്പാണ്. യോഗശാസ്ത്രത്തിൽ 'ജാതി' ജന്മത്തെ കുറിക്കുന്നു. കർമ്മശയങ്ങളുടെ അഭിവ്യക്തിക്ക് വല്ല നിയമവും ഉണ്ടോ? അതോ അവ അടുക്കും ചിട്ടയുമില്ലാത്ത പ്രകൃതിയുടെ വികൃതികളാണോ? യോഗശാസ്ത്രത്തിന്റെ സമാധാനം നിയമവിധേയമാണെന്നാണ്.

'തതസ്തദ് വിപാകാനുഗുണാനാ-
മേവാഭിവ്യക്തിർ വാസനാനാം' (യോഗസൂത്രം 4.8)

മനസ്സിൽ ഒളിഞ്ഞു കിടക്കുന്ന വാസനകൾ അനേകമാണ്. വളർച്ച (പക്വത) അനുസരിച്ച് അവ ആവിഷ്കൃതങ്ങളാകുന്നു. സ്ഥലകാലസന്ദർഭങ്ങൾ വാസനകളെ അനുഭവയോഗ്യമാക്കിത്തീർക്കുന്നു. പ്രസവിക്കാത്ത സ്ത്രീക്കു പ്രസവവേദന അറിയില്ലല്ലോ. സുഖം, ദുഃഖം, സുഖദുഃഖസമ്മിശ്രം എന്ന മൂന്നു തരത്തിലാണ് ഭോഗങ്ങൾ.

മേലുദ്ധരിച്ച സൂത്രങ്ങൾ പതഞ്ജലിയുടെ അഷ്ടാംഗയോഗശാസ്ത്രത്തിൽനിന്നും എടുത്തിട്ടുള്ളതാകുന്നു. അഷ്ടാംഗയോഗം ഹിന്ദുമതത്തിലെ മനഃശാസ്ത്രവിഭാഗമാകുന്നു. ആത്മസാക്ഷാത്കാരത്തിന് കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്ന നാലു മാർഗ്ഗങ്ങൾ ഉള്ളതിൽ പതഞ്ജലിയുടെ യോഗശാസ്ത്രം മർമ്മസ്ഥാനീയമാകുന്നു, എല്ലാ യോഗങ്ങളുടേയും കേന്ദ്രബിന്ദു മനസ്സായതുകൊണ്ട്.

നിഷ്കാമകർമ്മംകൊണ്ട് മുക്തി ലഭിക്കുമെന്ന് കർമ്മയോഗം വിധിക്കുന്നു. മനസ്സിലെ ഫലാപേക്ഷയെ നിർമ്മാർജ്ജനം ചെയ്യുകയാകുന്നു. കർമ്മയോഗത്തിന്റെ മർമ്മം. ഇവിടെ കേന്ദ്ര സ്ഥാനം മനസ്സ്.

ഭക്തിയോഗമാകട്ടെ, സർവ്വവും ഈശ്വരന് അടിയറവു വെയ്ക്കാൻ വിധിക്കുന്നു. ആത്മാർപ്പണമാകുന്നു സ്ഥായീഭാവം. മനസ്സ് തന്നെത്തന്നെ അർപ്പിക്കണം.

രാജയോഗം – അഷ്ടാംഗയോഗം– മനസ്സിന്റെ വികാരമാകുന്ന അലകളെ അടക്കാൻ പഠിപ്പിക്കുന്നു. ഗവേഷണശാല അവിടേയും മനസ്സു തന്നെ.

ജ്ഞാനയോഗം ദേഹാത്മബുദ്ധിയെ വിചാരം ചെയ്തു ശോഷിപ്പിക്കാൻ ഉപദേശിക്കുന്നു. ഉപാധികളുമായുള്ള ബന്ധത്തെ വിടർത്തുന്നതിന് സാധനചതുഷ്ടയം വിധിക്കുന്നു. (സാധനചതുഷ്ടയം അന്യത്ര ചേർത്തിട്ടുണ്ട്) 'മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ' ബന്ധത്തിന്റേയും മോക്ഷത്തിന്റേയും താക്കോൽ മനസ്സാകുന്നു. (ബ്രഹ്മബിന്ദൂപനിഷത്ത്–2)

സർവ്വേ മനോനിഗ്രഹലക്ഷണാന്താഃ
പരോ ഹി യോഗോ മനസഃ സമാധിഃ. (ഭാഗവതം)

ശ്രേഷ്ഠമായ യോഗം മനസ്സിന്റെ സമാധി. ഏകാഗ്രത, സാധനകൾ എല്ലാം മനോനിഗ്രഹലക്ഷണത്തിൽ അവസാനിക്കുന്നു. മനോനിഗ്രഹം പൂർണ്ണമായാൽ ശ്രേഷ്ഠമായ യോഗസിദ്ധി ലഭിച്ചു എന്നർത്ഥം.

ഹിന്ദുമതത്തിലെ സാധനാഭാഗം ആദ്ധ്യാത്മികമായ മനഃശാസ്ത്രത്തിൽ പടുത്തുയർത്തിയിട്ടുള്ളതാകുന്നു എന്ന് ഇതിൽനിന്നും വ്യക്തമാകുന്നുണ്ടല്ലോ. ജീവിതമാകുന്ന നൗകയുടെ കപ്പിത്താൻ മനസ്സാകുന്നു. മനസ്സ് ഏതു വഴിക്കു നയിക്കുന്നുവോ ആ വഴിക്ക് ജീവിതം നീങ്ങും. ആത്മസാക്ഷാത്കാരം ലഭിക്കുന്നതുവരെ ജീവൻ ജനനമരണരൂപമാകുന്ന

അഥൈകയോർദ്ധ്വ ഉദാനഃ പുണ്യേനപുണ്യലോകം നയതി പാപേനപാപം ഉഭാഭ്യാമേവ മനുഷ്യലോകം. (പ്രശ്നോപനിഷത്ത് 3.7)

സംസാരചക്രത്തിൽ ചുറ്റിക്കൊണ്ടിരിക്കും. കർമ്മഫലമാകുന്ന വാസന സംസാരചക്രത്തെ തിരിക്കുന്ന ഊർജ്ജം ആകുന്നു. ശരീരത്തിന്റെ മരണം വാസനകളുടെ മരണമല്ല. മരണത്തിൽ വാസനകൾ സൂക്ഷ്മശരീരത്തിൽ ഒട്ടിനിൽക്കും. അവയുടെ പ്രേരണകൊണ്ട് ജീവൻ പുതിയ ശരീരത്തെ സൃഷ്ടിക്കും. (ബൃഹദാരണ്യകോപനിഷത്ത് 4-4-4 കാണുക.)

അതാണു പുനർജ്ജന്മത്തിന്റെ പൊരുൾ. കൂടുതൽ പുണ്യ കർമ്മങ്ങൾ ചെയ്തിട്ടുള്ളവർ ഇന്ദ്രലോകം മുതൽ ബ്രഹ്മലോകം വരെയുള്ള ഭോഗങ്ങൾക്കർഹനായിത്തീരുന്നു. അവിടെയുള്ള സ്വർഗ്ഗീയഭോഗങ്ങൾ അനുഭവിച്ച് പുണ്യക്ഷയം വരുമ്പോൾ മർത്ത്യലോകത്തിൽ വീണ്ടും വന്നു പിറക്കുന്നു. ഭോഗങ്ങൾക്കുള്ള ആശ മനസ്സിൽ നിലനിൽക്കുന്നിടത്തോളം കാലം പുനർജ്ജന്മം എടുക്കേണ്ടതായിത്തന്നെ വരും.

മുജ്ജന്മത്തിൽ ആർജ്ജിച്ച വാസനകൾ ഓരോരുത്തനേയും മുന്നോട്ടു നയിക്കുന്നു. മൂലധനം ഇല്ലാതെ ആരും ഈ ലോകത്തിൽ വന്നു പിറക്കുന്നില്ല. സുഖദുഃഖരൂപത്തിലുള്ള അനുഭവങ്ങൾക്കു കാരണമായ വാസനാബലത്തോടെ മനുഷ്യൻ ജന്മമെടുക്കുന്നു. അതിസാമർത്ഥ്യം, അതിബുദ്ധി മുതലായവയ്ക്കു പുറമേ ഉത്തമഗുണഗണങ്ങളോടുകൂടിയും ചിലർ ജനിക്കുന്നുണ്ട്. ഓരോരുത്തരിലും കാലാനുസൃതം അത്തരം ഗുണങ്ങൾ പ്രകടമാകുകയാണ്. ഈ ജന്മത്തിലെ പ്രയത്നം കൊണ്ട് നന്മയേയും തിന്മയേയും വർദ്ധിപ്പിക്കാൻ കഴിയും. ഏതായാലും കൊണ്ടുവന്ന മുതൽ ചെലവഴിക്കാതെ നിവൃത്തിയില്ല.

പതഞ്ജലിയുടെ യോഗം മനഃശാസ്ത്രപരമായ ഒരു ശാസ്ത്രീയസമീപനമാണ്. തികച്ചും ശാസ്ത്രീയമായ ഈ ഗവേഷണം പുനർജ്ജന്മത്തിന്റെ കവാടം തുറക്കുന്നു. ഇവിടെ കാണുന്ന ഏറ്റക്കുറച്ചിലിനും, അസമത്വത്തിനും വൈജ്ഞാനികവും യുക്തിയുക്തവും ആയ സമാധാനം പതഞ്ജലി കണ്ടെത്തിയിട്ടുണ്ട്. യോഗത്തിന്റെ പൊലിയാത്ത ദീപം ജീവന്റെ ഗതിയിൽ വരും ജന്മങ്ങളിലേയ്ക്കു പോലും വെളിച്ചം

വീശുന്നു. ഉത്തരം കാണാത്ത പല പ്രശ്നങ്ങൾക്കും രാജയോഗം വഴികാട്ടിയാണ്.

പൂർവ്വജ്ജന്മത്തിലെ സംഭവങ്ങളോ അനുഭവങ്ങളോ ഒന്നും ഈ ജന്മത്തിൽ മനുഷ്യൻ ഓർമ്മിക്കുന്നില്ലല്ലോ എന്ന ചോദ്യം ഇവിടെ പ്രസക്തമാണ്.

മനസ്സിനു രണ്ടു ഭാഗങ്ങൾ ഉണ്ട്-സബോധമനസ്സെന്നും, അബോധമനസ്സെന്നും. വർത്തമാനദശയിൽ പ്രവർത്തിക്കുന്ന ഭാഗം ബോധമനസ്സ്. ഓർമ്മിക്കാത്ത പഴയ സംഭവങ്ങളുടെ മുദ്രകൾ അബോധമനസ്സിൽ മറഞ്ഞുകിടക്കുന്നു. ശൈശവത്തിലെ സംഭവങ്ങൾ മനുഷ്യന് ഓർമ്മിക്കാൻ കഴിയുന്നില്ല. എന്നാൽ ജനനം മുതൽ ഓർമ്മവയ്ക്കുന്നതുവരെയുള്ള മൂന്നോ നാലോ വർഷക്കാലം ഒരു വ്യക്തിയുടെ ജീവിതത്തിൽ ഒന്നും സംഭവിച്ചിട്ടില്ലെന്നു പറയാൻ സാധിക്കുമോ? ഹിപ്നോട്ടിസം - മയക്കുവിദ്യ- മൂലം ശൈശവത്തിലേയും സംഭവങ്ങൾ സ്മൃതിപഥത്തിൽ വരുത്തുവാൻ കഴിയുമെന്നു മനോവൈജ്ഞാനികർ തെളിയിച്ചിട്ടുണ്ട്. ഒരു മനുഷ്യന് അവനെ പ്രസവിച്ച സമയത്തെ ചില സംഭവങ്ങൾ ഹിപ്നോട്ടിസം മൂലം ഓർമ്മയിൽ വരുത്തിയതായി ഈയിടെ ഗ്രന്ഥങ്ങളിൽ വായിച്ചു. പ്രസവസമയത്ത് ഡോക്ടർ ആശങ്ക പ്രകടിപ്പിച്ചതും മിഡ്വൈഫ് അമ്മയുടെ ഏതു വശത്തുനിന്നിരുന്നു എന്നുള്ളതും, ആ വ്യക്തി വെളിപ്പെടുത്തി. ഈ വിഷയത്തിൽ മനഃശാസ്ത്രജ്ഞന്മാർ ഗവേഷണം നടത്തിക്കൊണ്ടേ ഇരിക്കുന്നു. കൂടുതൽ വസ്തുതകൾ വെളിച്ചത്തു വരുമെന്നു പ്രതീക്ഷിക്കാം.

ശ്രീബുദ്ധന് അഞ്ഞൂറു പൂർവ്വജന്മങ്ങളിലെ വൃത്താന്തങ്ങൾ അറിയാമായിരുന്നു. അവയെല്ലാം ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. ശ്രീരാമകൃഷ്ണദേവൻ വിവേകാനന്ദസ്വാമിക്ക് സ്പർശംകൊണ്ട് പൂർവ്വസ്മരണ ഉണർത്തി അദ്ദേഹത്തിൽനിന്നും പൂർവ്വവൃത്താന്തങ്ങൾ ഗ്രഹിച്ചതായും പറയുന്നു.

ശ്രീകൃഷ്ണൻ ഗീതയിൽ ജാതിസ്മരത(പൂർവ്വജന്മത്തിലെ സ്മരണകൾ)യെപ്പറ്റി പ്രസ്താവിക്കുന്നുണ്ട്.

'ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരന്തപ.'
(ഗീത 4.5)

അർജ്ജുന, നിനക്കെന്നപോലെ എനിക്കും അനവധി ജന്മങ്ങൾ കടന്നുപോയിട്ടുണ്ട്. എനിക്കവയെല്ലാം അറിയാം. നിനക്കറിയില്ല.

യോഗാഭ്യാസം കൊണ്ട് ജാതിസ്മരത കൈവരിക്കാമെന്നു കൈവരിക്കാമെന്നു പതഞ്ജലി മഹർഷി അരുളിച്ചെയ്യുന്നു.

'സംസ്കാരസാക്ഷാത്കരണാത് പൂർവ്വജാതിജ്ഞാനം'
(യോഗസൂത്രം 3.18)

സംസ്കാരത്തിൽ (മനസ്സിന്റെ) സംയമം ചെയ്യുന്നതു കൊണ്ട് ഉണ്ടാകുന്ന സാക്ഷാത്കാരം ഹേതുവായിട്ട് ജാതിസ്മരത ലഭിക്കുന്നു. സംയമം മൂലം പല സിദ്ധികളും കൈവരിക്കാമെന്നു യോഗശാസ്ത്രം പ്രഖ്യാപിക്കുന്നു, ജാതിസ്മരത സംയമം മൂലമുണ്ടാകുന്ന സിദ്ധിയാണ്.

പൂർവ്വജന്മാർജ്ജിതമായ വേദജ്ഞാനം യോഗസാധന കൊണ്ട് ആവിഷ്കരിച്ച ഒരു വ്യക്തിയുടെ അനുഭവകഥ ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിട്ടുള്ളതു നോക്കുക. (ഋഷിദൈവരാതന്റെ കഥ)

യോഗസാധനയോ തപസ്സോ കൂടാതെ തന്നെ ചിലർക്കു ജാതിസ്മരതയുണ്ടാകും. അത്തരമൊരു കഥയിലേയ്ക്ക് വായനക്കാരുടെ ശ്രദ്ധയേ ആകർഷിക്കുന്നു.

പൂർവ്വജന്മസ്മൃതി ഉണ്ടായ ശാന്തിദേവിയുടെ കഥ. 'ഡിവൈൻ ലൈഫ് സൊസൈറ്റി'യുടെ സ്ഥാപകനായ ശിവാനന്ദസ്വാമിയുടെ 'മരണശേഷം ജീവന് എന്തു സംഭവിക്കുന്നു' – 'What Becomes Of The Soul After Death' – എന്ന ഗ്രന്ഥത്തിൽ ജാതിസ്മരന്മാരായ കുറെ പേരുടെ ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. ശാന്തിദേവിയുടെ കഥ അവയിൽ ഒന്നാകുന്നു. ഈ കുട്ടിയുടെ പൂർവ്വജന്മവൃത്താന്തം അക്കാലത്ത്

ഭാരതീയവും വൈദേശികവുമായ വർത്തമാനപ്പത്രങ്ങളിൽ സ്ഥലം പിടിച്ചിരുന്നു.

ശാന്തിദേവി 1926–ൽ ഒക്ടോബർ 12–ാം തീയതി ഡൽഹിയിൽ ജാതയായി. സംസാരിക്കാൻ തുടങ്ങിയതു മുതൽ കുട്ടി തന്റെ മുജ്ജന്മവൃത്താന്തങ്ങൾ പറയാൻ തുടങ്ങി. അവളുടെ പൂർവ്വജന്മം മഥുരയിലായിരുന്നു. 1902 മുതൽ 1925 വരെ അവൾ മഥുരയിൽ ജീവിച്ചിരുന്നു എന്നും അന്ന് അവളുടെ ഭർത്താവായിരുന്നത് പണ്ഡിറ്റ് കേദാർനാഥ് ഛാബേ ആയിരുന്നു എന്നും കുട്ടി കൂടെക്കൂടെ പറയാൻ തുടങ്ങി. ആദ്യം അവളുടെ മാതാപിതാക്കൾ ഈ ജല്പനങ്ങൾക്കൊന്നും വില കൽപ്പിച്ചില്ല. കുട്ടി ആവർത്തിച്ചാവർത്തിച്ച് തന്റെ പഴയ കഥയുടെ ചുരുളുകൾ നിവർത്താൻ തുടങ്ങിയപ്പോൾ അച്ഛനമ്മമാർ ഒരന്വേഷണത്തിനു മുതിർന്നു. ശാന്തിദേവി കൊടുത്ത മേൽവിലാസപ്രകാരം അവർ കത്തിടപാടുകൾ നടത്തുകയും കുട്ടിയുടെ മഥുരയിലെ ഓർമ്മകൾ ശരിയാണെന്നു കാണുകയും ചെയ്തു. പിന്നീട് പണ്ഡിറ്റ് കേദാർനാഥ് ഛാബേയും അദ്ദേഹത്തിന്റെ രണ്ടാമത്തെ ഭാര്യയും പത്തു വയസ്സുള്ള മകനും കൂടി ഡൽഹിയിൽ വന്ന് ശാന്തിദേവിയെ കണ്ടു. പ്രഥമദൃഷ്ടിയിൽ തന്നെ ശാന്തിദേവി തന്റെ പൂർവ്വജന്മത്തിലെ ഭർത്താവിനെയും മകനെയും തിരിച്ചറിഞ്ഞു– മകനെ കണ്ടപ്പോൾ കുട്ടി കരഞ്ഞുപോയി. കേദാർനാഥ് തന്റെ ആദ്യത്തെ ഭാര്യയായിരുന്ന ശാന്തിദേവിയുടെ ഓർമ്മകളെല്ലാം ശരിയാണെന്നു സമ്മതിച്ചു. അവൾ പൂർവ്വജന്മത്തിൽ മഥുരയിൽ ജീവിച്ചിരുന്ന വീടിന്റെ നിറം മുതലായവ വിശദമായി വിവരിക്കുകയും മഥുരയിൽ പോയി വീടു സന്ദർശിക്കണമെന്ന ആഗ്രഹം ആവർത്തിക്കുകയും ചെയ്തു. കുട്ടി അതുവരെ മഥുര സന്ദർശിച്ചിട്ടില്ലായിരുന്നു എന്നുള്ള വസ്തുത ഓർമ്മിക്കേണ്ടതാകുന്നു. മഥുരയിലെ വീട്ടിലേയ്ക്കു പോകാനുള്ള റോഡിന്റെ പേരുകളും, ദ്വാരകാനാഥ് ക്ഷേത്രവും, വിശ്രാമ്ഘാട്ടും അവൾ ഓർമ്മിച്ചു. വീടിന്റെ രണ്ടാമത്തെ നിലയിൽ താൻ നൂറ് രൂപ ഒളിച്ചു വെച്ചിരുന്നതും അവൾ വെളിപ്പെടുത്തി.

വസ്തുതകൾ നേരിൽ കാണാനുള്ള കൗതുകം കൊണ്ട് ഏതാനും പേർ ഒന്നിച്ച് ദേശ്ബന്ധു ഗുപ്ത മകളേയും കൊണ്ട് മഥുരയ്ക്ക് പുറപ്പെട്ടു. മഥുര സ്റ്റേഷനിൽ ട്രെയിൻ എത്തിയപ്പോൾ തന്നെ ശാന്തിദേവി 'മഥുര, മഥുര' എന്ന് വിളിച്ചു പറയാൻ തുടങ്ങി. സ്റ്റേഷനിൽ വന്നിരുന്ന കേദാർനാഥ് ഛൗബേയുടെ ഒരു ബന്ധുവിനെ കുട്ടി തിരിച്ചറിഞ്ഞു വന്ദിച്ചു. പഴയ വീട്ടിലേയ്ക്കുള്ള വഴി കുട്ടി തന്നെ കാട്ടിക്കൊടുത്തു, പൂർവ്വജന്മത്തിലെ അവളുടെ സഹോദരനെയും കുട്ടി തിരിച്ചറിഞ്ഞു. വീട്ടിലെ പഴയ ഒരു കിണർ കാണാത്തതിൽ കുട്ടി ഖേദിച്ചു. ആ കിണറിന് മതിൽ ഇല്ലാതിരുന്നതുകൊണ്ട് മൂടിയിട്ടിരിക്കയായിരുന്നു. മുജ്ജന്മത്തിലെ ഭർത്താവായ കേദാർനാഥ് കിണറിന്റെ മൂടി മാറ്റിക്കാണിച്ചപ്പോൾ കുട്ടി സന്തോഷിച്ചു. വീടിന്റെ രണ്ടാമത്തെ നിലയിൽ ഒളിച്ചു വെച്ചിരുന്ന നൂറു രൂപ കാണാഞ്ഞതിൽ ശാന്തിദേവി പരിഭ്രമിച്ചു. അപ്പോൾ ആ പണം താൻ എടുത്തു എന്നും കേദാർനാഥ് സമ്മതിച്ചു. പിന്നീട് ശാന്തി മുജ്ജന്മത്തിലെ മാതാപിതാക്കളെയും കണ്ടറിഞ്ഞു. അവരെ കണ്ടപ്പോൾ കുട്ടി കരഞ്ഞു. മാതാപിതാക്കൾക്കും കണ്ണീർ തടയാൻ കഴിഞ്ഞില്ല. വേറെയും പലേ സംഭവങ്ങളും അവളുടെ സ്മൃതിയിൽ തെളിഞ്ഞുവരികയും അവയെല്ലാം ശരിയാണെന്നു പൂർവ്വബന്ധുക്കൾ സമ്മതിക്കുകയും ചെയ്തു. പഴയ ജന്മസ്ഥലമായ മഥുരയിൽനിന്നും അവളെ ഡൽഹിക്കു തിരിച്ചുകൊണ്ടുപോകാൻ ദേശ്ബന്ധു ഗുപ്ത മുതലായവർ വളരെ വിഷമിച്ചു - എന്നു പറയപ്പെടുന്നു.

## മരണാനന്തരകഥ[1]

സദ്യോന്മുക്തിയോ, ദേവയാനമോ, പിതൃയാനമോ വെളിപ്പെടുത്താത്ത ഒരു കഥ ബാക്കിയുണ്ട്. അത് പിതൃക്കളുടെ കഥയാണ്. മരണസമയത്ത് ദേഹത്തിൽനിന്നും വേർപെടുന്ന ജീവൻ സൂക്ഷ്മശരീരത്തിൽ സ്ഥിതി ചെയ്യുന്നു എന്ന് വേദാന്തം പഠിപ്പിക്കുന്നു. സൂക്ഷ്മശരീരത്തിന് യാതനാശരീ

1. മരണാനന്തരകഥയ്ക്ക് ആസ്പദമായ ഗ്രന്ഥം. Life Beyond Death By Swami Abhedananda, Ramakrishna Vedanta Math, 19, B. Raja Rajakrishna Street, Calcutta 700006

രമെന്നും പേരുണ്ട്. നാടൻ ഭാഷയിൽ സൂക്ഷ്മശരീരവർത്തിയായ ജീവനെ ഭൂതം എന്നാണ് പറയുക. ഭൂതങ്ങൾക്ക് പുക പോലുള്ള ആകാരമാണുള്ളത്. അവയുടെ രൂപം സൂക്ഷ്മമായതുകൊണ്ട് അവയ്ക്ക് എവിടെയും സഞ്ചരിക്കാം. എവിടെയും പ്രവേശിക്കാം. ജീവിച്ചിരിക്കുന്ന മനുഷ്യരുടെ ശരീരത്തിലുമാകാം. ഭൂതാവേശമുണ്ടായ ഒരു വ്യക്തിയ്ക്ക് അതിമാനുഷമായ ശക്തി പ്രകടിപ്പിക്കാൻ കഴിയും. അറിവില്ലാത്ത ചില ഭാഷകൾ അവർ സംസാരിച്ചു എന്നുവരും. ചില ഭൂതങ്ങൾക്ക് പുക പോലുള്ള അവരുടെ രൂപത്തെ മനുഷ്യരുടെ കണ്ണുകൾക്ക് ഗോചരമാക്കാനും കഴിയും. ചിലർക്കതു സാധിക്കയില്ല. കാണാനുള്ള കഴിവ് എല്ലാ മനുഷ്യർക്കുമില്ല. പല മഹാന്മാരും ഭൂതങ്ങളെ കണ്ടിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട്. ശ്രീരാമകൃഷ്ണൻ, വിവേകാനന്ദസ്വാമികൾ, ബ്രഹ്മാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ മുതലായവരുടെ ജീവിതത്തിൽ ഇത്തരം സംഭവങ്ങളുണ്ടായിട്ടുണ്ട്. അതങ്ങനെയിരിക്കട്ടെ! നമുക്ക് മറ്റു ചില സംഭവങ്ങളിലേയ്ക്കു പ്രവേശിക്കാം.

പ്രേതങ്ങളെപ്പറ്റി പഠിക്കുന്നതിനുമുമ്പ് മറ്റൊരുതരം പ്രതിഭാസത്തിലേയ്ക്കു നിങ്ങളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളട്ടെ!

ഡബിളിന്റെ അനുഭവം. തന്നെപ്പോലെയുള്ള ഒരു വ്യക്തിയുടെ സാന്നിദ്ധ്യം ചിലർക്കു ചിലപ്പോൾ അനുഭവപ്പെടാറുണ്ട്. ഇങ്ങനെയുള്ള രൂപത്തിന് 'ഡബിൾ' എന്നാണ് സംജ്ഞ. തന്നിൽനിന്നും ആ തോറ്റത്തിന് യാതൊരു വ്യത്യാസവും ഉണ്ടാവില്ല. തന്നെ രണ്ടായിക്കാണുന്ന അനുഭവമാണത്.

1943–നും 44–നും ഇടയ്ക്കുണ്ടായ ഒരു അനുഭവം. ബാംഗ്ലൂരിൽ ബൈസവൻഗുഡി എന്ന സ്ഥലത്തുനിന്നും ഒരു വ്യക്തി **evening walk** (സായന്തനസവാരി) ന് വൈകുന്നേരം നാലുമണിക്കുശേഷം റെയിൽവേസ്റ്റേഷന്റെ പരിസരത്തേയ്ക്കു നടക്കുകയായിരുന്നു. ആളൊരു വേദാന്തചിന്തകനായിരുന്നു. ആയിടയ്ക്ക് അദ്ദേഹം നടക്കാൻ പോകുമ്പോൾ മനനത്തിനുപയോഗിച്ചിരുന്നത് നിർവ്വാണഷട്കത്തിലെ ആദ്യത്തെ ശ്ലോകമായിരുന്നു.

മനോബുദ്ധ്യഹങ്കാര ചിത്താനിനാഹം
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
ന ച വ്യോമഭൂമിർന തേജോ ന വായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം.

മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയൊന്നും ഞാനല്ല. (ഇവ നാലുംകൂടി അന്തഃകരണം എന്ന പേരിൽ അറിയപ്പെടുന്നു.) ശ്രവണേന്ദ്രിയവും, രസനേന്ദ്രിയവും, ഘ്രാണേന്ദ്രിയവും(മൂക്ക്), നേത്രവും ഞാനല്ല. ആകാശവും ഭൂമിയും ഞാനല്ല. അഗ്നിയും വായവും ഞാനല്ല. ചിദാനന്ദരൂപനായ ശിവൻ ആകുന്നു ഞാൻ. ശിവനാകുന്നു ഞാൻ.

ബുദ്ധ്യാദ്യുപാധികൾ കേവലം പ്രകൃതിയുടെ വികാരങ്ങൾ ആകുന്നു. അവ വാസ്തവത്തിൽ ആത്മാവിനെ പരിമിതപ്പെടുത്തുന്നില്ല (ബന്ധിക്കുന്നില്ല), ആത്മാവ് സർവ്വസ്വതന്ത്രനായ ശിവനാണ്, ചിദാനന്ദമൂർത്തിയാണ് എന്ന് ശ്ലോകസാരം.

ഈ ശ്ലോകം മനനം ചെയ്തുകൊണ്ട് നമ്മുടെ കഥാപുരുഷൻ നടന്ന് റെയിൽവേസ്റ്റേഷന്റെ സമീപത്തെത്തി. പെട്ടെന്ന് അദ്ദേഹത്തിന് ഒരനുഭവമുണ്ടായി. വേഗത്തിൽ നടന്നുകൊണ്ടിരുന്ന ആ മനുഷ്യന്റെ പുറകേ കരഞ്ഞുംകൊണ്ട് അദ്ദേഹത്തിന്റെ 'ദേഹം' ഓടിവരുന്നതു കണ്ടു. ആ 'ഡബിൾ' ഒരു പതിനഞ്ചടി പിന്നിലായിരുന്നു. കണ്ണാടിയിൽ കാണുന്നതുപോലെ പ്രതിബിംബമല്ല, ശരിക്കുള്ള സ്വന്തം ദേഹം കണ്ടു. ഇത്തരം അനുഭവം വേറേതരത്തിലും ചിലർക്കുണ്ടാകാറുണ്ട്. പ്രാരബ്ധം അദ്ദേഹത്തെ അദ്വൈതസാധനയ്ക്ക് അനുകൂലിച്ചില്ലെന്നു തോന്നുന്നു. ഏതായാലും അദ്ദേഹം ആ സാധന നിർത്തിവെയ്ക്കുകയാണുണ്ടായത്. ഇത് Life beyond Death എന്ന ഗ്രന്ഥത്തിൽ ഇല്ലാത്ത ഒരു സ്വതന്ത്രസംഭവമാകുന്നു.

അഭേദാനന്ദസ്വാമികളുടെ Life beyond Death –ൽ സ്ഥലം പിടിച്ചിട്ടുള്ള മറ്റൊരു സംഭവം: ഒരാൾ തന്റെ മുറിയിൽ ഏകനായിരുന്ന് ഒരു പ്രശ്നത്തെപ്പറ്റി ചിന്തിക്കുന്നു. തന്റെ പ്രശ്നത്തിന് പരിഹാരം കാണുന്നില്ല. അങ്ങനെ തളർന്നിരിക്കുമ്പോൾ

തന്നെപ്പോലെ മറ്റൊരു രൂപം മുറിയിൽ പ്രത്യക്ഷമാകുന്നു. മുറിയുടെ വാതിൽ പൂട്ടിയിരിക്കയാണ്. ഉള്ളിൽ വേറേയാരും ഇല്ല. ആ പ്രതിരൂപം മേശയുടെ അടുത്ത് ഇരിപ്പുറപ്പിക്കുന്നു. മേശയുടെ മുകളിൽ ഇരുന്ന കടലാസും പെൻസിലും എടുത്ത് ആ മനുഷ്യനെ അലട്ടിയിരുന്ന പ്രശ്നത്തിന്റെ ഉത്തരം എഴുതിയിട്ട് അപ്രത്യക്ഷമാകുന്നു. ഉത്തരം എഴുതിയ മനുഷ്യൻ ആര്? സ്ഥൂലശരീരത്തിൽ നിന്നും ഒരുരൂപം പുറത്തുവന്ന് ഈ ക്രിയ ചെയ്തിരിക്കണമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഇത്തരം അനുഭവങ്ങൾ പലർക്കും ഉണ്ടായിട്ടുള്ളതായി കേട്ടിട്ടുണ്ട്. ഇങ്ങനെയുള്ള പ്രതിഭാസങ്ങളെ സൂക്ഷ്മശരീരം (Astral doubles) എന്നു പറയുന്നു. സൂക്ഷ്മശരീരത്തെ 'ആവി' എന്നു വിളിക്കാം. മരിക്കുന്ന ആളിന്റെ ആവിയെ ചില ബന്ധുക്കൾ കാണാറുണ്ട്.

ഇത്തരം സംഭവങ്ങളുടെ യാഥാർത്ഥ്യം കണ്ടുപിടിക്കാൻ പാശ്ചാത്യദേശത്ത് Spiritualism- പ്രേതവിജ്ഞാനീയം എന്ന പേരിൽ ഒരു ഗവേഷണസമ്പ്രദായം രൂപംകൊണ്ടു. ഇതു സംബന്ധിച്ച ഗവേഷണസംഘങ്ങൾ പല രാജ്യങ്ങളിലും ഉടലെടുത്തു. വിവേകാനന്ദസ്വാമികൾ അമേരിക്കയിൽ ഉണ്ടായിരുന്നപ്പോൾ ഇത്തരം സംഘടനകൾ പ്രചാരത്തിൽ വന്നിരുന്നു. മനുഷ്യന്റെ മരണാനന്തര സ്ഥിതിയെക്കുറിച്ച് പ്രസ്തുതഗവേഷകന്മാർ അദ്ഭുതകരമായ ചില കണ്ടുപിടിത്തങ്ങൾ മനുഷ്യരാശിക്ക് കാഴ്ച വെച്ചിട്ടുണ്ട്. ഗവേഷകന്മാരിൽ ഡാക്ടർമാരും, മനഃശാസ്ത്രജ്ഞന്മാരും, രസതന്ത്രജ്ഞന്മാരും എല്ലാം ഉൾപ്പെടും. ഇവരുടെ നിശിതമായ വീക്ഷണത്തിനും പരീക്ഷണത്തിനും തർക്കമറ്റ പല കണ്ടുപിടിത്തങ്ങളും സംഭാവന ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്. വേദാന്തതത്ത്വങ്ങളോട് ഇവയ്ക്കുള്ള സാമ്യം ആശ്ചര്യകരമെന്നേ പറയേണ്ടു. അവരുടെ ഏറ്റവും സ്തുത്യർഹമായ കണ്ടുപിടിത്തം മനുഷ്യന് ഒരാത്മാവുണ്ടെന്നും അത് മരണത്തോടുകൂടി നശിക്കുന്നില്ല എന്നും ആകുന്നു. ഈ കണ്ടുപിടിത്തം ആത്മാവ് അനശ്വരമാണെന്ന വേദാന്തതത്ത്വം അല്ലാതെ മറ്റൊന്നുമല്ല. ജീവാത്മാക്കൾക്ക് പരലോ

കത്തിൽ പുതിയ പുതിയ സുഖങ്ങളും അനുഭവങ്ങളും ലഭിക്കുന്നു എന്നത് മറ്റൊരു കണ്ടുപിടിത്തമാണ്. ലോകത്തെ അമ്പരപ്പിക്കുന്ന വിപ്ലവകരമായ ഒരു തത്ത്വത്തെ ഇനിയും അവർ സംഭാവന ചെയ്യുന്നുണ്ട്. അത് നരകം ഇല്ല എന്നുള്ള വസ്തുതയാകുന്നു. പരലോകത്തിൽ ആവികൾ സുഖമായി കഴിയുന്നു എന്നും അവർ തെളിയിച്ചിട്ടുണ്ട്. പരലോകത്തിൽ ആവികൾ അവരുടെ ഭൂലോകത്തിലെ ബന്ധങ്ങളേയും, വേഴ്ചകളേയും, സ്നേഹങ്ങളേയും താപങ്ങളേയും നേട്ടങ്ങളേയും ഓർമ്മിക്കുന്നുണ്ട്. ഇഹത്തിലുള്ള ബന്ധുക്കളുടേയും സന്തതികളുടേയും യോഗക്ഷേമങ്ങളിൽ അവർ ആകാംക്ഷയുള്ളവരാകുന്നു. മരിച്ചവരുടെ ആവികളെ നേരിട്ടു കാണാനും അവരുമായി സംസാരിക്കാനും പ്രേതവിജ്ഞാനികൾക്കു സാധിച്ചിട്ടുണ്ട്.

പ്രേതവൈജ്ഞാനികരുടെ ദർശനം: പൂർവജന്മത്തിന്റെ ഓർമ്മയില്ലായ്ക അതിന്റെ അഭാവത്തെ തെളിയിക്കുന്നില്ല എന്നിനി കാണാം. മരണസമയത്ത് ജീവൻ സൂക്ഷ്മശരീരത്തിൽ സ്ഥിതി ചെയ്തുകൊണ്ട് പരലോകഗമനം ചെയ്യുന്നു എന്ന വേദാന്തഗ്രന്ഥങ്ങളുടെ മൊഴി നമ്മൾ കേട്ടു. പ്രേതവിജ്ഞാനികൾ അതു ശരി വയ്ക്കുന്നു. അവരുടെ ഗവേഷണപരീക്ഷണങ്ങളിലേയ്ക്ക് ഇനി കടക്കാം. സൂക്ഷ്മശരീരം മരണസമയത്ത് ചില വ്യക്തികൾക്ക് സ്വാഭാവികമായി കാണാൻ കഴിയും. ജീവൻ ദേഹത്തെ വിട്ടുപിരിയുന്ന സമയത്ത് സൂക്ഷ്മശരീരത്തിന് വെളുത്ത പുകയുടേയോ മേഘത്തിന്റേയോ രൂപമാണുള്ളത്. ലോസ് ഏയ്ഞ്ചൽസിൽ (അമേരിക്ക) ഒരു പെൺകുട്ടി അവളുടെ സഹോദരൻ മരിക്കുന്ന സമയത്ത് അവന്റെ ദേഹം മൂടൽമഞ്ഞിനാൽ ആവൃതമായിരിക്കുന്നതായി കണ്ടു. അടുത്തു നിന്നിരുന്ന അമ്മയ്ക്കതു കാണാൻ കഴിഞ്ഞില്ല. കുട്ടിയുടെ അമ്മ പിന്നീട് അഭേദാനന്ദസ്വാമികളോട് ഈ വസ്തുത വെളിപ്പെടുത്തുകയുണ്ടായി. ഈ വെള്ളി മേഘത്തെ പ്രേതവൈജ്ഞാനികർ Ectoplasm (എക്ടോപ്ലാസം) എന്നാണു പറയുന്നത്. എക്ടോപ്ലാസം ജീവിച്ചിരിക്കുന്ന

മനുഷ്യരിൽനിന്നും ഒരു ചെറിയ അളവിൽ ബഹിർഗമിച്ചുകൊണ്ടാണിരിക്കുന്നത്. ഡബിളിന്റെ ഉദ്ഭവം എക്ടോപ്ലാസത്തിൽനിന്നാണെന്നു വിശ്വസിച്ചു വരുന്നു. എക്ടോപ്ലാസം മരണസമയത്ത് ശരീരത്തിൽനിന്നും സമ്പൂർണ്ണം വെളിയിൽവന്നു ജീവനെയും വഹിച്ചുകൊണ്ട് പരലോകഗമനം ചെയ്യുന്നു. ഇതിനെ തൊട്ടുനോക്കാനും ഫോട്ടോ പിടിക്കാനും കഴിഞ്ഞിട്ടുണ്ട്. എക്ടോപ്ലാസത്തിന് ഘനീഭവിച്ച് പൂർവ്വശരീരമായി പ്രത്യക്ഷപ്പെടാൻ കഴിയും. മാദ്ധ്യമത്തിന്റെ (പിണിയാളുടെ) സഹായത്തോടെ പ്രത്യക്ഷമാക്കുകയും ചെയ്യാം. കേരളത്തിൽ നാട്ടിൻപുറങ്ങളിൽ സർപ്പംതുള്ളൽ, യക്ഷിതുള്ളൽ മുതലായ ആരാധനാസമ്പ്രദായങ്ങൾ നിലവിലുണ്ടല്ലോ. അത്തരം ചടങ്ങുകളിൽ കളം വരച്ച് പിണിയാളെ ഇരുത്തി പുള്ളോന്മാർ ദേവതകളെക്കുറിച്ചു പാടും. പാട്ടിന്റെ താളത്തിനനുസരിച്ച് പിണിയാൾ തുള്ളി അനുഗ്രഹിക്കും. പ്രേതവിജ്ഞാനികളുടെ പിണിയാൾക്ക് സർപ്പം തുള്ളലിലെ പിണിയാളോട് ഒരകന്ന സാമ്യം ഉണ്ടെന്നു പറയാം. പ്രേത വിജ്ഞാനികളുടെ പിണിയാൾ തുള്ളാറില്ല. പ്രേതവിജ്ഞാനികൾ (Spiritualists) പ്രേതങ്ങളെ – മരിച്ചവരെ – ആവാഹിച്ചുവരുത്തും. അവരെക്കൊണ്ട് സംസാരിപ്പിക്കും, സ്ലെയ്റ്റിൽ എഴുതിക്കും, പ്ലാഞ്ചെറ്റുകൊണ്ട് എഴുതിക്കും. പലവിധപ്രകടനങ്ങളും നടത്തിക്കും. ഇതെല്ലാം നടത്തുന്നത് സാധാരണയായി ഒരു ഇരുട്ടറയിലായിരിക്കും. ചിലപ്പോൾ വെളിച്ചത്തും അത്തരം പ്രദർശനം ഉണ്ടാകും. സംഗീതവും വാദ്യവും പിണിയാളിൽ ഭൂതാവേശമുളവാക്കാൻ സഹായിക്കുന്നു. ആവേശമുണ്ടായിക്കഴിഞ്ഞാൽ ചോദിക്കുന്ന ചോദ്യങ്ങൾക്കു പിണിയാൾ ഉത്തരം പറയും. മുറിയിൽ ഭൂതങ്ങളുടെ സാന്നിദ്ധ്യം ഉണ്ടായിക്കഴിഞ്ഞാൽ പിണിയാളെ കൂടാതെയും ഭൂതങ്ങൾ സംസാരിക്കും. ഒരു പാട്ടയ്ക്കുള്ളിലോ, വീപ്പയ്ക്കുള്ളിലോ ഇരുന്നു ഭൂതങ്ങൾ ചോദ്യങ്ങൾക്ക് ഉത്തരം പറയും. പിണിയാളുള്ളപ്പോൾ അയാൾ അർദ്ധബോധാവസ്ഥയിലായിരിക്കും. ഭൂതങ്ങളെ പ്രത്യക്ഷമാക്കുമ്പോൾ പിണിയാൾ പ്രജ്ഞയറ്റ നിലയിലായിരിക്കും. അപ്പോൾ അവരുടെ ദേഹത്തിൽ നിന്നും

Ectoplasm – എക്ടോപ്ലാസം- നീരാവി പോലെ വെളിയിൽ വരും. പിന്നീട് ആവി ഘനീഭവിച്ച് മരിച്ചയാളിന്റെ ആകൃതി പൂണ്ട് പ്രത്യക്ഷമാകും. (അതിന്റെ ഫോട്ടോ എടുക്കാൻ കഴിയും) മിക്കവാറും പരേതന്റെ മരണസമയത്തെ ആകൃതിയായിരിക്കും അഭിവ്യക്തമാകുന്നത്. പ്രേതവിജ്ഞാനികൾ അങ്ങനെ പ്രത്യക്ഷമാക്കിയ പല ഭൂതങ്ങളുടേയും ഫോട്ടോ എടുത്ത് പ്രസിദ്ധം ചെയ്തിട്ടുണ്ട്. പ്രേതങ്ങളുടെ പരലോകവാസത്തെക്കുറിച്ച് പല വിവരങ്ങളും ഇവർ സംഭരിച്ചിട്ടുമുണ്ട്.

ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽ ഒരാളായ അഭേദാനന്ദസ്വാമികൾ അമേരിക്കയിലായിരുന്നപ്പോൾ പ്രേതാവാഹനചടങ്ങുകളിൽ പലതവണ സംബന്ധിക്കുകയുണ്ടായിട്ടുണ്ട്.

"Life beyond Death" - മരണാനന്തരജീവിതം- എന്ന തന്റെ ഗ്രന്ഥത്തിൽ സ്വാമികൾ രസകരമായ ചില സംഭവങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. അവയിലേയ്ക്ക് നമുക്കൊന്നു കണ്ണോടിക്കാം. സ്വാമികൾ 1939 സെപ്റ്റംബർ 8–ാം തീയതി മഹാസമാധി അടഞ്ഞു എന്നു പറഞ്ഞുകൊള്ളട്ടെ.

1899–ൽ ന്യൂയോർക്ക് സ്റ്റേറ്റിൽ 'ലിലിഡേയ്ൽ' എന്ന സ്ഥലത്ത് നടന്ന പ്രേതവിജ്ഞാനശിബിരത്തിൽ അഭേദാനന്ദസ്വാമികൾ പ്രാസംഗികനായി ക്ഷണിക്കപ്പെട്ടു. അവിടെ പലതരക്കാരായ മാധ്യമങ്ങൾ സന്നിഹിതരായിരുന്നു. അവരുടെ Spirit Guides - പരലോകത്തിലെ വഴികാട്ടികൾ - പഠിപ്പിച്ചിട്ടുള്ള അതേ ആശയങ്ങളാണ് സ്വാമികൾ പ്രസംഗിച്ചതെന്ന് മാധ്യമങ്ങൾ (പിണിയാളുകൾ) ഏകകണ്ഠമായി അഭിപ്രായപ്പെട്ടു. പിന്നീടൊരു ഭൂതാവാഹനച്ചടങ്ങിൽ ക്ഷണപ്രകാരം സ്വാമികൾ ഹാജരായിരുന്നു. ആളില്ലാതെ ടൈപ്പ് റൈറ്റിങ് യന്ത്രം വേല ചെയ്യുന്നത് അവിടെ പ്രദർശിപ്പിക്കപ്പെട്ടു. മരിച്ച ബന്ധുക്കളുമായോ, സ്നേഹിതന്മാരുമായോ സംസർഗ്ഗം പുലർത്താൻ ആഗ്രഹിക്കുന്നവർ പേരുകൊടുക്കാൻ സംഘാടകർ ആവശ്യപ്പെട്ടു. പലരും പേരു കൊടുത്ത കൂട്ടത്തിൽ അഭേദാനന്ദസ്വാമികൾ തന്റെ പരേതനായ ഗുരുഭായിയുടെ പേർ കൊടുത്തു. 'ജോഗൻ' എന്നു നീല പെൻസിൽകൊണ്ടെഴു

തിയ ഒരു കടലാസ് സ്വാമികൾക്ക് ഉത്തരമായി ലഭിച്ചു. ഗുരുഭായിയുടെ പേര് യോഗാനന്ദസ്വാമി എന്നായിരുന്നു. ഈ പേരെഴുതിയത് ആരാണെന്നറിയാൻ സ്വാമികൾ ആഗ്രഹം പ്രകടിപ്പിച്ചു. അടുത്ത ദിവസം (August 5, 1899) രാവിലെ 10 മണിക്ക് സ്ലേറ്റിൽ ഭൂതങ്ങളെക്കൊണ്ട് എഴുതിക്കുന്നതിൽ പേരുകേട്ട മാധ്യമം ആയ മി. കീലറിൽനിന്നും സ്വാമികൾക്കൊരു ക്ഷണക്കത്തു ലഭിച്ചു. അദ്ദേഹം മി. കീലറെ കാണാൻ ചെന്നു. രണ്ടുപേരും ഒരുമിച്ച് ജനാലയുടെ അടുത്ത് ഇരുപ്പുറപ്പിച്ചു. സൂര്യപ്രകാശം ജനലിൽക്കൂടി മുറിക്കുള്ളിലേയ്ക്കു പ്രവേശിച്ചുകൊണ്ടിരുന്നു. രണ്ടുപേരുടേയും മദ്ധ്യത്തിൽ ഒരു മേശയും അതിന്റെ മുകളിൽ ഒരു വിരിയും. മി. കീലർ രണ്ടു സ്ലേറ്റുകൾ കൊണ്ടുവന്നു. സ്വാമികൾ അവ സ്വന്തം കൈകൊണ്ട് നന്നായി തുടച്ചു കൊടുത്തു. സ്ലേറ്റുകൾ ഒന്നിനുമേൽ ഒന്നായി മേശപ്പുറത്തു വെയ്ക്കപ്പെട്ടു. അവയുടെ ഇടയ്ക്ക് ഒരു നീല പെൻസിൽ തിരുകി. മി. കീലറുടെ ആവശ്യപ്രകാരം സ്വാമികൾ ചില ചോദ്യങ്ങൾ എഴുതി. ആ കടലാസ് സ്ലേറ്റിന്റെ മുകളിൽ ഇട്ടു. ചില ചില്ലറ പ്രക്രിയകൾക്കുശേഷം സ്ലേറ്റുകൾക്കുള്ളിൽ ആരോ എഴുതുന്ന ശബ്ദം കേട്ടു. എഴുത്തു നടന്നുകൊണ്ടിരുന്നപ്പോൾ സ്വാമികളുടെ കൈമുട്ടിന് ചെറിയ ഒരു ഇലക്ട്രിക്ഷോക്കിന്റെ അനുഭവം ഉണ്ടായി. മി. കീലർക്കും അതേ ഷോക്ക്. സ്ലേറ്റു തുറന്നു നോക്കിയപ്പോൾ ഒന്നിൽ ഇപ്രകാരം` എഴുതിയിരിക്കുന്നു: 'I find no one here who can answer the questions of this gentleman' – ഈ മഹാന്റെ ചോദ്യങ്ങൾക്കുത്തരം എഴുതത്തക്കവർ ആരേയും ഇവിടെ കാണുന്നില്ല.' G. C. എന്ന് ഒപ്പു വെച്ചിരുന്നു. G.C ആരാണെന്നു സ്വാമികൾ ആരാഞ്ഞപ്പോൾ മി. കീലർ 'അതെന്റെ Spirit Guide ആണ്, പേര് ജോർജ്ജ് ക്രിസ്റ്റി' എന്നു മറുപടി പറഞ്ഞു. ഉടൻതന്നെ മി. കീലർ പറഞ്ഞു: 'സ്വാമികളുടെ സ്നേഹിതൻ ഇപ്പോൾ വന്നിട്ടുണ്ട്, മറുപടി എഴുതും' എന്ന്. സ്ലേറ്റു തുറന്നു നോക്കിയപ്പോൾ ബംഗാളി, സംസ്കൃതം, ഗ്രീക്ക് എന്നീ ഭാഷകളിൽ സ്ലേറ്റിൽ ഉത്തരം എഴുതിയിരിക്കുന്നതായിക്കണ്ടു. അവിടെ ഗ്രീക്ക് അറിയുന്നവർ ആരും

ഇല്ലായിരുന്നു. യോഗാനന്ദസ്വാമികളുടെ ആവിയുടെ കൂടെ ഒരു ഗ്രീക്ക് ഫിലോസഫർ വന്നിട്ടുണ്ടായിരുന്നു എന്നും അദ്ദേഹമാണ് ഗ്രീക്കുഭാഷ എഴുതിയതെന്നും മി. കീലർ വെളിപ്പെടുത്തി. ആ സ്ലേറ്റിലെഴുത്തിന്റെ ഫോട്ടോ അഭേദാനന്ദസ്വാമികൾ പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിലെ കയ്യെഴുത്ത് യോഗാനന്ദസ്വാമികളുടേതുതന്നെ ആയിരുന്നു എന്നും സ്വാമികൾ സമ്മതിച്ചു.

പിന്നീടൊരിക്കൽ അഭേദാനന്ദസ്വാമികൾ തന്റെ ഗുരുഭായിയായ യോഗാനന്ദസ്വാമിയെ കണ്ടാൽകൊള്ളാമെന്നാവശ്യപ്പെട്ടു. തനിക്കതിഷ്ടമല്ല എന്നു പറഞ്ഞ് ആവി നിശ്ശബ്ദമായി.

മറ്റൊരു ഭൂതാവാഹനച്ചടങ്ങിൽ അഭേദാനന്ദസ്വാമികളോട് യോഗാനന്ദസ്വാമി ഒരു പാട്ടയ്ക്കുള്ളിൽ പ്രവേശിച്ച് ബംഗാളിഭാഷയിൽ സംസാരിച്ചു. അപ്പോൾ ആവി അഭേദാനന്ദസ്വാമിയോടു ചോദിച്ചു. "നിങ്ങൾക്ക് അമേരിക്ക ഇഷ്ടപ്പെട്ടുവോ?" എന്ന്. അഭേദാനന്ദസ്വാമി തനിക്കിഷ്ടപ്പെട്ടു എന്നു മറുപടി പറഞ്ഞു. "എനിക്കീ സ്ഥലം ഇഷ്ടമായില്ല. ഞാൻ ഇന്ത്യയിലേയ്ക്കു പോകുന്നു. എനിക്ക് ഹോളിമദർ ശാരദാദേവിയെ കാണണം" എന്നായിരുന്നു ആവിയുടെ പ്രതികരണം. യോഗാനന്ദസ്വാമികൾ ജീവിച്ചിരുന്നപ്പോൾ ശാരദാദേവിയുടെ പരിചാരകനായി കുറേക്കാലം കഴിഞ്ഞിരുന്നു എന്നുള്ളത് പ്രസ്താവ്യമാണ്.

അമേരിക്കയിൽ ന്യൂയോർക്ക്, ലിലിഡെയിൽ എന്ന സ്ഥലത്ത് Mrs. മോസിന്റെ പ്രേതാവാഹനസദസ്സ്. പിണിയാൾ മിസ്സിസ് മോസ്സ്. ഈ ചടങ്ങിൽ കല്ക്കത്തയിലെ ശ്രീരാമകൃഷ്ണശിഷ്യനായ ബൽറാംബോസിന്റെ ആവി അഭേദാനന്ദസ്വാമികൾക്ക് പ്രത്യക്ഷമായി. ബൽറാം ജീവിച്ചിരുന്നപ്പോൾ ധരിക്കാറുണ്ടായിരുന്ന തലപ്പാവും മേലങ്കിയും അണിഞ്ഞിരുന്നു, തലപ്പാവിന്റെ മടക്കുകളിൽ ഉടനീളം ഇലക്ട്രിക് ബൾബുകൾ പോലെ എന്തോ പ്രകാശിച്ചുകൊണ്ടിരുന്നു. നീണ്ടതാടി, രാജകീയമായ തോറ്റം നോക്കിയാൽ കണ്ണഞ്ചിപ്പോകുമായിരുന്നു.

ബൽറാം തന്റെ വലതുകൈ സ്വാമികളുടെ തലയിൽ വെച്ചനുഗ്രഹിച്ചു. ബൽറാമിന്റെ ആവി ചോദ്യങ്ങൾക്കുത്തരം ഒന്നും പറഞ്ഞില്ല. തല കുലുക്കിയതേയുള്ളൂ. മരണത്തിന് കുറേദിവസം മുമ്പുതന്നെ ബൽറാമിന്റെ സംഭാഷണശക്തി നഷ്ടപ്പെട്ടിരുന്നു എന്ന് സ്വാമികൾക്ക് പിന്നീട് മനസ്സിലായി, അതാണ് ആവി സംസാരിക്കാതിരുന്നത്.

അഭേദാനന്ദസ്വാമികൾ ഒട്ടേറെ ഭൂതങ്ങളുമായി പരിചയപ്പെടുകയും അവയോടു സംസാരിക്കുകയും ചെയ്തിട്ടുണ്ട്. അതിൽ എടുത്തു പറയത്തക്ക രണ്ടുമൂന്നു സംഭവങ്ങൾ: ഇരുട്ടറയിൽ പ്രേതാവാഹനച്ചടങ്ങുകൾ നടന്നുകൊണ്ടിരുന്നു. സ്വാമികളെ സംഘാടകർ അറയ്ക്കുള്ളിലേയ്ക്കു ക്ഷണിച്ചു. അപ്പോൾ അദ്ദേഹത്തിന്റെ മുതുകിൽ ഒരിരുപതു കൈകൾ പതിഞ്ഞു. സ്വാമികളുടെ കോളറിൽ ചില കൈകൾ പിടികൂടി വലിക്കാൻ തുടങ്ങി. മറ്റു ചില കൈകൾ ബെൽറ്റിൽ പിടിച്ചു വലിച്ചു. അതിൽ ഒരു ഭൂതം, 'ഇതെല്ലാം ചെയ്യുന്നത് പിണിയാൾ ആണെന്ന് നിങ്ങൾ വിശ്വസിക്കുന്നോ?' എന്നൊരു ചോദ്യം തൊടുത്തുവിട്ടു. പ്രകാശം കുറഞ്ഞ ഒരു വിളക്ക് ഒരു പെട്ടിക്കുള്ളിൽ കത്തിക്കൊണ്ടിരുന്നു. അല്ലെങ്കിൽ മുറിയിൽ കുറ്റാക്കൂരിരുട്ട്; അതേ ഭൂതം സ്വാമികളോട്, അദ്ദേഹത്തിന്റെ കൈകൾ പിണിയാളിന്റെ മേൽ വെയ്ക്കാൻ ആവശ്യപ്പെട്ടു. ആ ഭൂതം തുടർന്ന് സ്വാമികളുടെ കൈയ് പിടിച്ച് വെയ്ക്കുകയും ചെയ്തു. പിണിയാൾ തികച്ചും അബോധാവസ്ഥയിൽ ആയിരുന്നു. അവരുടെ കൈകൾ കയറിനാൽ ബന്ധിക്കപ്പെട്ടും ഇരുന്നു. സ്വാമികളുടെ മേൽപെട്ടതായ കൈകൾ പിണിയാളിന്റേതല്ലായിരുന്നു എന്നു തീർച്ചയായി. ആ മുറിയിൽ വേറെയൊരു മനുഷ്യരും ഇല്ലായിരുന്നുതാനും, അതുകൊണ്ടായില്ല. മറ്റൊരദ്ഭുതം സ്വാമികൾക്കുവേണ്ടി കാത്തിരിക്കുന്നുണ്ടായിരുന്നു. സ്വാമികൾ ഇരുട്ടറയിൽനിന്നും വെളിയിൽ വന്നു, സ്വീകരണമുറിയിൽ തനിക്കായി ഇട്ടിരുന്ന കസേരയുടെ അടുത്തേയ്ക്കു നീങ്ങി, അപ്പോഴുണ്ട് ആ കസേരയിൽ കുലീനയായ ഒരു സ്ത്രീ ഇരിക്കുന്നു. സംശയമൊന്നും

ഉണ്ടായില്ല. അവൾ ഉടൻ എഴുന്നേറ്റു സ്വാമികൾക്ക് കൈകൊടുത്തു. അവളുടെ കൈ മാംസളവും ഊഷ്മളവും ആയിരുന്നു എന്ന് സ്വാമികൾ രേഖപ്പെടുത്തിയിരിക്കുന്നു. അടുത്ത നിമിഷം ആ സ്ത്രീയുമില്ല അവളുടെ കൈയ്യുമില്ല. അതൊരു ഭൂതമായിരുന്നു എന്നു നിങ്ങൾ ഊഹിക്കുമല്ലോ. ഇതുപോലെ തന്നെ ഒരു അമേരിക്കൻ ഇന്ത്യൻ ഭൂതവുമായി സ്വാമികൾ സംസാരിക്കുകയും അതിനു കൈ കൊടുക്കുകയും ചെയ്തിട്ടുണ്ട്. അപൂർവ്വം ചിലർക്ക് പിണിയാളിന്റെ സഹായം കൂടാതെതന്നെ ഭൂതങ്ങളെ കാണാനും അവയുമായി സംസാരിക്കാനും കഴിയും. സർ, ആൽഫ്രഡ് ടർണറുടെ ഗൃഹത്തിൽ നടന്ന ഒരു പ്രേതാവാഹനവേളയിൽ ഒരു ഭൂതം സ്വാമികളോട് 'good evening brother' - സഹോദരാ നമസ്കാരം എന്നു പറയുകയുണ്ടായി.

രസകരമായ മറ്റൊരു സംഭവം ഭൂതാവാഹനച്ചടങ്ങു നടക്കുന്ന (seance) ഒരിരുട്ടുമുറി. കതകുകളും ജനാലകളും ഒന്നടങ്കം അടച്ചു ബന്ധിച്ചിരുന്നു. മേശപ്പുറത്ത് ഒരു ചെറിയ വാദ്യപ്പെട്ടി വെച്ചിരുന്നു. അതിന്റെ അടിയിൽ ഫോസ്ഫറസ് പുരട്ടിയിരുന്നതുകൊണ്ട് ആ പെട്ടിയുടെ ഗതി. മറ്റുള്ളവർക്കു കാണാമായിരുന്നു. സംഗീതത്തോടെ ചടങ്ങുകൾ ആരംഭിച്ചു. വാദ്യപ്പെട്ടി മേശമേൽനിന്ന് സാവധാനത്തിൽ ഉയരാൻ തുടങ്ങി, മുറിയുടെ മേൽഭാഗത്തെത്തി. അത് ഭിത്തിയുടെ ഓരമായി സഞ്ചരിച്ച് ഒരു പ്രദക്ഷിണം പൂർത്തിയാക്കി. പക്ഷി പറക്കുന്നതുപോലെയായിരുന്നു അതിന്റെ ഗതി. പെട്ടെന്നൊരു ഞെട്ടിക്കുന്ന ശബ്ദം! വാദ്യപ്പെട്ടി മതിലിന്റെഉള്ളിൽക്കൂടി പുറത്തുകടന്നു. ഉള്ളിൽ നടത്തിയതുപോലെ ഒരു പ്രദക്ഷിണം പുറത്തും നടത്തി മറ്റൊരു പൊട്ടലോടെ പെട്ടി മുറിയ്ക്കുള്ളിൽ പ്രവേശിച്ചു യഥാസ്ഥാനത്തിരുന്നു. ഭിത്തിയിൽ വിള്ളലോ പോറലോ ഒന്നും ഉണ്ടായില്ല, എന്നത് ശ്രദ്ധേയം ആകുന്നു.

മരിക്കുന്ന സമയത്ത് ചിലർക്ക് ചില അസാധാരണ കഴിവുകൾ ഉണ്ടാകാറുണ്ട്. മരണത്തിനു തൊട്ടുമുൻപോ അല്ലെ

ങ്കിൽ ശേഷമോ മരിക്കുന്ന ആൾക്കു സൂക്ഷ്മരൂപത്തിൽ സഞ്ചരിച്ച് വിദൂരത്തിലുള്ള തന്റെ ബന്ധുമിത്രാദികൾക്ക് മരണസന്ദേശം നൽകാൻ കഴിയും. അഭേദാനന്ദസ്വാമികൾക്ക് അമേരിക്കയിൽവെച്ചു മരണസന്ദേശങ്ങൾ, ശാരദാദേവി, വിവേകാനന്ദസ്വാമികൾ, അദ്ഭുതാനന്ദസ്വാമികൾ, ഗിരീഷ്ചന്ദ്രഘോഷ്, സിസ്റ്റർനിവേദിത മുതലായവരിൽനിന്നും നേരിട്ടു സ്വീകരിക്കാൻ കഴിഞ്ഞിട്ടുണ്ട്.

സൂക്ഷ്മശരീരം അല്ലെങ്കിൽ എക്ടോപ്ലാസത്തെപ്പറ്റി ഗവേഷണം നടത്തിയിട്ടുള്ളവർ അതിന്റെ തൂക്കം ½ ഔൺസു മുതൽ ¾ ഔൺസുവരെയാണെന്നു കണക്കാക്കിയിരിക്കുന്നു. മരണത്തിനു തൊട്ടുമുൻപും, പിൻപും ശരീരത്തിന്റെ തൂക്കം നോക്കിയാണിതു നിർണ്ണയിക്കുന്നത്.

അവസാനമായി പരലോകവാസികളായ പിതൃക്കളുടെ സ്ഥിതിയാകുന്നു നാം മനസ്സിലാക്കേണ്ടത്. പിതൃക്കളുടെ ലോകം സൂക്ഷ്മലോകമാണ്. അവരുടെ വാഹനം മനസ്സും, മനസ്സിലെ സങ്കല്പങ്ങൾ അതേപടി അവർ അനുഭവിക്കുന്നു. കാപ്പി കുടിക്കണം എന്നു തോന്നിയാൽ കാപ്പികുടി കഴിഞ്ഞിരിക്കും. ഭൗതികലോകത്തിലെ പരിമിതികൾ ഒന്നും പരത്തിലില്ല. അമേരിക്കയിൽ പോകണമെന്നു നിനച്ചാൽ അവിടെ എത്തിക്കഴിഞ്ഞിരിക്കും. സ്വപ്നത്തിലെപ്പോലെയാണവിടെ സംഭവങ്ങൾ നടന്നകലുന്നത്. അഞ്ചുനിമിഷം ഉറങ്ങിയ ആൾ അൻപതു വർഷത്തെ അനുഭവങ്ങളിൽക്കൂടി കടന്നുപോയെന്നുവരാം. കാലത്തിന്റെ മാനദണ്ഡം വേറെയാണവിടെ. മനസ്സിൽ തോന്നുന്നതെല്ലാം പരലോകത്തിൽ അനുഭവമായി മാറും. ഇഹത്തിൽ മനുഷ്യന് രണ്ടുലോകങ്ങളുണ്ട്. ഒന്ന് മാനസികം, മറ്റത് ബാഹ്യം. ഇവിടെ മനസ്സിൽ തോന്നുന്നത് ബാഹ്യവസ്തുക്കളുമായി പൊരുത്തപ്പെട്ടാലേ അനുഭവമാകൂ. ദിവാസ്വപ്നം അനുഭവമല്ല. പട്ടിണി കിടക്കുന്നവൻ മൃഷ്ടാന്നം ഊണുകഴിച്ചു എന്നു വിചാരിച്ചാൽ വിശപ്പുമാറുകയില്ല. പിതൃലോകത്തിലെ സ്ഥിതി വേറെയാണ്. പിതൃക്കൾ തങ്ങളുടെ മനസ്സിൽ പതിഞ്ഞു കിടക്കുന്ന സംസ്കാരങ്ങൾക്കനുസൃതമായ ഭോഗങ്ങളെ

സൃഷ്ടിച്ചു ഭുജിക്കുന്നു. മറ്റൊരു വിശേഷം ലോകത്തോട് അമിതമായ മമതയുള്ളവർ തങ്ങളുടെ പൂർവ്വജന്മനികേതനങ്ങളിൽ അലഞ്ഞുതിരിഞ്ഞു ദുഃഖിക്കുന്നു. ജീവന്മാരുടെ സ്നേഹങ്ങൾക്കും, താപങ്ങൾക്കും, സഹതാപമോ, സഹാനുഭൂതിയോ പൂർവ്വബന്ധുക്കളിൽനിന്നും ലഭിക്കാത്തതുകൊണ്ടാണവർ യാതനകൾ അനുഭവിക്കുന്നത്. ഈ അവസ്ഥയാണ് നരകം. തങ്ങൾ മരിച്ചതായി അവർക്ക് ബോദ്ധ്യം വരുന്നില്ല. അതുകൊണ്ട് അവർ പഴയ ബന്ധങ്ങൾ ഓർത്ത് ദുഃഖിക്കുന്നു. "വൈതരണി" എന്നു പുരാണങ്ങൾ വർണ്ണിക്കുന്ന "നദി" ഈ അവസ്ഥയാണ്. ഇതു തന്നെ ഉപനിഷത്തുകളിൽ 'അന്ധം തമസ്സ്' (കുറ്റാക്കുറ്റിരുട്ട്) എന്നു പ്രസിദ്ധമായിരിക്കുന്നു. (ഈശാവാസ്യോപനിഷത്ത് 9) തങ്ങൾ മരിച്ചു എന്ന് ബോദ്ധ്യം വന്നാൽ ജീവൻ പരലോകത്തിലേയ്ക്ക് പ്രവേശിക്കയായി. അതുവരെ വഴിയറിയാതെ ഇരുട്ടിൽ തപ്പിത്തടഞ്ഞ് വിഷമിക്കും. പരലോകത്തിൽ ജീവന് ദുഃഖമില്ല. സത്കർമ്മങ്ങളുടേയും പുണ്യഭാവനകളുടേയും ഫലം ആവോളം അനുഭവിക്കും. പുണ്യപാപങ്ങൾ തുല്യമാകുമ്പോൾ മനുഷ്യജന്മം എടുക്കും.

ഭൂതങ്ങൾക്ക് പൂർവ്വബന്ധുക്കളുമായി ആശയവിനിമയം ചെയ്യണമെന്നുണ്ട്. പക്ഷേ അതു സാധിക്കുന്നില്ല. കാരണം ഇഹത്തിനും പരത്തിനും തമ്മിലുള്ള അന്തരം തന്നെ. സൃഷ്ടിയുടെ മൂലം സ്പന്ദനം. നടരാജന്റെ താണ്ഡവം. സ്പന്ദനത്തിന്റെ വേഗത്തിന്റെ കൂടുതൽകുറവനുസരിച്ച് വ്യത്യസ്തലോകങ്ങൾ ഉരുപ്പെടുന്നു. സ്പന്ദനത്തിന് വേഗതകൂടിയാൽ ഇവിടെയുള്ളവർക്കു വസ്തുക്കൾ വ്യക്തമാകുകയില്ല. വെളിച്ചത്തിന്റെ സ്ഫുരണത്തിനു വേഗത കൂടിയാൽ മനുഷ്യനു കണ്ണുകാണുകയില്ല. അതുപോലെതന്നെ കുറഞ്ഞാലും. ചെവിയുടെ കാര്യത്തിലും ഇതേ പ്രമാണം തന്നെ. സ്പന്ദനത്തിലുള്ള ഏറ്റക്കുറച്ചിൽ കാരണം പരലോകവാസികൾക്കും മനുഷ്യർക്കും തമ്മിൽ ആശയവിനിമയം സാദ്ധ്യമല്ല. മാദ്ധ്യമങ്ങൾ വഴി അത് സാദ്ധ്യമാണെങ്കിലും സാധാരണ ഗതിയിൽ അത് ഒഴിവാക്കി നിർത്താനേ ആകൂ. ലോകപ്പറ്റുള്ള പിതൃക്കൾക്ക്

ഗതിയെന്താണ്? പിതൃശ്രാദ്ധാദി സത്കർമ്മങ്ങൾ ബന്ധുക്കൾ ചെയ്താൽ മരിച്ചവർക്ക് ഗതി ലഭിക്കും. കഠോപനിഷത്ത് ശ്രാദ്ധ കാലത്ത് വായിച്ചു കേൾപ്പിക്കുന്നതായാൽ പരമപ്രയോജനം ഉണ്ടാകും. (കഠോപനിഷത്ത് 3-17) ആധുനികകാലത്ത് കണ്ണിൽ കാണാത്തതൊന്നും വിശ്വസിക്കുകയില്ല എന്ന ശാഠ്യബുദ്ധി കളാണധികപക്ഷവും. അവർക്കു ശ്രാദ്ധാദികളിൽ വിശ്വാസ മില്ല. മരിച്ചവരുടെ കാര്യത്തിൽ താല്പര്യവുമില്ല. പൂർവ്വിക ന്മാരോടു കാട്ടുന്ന നന്ദികേടെന്നേ ഇതിനെ വിശേഷിപ്പിക്കാ നാവൂ. പിതൃക്കളെ ഉദ്ദേശിച്ചു ചെയ്യുന്ന ശ്രാദ്ധം, ദാനധർമ്മം, പ്രാർത്ഥന, ഭാഗവതപാരായണം മുതലായവ അവരെ പഴയ ഓർമ്മകളിൽനിന്നും വിടുവിച്ച് പരലോകവാസികളാക്കി ത്തീർക്കും. അതുവരെ അവർ ഒരുമാതിരി ഉറക്കത്തിലാണ്. അവരുടെ ലോകം അന്ധകാരപൂർണ്ണവും. അതുകൊണ്ട് പഴയ ഓർമ്മകൾ അവരെ കൂടുതൽ കൂടുതൽ ആർത്തരാക്കും. ഈ അവസ്ഥയാണ് യഥാർത്ഥനരകം. വേറെ നരകമില്ല. പിണി യാൾ മുഖാന്തിരം ആവികളെ പ്രത്യക്ഷമാക്കി അവരുമായി നടത്തിയിട്ടുള്ള സംഭാഷണങ്ങളിൽനിന്നു തെളിയുന്നത് പരലോകത്തിലവർ സുഖമായിരിക്കുന്നു എന്നാണ്. പരലോ കത്തിലെത്താതെ മദ്ധ്യവർത്തികളായിരിക്കുന്നവരാണ് വൈത രണിയിൽപെട്ടുഴലുന്നത്. വൈതരണിയിൽ വളരെക്കാലം കഴിയേണ്ടിവരുന്നത് ആത്മഹത്യ ചെയ്യുന്നവരും, ദുർമ്മ രണത്തിനിരയാകുന്നവരും ആകുന്നു. അവർക്കു ദേഹത്തോ ടുള്ള ബന്ധം മുറിച്ചാൽ മുറിയാത്തതാണ്. അതുകൊണ്ടവർ ദുഃഖിക്കണം. അവർക്കുവേണ്ടി ബന്ധുക്കൾ പുണ്യകർമ്മങ്ങൾ ധാരാളം ചെയ്യണം. മഹാപുരുഷന്മാരുടെ പ്രാർത്ഥന അവരെ എളുപ്പത്തിൽ മുക്തരാക്കും.

ഒരിക്കൽ സമുദ്രത്തിൽ മുങ്ങിമരിച്ച ഒരു കപ്പൽജോലി ക്കാരന്റെ പ്രേതം അമേരിക്കയിൽ വെച്ച് അഭേദാനന്ദസ്വാമി കളുടെ മുമ്പിൽ വന്നു. അവൻ വഴിയറിയാതെ ഇരുട്ടിൽ തപ്പിത്തടഞ്ഞുഴലുന്നതുപോലെ കാണപ്പെട്ടു. സ്വാമികൾ അവന്റെ ദുഃഖത്തിന്റെ കാരണം ആരാഞ്ഞു. തന്റെചരിത്രം

അവൻ വെളിപ്പെടുത്തിയതുകൂടാതെ സ്വാമികളുടെ കാരുണ്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. സ്വാമികൾ അവന്നുവേണ്ടി പ്രാർത്ഥിച്ചു. അവൻ അന്ധതാമിസ്രത്തിൽനിന്നും മുക്തനായി. മറ്റൊരിക്കൽ വേറെയൊരു പ്രേതത്തെ സ്വാമികൾ പ്രാർത്ഥനകൊണ്ടു കരകയറ്റി. മരിച്ച പൂർവ്വികന്മാർക്കുവേണ്ടി പ്രാർത്ഥിക്കയും സത്കർമ്മങ്ങൾ നടത്തുകയും ഓരോ വ്യക്തിയുടേയും കർത്തവ്യമാകുന്നു. ശ്രാദ്ധകർമ്മം മുടക്കാൻ പാടില്ല.

ജീവന്മാരുടെ മരണാനന്തരഗതിയെപ്പറ്റി ശാസ്ത്രങ്ങളുടെ മൊഴി നമ്മൾ കേട്ടു. അഭേദാനന്ദസ്വാമികളുടെ അനുഭവകഥകളിൽക്കൂടി പരലോകവാസികളെ കണ്ടു, പരിചയപ്പെട്ടു. ഒരു കാര്യം കൂടി പറഞ്ഞുകൊള്ളട്ടെ. പരലോകങ്ങളും ഇഹലോകവും ചക്രത്തിനുള്ളിൽ ചക്രം എന്നതുപോലെയാകുന്നു. ദ്രവ്യങ്ങളുടെ സ്പന്ദനത്തിന്റെ ഏറ്റക്കുറച്ചിലിലാണ് ലോകങ്ങളുടെ സ്ഥൂലസൂക്ഷ്മപിരിവുകൾ അധിഷ്ഠിതമായിരിക്കുന്നത്. മേഖലകളുടെ ഘടനയുടെ വ്യത്യാസം കാരണം അതതിലെ നിവാസികൾ പരസ്പരം കണ്ടറിയുന്നില്ല. പക്ഷേ എല്ലാം ഇവിടെ ത്തന്നെയുണ്ട്. ജലത്തിൽ പഞ്ചസാര അലിഞ്ഞു ചേരുന്നു. പഞ്ചസാരയ്ക്കു പ്രത്യേകസ്ഥലം വേണ്ട. അതുപോലെ ഈ സ്ഥൂലപ്രപഞ്ചത്തിൽ സൂക്ഷ്മലോകങ്ങളും അടങ്ങിയിരിക്കുന്നു. സ്ഥൂലമായ ഭോഗങ്ങൾക്ക് ആത്മാവ് ഭൂമിയെ ആശ്രയിക്കണം. വാസ്തവത്തിൽ നരകവും ഭൂമിയിലാണ്. രോഗം, ഇഷ്ടജനവിയോഗം, ദാരിദ്ര്യം, സമുദായദ്രോഹികൾ മൂലമുള്ള ദുരിതങ്ങൾ മുതലായ നരകയാതനകളെല്ലാം ഇഹത്തിൽത്തന്നെ. പരത്തിൽ സുഖമേയുള്ളൂ. അന്ധതാമിസ്രം എന്ന അന്തരാളത്തിൽ കുറച്ചുകാലം ചില ജീവാത്മാക്കൾക്ക് കഴിയേണ്ടിവരുന്ന ഒറ്റ അനിഷ്ടസംഭവമേ പരത്തിലുള്ളൂ. ഇഷ്ടജനങ്ങളുടെ പ്രാർത്ഥനയും സത്കർമ്മങ്ങളും അന്ധതാമിസ്രത്തിലുള്ളവരെ കരകയറ്റും.

**കുറിപ്പ്:**

Spirit Guide വഴികാട്ടിഭൂതം. ഇത് താപ്പാന കാട്ടാനയെ മെരു

ക്കാൻ സഹായിക്കുന്നതുപോലെ ആവികളെ കൂട്ടിക്കൊണ്ടുവരാൻ പിണിയാളിനെ സഹായിക്കുന്ന ഭൂതമാകുന്നു. ഓരോ പിണിയാളിന്നും ഓരോ സ്പിരിറ്റ് ഗൈഡുണ്ടാവും.

പൂർവ്വജന്മസ്മരണകൾ. ഋഷികേശത്തുള്ള ഡിവൈൻ ലൈഫ് സൊസൈറ്റിയുടെ സ്ഥാപകനായ ശിവാനന്ദസ്വാമികൾ തന്റെ What becames of the Soul after death മരണശേഷം ജീവന് എന്തു സംഭവിക്കുന്നു എന്ന ഗ്രന്ഥത്തിൽ പൂർവ്വജന്മസ്മരണ ഉണ്ടായിട്ടുള്ള ഒട്ടേറെ വ്യക്തികളുടെ ചരിത്രം കൊടുത്തിട്ടുണ്ട്.

## പ്രാരബ്ധവും ദീർഘായുസ്സും

ഈ ശരീരം പ്രാരബ്ധകർമ്മഫലത്തിന്റെ അനുഭവത്തിനായി നിർമ്മിച്ചിട്ടുള്ളതാണ്. ഇതിന് ഒരു ക്ലിപ്തമായ ഉദ്ദേശമുണ്ട്. നിർദ്ദിഷ്ടകർമ്മഫലഭോഗമാണ് ശരീരത്തിന്റെ ഉദ്ദേശം. ഇതിന് വിധിയെന്നും പേരുണ്ട്. വിധിക്കപ്പെട്ട ഭോഗങ്ങൾ അനുഭവിക്കാനേ ഈ ശരീരത്തിനു കഴിവുള്ളൂ. പ്രാരബ്ധാവസാനത്തിൽ ജഡശരീരം ത്യജിക്കപ്പെടുന്നു. വിധിക്കപ്പെട്ട ഭോഗങ്ങൾക്ക് കാലപരിധിയുമുണ്ട്. ഓരോ വ്യക്തിയുടേയും ആയുസ്സ് ക്ലിപ്തപ്പെടുത്തിയിട്ടുള്ളതാണ്. പ്രാരബ്ധം അനുഭവിച്ചു തീർക്കാൻ നിശ്ചയിച്ചിട്ടുള്ള കാലയളവ് ആയുസ്സ്. എന്നാൽ ആരോഗ്യകരമായ ജീവിതചര്യയും, അഭികാമ്യമായ വാതാവരണവും രോഗനിവാരണത്തിനുള്ള ഔഷധങ്ങളും ചികിത്സാസമ്പ്രദായങ്ങളും സുലഭമാണെങ്കിൽ ആയുസ്സ് ദീർഘിപ്പിക്കാമെന്നു പരക്കെ ജനങ്ങൾ വിശ്വസിക്കുന്നു. ആയുർദൈർഘ്യം ഇപ്പോൾ വർദ്ധിച്ചുവരുന്നതായും നാം കാനേഷുമാരിക്കണക്കുകൊണ്ടു കാണുന്നു. വിധിക്കു വിരോധമല്ലേ ഈ അനുഭവം?

ജീവന്റെ സംസാരയാത്ര ചക്രഗതിയിലാണ്. ജീവാത്മാവിന് ശരീരമനസ്സുകളാകുന്ന ഉപാധികളിലുള്ള താദാത്മ്യഭാവം നിലനിൽക്കുന്ന കാലമത്രയും ജീവിതചക്രം കറങ്ങിക്കൊണ്ടിരിക്കും. ഉപാധികളിലുള്ള അഭിനിവേശം നീങ്ങി മുക്തി ലഭിച്ചാൽ ജീവിതയാത്ര അവസാനിക്കും. മുക്തനെ സംബന്ധിച്ച

സംസാരചക്രം പിന്നെ കറങ്ങുകയില്ല. ഒരു ശരീരം നശിച്ചതുകൊണ്ട് ബദ്ധന്റെ സംസാരയാത്ര അവസാനിക്കുന്നില്ല. ഒരു ശരീരം ത്യജിച്ച് മറ്റൊരു ശരീരം സ്വീകരിക്കുമ്പോൾ ജീവൻ സംസാരചക്രത്തിന്റെ ഒരു ബിന്ദുവിൽനിന്നും മറ്റൊരു ബിന്ദുവിലേയ്ക്ക് നീങ്ങുക മാത്രമേ ചെയ്യുന്നുള്ളൂ. കേരളത്തിൽ ജനിച്ചുവളർന്ന ഒരുവൻ അമേരിക്കയിൽ പോയി പുതിയ ഒരു ജീവിതം ആരംഭിക്കുന്നതുപോലെയാണത്. പഴയ സ്ഥലത്തും പുതിയ സ്ഥലത്തും അവന് ആശ്രയമായുള്ളത് അവന്റെ സമ്പാദ്യമാണ്. സംസാരയാത്ര ഒരു പോയിന്റിൽനിന്നും മറ്റൊരു പോയിന്റിലേയ്ക്ക് നീങ്ങുമ്പോൾ 'കർമ്മ'മെന്ന കൈമുതലാണവനാശ്രയം. ഈ ദേഹത്തിന്റെ അനുഭവത്തിനുള്ള പ്രാരബ്ധകർമ്മത്തിനു പുറമെ 'സഞ്ചിതം' എന്ന വലിയൊരു സമ്പാദ്യവും അവന്റെ കൈവശമുണ്ട്. മാത്രമോ? ഈ ജന്മത്തിൽ സമ്പാദിച്ചു ഭാവിയിലേയ്ക്കു നീക്കി വെയ്ക്കുന്ന 'ആഗാമിയും' അവന്റെ സ്വത്താകുന്നു. പ്രാരബ്ധം അവസാനിച്ചാൽ സഞ്ചിതവും ആഗാമിയും ചേർന്നു അടുത്ത ജന്മത്തിലേയ്ക്കുള്ള കൈമുതൽ രൂപം കൊള്ളുന്നു. പ്രാരബ്ധം ക്ഷയിച്ചതുകൊണ്ട് ഒരുവൻ ദരിദ്രനാകുന്നില്ല. പ്രാരബ്ധം അവസാനിച്ചാൽ മരണം ഉണ്ടാകുമെന്നുള്ളത് സാമാന്യനിയമം. എങ്കിലും ശരീരത്തെ നിലനിർത്താൻ കഴിഞ്ഞാൽ ഭാവിയിലേയ്ക്കുള്ള മുതൽക്കൂട്ട് ആയ സഞ്ചിതവും ആഗാമിയും അവന്റെ സഹായത്തിനെത്തും. ആധുനികകാലത്ത് ദീർഘായുസ്സ് നാം കണ്ടുവരുന്നുണ്ട്. അതിന്റെ രഹസ്യം ഇതാണ്. ശരീരമുണ്ടെങ്കിൽ ഭോഗത്തിനു പഞ്ഞമില്ല. വിധിച്ചതിൽക്കൂടുതൽ കാലം ശരീരത്തെ നിലനിറുത്തുന്നതുകൊണ്ട് ആർക്കും ഒരു പരാതിയും ഉണ്ടാകേണ്ടതില്ല. ദൈവത്തിന്റെ നീതിക്കോ, വിധിക്കോ അത് വിപരീതമാകുന്നില്ല. അടുത്ത ജന്മത്തിൽ അനുഭവിക്കേണ്ട ഭോഗങ്ങളിൽ ചിലത് ഈ ജന്മത്ത് അനുഭവവിധേയമാകുന്നു എന്നേ അതിനർത്ഥമുള്ളൂ. ഒരു ജന്മംകൊണ്ട് സംസാരയാത്ര അവസാനിക്കുമായിരുന്നെങ്കിൽ ദീർഘായുസ്സ് നീതിവിരുദ്ധമായേനേ. ഒരുവൻ സമ്പാദിച്ച മുതൽ അവൻ ഇവിടെ അനുഭവിക്കുന്നു എന്നല്ലാതെ, വേറൊരുത്തന്റെ മുതൽ തട്ടിപ്പറിക്കുന്നി

ല്ല. ഇതുപോലെ അനവധി ജന്മങ്ങളിൽ അനുഭവിച്ചാലും തീരാത്തവിധം സമ്പാദ്യം ഓരോരുത്തരുടെ കൈവശത്തിലും ഉണ്ട്. ശാസ്ത്രീയമായ മാർഗ്ഗത്തിൽക്കൂടിയോ, യോഗമാർഗ്ഗത്തിൽക്കൂടിയോ, ശരീരത്തെ നിലനിറുത്താൻ കഴിയണം എന്നതാണ് മുഖ്യം. ഭോഗങ്ങൾ പിന്നാലെ വന്നുകൊള്ളും. ശ്രീരാമകൃഷ്ണന്റെ സമകാലീനനായിരുന്ന ത്രൈലിംഗസ്വാമി 360 വർഷം ജീവിച്ചിരുന്നതായി പറയുന്നു. യോഗസിദ്ധിയാണിതിനു കാരണം. കായവ്യൂഹസിദ്ധി യോഗശാസ്ത്രത്തിൽ പ്രതിഷ്ഠയാർജ്ജിച്ചിട്ടുള്ളതാണ്. "നാഭി ചക്രേ കായവ്യൂഹജ്ഞാനം" (യോഗസൂത്രം 3.30) നാഭിചക്രത്തിൽ സംയമം ചെയുന്നതുകൊണ്ട് യോഗിക്ക് കായവ്യൂഹജ്ഞാനം ലഭിക്കുന്നു. കായവ്യൂഹസിദ്ധികൊണ്ട് യോഗിക്ക് ഒരേ സമയത്ത് അനവധി ശരീരങ്ങളെ സൃഷ്ടിക്കാൻ കഴിയും. ആവിധം നിർമ്മിക്കപ്പെട്ട ശരീരങ്ങൾകൊണ്ട് വിവിധഭോഗങ്ങളെ ഒരുമിച്ചനുഭവിക്കാം. അപ്രകാരം ചെയ്യുന്നതുകൊണ്ട് കർമ്മസഞ്ചയത്തിന് ഒരുജന്മംകൊണ്ടുതന്നെ അറുതി വരുന്നു. കർമ്മം ബാക്കിയില്ലാതാകുന്നതുകൊണ്ട് ഭാവിയിലേയ്ക്കുള്ള മുതൽക്കൂട്ടും ഇല്ലാതാകുന്നു. കൈവല്യം കരഗതമാകുന്നു. യോഗംകൊണ്ടോ തപസ്സുകൊണ്ടോ ഔഷധികൊണ്ടോ മറ്റോ ആയത് ദീർഘിപ്പിക്കുന്നതിൽ അപാകതയില്ല.



# സാധന

## ജ്ഞാനം

സാധനചതുഷ്ടയം: ജ്ഞാനമാർഗ്ഗം ബഹുകഠിനമായ ഒന്നാണ്. അതിനെ കത്തിയുടെ വായ്ത്തലയോടാണ് ഉപമിച്ചിരിക്കുന്നത്.

ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗംപഥസ്തത് കവയോ വദന്തി. (കഠോ. 3.14)

ജ്ഞാനമാർഗ്ഗം നിശിതമായ കത്തിയുടെ വായ്ത്തല പോലെ ദുർഗ്ഗമമാണെന്ന് അറിവുള്ളവർ പറയുന്നു.

കഠിനമായ ഈ മാർഗ്ഗത്തിൽ ചരിക്കുന്നതിന് ആചാര്യന്മാർ സാധനചതുഷ്ടയം എന്ന കൈത്തിരി സമ്മാനിച്ചിട്ടുണ്ട്. ഈ കൈത്തിരി കൈവശമുള്ളവർക്ക് ജ്ഞാനമാർഗ്ഗം അതിന്റെ നിഗൂഢമായ രഹസ്യങ്ങൾ തുറന്നു കാട്ടുന്നതാണ്. സാധനചതുഷ്ടയസമ്പന്നൻ ഗുരൂപദേശം ശ്രവിച്ച് മനനനിദിധ്യാസനങ്ങൾ വഴി ആത്മസാക്ഷാത്കാരം കൈവരിക്കുന്നു.

വിവേകം, വൈരാഗ്യം, ശമദമാദി ഷട്സംപത്തി, മുമുക്ഷുത്വം – ഇവ നാലാണ് സാധനചതുഷ്ടയം. ആത്മസാക്ഷാത്കാരത്തിനുള്ള സാധനാപരിപാടികളാണിവ. സാധകൻ ഈ സാധനകളിൽ നിഷ്ണാതനായ ശേഷം ശ്രവണ, മനന, നിദിദ്ധ്യാസനങ്ങളിൽ ഏർപ്പെടണം. അഭ്യാസംകൊണ്ട് വശപ്പെടുത്തേണ്ട സാധനാമുറയാണിത്.

സാധനചതുഷ്ടയത്തിൽ ഓരോന്നും പരിചയപ്പെടാം.

**വിവേകം:**

ബ്രഹ്മസത്യം ജഗന്മിഥ്യേത്യേവം രൂപോ വിനിശ്ചയഃ
സോഽയം നിത്യാനിത്യവസ്തുവിവേകഃ സമുദാഹൃതഃ
(വിവേകചൂഡാമണി 20)

ബ്രഹ്മം ഒന്നുമാത്രമേ സത്യമായിട്ടുള്ളൂ; ഈ ജഗത്ത് – പ്രപഞ്ചം, മിഥ്യയാണ്, എന്നു വിചാരം ചെയ്ത് മനസ്സിലുറപ്പിക്കണം. സത്യമായ ബ്രഹ്മം നിത്യമാണ്. വന്നും പോയും ഇരിക്കുന്ന പ്രപഞ്ചവസ്തുക്കൾ അനിത്യങ്ങളാണ്. ഈ ബോധം വിചാരം കൊണ്ട് ദൃഢപ്പെടുത്തണം. ആ പ്രക്രിയയാണ് വിവേകം.

തദ്വൈരാഗ്യം ജുഗുപ്സാ യാ ദർശനശ്രവണാദിഭിഃ
ദേഹാദിബ്രഹ്മപര്യന്തേ ഹ്യനിത്യേ ഭോഗ്യവസ്തുനി.
(വിവേകചൂഡാമണി 21)

ദേഹം മുതലായ ഐഹികവസ്തുക്കളിലും, ബ്രഹ്മലോകം മുതലായ ദിവ്യലോകങ്ങളിലെ ഭോഗങ്ങളിലും വെറുപ്പുണ്ടാകണം. ഇഹലോകത്തിലെ ഭോഗ്യവസ്തുക്കളിൽ വെറുപ്പുണ്ടാകുന്നത് അവയുടെ അനിത്യത്വത്തെ കണ്ടറിഞ്ഞിട്ടാണ്. പരലോകങ്ങളിലുള്ള ഭോഗങ്ങളിൽ അനാസക്തിയുണ്ടാകുന്നത് കേട്ടറിഞ്ഞിട്ടും. അവ അനിത്യമാണെന്നു ശാസ്ത്രങ്ങൾ മുഖേന കേട്ടറിഞ്ഞ് ബോധ്യപ്പെടണം. ബ്രഹ്മലോകപര്യന്തമുള്ള എല്ലാ ഭോഗങ്ങളിലും അറപ്പുണ്ടാകുമ്പോൾ വൈരാഗ്യം സംജാതമാകുന്നു.

**ശമം:**

വിരജ്യ വിഷയവ്രാതാദ് ദോഷദൃഷ്ട്യാ മുഹുർമുഹുഃ
സ്വലക്ഷ്യേ നിയതാവസ്ഥാ മനസഃ ശമ ഉച്യതേ.
(വിവേകചൂഡാമണി 22)

വിഷയസമൂഹത്തെ പൂർണ്ണമായും ത്യജിക്കണം. എങ്ങനെ? അവയിൽ ദോഷദൃഷ്ടികൊണ്ട്. വിഷയങ്ങൾ ദുഃഖപര്യവസായികളാണെന്ന് വിചാരംകൊണ്ടറിഞ്ഞ് വീണ്ടും വീണ്ടും ചിന്തിച്ച് മനസ്സിനെ അവയിൽനിന്നും പിൻവലിക്കണം. അപ്പോൾ മനസ്സ് ആത്മവസ്തുവിൽ ഇളകാതെ നിൽക്കും അതാണ് മനസ്സിന്റെ ശമം.

**ദമം:**

വിഷയേഭ്യഃ പരാവർത്യ സ്ഥാപനം സ്വസ്വഗോളകേ
ഉഭയേഷാമിന്ദ്രിയാണാം സ ദമഃ പരികീർത്തിതഃ
(വിവേകചൂഡാമണി 23)

ജ്ഞാനേന്ദ്രിയങ്ങളേയും കർമ്മേന്ദ്രിയങ്ങളേയും അവയുടെ വിഷയങ്ങളിൽനിന്നും പിൻവലിച്ച് സ്വസ്ഥാനങ്ങളിൽ ഉറപ്പിക്കുന്നതിന് ദമം എന്നുപേർ. ഇന്ദ്രിയങ്ങൾ വിഷയങ്ങളെ തേടിപ്പോകാതിരിക്കണം.

ഉദാഹരണം: മറ്റുള്ളവരുടെ കുറ്റങ്ങൾ പറയാതിരിക്കുന്നതുകൊണ്ട് നാക്കിനെ നിയമിക്കാം. മറ്റുള്ളവരുടെ കുറ്റം കേൾക്കാതിരിക്കുന്നത് ശ്രോത്രത്തിന്റെ ദമം.

**ഉപരതി:**

ബാഹ്യാനാലംബനം വൃത്തേരേഷോപരതിരുത്തമാ.

(വിവേകചൂഡാമണി 24)

സാധാരണ ഗതിയിൽ മനസ്സ് ഇന്ദ്രിയങ്ങൾ മുഖേന പുറത്തേയ്ക്കുപോയി വിഷയങ്ങളുടെ രൂപം എടുക്കുകയാണ് ചെയ്യുന്നത്. മനസ്സ് ബാഹ്യവിഷയങ്ങളെ പ്രാപിക്കാതിരിക്കുന്നത് ഉപരതി. മനസ്സിൽ വിഷയങ്ങളുടെ കോളിളക്കം ഉണ്ടാകാതിരിക്കണം.

**തിതിക്ഷ:**

സഹനം സർവ്വദുഃഖാനാമപ്രതീകാരപൂർവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ.

(വിവേകചൂഡാമണി 25)

ദുഃഖങ്ങളെ സഹിക്കുന്നതു തിതിക്ഷ. അതിൽ പ്രതികാരബുദ്ധിയോ, താപമോ, വിലാപമോ ഉണ്ടാകരുത്. വിധി ഇങ്ങനെ വരുത്തിയല്ലോ എന്നു വിലപിക്കരുത്, കരയരുത്. രോഗങ്ങളെ പരാതി കൂടാതെ പൊറുക്കുന്നതും തിതിക്ഷയാണ്.

**ശ്രദ്ധ:**

ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
സാ ശ്രദ്ധാ കഥിതാ സദ്ഭിർയയാ വസ്തൂപലഭ്യതേ.

(വിവേകചൂഡാമണി 26)

ശാസ്ത്രോക്തിയും ഗുരൂപദേശവും സത്യമാണെന്ന ഉറച്ച വിശ്വാസം ശ്രദ്ധ എന്നു സജ്ജനങ്ങൾ പറയുന്നു. അതീന്ദ്രി

യവിഷയത്തിൽ ശാസ്ത്രമാണു വഴികാട്ടി. ഗുരൂപദേശം ശാസ്ത്രവചനത്തെ ദൃഢീകരിക്കുന്നു. ശ്രദ്ധകൊണ്ട് വസ്തു ബോധം ഉണ്ടാകും. സാധനസാമഗ്രികളിൽ ശ്രദ്ധയ്ക്കു അതിപ്രധാനമായ സ്ഥാനമാണുള്ളത്. ശ്രദ്ധയില്ലാത്തവന് അദ്ധ്യാത്മമാർഗ്ഗത്തിൽ പുരോഗമിക്കാൻ സാധിക്കയില്ല.

**സമാധാനം:**

സമ്യഗാസ്ഥാപനം ബുദ്ധേഃ ശുദ്ധേ ബ്രഹ്മണി സർവ്വദാ
തത് സമാധാനമിത്യുക്തം ന തു ചിത്തസ്യ ലാലനം.
(വി. ചൂ. 27)

നിർഗ്ഗുണബ്രഹ്മത്തിൽ മനസ്സിനെ എപ്പോഴും ഉറപ്പിച്ചു നിറുത്തുന്നത് സമാധാനം. മനസ്സിനെ ഇഷ്ടംപോലെ വിഷയങ്ങളിൽ സഞ്ചരിക്കാൻ വിടുന്നത് ശമത്തിനു വിരോധമാണ്. മനസ്സിന് സഹജമായുള്ള വിഷയവാഞ്ഛയെ നിരോധിച്ച് ബ്രഹ്മത്തിൽ കേന്ദ്രീകരിക്കണം. വിഷയാകാരവൃത്തികൾ അടങ്ങണം. ശാന്തി പ്രസരിക്കണം.

**മുമുക്ഷുത്വം:**

അഹംകാരാദി ദേഹാന്താൻ ബന്ധാനജ്ഞാനകല്പിതാൻ
സ്വസ്വരൂപാവബോധേന മോക്തുമിച്ഛാ മുമുക്ഷുതാ.
(വി. ചൂ. 28)

സ്വരൂപജ്ഞാനംകൊണ്ട് സൂക്ഷ്മമായ അഹംകാരം മുതൽ സ്ഥൂലമായ ദേഹം വരെയുള്ള അജ്ഞാനകല്പിതമായ ബന്ധങ്ങളിൽനിന്നും മോക്ഷം കിട്ടുവാനുള്ള ആഗ്രഹം മുമുക്ഷുത്വം.

മനസ്സ്, ബുദ്ധി, ചിത്തം, അഹംകാരം – ഇവ നാലും ചേർന്നതാണ് അന്തഃകരണം. അതുതന്നെ അവിദ്യ. അവിദ്യയിൽ പ്രതിഫലിച്ച ബ്രഹ്മമാണ് ജീവൻ. ജീവനിലുള്ള അഭിമാനം അഹംകാരം. വസ്തുബോധംകൊണ്ട് അഹംകാരത്തെ ക്ഷയിപ്പിക്കണം. സ്വസ്വരൂപം ഒഴിച്ച് മായാകല്പിതമായ അന്തഃകരണോപാധിയിൽ 'ഞാൻ,' 'എന്റെ' എന്ന മോഹം ഉണ്ടാകാതിരിക്കാനുള്ള ആഗ്രഹം മുമുക്ഷുത്വം.

അദ്വൈതസിദ്ധാന്തപ്രകാരം ഒരു സാധകന് അവശ്യം ഉണ്ടായിരിക്കേണ്ട ഗുണവിഭവമാണ് സാധനചതുഷ്ടയം. ബ്രഹ്മസാക്ഷാത്കാരത്തിന്റെ രാജഗോപുരം വരെ ഈ ഗുണങ്ങൾ സാധകനെ എത്തിക്കുന്നു.

**ജ്ഞാനം:**

സാധന ചതുഷ്ടയസമ്പന്നൻ അടുത്തതായി ശ്രവണമനനനിദിധ്യാസനങ്ങൾ ആചരിക്കണം. ആദ്ധ്യാത്മമാർഗ്ഗത്തിലെ അത്യുച്ചശ്രേണിയിൽ പരിലസിക്കുന്ന കെടാവിളക്കാണ് ജ്ഞാനം. സാധനയുടെ അവസാനത്തെ വാക്കും ജ്ഞാനം തന്നെ. ഋഷികൾ ശ്രവണമനനനിദിദ്ധ്യാസനങ്ങളാൽ അനുഭവിച്ചറിഞ്ഞ ബ്രഹ്മാത്മൈക്യമാണ് ജ്ഞാനം.

ബ്രഹ്മതത്ത്വം നിർഗ്ഗുണമാണ്. അതുകൊണ്ട് അതിനെ വാക്കുകൾകൊണ്ട് വർണ്ണിച്ചു കാട്ടാൻ സാധിക്കുകയില്ല. മനസ്സുകൊണ്ട് ഗ്രഹിക്കാനും ആവില്ല. വാങ്മനസ്സുകൾക്ക് അതീതമായ ആ പരമാർത്ഥസത്യത്തെ 'നേതി, നേതി' 'ഇതല്ല, ഇതല്ല' എന്ന വ്യാവൃത്തശൈലിയിൽ ചൂണ്ടിക്കാട്ടാനേ കഴിയൂ.

ഉള്ളിയുടെ തോലുകൾ ഒന്നൊന്നായി വേർപെടുത്തുമ്പോൾ ഉള്ളിതന്നെ അപ്രത്യക്ഷമാകും. അതുപോലെ അന്നമയാദിപഞ്ചകോശോപാധികളെ ഒന്നൊന്നായി 'നേതി, നേതി' ഇത് ഞാനല്ല, ഇത് ഞാനല്ല എന്ന് വിചാരം ചെയ്തു തള്ളിയാൽ ബാക്കി ശേഷിക്കുന്ന ബോധസ്വരൂപം താനെന്നു മനസ്സിലാക്കാം. സർവ്വോപാധിരഹിതമായ സദ്വസ്തുവിനെ 'നേതി, നേതി', എന്നേ പറയാനാവൂ എന്നു ബൃഹദാരണ്യകോപനിഷത്ത് (2.3.6) ചൂണ്ടിക്കാട്ടുന്നു.

വിവേകചൂഡാമണി ഇതേ ഉപദേശംതന്നെ ആവർത്തിക്കുന്നു.

അഥാത ആദേശ ഇതി ശ്രുതിഃ സ്വയം
നിഷേധതി ബ്രഹ്മണി കല്പിതം ദ്വയം
ശ്രുതിപ്രമാണാനുഗൃഹീതയുക്ത്യാ
തയോർനിരാസഃ കരണീയ ഇത്ഥം. (വി. ചൂ. 247)

'അഥാത ആദേശോ നേതി നേതി' --ഇനിയിപ്പോൾ ഉപദേശം 'ഇതല്ല, ഇതല്ല,' എന്നാകുന്നു - എന്നിങ്ങനെ ഉപനിഷത്ത് ബ്രഹ്മത്തിൽ കല്പിതമായ ദ്വൈതത്തെ നിഷേധിക്കുന്നു. ശ്രുത്യനുസാരമായ യുക്തികൊണ്ട് മായ കാരണമായും പഞ്ചകോശാദികൾ കാര്യമായുള്ള ഉപാധികളെ നിരസിക്കണം. മായാകല്പിതമായ ഉപാധികളെ ഒന്നൊന്നായി തള്ളിക്കഴിയുമ്പോൾ തള്ളുന്ന ആൾമാത്രം ബോധരൂപമായി അവശേഷിക്കും.

യോയമാത്മാ സ്വയംജ്യോതിഃ
പഞ്ചകോശവിലക്ഷണഃ
അവസ്ഥാത്രയസാക്ഷീസൻ
നിർവികാരോ നിരഞ്ജന
സദാനന്ദഃ സ വിജ്ഞേയഃ
സ്വാത്മത്വേന വിപശ്ചിതാ. (വിവേകചൂഡാമണി 213)

ഉപാധികളെ തള്ളിയതിന്റെ ശേഷം ബാക്കി വരുന്നതും സ്വയം ജ്യോതിഃസ്വരൂപവും, പഞ്ചകോശങ്ങളിൽനിന്നും വ്യത്യസ്തലക്ഷണമുള്ളതും, ജാഗ്രത്സ്വപ്നസുഷുപ്തികളെന്നെ അവസ്ഥാത്രയത്തിന് സാക്ഷിയും, വികാരരഹിതവും, നിർലേപവും, സദാ ആനന്ദരൂപവും ആയ ഈ ആത്മാവാണ് തന്റെ നിജസ്വരൂപമെന്ന് വിവേകിയായവൻ അറിയേണ്ടതാണ്.

അടുത്തപടിയായി സ്വയം ജ്യോതിസ്സായി തന്റെ ഉള്ളിൽ എല്ലാറ്റിനേയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന സാക്ഷിസ്വരൂപനായ ആത്മാവും അഖണ്ഡസച്ചിദാനന്ദബ്രഹ്മവും അഭേദമാണെന്നുള്ള അറിവ് സാധകൻ സമ്പാദിക്കണം. അതോടെ അവൻ മുക്തനാകുന്നു.

ബ്രഹ്മാഭിന്നത്വവിജ്ഞാനം ഭവമോക്ഷസ്യ കാരണം
യേനാദ്വിതീയമാനന്ദം ബ്രഹ്മ സംപദ്യതേ ബുധഃ.
(വി. ചൂ. 225)

ബ്രഹ്മവും താനും അഭിന്നമാണെന്ന അറിവാണ് സംസാരവിമുക്തിക്കുള്ള കാരണം. ആ സാക്ഷാത്കാരം ലഭിച്ചവൻ

അദ്വിതീയവും ആനന്ദരൂപവുമായ ബ്രഹ്മം ആയിത്തീരുന്നു.

ബ്രഹ്മാത്മൈക്യജ്ഞാനം ഉപനിഷത്തുകൾ മഹാവാക്യങ്ങൾമൂലം വെളിപ്പെടുത്തിയിട്ടുണ്ട്. ജ്ഞാനം സ്വായത്തമാക്കുന്നതിന് ശ്രവണ, മനന, നിദിദ്ധ്യാസനം എന്ന മാർഗ്ഗം വിധിക്കപ്പെട്ടിരിക്കുന്നു.

ഗുരുമുഖത്തിൽനിന്നും മഹാവാക്യം അർത്ഥസഹിതം ശ്രവിക്കുന്നതിന് ശ്രവണം എന്നു പറയുന്നു.-വാക്യാർത്ഥത്തെ വീണ്ടും വീണ്ടും ചിന്തിച്ചുറപ്പിക്കുന്നത് മനനം- ചിന്തിച്ചുറപ്പിച്ച തത്ത്വത്തെ ധ്യാനംമൂലം സാക്ഷാത്കരിക്കുന്നത് നിദിധ്യാസനം.

**മഹാവാക്യങ്ങൾ 4:**

1. **തത്ത്വമസി.** (ഛാന്ദോഗ്യോപനിഷത്ത് 6.8.7) അത് നീ ആകുന്നു. നീ ബ്രഹ്മമാകുന്നു. ഇത് സാമവേദത്തിന്റെ ഉപനിഷദ്ഭാഗമായ ഛാന്ദോഗ്യോപനിഷത്തിൽ വരുന്നു.

2. **പ്രജ്ഞാനം ബ്രഹ്മ.** (ഐതരേയോപനിഷത്ത് 3.3) പ്രജ്ഞാനം ബ്രഹ്മമാകുന്നു. വിഷയജ്ഞാനങ്ങൾ ഇന്ദ്രിയദ്വാരാ അറിഞ്ഞുകൊണ്ടിരിക്കുന്ന സാക്ഷിചൈതന്യം പ്രജ്ഞാനം. അത് ബ്രഹ്മംതന്നെ. ഈവാക്യം ഋഗ്വേദത്തിന്റെ ഭാഗമായ ഐതരേയോപനിഷത്തിൽ ഉള്ളതാണ്.

3. **അഹം ബ്രഹ്മാസ്മി.** (ബൃഹദാരണ്യകോപനിഷത്ത് 1.4.10) 'ഞാൻ ബ്രഹ്മമാകുന്നു.' ഈ മന്ത്രം ശുക്ലയജുർവേദത്തിന്റെ ഉപനിഷദ്ഭാഗമായ ബൃഹദാരണ്യകത്തിൽ കാണാം.

4. **അയമാത്മാ ബ്രഹ്മ** (മാണ്ഡൂക്യോപനിഷത്ത്-2) ഈ ആത്മാവ് ബ്രഹ്മമാകുന്നു. ഈ വാക്യം അഥർവവേദത്തിലെ പ്രസിദ്ധമായ മാണ്ഡൂക്യോപനിഷത്തിലെ ഉപദേശമാണ്.

ബ്രഹ്മതത്ത്വം അനുഭവിച്ചറിയേണ്ടതാണ്- സാക്ഷാത്കരിക്കേണ്ടതാണ്. 'യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ' (തൈത്തിരീയോപനിഷത്ത് 2.4) ബ്രഹ്മത്തിൽനിന്നും വാക്ക് മനസ്സിനോടുകൂടി പിൻമടങ്ങുന്നു. വാക്കിനോ

മനസ്സിനോ അതിനെ ഗ്രഹിക്കാനാവില്ല. വിവരിക്കാനും ആവില്ല. അതുകൊണ്ട് ബ്രഹ്മപ്രതിപാദകങ്ങളായ മഹാവാക്യങ്ങൾപോലും ലക്ഷണാവൃത്തികൊണ്ടു മാത്രമേ ബ്രഹ്മത്തെ കാട്ടിത്തരുന്നുള്ളൂ.

## ലക്ഷണാവൃത്തി

ചിലപ്പോൾ ഒരു വാക്യത്തിലെ പദങ്ങളുടെ അർത്ഥം അതേ പടി സ്വീകരിച്ചാൽ ലക്ഷ്യാർത്ഥം സ്പഷ്ടമാകാതെ വരും. അപ്പോൾ ലക്ഷ്യാർത്ഥം വ്യക്തമാക്കാൻവേണ്ടി ലക്ഷണാവൃത്തി സ്വീകരിക്കപ്പെടുന്നു. 'ലക്ഷ്യതേ അനയാ ഇതി ലക്ഷണാ' ഇതുകൊണ്ട് ലക്ഷ്യം ലക്ഷിക്കപ്പെടുന്നു. ലക്ഷണാവൃത്തി മൂന്നുതരം – ജഹല്ലക്ഷണാ, അജഹല്ലക്ഷണാ, ജഹദജഹല്ലക്ഷണാ – എന്ന്. ഉദാഹരണംകൊണ്ട് ഇവ മൂന്നിനേയും വിശദീകരിക്കാം.

1. ജഹല്ലക്ഷണ: 'ഗംഗായാം ഘോഷഃ' ഗംഗയിൽ ഇടയക്കുടി എന്ന് വാച്യാർത്ഥം. അത് സംഭാവ്യമല്ല. ലക്ഷ്യാർത്ഥം ആരായേണ്ടിയിരിക്കുന്നു. ഗംഗാതടത്തിൽ ഇടയക്കുടി സ്ഥിതി ചെയ്യുന്നു എന്ന് ലക്ഷ്യാർത്ഥം. ഇത് ജഹല്ലക്ഷണയാണ് – വിട്ട ലക്ഷണ, നേരേയുള്ള വാച്യാർത്ഥം വിട്ട് ലക്ഷ്യാർത്ഥത്തെ സ്വീകരിക്കുന്നു.

2. 'ശോണോ ധാവതി' – ചുവപ്പ് ഓടുന്നു എന്നു വാച്യാർത്ഥം. ചുവപ്പ് ഓടുകില്ലെന്നു തീർച്ച. ചുവപ്പുനിറമുള്ള കുതിര ഓടുന്നു എന്ന് ലക്ഷ്യാർത്ഥം. വാച്യാർത്ഥത്തെ വിടാതെ 'കുതിര' കൂട്ടിച്ചേർത്തു അർത്ഥം പൂർത്തിയാക്കി. അജഹല്ലക്ഷണ–വിടാതലക്ഷണ– ഇതാണ്.

3. ജഹദജഹല്ലക്ഷണാ – വിട്ടുവിടാതലക്ഷണാ. 'സോഽയം ദേവദത്തഃ' ആ ദേവദത്തൻ ഈ ദേവദത്തൻ തന്നെ ആകുന്നു എന്നു വാച്യാർത്ഥം. വിഭിന്നകാലദേശസ്ഥരായതുകൊണ്ട് അവനും ഇവനും ഒന്നാകാൻ തരമില്ല. ലക്ഷ്യാർത്ഥം സ്വീകാര്യം. ലക്ഷണാവൃത്തിയനുസരിച്ച് 'അവൻ' എന്നുള്ളതും

'ഇവൻ' എന്നുള്ളതും തള്ളി 'ദേവദത്തൻ' സ്വീകരിക്കപ്പെടണം. ഇത് ജഹദജഹല്ലക്ഷണാ – വിട്ടുവിടാതലക്ഷണയാണ്.

ജഹദജഹല്ലക്ഷണാവൃത്തികൊണ്ട് 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ അർത്ഥം ഗ്രഹിക്കണം. തത്ത്വമസിയുടെ വാച്യാർത്ഥം 'നീ അതാകുന്നു' എന്നാണ് 'തത്ത്വമസി' നീ അതാണ് എന്ന മഹാവാക്യത്തിൽ തത്പദം മായാവച്ഛിന്നചൈതന്യം ആയ ഈശ്വരനെ കുറിക്കുന്നു. ഈശ്വരൻ തത്പദവാച്യാർത്ഥമാണ്. തത്പദലക്ഷ്യാർത്ഥം മായാവച്ഛിന്നചൈതന്യം ആയ ബ്രഹ്മം ആകുന്നു. ത്വംപദം അന്തഃകരണാവച്ഛിന്നചൈതന്യത്തെ (പഞ്ചകോശോപാധികൊണ്ട് അവച്ഛിന്നമായ ചൈതന്യത്തെ) കുറിയ്ക്കുന്നു. ത്വംപദവാച്യാർത്ഥമായ ജീവനാണത്. അതായത് അവിദ്യയാകുന്ന കാര്യോപാധിയോടുകൂടിയ ചൈതന്യം ജീവൻ. അന്തഃകരണാനവച്ഛിന്നശുദ്ധചൈതന്യം ത്വംപദലക്ഷ്യാർത്ഥം.

ഇവിടെ കാരണോപാധിയാകുന്ന മായയെ വിട്ട ശുദ്ധചൈതന്യം (ഈശ്വരന്റെ ബ്രഹ്മതത്ത്വം) കാര്യോപാധിയായ അവിദ്യയെ വിട്ട ശുദ്ധചൈതന്യം തന്നെയാണ്. അതായത് ഉപാധിവിവർജിതമായ ജീവനും ഈശ്വരനും ഒന്നു തന്നെയാകുന്നു. രണ്ടും ബ്രഹ്മത്തിൽ അഭിന്നമാണ്. മഹാവാക്യങ്ങൾ ജീവബ്രഹ്മൈക്യത്തെയാണ് കാണിക്കുന്നത്. മനനംകൊണ്ടും ധ്യാനംകൊണ്ടും ഈ ഐക്യത്തെ സാക്ഷാത്കരിച്ചവർ മുക്തരാകുന്നു. പുനരാവൃത്തിരഹിതമായ ശാശ്വതപദത്തെ അവർ പ്രാപിക്കുന്നു.

മറ്റൊരു നിരൂപണം: കാര്യത്തിന് കാരണം ഉണ്ടാകണം. കാര്യമായ പ്രപഞ്ചത്തിന് ഒരു കാരണം വേണം. ആ കാരണം ബ്രഹ്മമാണ്. ഈ പ്രപഞ്ചത്തിന്റെ ഉത്പത്തി, വളർച്ച, ക്ഷയം – ഇവയ്ക്കു കാരണം യാതൊന്നോ അതു ബ്രഹ്മം. 'ജന്മാദ്യസ്യ യതഃ' എന്ന ബ്രഹ്മസൂത്രവാക്യം 1.1.2 ഈ പ്രക്രിയ അനുസരിച്ച് 'തടസ്ഥലക്ഷണം' കൊണ്ട് ബ്രഹ്മത്തെ അറിയാൻ ശ്രമിക്കുന്നു.

സൃഷ്ടിസ്ഥിതിലയങ്ങൾ ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണമല്ല. അത് ബ്രഹ്മത്തിൽ ആരോപിക്കപ്പെട്ട ലക്ഷണമാണ്. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യാത്തപ്പോഴും ബ്രഹ്മത്തിന് അസ്തിത്വമുണ്ട്. ബ്രഹ്മതത്ത്വത്തെ ആരായുന്നതിന് ഈ ലക്ഷണം പ്രയോജനപ്പെടുത്താം. ഒരാൾക്ക് ഒരു വീടു ചൂണ്ടിക്കാട്ടുമ്പോൾ 'ആ പ്രാവിരിക്കുന്ന വീട്' എന്നു വിശേഷിപ്പിച്ചാൽ അയാൾക്കതു വേഗം കണ്ടുപിടിക്കാം. അതുപോലെ തടസ്ഥലക്ഷണവും ബ്രഹ്മതത്ത്വാന്വേഷണത്തിൽ ഉപയുക്തമാകുന്നു.

കുടം ഉടഞ്ഞശേഷം കുടത്തിനുള്ളിലുള്ള ആകാശവും വെളിയിലുള്ള ആകാശവും ഒന്നാകുന്നതുപോലെ ജ്ഞാനി ശരീരപാതാനന്തരം ബ്രഹ്മത്തിൽ ലയിക്കുന്നു. ജ്ഞാനോദയത്തിനുശേഷം പ്രാരബ്ധവശാൽ ശരീരം കുറച്ചുകാലംകൂടി ജീവനോടെ ഇരിക്കയാണെങ്കിൽ ജ്ഞാനിയുടെ ആ നിലയ്ക്ക് ജീവന്മുക്താവസ്ഥ എന്നു പറയും.

## അവസ്ഥാത്രയവിചാരം

അദ്വൈതത്തിന്റെ തത്ത്വാന്വേഷണക്രമം ഒന്നു പ്രത്യേകമാണ്. മനുഷ്യന്റെ അനുഭവങ്ങളെ മുഴുവൻ കണക്കിലെടുത്തുകൊണ്ടാണ് മീമാംസ ആരംഭിക്കുന്നത്. അനുഭവങ്ങൾക്ക് മൂന്നു കേന്ദ്രസ്ഥാനങ്ങളാണ് അദ്വൈതികൾ കണ്ടെത്തിയിട്ടുള്ളത്. ജാഗ്രത്, സ്വപ്ന, സുഷുപ്തികളാണ് ആ മൂന്നു കേന്ദ്രങ്ങൾ. അവസ്ഥാത്രയം എന്ന പേരിലാണ് ഇവ വ്യവഹരിക്കപ്പെടുന്നത്. അവസ്ഥാത്രയത്തിൽ അടങ്ങാത്ത ഒരനുഭവവും ജീവാത്മാവിനില്ല. മാറിമാറി ഓരോ അവസ്ഥയിലും വിഹരിക്കുന്ന ആത്മാവ് അതതിനു യുക്തമായിട്ടുള്ള അനുഭവങ്ങൾ കൈവരിക്കുന്നു. ജീവാത്മാവിന്റെ ഉണർന്നിരിക്കുന്ന അവസ്ഥയാണ് ജാഗ്രത്. ഈ അവസ്ഥയിൽ ആത്മാവ് ഇന്ദ്രിയങ്ങളെക്കൊണ്ട് ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുന്നു. സ്വപ്നത്തിലും വിഷയങ്ങളും ഇന്ദ്രിയങ്ങളും ഉണ്ട്. പക്ഷേ അവയെല്ലാം മനസ്സിൽത്തന്നെയാണ്. സ്വപ്നത്തിൽ സഞ്ചരിച്ച മോട്ടോർ കാറോ,

റോഡോ, ലക്ഷ്യസ്ഥാനമോ ഒന്നും ഉണരുമ്പോൾ കാണുകയില്ല. അതുകൊണ്ട് സ്വപ്നാവസ്ഥയിലെ അനുഭവങ്ങൾ എല്ലാം മനസ്സിനുള്ളിൽത്തെന്നെ ആയിരുന്നു എന്നത് നിസ്സന്ദേഹം മനസ്സിലാക്കാം. മൂന്നാമത്തെ അവസ്ഥയായ സുഷുപ്തിയിൽ വിഷയങ്ങളുടെ അഭാവം വ്യക്തമാണ്. വിഷയങ്ങളും ഉപാധികളും വിലയിച്ചിരിക്കുന്ന ആ അവസ്ഥയിൽ ആത്മാവ് ഏകനായി വിരാജിക്കുന്നു. അപ്പോഴും കാരണശരീരം ശേഷിക്കുന്നുണ്ട്, ജാഗ്രത്തിൽ സ്ഥൂലശരീരവും, സ്വപ്നത്തിൽ സൂക്ഷ്മശരീരവും, സുഷുപ്തിയിൽ കാരണശരീരവും ആത്മാവിന്റെ ആവരണങ്ങളാണ്. കാരണശരീരത്തിൽ കർമ്മവാസന എന്ന അജ്ഞാനം ഉണ്ട്. അതുകൊണ്ട് ഉണരുമ്പോൾ ആത്മാവ് സ്ഥൂലശരീരത്തിലേയ്ക്കു തിരിച്ചുവരുന്നു. 'ഞാൻ ഒന്നും അറിഞ്ഞില്ല. സുഖമായി ഉറങ്ങി' എന്ന് തന്റെ അനുഭവത്തെപ്പറ്റി പറയുന്നു. സുഖാനുഭവത്തിന്റെ ഓർമ്മയുള്ളതുകൊണ്ട് ആത്മാവ് അപ്പോൾ ഉണർന്നിരുന്നു എന്നുള്ളത് അവിതർക്കിതമാണ്. വിചാരം ചെയ്തു നോക്കുമ്പോൾ ഈ മൂന്നവസ്ഥകളിലേയും അനുഭവങ്ങളെ കോർത്തിണക്കുന്ന ഒരു സൂത്രധാരന്റെ സാന്നിദ്ധ്യം മനസ്സിലാകും. ജാഗ്രത്തിലെ സ്ഥൂലാനുഭവങ്ങളുടേയും, സ്വപ്നത്തിലെ സൂക്ഷ്മാനുഭവങ്ങളുടേയും, സുഷുപ്തിയിലെ ആനന്ദാനുഭവത്തിന്റേയും ഭോക്താവ് ഒരേ ആത്മാവാണെന്നു കാണാൻ പ്രയാസമില്ല. എല്ലാ അവസ്ഥകളിലും സാക്ഷിയായി പ്രകാശരൂപമായി വർത്തിക്കുന്നത് ആത്മാവാണ്. സുഷുപ്തിയിൽ കേവലം ബോധരൂപമായി. ആനന്ദാനുഭവത്തിനു സാക്ഷിയായി നിന്നിട്ടുള്ള അതേ ചൈതന്യം തന്നെയാണ് മറ്റു രണ്ടവസ്ഥകളിലും അനുസ്യൂതമായി വർത്തിച്ചിട്ടുള്ളത്. ബോധരൂപമായ ചൈതന്യം മൂന്നവസ്ഥകൾക്കും പൊതുവാണ്. അതുകൊണ്ടാണ് മൂന്നു സ്ഥാനങ്ങളിലേയും അനുഭവങ്ങളെ വിശകലനം ചെയ്തുനോക്കാൻ ഒരു വ്യക്തിക്കു കഴിയുന്നത്. ആത്മാവിന്റെ ഏറ്റവും നേരിയ ഉപാധിയാണ് സുഷുപ്തിയിലെ ആനന്ദമയകോശം. കർമ്മവാസനയാൽ നിർമ്മിതമായ ആനന്ദമയകോശത്തിൽ അജ്ഞാനനാശം സംഭവിക്കുന്നില്ല. എങ്കിലും ആത്മാവിന്റെ ആനന്ദസ്വ

രൂപം ഏറെക്കുറെ പ്രകാശിക്കുന്നുണ്ട്. വിചാരം ചെയ്ത് അജ്ഞാനതിമിരം നീക്കിയാൽ ആത്മസാക്ഷാത്കാരം ലഭിക്കുന്നതാണ്. അവസ്ഥാത്രയവിചാരംകൊണ്ട് ആത്മാവിന്റെ അസ്തിത്വം വെളിപ്പെടുത്താൻ കഴിയും. ആത്മസാക്ഷാത്കാരംകൊണ്ട് അവസ്ഥാത്രയസാക്ഷിയായ നിത്യബുദ്ധമുക്തചൈതന്യം അനുഭവപ്പെടും. അതാണ് മനുഷ്യന്റെ നിജസ്വരൂപം.

ബ്രഹ്മം മായയിൽക്കൂടി പ്രകാശിക്കുമ്പോൾ ഈശ്വരൻ അതേ സത്യം അവിദ്യയോടു ചേരുമ്പോൾ ജീവൻ, ബ്രഹ്മവും ജീവനും പരമാർത്ഥത്തിൽ രണ്ടല്ല, ഒന്നാണ്. ഉപാധികളാണ് അവയെ വേർതിരിച്ചു നിർത്തുന്നത്. 'തത്ത്വമസി' മുതലായ മഹാവാക്യങ്ങൾ ജീവബ്രഹ്മൈക്യത്തെയാണ് കുറിക്കുന്നത്. ഈശ്വരന് മായാബന്ധംകൊണ്ട് അവന്റെ സർവ്വജ്ഞത്വം, സർവ്വവ്യാപിത്വം മുതലായ ശക്തികൾക്കു കുറവു വരുന്നില്ല. ഈശ്വരന്റെ മഹത്വത്തെ ഒട്ടും തന്നെ മറയ്ക്കാൻ മായ ശക്തമാകുന്നില്ല. ജീവന്റെ കാര്യം അങ്ങനെയല്ല. അവിദ്യയും അവിദ്യാകാര്യമായ അന്തഃകരണവും ജീവന്റെ ദിവ്യത്വത്തെ മറയ്ക്കുന്നു. ജീവൻ അന്തഃകരണത്തോടും അന്നമയാദി കോശങ്ങളോടും താദാത്മ്യം പ്രാപിക്കുന്നു. അതിന്റെ ഫലമായി കർത്തൃത്വവും ഭോക്തൃത്വവും സ്വയം ഏറ്റെടുക്കുന്നു. തുടർന്ന് സംസാരബന്ധവും ഏർപ്പെടുന്നു. സംസാരിയായ ജീവൻ അവസ്ഥാത്രയത്തിൽ വിഹരിച്ച് ഭോഗങ്ങൾ അനുഭവിക്കുന്നു. അന്നമയകോശമായ സ്ഥൂലശരീരത്തിൽ അഭിമാനിക്കുന്ന ജീവന് വിശ്വൻ, വ്യാവഹാരികൻ, ചിദാഭാസൻ എന്ന പേരുകൾ ഉണ്ട്. സ്വപ്നാവസ്ഥയിൽ അതേ ജീവന് തൈജസൻ, പ്രാതിഭാസികൻ, സ്വപ്നകല്പിതൻ എന്ന പേരുകൾ ലഭിക്കുന്നു. ആനന്ദമയകോശമായ കാരണശരീരത്തിൽ ഞാനെന്നഭിമാനിക്കുന്ന ജീവന് പ്രാജ്ഞൻ, പാരമാർത്ഥികൻ, അവിച്ഛിന്നൻ എന്ന പേരുകളും നൽകപ്പെട്ടിരിക്കുന്നു. ഈ അവസ്ഥകൾക്കെല്ലാം സാക്ഷിയായി വർത്തിക്കുന്ന ശുദ്ധചൈതന്യം ബ്രഹ്മംതന്നെയാണ്. ജീവന് തന്റെ ദിവ്യത്വം വീണ്ടെടുക്കാൻവേണ്ടിയാണ് ശാസ്ത്രവിധികൾ ഉണ്ടായിട്ടുള്ളത്.

# സന്ന്യാസവും ജീവന്മുക്തിയും

ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്ന മൂന്നാശ്രമങ്ങളേയും വിധിപ്രകാരം കടന്നശേഷം നാലാമത്തെ ആശ്രമമായ സന്ന്യാസം സ്വീകരിക്കുക എന്നത് സാധാരണ നിയമമാണ്. ഏവർക്കും സ്വീകാര്യമായ മാർഗ്ഗമെന്നിതിനെ വിശേഷിപ്പിക്കാം. മറ്റുതരത്തിലും സന്ന്യാസം ആകാം.

യദിവേതരഥാ ബ്രഹ്മചര്യാദേവ
പ്രവ്രജേദ് ഗൃഹാദ് വാ വനാദ്വാ...
യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്
(ജാബാലോപനിഷത്ത്–4)

ബ്രഹ്മചര്യാശ്രമത്തിൽനിന്നുതന്നെ സന്ന്യാസം സ്വീകരിക്കാം. ഗൃഹസ്ഥാശ്രമത്തിൽനിന്നും ഒരുവന് പരിവ്രാജകനാകാം (സന്ന്യാസിയാകാം). വാനപ്രസ്ഥത്തിൽനിന്നും സന്ന്യസിക്കാം. എപ്പോൾ വിരക്തി ഉണ്ടാകുന്നോ അപ്പോൾ സന്ന്യസിക്കാം എന്നുള്ളതാണ് വസ്തുത. വിരക്തന് താൻ ഏത് ആശ്രമത്തിൽനിന്നു സന്ന്യസിച്ചു പുറപ്പെടുന്നു എന്നു നോക്കേണ്ടതില്ല. ലൗകികജീവിതത്തിൽ – കർമ്മമാർഗ്ഗത്തിൽ വിരക്തിയുണ്ടായാൽ മതി.

ബ്രഹ്മനിഷ്ഠനായ സന്ന്യാസി മരണാനന്തരം മുക്തി പ്രാപിക്കുന്നു. പല പാത്രങ്ങളിൽ ജലം നിറച്ച് വെളിയിൽ വെയ്ക്കുക; സൂര്യന്റെ പ്രതിഫലനം ആ പാത്രങ്ങളിൽ കാണുന്നു. സൂര്യൻ ഒന്നേയുള്ളൂവെങ്കിലും പ്രതിബിംബം പലതാണ്. ആ പാത്രങ്ങൾ ഉടച്ചാൽ പ്രതിബിംബങ്ങൾ സൂര്യനിൽത്തന്നെ ലയിക്കുന്നതുപോലെ ജീവന്റെ ഉപാധികളെ – ശരീരം മനസ്സ് മുതലായവയോടുള്ള താദാത്മ്യത്തെ – ജ്ഞാനംകൊണ്ടു നശിപ്പിച്ചാൽ ബ്രഹ്മത്തിന്റെ പ്രതിഫലനമായ ജീവൻ ബ്രഹ്മത്തോട് ഐക്യം പ്രാപിക്കും.[1] ഈ ജന്മത്തിൽത്തന്നെ ആത്മസാക്ഷാത്കാരം കൈവരിച്ചവനെ ജീവന്മുക്തൻ എന്നു പറയുന്നു.

1. ഉപാധികളോടുള്ള താദാത്മ്യം ബ്രഹ്മത്തിന്റെ പ്രതിഫലനമായ ജീവബോധം. ഉപാധികൾ നശിക്കുമ്പോൾ ജീവത്വം നഷ്ടപ്പെടുന്നു. ബ്രഹ്മപ്രാപ്തി ഉണ്ടാകുന്നു.

ജീവന്മുക്തൻ ബ്രഹ്മാത്മൈക്യം പ്രാപിച്ചവനായതുകൊണ്ട് ശരീരത്തിന്റെ വിനകൾ വന്നും പോയുമിരുന്നാലും താൻ അനുഭവിച്ചതായി അവൻ അറിയുന്നില്ല. ജഡഭരതൻ മുതലായ അനവധി ഋഷികൾ ജീവന്മുക്തന്മാരായിരുന്നു. ജീവന്മുക്തന്റെ ലക്ഷണം വേദാന്തഗ്രന്ഥങ്ങളിൽ കാണുന്നതിങ്ങനെയാണ്.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ

(ഭഗവദ്ഗീത 5.19)

ഇവിടെത്തന്നെ ജനനമരണമാകുന്ന സംസാരത്തെ കടന്നവനാണ് ബ്രഹ്മനിഷ്ഠൻ. എന്തെന്നാൽ ബ്രഹ്മം ദോഷരഹിതവും സമവും ആണ്. സുഖദുഃഖാദിദ്വന്ദ്വങ്ങളെ തരണം ചെയ്ത് ഏകരസമായ ബ്രഹ്മത്തെ പ്രാപിച്ചവൻ ജീവന്മുക്തനാണ് – ജീവിച്ചിരിക്കുന്നുണ്ടെങ്കിലും മുക്തനാണ്.

യസ്യ സ്ഥിതാ ഭവേത് പ്രജ്ഞാ
യസ്യാനന്ദോ നിരന്തരഃ
പ്രപഞ്ചോ വിസ്മൃതപ്രായഃ
സ ജീവന്മുക്ത ഇഷ്യതേ! (വി. ചൂ. 432)

അചഞ്ചലമായ പ്രജ്ഞയുള്ളവനും, നിരന്തരമായ ആനന്ദം അനുഭവിക്കുന്നവനും, പ്രപഞ്ചത്തെ മിക്കവാറും മറന്നവനും ജീവന്മുക്തനാകുന്നു. മിക്കവാറും എന്ന പദത്തിന് ശിഷ്യാനുഗ്രഹാർത്ഥം ശാസ്ത്രവാക്യങ്ങളെ ഓർമ്മിക്കുക എന്ന ബാഹ്യജ്ഞാനം ചിലപ്പോൾ ഉണ്ടാകുക എന്നർത്ഥം. അല്ലാത്ത സമയം ആത്മസ്വരൂപത്തെ മാത്രം ജീവന്മുക്തൻ അറിയുന്നു.

വർത്തമാനേഽപി ദേഹേഽസ്മിൻ
ഛായാവദനുവർത്തിനി
അഹന്താ മമതാഽഭാവോ
ജിവന്മുക്തസ്യ ലക്ഷണം.

(വി. ചൂ. 435)

ജീവന്മുക്തൻ ഈ സ്ഥൂലശരീരത്തിൽ സ്ഥിതി ചെയ്യുന്നുണ്ടെങ്കിലും, ശരീരം അവനൊരു നിഴൽപോലെയാണ്. ഞാൻ, എന്റെ എന്ന ഭാവം അവന് ആ ശരീരത്തിൽ നിഴൽപോലെതന്നെ യഥാർത്ഥത്തിൽ ഇല്ല.

ജീവന്മുക്തൻ ഉന്മത്തനെപ്പോലെയോ, ശിശുവിനെപോലെയോ ഉദാസീനനെപോലെയോ ലോകത്തിൽ സഞ്ചരിക്കും.

ദിഗംബരോ വാപി ച സാംബരോ വാ
ത്വഗംബരോ വാപി ചിദംബരസ്ഥഃ
ഉന്മത്തവദ് വാപി ച ബാലവദ് വാ
പിശാചവദ് വാപി ചരത്യവന്യാം. (വി. ചൂ. 545)

ജീവന്മുക്തൻ നഗ്നനായിരിക്കും ചിലപ്പോൾ. മറ്റു ചിലപ്പോൾ വല്ല തുണിയും അരയിൽ ചുറ്റി എന്നു വരാം. മരവുരിയായിരിക്കാം ചിലപ്പോൾ നഗ്നത മറയ്ക്കാൻ ഉപയോഗിക്കുന്നത്. അഖണ്ഡജ്ഞാനനിഷ്ഠനായ ആ മനുഷ്യൻ ബാലനെപ്പോലെയോ, ഭ്രാന്തനെപ്പോലെയോ, പിശാചിനെപ്പോലെയോ ഭൂമിയിൽ സഞ്ചരിക്കും.

ആർക്കും അസൂയ തോന്നാത്ത വിധമുള്ള ഒരു ദിനചര്യയാണ് ബ്രഹ്മനിഷ്ഠന്റേത്. വിവേകചൂഡാമണിയിൽ അത് ഹൃദയസ്പൃക്കാകുംവണ്ണം വർണ്ണിച്ചിരിക്കുന്നു.

ചിന്താശൂന്യമദൈന്യഭൈക്ഷമശനം
പാനം സരിദ്വാരിഷു
സ്വാതന്ത്ര്യേണ നിരങ്കുശാ സ്ഥിതിരഭീർ-
നിദ്രാ ശ്മശാനേ വനേ
വസ്ത്രം ക്ഷാളനശോഷണാദിരഹിതം
ദിഗ്വാസ്തു ശയ്യാ മഹീ
സഞ്ചാരോ നിഗമാന്തവീഥിഷു വിദാം
ക്രീഡാ പരേ ബ്രഹ്മണി. (വി. ചൂ. 543)

ബ്രഹ്മജ്ഞാനികൾ ഭിക്ഷയെടുത്തു ജീവിക്കുന്നു. ആഹാരത്തെക്കുറിച്ച് അവർ ക്ലേശിക്കുന്നില്ല. ഭിക്ഷ സ്വീകരിക്കുന്നത്

ആർക്കും കടപ്പെടാതേയും ആരേയും കടപ്പെടുത്താതേയുമാണ്. അരുവിയിലെ വെള്ളം കുടിക്കുന്നു. സ്ച്ഛന്ദവിഹാരിയായി കഴിയുന്നു. ഭയമെന്നുള്ളതില്ല. കാട്ടിലോ, ശ്മശാനത്തിലോ കിടന്നുറങ്ങുന്നു. വസ്ത്രം നനയ്ക്കുന്നതിനോ, നനഞ്ഞാൽ ഉണക്കുന്നതിനോ മിനക്കെടാറില്ല. ഉടുതുണി കൂടിയേ കഴിയൂ എന്നൊരു നിർബ്ബന്ധവുമില്ല. ഭൂമിയാണു കിടക്ക. ഇതൊക്കെയാണെങ്കിലും സഞ്ചാരം വേദാന്തവീഥിയിലാണ്. വിഹാരമോ പരബ്രഹ്മത്തിൽ. ബ്രഹ്മാനന്ദരസാസ്വാദനം ഒരു വിനോദം മാത്രമാണ്. ബ്രഹ്മരതി സഹജമാണത്തരക്കാർക്ക്. ഇങ്ങനെയുള്ളവരെ ജീവന്മുക്തന്മാർ എന്ന് അറിയണം.

## കർമ്മയോഗം

കർമ്മം എന്നാൽ പ്രവൃത്തി. വൈദികകാലത്ത് യാഗയജ്ഞാദികളും അവയോടനുബന്ധിച്ചുള്ള മറ്റു ക്രിയകളുമാണ് ആദ്ധ്യാത്മികതയുടെ പരിധിയിൽ പെട്ടിരുന്നത്. സ്വർഗ്ഗപ്രാപ്തിയായിരുന്നു അത്തരം കർമ്മത്തിന്റെ ലക്ഷ്യം. വൈദികകർമ്മം എന്നായിരുന്നു ഇതിനുള്ള സാങ്കേതികനാമം. വൈദികപരിഗണനയിൽ മറ്റു രണ്ടുവകുപ്പുകൾകൂടി കർമ്മത്തിനുണ്ട്. അതിൽ ഒന്ന് നിത്യകർമ്മവും മറ്റത് നൈമിത്തികകർമ്മവും ആണ്. നിത്യകർമ്മം സന്ധ്യാവന്ദനം മുതലായവയാണ്. നൈമിത്തികം പ്രത്യേകസന്ദർഭങ്ങളിൽ ചെയ്യേണ്ട ശ്രാദ്ധാദികർമ്മങ്ങളാകുന്നു. ഇവയൊന്നും വേദത്തിൽ അത്ര വിവരിച്ചിട്ടില്ലെങ്കിലും ബ്രാഹ്മണങ്ങളിൽ വേണ്ടത്ര ഉണ്ട്. ബ്രാഹ്മണങ്ങളെ ആധാരമാക്കി എഴുതിയിട്ടുള്ള കല്പസൂത്രവും, അതിന്റെ പിരിവുകളായ ഗൃഹ്യസൂത്രം, ധർമ്മസൂത്രം, ശ്രൗതസൂത്രം - ഇവയും കർമ്മപദ്ധതിയെ വിപുലീകരിക്കുന്നു.

ശ്രൗതസൂത്രം ബ്രാഹ്മണങ്ങളിൽ പറഞ്ഞിട്ടുള്ള യജ്ഞത്തിന്റെ സമഗ്രമായ ക്രിയാകലാപത്തെ വിവരിക്കുന്നു. ഗൃഹ്യസൂത്രം കുടുംബത്തെ സംബന്ധിക്കുന്ന ചടങ്ങുകളെ പ്രതിപാദിക്കുന്നു. ഉപനയനം, വിവാഹം മുതലായവയാണ് ചർച്ചാവിഷയം. ധർമ്മസൂത്രങ്ങൾ സാമൂഹ്യനിയമങ്ങളേയും ആചാ

രങ്ങളേയും ചിട്ടപ്പെടുത്തുന്നു. ഇവയെല്ലാം പുരോഹിതവർഗ്ഗ ത്തേയാണധികവും ബാധിക്കുന്നത്.

ആഗമങ്ങളും പുരാണങ്ങളും മതത്തിന്റെ കവാടം ബ്രാഹ്മ ണേതരർക്കും സ്ത്രീകൾക്കും തുറന്നുകൊടുത്തു എന്ന് എടുത്തു പറയാം. അതോടെ കർമ്മത്തിന്റെ സങ്കല്പത്തിനും ചില മാറ്റങ്ങൾ ഏർപ്പെട്ടു. കേവലം വൈദികമായ ക്രിയാനു ഷ്ഠാനങ്ങളിലും ആചാരങ്ങളിലും ഒതുങ്ങി നിന്നിരുന്ന കർമ്മം വളർന്നു മനുഷ്യന്റെ സാംസ്കാരികവും സാമൂഹ്യവുമായ വശങ്ങളേയും സ്പർശിച്ചു 'ഭൂതഭാവോദ്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ' (ഭഗവദ്ഗീത 8.3). സമസ്തവസ്തുജാ തങ്ങളുടേയും - ചരാചരങ്ങളുടേയും - ഉത്പത്തിക്കും വളർച്ചയ്ക്കും കാരണമായ അർപ്പണം, ത്യാഗം, കർമ്മം എന്ന് ശ്രീകൃഷ്ണൻ വെളിപ്പെടുത്തുന്നു. ഇതിന്റെ ലക്ഷ്യം സാമൂ ഹ്യപുരോഗതിയാണെന്നു വ്യക്തമാണല്ലൊ. സാമൂഹ്യപശ്ചാ ത്തലത്തിലാണ് കർമ്മത്തിന്റെ വളർച്ച പൂർത്തിയാകുന്നത്. വൈദികകർമ്മങ്ങൾ സ്വർഗ്ഗപ്രാപ്തിയെ ലക്ഷ്യമാക്കിയുള്ളതാ യിരുന്നു എന്നു പറഞ്ഞുവല്ലോ. അത് സ്വാർത്ഥമാണെന്നു പറയേണ്ടതില്ല. ഗീതാചാര്യൻ കർമ്മത്തിന്റെ സ്വാർത്ഥപരതയെ ഭേദിച്ച് സാമൂഹ്യതലത്തിലേയ്ക്ക് അതിനെ സ്വാഗതം ചെയ്യു ന്നു. ഈ പ്രക്രിയകൊണ്ട് ശ്രീകൃഷ്ണൻ കർമ്മങ്ങളെ എല്ലാം 'യോഗ' മെന്ന ആദ്ധ്യാത്മികസാധനയായി രൂപാന്തരപ്പെടുത്തു ന്നു. കർമ്മയോഗത്തിന്റെ പ്രമാണഗ്രന്ഥം ഗീതയാണെന്നു നിസ്സം ശയം പറയാവുന്നതാണ്. ഈശാവാസ്യോപനിഷത്തിലെ രണ്ടാ മത്തെ മന്ത്രം കർമ്മയോഗത്തിന്റെ മൂലമാണെന്നു പണ്ഡി തന്മാർ അഭിപ്രായപ്പെടുന്നു. എങ്കിലും ആ ആശയത്തിന് വളർച്ചയും പുഷ്ടിയും ലഭിച്ചത് ഗീതയിലാണ്.

കർമ്മയോഗത്തിന്റെ പരിണാമം ഗീതയിലൂടെ പരിശോധി ക്കാം. സാധാരണ മനുഷ്യന് കർമ്മം അനുപേക്ഷണീയമാ ണെന്നാണ് ഗീതയുടെ നിലപാട്. എന്തെന്നാൽ കർമ്മം ജീവി കൾക്ക് സ്വാഭാവികമായിട്ടുള്ളതാണ്.

'നഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്.' (ഗീത 3.5)

ഒരിക്കലും ഒരുവന്ന് ഒന്നും ചെയ്യാതിരിക്കാൻ സാദ്ധ്യമല്ല. കർമ്മനിർവ്വഹണത്തിൽ സ്വധർമ്മമാണ് വഴികാട്ടി. പ്രാചീനകാലത്ത് വർണ്ണാശ്രമധർമ്മങ്ങളാണ് സ്വധർമ്മത്തെ നിർണ്ണയിച്ചിരുന്നത്. ഇന്നത്തെ കാലത്ത് വർണ്ണം വ്യക്തമല്ലാതായിത്തീർന്നു. ബാക്കിയുള്ളത് ആശ്രമധർമ്മങ്ങളാണ്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന നാലാശ്രമങ്ങളിൽ സർവ്വരേയും ഒതുക്കി നിറുത്തേണ്ടിയിരിക്കുന്നു. ഈ ആശ്രമങ്ങളിൽ തന്നേയും കർമ്മത്തിനു സംക്രമണം ഉണ്ട്; അതുകൊണ്ട് സ്വധർമ്മം എന്നു പറയുമ്പോൾ സ്വകർമ്മം എന്ന് അർത്ഥം കല്പിക്കണം. വിശാലമായ ഈ വീക്ഷണം ഗീത സാധൂകരിക്കുന്നുണ്ട്. (ഗീത. 18.46) ഓരോരുത്തരും ജീവിതനിർവഹണത്തിനോ, സേവനമായിട്ടോ ചെയ്യുന്ന എല്ലാ കർമ്മങ്ങളും സ്വധർമ്മത്തിൽ പെടുന്നതാണ്. ആത്മസാക്ഷാത്കാരത്തിനുള്ള ഉപായമെന്ന നിലയിൽ ചെയ്യപ്പെടുന്ന സ്വകർമ്മത്തെ കർമ്മയോഗം എന്നാണ് ഗീത വിവക്ഷിക്കുന്നത്. മഹാഭാരതവും ഈ ആശയത്തെ സ്വീകരിക്കുന്നുണ്ട്.

ഗൃഹസ്ഥോ ബ്രഹ്മചാരീ ച വാനപ്രസ്ഥോƒഥ ഭിക്ഷുകഃ
യഥോക്തകാരിണഃ സർവ്വേ ഗച്ഛന്തി പരമാംഗതിം.
(മഹാഭാരതം ശാന്തിപർവ്വം, 226-6)

ഗൃഹസ്ഥനും, ബ്രഹ്മചാരിയും, വാനപ്രസ്ഥനും, സന്ന്യാസിയും സ്വകർമ്മാചരണംകൊണ്ട് പരമഗതി പ്രാപിക്കുന്നു.

സ്വകർമ്മത്തെ യോഗമായി ആചരിക്കുന്നതിന് ഗീത നൽകുന്ന ചില നിർദ്ദേശങ്ങൾ:

ആദ്യമായി കർമ്മഫലത്തിലുള്ള കൊതി ഇല്ലാതാക്കാനാണ് ഗീത ഉപദേശിക്കുന്നത്.

**കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന**
**മാ കർമ്മഫലഹേതുർഭൂർമാ തേ സംഗോƒസ്ത്വകർമ്മണി.**
**(ഭഗവദ്ഗീത 2.47)**

നിനക്കു കർമ്മം ചെയ്യാൻ മാത്രമേ അധികാരമുള്ളൂ. അതിന്റെ ഫലത്തിൽ കൊതിയരുത്. ഫലേച്ഛ കർമ്മാചരണ ത്തിനു പ്രേരകമാകാതിരിക്കട്ടെ. എന്നാൽ നീ കർമ്മം ചെയ്യു ന്നതിൽ ഉദാസീനനാകാനും പാടില്ല.

കർമ്മയോഗത്തിന്റെ മൂലമന്ത്രം ഇതാണ്. കർമ്മയോഗത്തെ പ്പറ്റി പ്രതിപാദിക്കുന്ന മറ്റു ഗീതാമന്ത്രങ്ങൾ എല്ലാം ഇതിന്റെ വിവരണമേ ആകുന്നുള്ളൂ.

കർമ്മം എന്നാൽ ശരീരേന്ദ്രിയങ്ങളുടെ വ്യാപാരം. എല്ലാ പ്രവൃത്തികളും കർമ്മംതന്നെ. ഈശ്വരനിലേയ്ക്കു നയിക്കു ന്നത് യോഗം. അല്ലെങ്കിൽ ഈശ്വരനുമായി യോജിപ്പിക്കുന്നത് യോഗം. കർമ്മത്തിന് ആദ്ധ്യാത്മികപരിവേഷം ചാർത്തുമ്പോൾ അത് കർമ്മയോഗം ആകും.

പ്രവൃത്തികളെ യോഗമാക്കുന്നതിനുള്ള ആദ്യത്തെ പടി: 'കർമ്മത്തിനു മാത്രമേ നിനക്കധികാരമുള്ളൂ, ഫലത്തിൽ മനസ്സിരുത്തേണ്ട; എന്നുള്ള ശാസനമാണ്. കർമ്മചക്രം ചുറ്റി ക്കൊണ്ടിരിക്കുന്ന ഒന്നാണ്. അതിന് വിരാമം എന്നൊന്നില്ല. കാമം എന്ന അച്ചുതണ്ടും കർമ്മമെന്ന ആരങ്ങളും ഭോഗം എന്ന നേമി(പുറം വളയം)യും ഒന്നിച്ചു ചേർന്നു മനുഷ്യനെ സംസാരത്തിൽ ചരിപ്പിക്കുന്നു, അനവരതം ജനനമരണം എന്ന സംസാരഭ്രമണത്തിനിരയാക്കുന്നു. ആദ്യം കാമം എന്ന ഊർജ്ജം. ആഗ്രഹപൂരണത്തിനു കർമ്മം. കർമ്മം ചെയ്താൽ അടുത്തപടി ഫലഭോഗം ആണ്. ഫലം ആസ്വദിച്ചു കഴിയു മ്പോൾ ഇനിയും വേണം എന്ന ആശ ജനിക്കുന്നു, തുടർന്നു കർമ്മം ചെയ്യുന്നു. പിന്നെ ഫലഭോഗം. ഇതാണ് സംസാര ത്തിന്റെ രഹസ്യം. ചക്രത്തിൽ ഒരിക്കൽ അകപ്പെട്ടുപോയാൽ കുരുങ്ങിപ്പോകുമെന്നതു തീർച്ച. പുറത്തു കടക്കാൻ വളരെ പാടുതന്നെ. അന്തമില്ലാത്ത ആ കറക്കത്തിൽപ്പെട്ട് കുഴഞ്ഞ ജീവന് എങ്ങിനെയെങ്കിലും സംസാരചക്രത്തിനു വെളിയിൽ പോയാൽമതി എന്ന് ഒരുനാൾ തോന്നും. പുറ ത്തുപോകാനുള്ള വഴി തുറന്നു കിടപ്പുണ്ട്. 'മാ ഫലേഷു കദാചന' ഫലത്തിൽ ഒരിക്കലും ഭ്രമിക്കരുത്. എന്നാൽ നിന്റെ

ഭ്രമണം അവസാനിക്കും എന്ന് ഗീത ഉപദേശിക്കുന്നു.

ഫലത്തിൽ ആശയില്ലെങ്കിൽ പിന്നെ കർമ്മത്തിനുള്ള പ്രേരണ എന്താണ്? മനുഷ്യൻ ഉദാസീനനാവില്ലേ? അതുപാടില്ല. 'മാ തേ സംഗോസ്ത്വകർമ്മണി' ഉദാസീനതയിൽ നിനക്കു പ്രതിപത്തി ഉണ്ടാകരുത് എന്ന് നിർബ്ബന്ധം ഉണ്ട്. താൻ കർമ്മം ചെയ്യുന്നു കർമ്മം ഫലത്തെ ഉത്പാദിപ്പിക്കുന്നു. അതുകൊണ്ട് കർമ്മഫലത്തിന് അവകാശി താനാണ് എന്ന് കർമ്മത്തിന്റെ കർത്താവ് താനറിയാതെ മോഹിച്ചുപോകുന്നു. ഈ മോഹത്തെയാണ് കർമ്മഫലത്യാഗം കൊണ്ട് ഗീതാചാര്യൻ ഛേദിക്കുന്നത്. വാസ്തവത്തിൽ കർമ്മഫലദാതാവ് ഈശ്വരനാണ്. അതു മനസ്സിലായാൽ കർമ്മഫലത്തിന്റെ ജനയിതാവ് താൻ ആണെന്ന വ്യാമോഹം ഇല്ലാതാകും. ഫലലബ്ധി ഈശ്വരാധീനമാണെന്നറിഞ്ഞാൽ ഈശ്വരാർപ്പണമായി കർമ്മങ്ങൾ ചെയ്യാൻ എളുപ്പമാകും. സ്വാർത്ഥത കുറയും. സ്വാർത്ഥത കുറയുമ്പോൾ ഫലം അവനെ ബന്ധിക്കില്ല. 'ഞാൻ, എന്റെ' എന്ന പാശം അവനെ കുരുക്കുന്നില്ല. ഫലവുമായുള്ള അടുപ്പം കുറയുമ്പോൾ സംസാരചക്രത്തിന്റെ കറക്കം മന്ദമാകും. വാസ്തവത്തിൽ കർമ്മഫലത്തിലുള്ള ആശയാണ് ഒരുവനെ അസ്വസ്ഥനാക്കുന്നത്. കർമ്മഫലത്തോടുള്ള ബന്ധം കുറയ്ക്കുന്നതിന് ഗീതാചാര്യൻ യോഗത്തിന്റെ കവാടം തുറന്നു കാട്ടുന്നു.

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ. (ഗീത 2.48)

യോഗത്തിൽ ഉറച്ചുനിന്നുകൊണ്ട് കർമ്മം ചെയ്യുക. സംഗം വർജ്ജിക്കുക. ഫലത്തിലുള്ള ആഗ്രഹംകൊണ്ട് കർമ്മത്തിലുള്ള മരണപ്പിടുത്തം വിടാൻ കഴിയുന്നില്ല. ഫലത്തിന്റെ പ്രാപ്തിയിലും അപ്രാപ്തിയിലും മനസ്സിന്റെ സമനില പാലിക്കൂ. ലാഭനഷ്ടങ്ങളെ കണക്കാക്കി അല്ലൽപെടാതിരിക്കൂ. എന്തെന്നാൽ മനസ്സിന്റെ സമനിലയാണ് യോഗം.

യോഗയുക്തമായ മനസ്സ് ഈശ്വരനോടടുക്കുന്നു. അത് സംസാരമുക്തമാകുന്നു.

സംഗരഹിതമായ കർമ്മത്തെ കുറിക്കുന്നതിന് ഗീതാചാര്യൻ ഉപയോഗിക്കുന്ന പദം യജ്ഞമെന്നാണ്. യജ്ഞത്തിന് വിപുലമായ വ്യാപ്തിയുണ്ട്; ഈശ്വരാർത്ഥത്തിലും യജ്ഞം പ്രസക്തമാണ്. 'യജ്ഞോ വൈ വിഷ്ണുഃ' (യജ്ഞം വിഷ്ണുവാണ്.) സാമൂഹ്യതലത്തിൽ അതിന് നിസ്വാർത്ഥസേവനം എന്നാണ് വിവക്ഷ.

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വമേഷവോസ്ത്വിഷ്ടകാമധുക്!!
(ഭഗവദ്ഗീത 3.10)

ബ്രഹ്മാവ് പണ്ട് യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ച് 'ഈ യജ്ഞംകൊണ്ട് നിങ്ങൾ വർദ്ധിച്ചാലും' എന്നു പറഞ്ഞ് അനുഗ്രഹിച്ചു. യജ്ഞം നിങ്ങൾക്ക് കാമധേനുവായിരിക്കട്ടെ എന്ന് ആശീർവ്വദിച്ചു. യജ്ഞംകൊണ്ട് ഐഹികവും പാരത്രികവുമായ എല്ലാ അഭീഷ്ടങ്ങളും സാധിക്കുമെന്നാണ് താല്പര്യം. സാമൂഹ്യതലത്തിൽ സ്വാർത്ഥരഹിതമായ സേവനമാണ് യജ്ഞംകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത്.

യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്!! (ഭഗവദ്ഗീത 3.13)

സജ്ജനങ്ങൾ യജ്ഞം ചെയ്ത് ബാക്കി വരുന്നത് പ്രസാദമായി ഭുജിച്ച് സർവ്വപാപവിമുക്തരാകുന്നു. സ്വന്തം ഉദരപൂരണാർത്ഥം ആഹാരം പാകംചെയ്തു തിന്നുന്നവർ പാപത്തെ ഭുജിക്കയാണ്; അവർ പാപികളാണ്.

സ്വാർത്ഥതയെ ഭഗവാൻ നിശിതമായി ഖണ്ഡിച്ചിരിക്കയാണ്. നിഃസ്വാർത്ഥമായി ലോകസേവയ്ക്കായി ചെയ്യുന്ന കർമ്മങ്ങൾ യജ്ഞമാകുന്നു. അത് ഈശ്വരസാക്ഷാത്കാരത്തിനു സഹായകമാണ്. നിഷ്കാമകർമ്മം ചിത്തശുദ്ധിക്കു കാരണം.

ശുദ്ധമായ ഹൃദയത്തിൽ ഈശ്വരൻ പ്രതിഫലിക്കും. ശ്രീകൃഷ്ണൻ കർമ്മത്തെ അപഗ്രഥിച്ചു യജ്ഞമൂല്യത്തെ പ്രകാശിപ്പിക്കുന്നു.

യജ്ഞാർത്ഥാത് കർമ്മണോ$f$ന്യത്ര
ലോകോ$f$യം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ
മുക്തസംഗഃ സമാചര!! (ഭഗവദ്ഗീത 3.9)

യജ്ഞമായിട്ടല്ലാതെ ചെയ്യുന്ന കർമ്മങ്ങളാൽ ഈ ലോകം ബദ്ധമാകുന്നു. എന്തെന്നാൽ സ്വാർത്ഥതൽപരത ബന്ധകാരണമാണ്. അല്ലയോ കുന്തീപുത്ര, നീ യജ്ഞമായിട്ട് നിന്റെ കർത്തവ്യകർമ്മം ചെയ്യൂ, നീ സംഗരഹിതനായി വർത്തിക്കൂ.

സ്വാർത്ഥകർമ്മത്തിന് മനുഷ്യനെ സംസാരത്തോട് ബന്ധിക്കാനുള്ള ശക്തിയുണ്ട്. സ്വാർത്ഥരഹിതമായി, സേവനമായി അനുഷ്ഠിക്കുന്ന കർമ്മത്തിന്, ബന്ധിക്കാനുള്ള ശക്തി ഇല്ലാതാകുന്നു. അല്ലെങ്കിൽ ഈശ്വരാർപ്പണമായി ചെയ്യുന്ന കർമ്മങ്ങൾ മനുഷ്യനെ മുക്തനാക്കുന്നു. ഈശ്വരൻ സർവ്വവ്യാപിയായതുകൊണ്ട് ഈശ്വരനെ മാറ്റി നിർത്തിയിട്ട് പരാർത്ഥമില്ല. ലോകസേവനം ആ നിലയ്ക്ക് വിരാട്പൂജയാണ്. അങ്ങനെയുള്ള കർമ്മം യോഗസാധനയാണ്.

യോഗം ഈശ്വരദർശനത്തിനുള്ള ഉപായമാണ്. കർമ്മത്തെ യോഗമായി മാറ്റാൻ ഈശ്വരാർപ്പണം എന്ന ഫലത്യാഗം ആവശ്യമാണ്. ത്യാഗം കർമ്മത്തിന്റെ കാതലാകുമ്പോൾ അത് ഈശ്വരാരാധനയായി ശോഭിക്കുന്നു. കർമ്മയോഗത്തിന്റെ ലക്ഷ്യം ഇതാണ്.

ഏതു കർമ്മത്തേയും യോഗമായി മാറ്റാമെന്നുള്ളത് ഗീതാചാര്യന്റെ മഹത്തായ സന്ദേശമാണ്. പണ്ട് കർമ്മത്തിന് ബ്രഹ്മലോകപര്യന്തമുള്ള സ്വർഗ്ഗത്തേയും ഭോഗത്തേയും മാത്രമേ നല്കാൻ കഴിഞ്ഞിരുന്നുള്ളൂ. ആ ലോകങ്ങളെല്ലാം പുനരാവൃത്തിയുള്ളവയാണുതാനും. പുണ്യം ക്ഷയിക്കുമ്പോൾ ജീവാത്മാക്കൾ മർത്ത്യലോകത്തിൽ വീണ്ടും വന്നു പിറക്കണം.

കാമ്യകർമ്മംകൊണ്ട് പുനരാവൃത്തി രൂപത്തിലുള്ള സംസാരത്തിൽനിന്നും അവന് മുക്തി ഒരിക്കലും ലഭിക്കുന്നില്ല. കർമ്മത്തിന് ആദ്ധ്യാത്മികമായ വെളിച്ചം നൽകി, അതിനെ നിസ്സംഗമാക്കി ഫലാസക്തിയിൽനിന്നും മോചിപ്പിച്ച് തദ്വാരാ മോക്ഷസന്ദായകമായ കർമ്മയോഗമാക്കി ശുദ്ധി ചെയ്തെടുത്തത് ഗീതാചാര്യനാണ്. കർമ്മയോഗസിദ്ധാന്തം ബീജരൂപത്തിൽ വേദത്തിൽ മങ്ങിക്കിടന്നിരുന്നു. അതിനു പുതുജീവനും വെളിച്ചവും പകർന്നത് ശ്രീകൃഷ്ണനാണ്.

### 1. കുറിപ്പ്

യതഃ പ്രവൃത്തിർഭൂതാനാം യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ (ഗീത 18.46)

ആരിൽനിന്ന് ഈ സൃഷ്ടിജാലം മുഴുവൻ പ്രവൃത്തമായിരിക്കുന്നുവോ, ഏതൊരു ദേവനാൽ ഈ സൃഷ്ടി മുഴുവൻ വ്യാപ്തമായിരിക്കുന്നുവോ, ആ പരമതത്ത്വത്തെ സ്വകർമ്മംകൊണ്ട് ആരാധിച്ച് മാനവൻ മുക്തനാകുന്നു.

സ്വകർമ്മംകൊണ്ട് ഈശ്വരാരാധന ചെയ്യാനാണ് നിർദ്ദേശം. കർമ്മയോഗത്തിന്റെ വ്യാപ്തി അതിന്റെ പാരമ്യത്തിലെത്തുന്നു. ഒരുവൻ ചെയ്യുന്ന എല്ലാ കർമ്മങ്ങളേയും ഈശ്വരനിൽ അർപ്പിക്കാം. കേവലം വൈദികവും സ്മാർത്തവുമായ കർമ്മങ്ങൾ മാത്രമല്ല, എല്ലാ കർമ്മങ്ങളും അർപ്പിക്കാം. ശ്വാസോച്ഛ്വാസം മുതലായ ശാരീരികധർമ്മങ്ങളും ഈശ്വരനിൽ അർപ്പിച്ച് സിദ്ധി നേടാം. സകലകർമ്മങ്ങൾക്കും അർപ്പണസ്വാതന്ത്ര്യം ഭഗവാൻ നൽകുന്നു. ഈശ്വരാർപ്പണം എന്ന യോഗരസായനത്തിൽ മുക്കിയെടുത്ത കർമ്മങ്ങൾ മുക്തിസാധനമായി രൂപാന്തരപ്പെടുന്നു.

യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം.
(ഗീത 9.27)

'നീ ഭക്ഷിക്കുന്നതും, ഹോമിക്കുന്നതും, കൊടുക്കുന്നതും, തപസ്സു ചെയ്യുന്നതും, നീ ചെയ്യുന്ന സകലകർമ്മങ്ങളുംതന്നെ എന്നിൽ സമർപ്പിക്കുക.'

ലൗകികങ്ങളും വൈദികങ്ങളും ആയ സർവ്വകർമ്മങ്ങളും ഫലസഹിതം ഈശ്വരനിൽ അർപ്പിക്കാനാകുന്നു വിധി. ഫലത്തിന്റെ അവകാശിയായ അഹം (ഞാൻ) അവസാനത്തെ ആഹുതിയായി ഭഗവാനിൽ ലയിക്കും. അപ്പോൾ കർമ്മയോഗം പൂർത്തിയാകും.

## യജ്ഞം

വൈദികയജ്ഞങ്ങൾ ആദികാലങ്ങളിൽ സർവ്വപ്രാധാന്യം അർഹിച്ചിരുന്നു. ഓത്തന്മാരും, ഹവിസ്സും, സോമരസവും, വിപുലമായ ചടങ്ങുകളും, ആചാരങ്ങളും, യജ്ഞമൃഗങ്ങളും – എല്ലാം ചേർന്ന് യാഗയജ്ഞാദികൾ ചരിത്രം സൃഷ്ടിച്ചു. ആത്മോത്കർഷത്തിനുതകാത്ത ഈ കർമ്മകലാപങ്ങൾക്ക് നശ്വരമായ സ്വർഗ്ഗവാസത്തിൽ കവിഞ്ഞൊന്നും വാഗ്ദാനം ചെയ്യാനില്ലായിരുന്നു. കാലാന്തരത്തിൽ ഹിംസാത്മകങ്ങളായ യജ്ഞാദികളുടെ ഔചിത്യത്തെ ചിന്തകന്മാർ ചോദ്യം ചെയ്യാൻ തുടങ്ങി. ഉപനിഷത്തുകളിലും മഹാഭാരതത്തിലും ഈ പ്രതികരണത്തിന്റെ നിഴലാട്ടം കാണാം. ഉദാഹരണത്തിന് ഛാന്ദോഗ്യോപനിഷത്തിൽ നിന്നും, മഹാഭാരതത്തിൽനിന്നും ഓരോ കഥകൾ എടുക്കാം:

ഉഷസ്തി എന്ന ഋഷി അന്നദേവതയെ ഉദ്ഗീഥം കൊണ്ട് പ്രസാദിപ്പിക്കുന്നു. അടുത്തതായി നായ്ക്കളുടെ ഉദ്ഗീഥഗാനത്തെ വിവരിക്കുന്ന ഒരു കഥ അവതരിപ്പിക്കുന്നു.

ബകദാൽഭ്യനെന്നോ, ഗ്ലാവമൈത്രേയനെന്നോ പേരുള്ള ഒരു ബ്രാഹ്മണൻ സ്വാദ്ധ്യായത്തിനായി ഗ്രാമത്തിൽനിന്നും പുറത്തേയ്ക്കുപോയി. ആ ബ്രാഹ്മണന്റെ മുമ്പിൽ ഒരു വെളുത്ത നായ പ്രത്യക്ഷപ്പെട്ടു. വേറെ ചില നായ്ക്കൾ തലവനായ വെളുത്തനായുടെ സമീപം ചെന്നു പ്രാർത്ഥിച്ചു: 'ഞങ്ങൾക്കു വിശക്കുന്നു. പാട്ടുപാടി ഞങ്ങൾക്ക് അന്നം സമ്പാദിച്ചു തന്നാലും' എന്ന്. 'നാളെ രാവിലെ ഇവിടെത്തന്നെ വരിക' എന്ന് വെള്ളനായ് ആജ്ഞാപിച്ചു. ഗ്ലാവമൈത്രേയൻ അവിടെത്തന്നെ കാത്തിരുന്നു.

പിറ്റേന്നു കാലത്ത് നായ്ക്കൾ സമ്മേളിച്ചു. യാഗച്ചടങ്ങിനെ അനുകരിക്കുമാറ്, മുമ്പിലുള്ള നായുടെ വാല് പിന്നിലുള്ള നായ് കടിച്ചുപിടിച്ച്, എല്ലാ നായ്ക്കളും കൂടി വട്ടത്തിൽ ചുറ്റി. പിന്നീട് ഒന്നിച്ചിരുന്നു ഹീംകാരം മുഴക്കി, മോങ്ങി.

സോമയാഗത്തിൽ അവസാനം ഋത്വിക്കുകൾ എല്ലാവരും ചേർന്നു കൈകോർത്തു പിടിച്ച്, യാഗശാലയിൽ, വട്ടത്തിൽ ചുറ്റിക്കൊണ്ട് 'ബഹിഷ്പവമാന' സ്തോത്രം ചൊല്ലുന്ന രീതി യിലാണ് നായ്ക്കളുടെ സ്തോത്രം ഉണ്ടായത്. അവയുടെ മോങ്ങലിനെ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

ഓ$^3$ മദാ$^3$ മോം പിബാ$^3$ മോം$^3$ ദേവോ
വരുണഃ പ്രജാപതിഃ സവിതാ$^2$ ന്നമിഹാ$^2$
ഹരദന്നപതേ$^3$ ന്നമിഹാ$^2$ ഹരാ$^2$ ഹരോ$^3$ മിതി.
(ഛാന്ദോഗ്യോപനിഷത്ത് 1.12.5)

'ഓം. ഞങ്ങൾ അന്നം ഭക്ഷിക്കുമാറാകട്ടെ! ഞങ്ങൾ ജലം പാനം ചെയ്യുമാറാകട്ടെ! പ്രകാശസ്വരൂപനും വർഷത്തെ പ്രദാനം ചെയ്യുന്നതിനാൽ വരുണനും, ജനങ്ങളുടെ പാലകനാകയാൽ പ്രജാപതിയും ആയ സവിതാവ് ഇവിടെ ഞങ്ങൾക്ക് അന്നം തരട്ടെ! അന്നങ്ങൾക്കെല്ലാം നാഥനായിട്ടുള്ളവനേ, ഞങ്ങൾക്ക് അന്നം തന്നാലും! അന്നം തന്നാലും!'

വായുദേവതതന്നെ പട്ടിയുടെ രൂപംപൂണ്ട് ഈ പ്രഹസനം നടത്തി എന്ന് മാധ്വാചാര്യർ അഭിപ്രായപ്പെടുന്നു.

മഹാഭാരതം 12.272-ാം അദ്ധ്യായം 'യജ്ഞനിന്ദ' എന്ന പേരിൽ അറിയപ്പെടുന്നു.

ഭക്തനായ ഒരു ബ്രാഹ്മണൻ വാനപ്രസ്ഥനായി കഴിഞ്ഞു. അങ്ങനെ ഇരിക്കെ അയാൾ ഒരു യജ്ഞം നടത്തി. ജന്തു ഹിംസയിൽ വിമുഖനായ അദ്ദേഹം ബലിമൃഗത്തിന്റെ സ്ഥാനത്ത് ചില ധാന്യങ്ങൾ അർപ്പിച്ച് യജ്ഞം സമാപിപ്പി ച്ചു. ധർമ്മദേവത ഒരു മാനിന്റെ രൂപത്തിൽ ബ്രാഹ്മണനെ സമീപിച്ച് പശുബലി ഇല്ലാത്ത യജ്ഞം വ്യർത്ഥമാണെന്നു വാദിച്ചു. തന്നെ ബലി കഴിച്ച് യജ്ഞം പൂർത്തിയാക്കാൻ മാൻ

ബ്രാഹ്മണനെ നിർബ്ബന്ധിച്ചു. ആദ്യം അയാൾ വഴിപ്പെട്ടില്ല. യജ്ഞത്തിൽ വധിക്കപ്പെടുന്ന മൃഗത്തിന് ശ്രേഷ്ഠമായ ഗതി ലഭിക്കുമെന്നു മാൻ പ്രലോഭനം മുറുക്കി. ഒടുവിൽ ബ്രാഹ്മണൻ മാനിനെ ബലി കഴിച്ചു.

അപ്പോൾ കാറ്റു മാറി വീശി. ബ്രാഹ്മണന്റെ തപസ്സിന്റെ പുണ്യം പാടെ നശിച്ചു. മാൻ ധർമ്മദേവതയുടെ രൂപത്തിൽ പ്രത്യക്ഷപ്പെട്ട് ബ്രാഹ്മണന് അഹിംസയുടെ മഹത്ത്വത്തെപ്പറ്റി ഉപദേശം നൽകി. 'അഹിംസാ സകലോ ധർമ്മ' അഹിംസ സമ്പൂർണ്ണമായ ധർമ്മ-മാണെന്ന് ബ്രാഹ്മണൻ പഠിച്ചു.

യജ്ഞത്തിന് വിശാലമായ ഒരർത്ഥമാണ് ഗീത നല്കുന്നത്. യജ്ഞം ഈശ്വരാർപ്പണമായി ഗീതയിൽ രൂപാന്തരപ്പെടുന്നു. എല്ലാ ആശ്രമകർമ്മങ്ങളും ഈശ്വരാർപ്പണംകൊണ്ട് യജ്ഞപരിവേഷം അണിയുന്നത് ഗീതയിലാണ്. വൈദികകർമ്മങ്ങൾക്കുമാത്രം പ്രസക്തമായിരുന്ന 'യജ്ഞം' എല്ലാ കർമ്മങ്ങൾക്കും അണിയിക്കാവുന്ന ഒരു ചട്ടയാണെന്ന് ഗീതാചാര്യൻ ലോകത്തെ പഠിപ്പിച്ചു. അതിനുശേഷം മൃഗബലിയുടെ പ്രാധാന്യം കുറഞ്ഞു. യജ്ഞം ആദ്ധ്യാത്മികമായ അടിസ്ഥാനത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു. ഗൃഹംതോറും അഗ്നിഹോത്രം നടന്നിരുന്നെങ്കിൽ തന്നേയും അതിലും ശ്രേഷ്ഠമായ ഒരു യജ്ഞം ഓരോ വ്യക്തിയിലും നടക്കേണ്ടതിന്റെ ആവശ്യകത ഗീതാചാര്യൻ ഊന്നിപ്പറയുന്നു. 'യജ്ഞാനാം ജപയജ്ഞോƒസ്മി' (ഗീത 10.25). യജ്ഞങ്ങളിൽ ജപയജ്ഞം ഞാനാകുന്നു. ഈശ്വരഭാവം പൂർണ്ണമായി പ്രകാശിക്കുന്നത് ജപയജ്ഞത്തിലാണ്. അതുകൊണ്ട് അത് ശ്രേഷ്ഠമായ യജ്ഞവും ആകുന്നു. അഗ്നിയും, പുരോഹിതനും മൃഗബലിയും മറ്റു സാമഗ്രികളും ഒന്നും ആവശ്യമില്ലാത്ത ജപയജ്ഞം ഭഗവത്സ്വരൂപം തന്നെയാണെന്നു കൃഷ്ണൻ സമർത്ഥിക്കുന്നു. യജ്ഞത്തിന്റെ ആദ്ധ്യാത്മികവശം ഇതോടെ പുഷ്ടിപ്പെടുന്നു. സാധകൻ യജമാനനും, ഋത്വിക്കും, ബലിമൃഗവും, ഹവിസ്സും എല്ലാമാകുന്നു. പരാപേക്ഷ കൂടാതെ നിർവഹിക്കാവുന്ന ജപയജ്ഞം ആദ്ധ്യാത്മികതയുടെ വെന്നിക്കൊടി ആകുന്നു. യജ്ഞനിർവഹണം

പരമപുരുഷാർത്ഥപ്രാപ്തിയായ മോക്ഷം വരെ നീണ്ടു നിൽക്കുന്നു. യജ്ഞത്തിന് വേറെയും ചില രൂപങ്ങളുണ്ട്. അവ കർമ്മ യോഗം എന്ന അദ്ധ്യായത്തിൽ പരിഗണിക്കപ്പെട്ടിട്ടുണ്ട്.

## ഭക്തി

ഭജ് ആരാധിക്കുക, പ്രീതിപൂർവ്വം ഉപചരിക്കുക, സ്നേഹ ന്വിതം ഉപാസിക്കുക. ഭജ് ധാതുവിൽനിന്നും നിഷ്പന്നമായിട്ടുള്ളതാണ് ഭക്തി. ഈശ്വരപക്ഷത്തിൽ പ്രേമപൂർവ്വമുള്ള ധ്യാനവും, പൂജയും, കൈംകര്യവും ഭക്തിയാണ്. ഭക്തന്റെ മനസ്സ് ദ്രവിച്ച് ഈശ്വരനിലേയ്ക്ക് പ്രവഹിക്കുകയാണ് 'അവിച്ഛിന്നതൈലധാരാവത്' – ഒരു പാത്രത്തിൽനിന്ന് മറ്റൊരു പാത്രത്തിലേയ്ക്ക് ഒഴിക്കപ്പെടുന്ന എണ്ണ ധാരമുറിയാതെ പ്രവഹിക്കുന്നതുപോലെ –ഭക്തന്റെ ഹൃദയം ഭഗവാനിലേയ്ക്കു ധാര മുറിയാതെ ഒഴുകുന്നു. ഇതാണ് ഭക്തിയുടെ ഗതി.

ഭക്തിയുടെ മൂലം വേദം തന്നെ. ഭക്തിപരമായ ദേവതാ പ്രാർത്ഥനയും സ്തുതിയും വേദത്തിൽ വിരളമല്ല. വിഷ്ണുവിനെ ഉദ്ദേശിച്ചുള്ള ഒരു ഋഗ്വേദസ്തുതി നോക്കുക.

യഃ പൂർവ്വായ വേധസേ നവീയസേ
സുമജ്ജാനയേ വിഷ്ണവേ ദദാശതി
യോ ജാതമസ്യ മഹതോ മഹിബ്രവത്സേദു
ശ്രവോഭിർ യുജ്യം ചിദഭ്യസത്. (ഋഗ്വേദം 1.156.2)

ആരു വിഷ്ണുവിന് ഹവിസ്സ് അർപ്പിക്കുന്നുവോ അവന്റെ യശസ്സ് കീർത്തിക്കുന്നുവോ അവൻ സർവ്വവും ജയിക്കുന്നു. എങ്ങനെയുള്ളവനാണ് വിഷ്ണു? സർവ്വവ്യാപിയും, പുരാണപുരുഷനും, അജനും, എപ്പോഴും പുതുമ നിറഞ്ഞവനും, ഈ പ്രപഞ്ചത്തിന്റെ കർത്താവും ആണ് അവൻ. അങ്ങനെയുള്ള വിഷ്ണുവിനെ ആരാധിക്കുന്നതുകൊണ്ട് ഭോഗാപവർഗ്ഗങ്ങൾ ലഭിക്കും.

വിഷ്ണു സർവ്വവ്യാപിയായ ഈശ്വരനാണ്. ഈശ്വരാരാധനയുടെ നാഴികക്കല്ലുകളായ വേറെയും പല സ്തോത്രങ്ങൾ

വേദത്തിൽ കാണാം. അനാദികാലം മുതൽക്കുതന്നെ മനുഷ്യൻ ഭക്തിയുടെ പരിമളം മണത്തറിഞ്ഞിരുന്നു എന്ന് ഇത്തരം സ്തോത്രങ്ങൾ വിളിച്ചോതുന്നു. വേദകാലത്തിനു ശേഷം വളർന്നു വികസിച്ച ഭക്തിയുടെ അടിമലരുകളെ പിൻതുടരുന്നതിനു മുമ്പ് ഒരുകാര്യം പറഞ്ഞുകൊള്ളട്ടെ. ഭക്തി അനുഭവവേദ്യമാണ്. ആസ്വാദനരൂപത്തിലേ ഭക്തി പ്രകടമാകൂ. ശാസ്ത്രീയമായ ചർച്ചകൊണ്ടും, വിശകലനംകൊണ്ടും ഭക്തിയുടെ അസ്ഥിപഞ്ജരത്തെ സ്പർശിക്കാം. അതിന്റെ മാംസളമായ മോഹനരൂപം തൊടാൻ കിട്ടില്ല. കൂടുതൽ കൂടുതൽ ചർച്ചചെയ്യുന്തോറും അത് ജ്ഞാനമായി പരിണമിക്കും. അങ്ങനെ ബുദ്ധിക്കെത്താത്ത ഒരു ദിവ്യഭാവമാണ് ഭക്തി. അത് ഭാവപ്രധാനവുമാണ്. ഈശ്വരന്റെ അവതാരലീലകളിൽക്കൂടി ഭക്തിയുടെ സ്വരൂപസ്പർശം ലഭിക്കാവുന്നതാണ്. ഭക്തിസമ്പാദനത്തിനുള്ള ഉപായം ഭാഗവതാദി ഭക്തിശാസ്ത്രാവഗാഹമാകുന്നു. ഈ വസ്തുത മനസ്സിൽ വെച്ചുകൊണ്ട് പ്രകൃതത്തിലേയ്ക്കു പ്രവേശിക്കാം.

ഈശ്വരസാക്ഷാത്കാരത്തിന് ഏറ്റവും സുഗമമായ മാർഗ്ഗമാണ് ഭക്തി. മാനുഷികമായ ഒരു സമീപനമായതുകൊണ്ട് ഇത് സാമാന്യജനങ്ങളെ പ്രത്യേകിച്ചും ആകർഷിക്കുന്നു. മനുഷ്യന്റെ വികാരങ്ങളിൽ ലളിതവും മൃദുലവുമായ സ്നേഹത്തിൽ അധിഷ്ഠിതമാണ് ഭക്തി. ആരോടും ഒന്നിനോടും സ്നേഹമില്ലാത്ത വ്യക്തി ബഹുദുർലഭമാണ്. സ്നേഹം ഈശ്വരാഭിമുഖമാകുമ്പോൾ ഒരുവൻ പൂർണ്ണത്വത്തിലേയ്ക്കുള്ള പ്രയാണം ആരംഭിക്കുന്നു. ഈശ്വരനിൽ നിന്നും പിരിഞ്ഞു പോന്ന ആത്മാവിന്റെ മൂലത്തിലേയ്ക്കു തിരിച്ചുപോകാനുള്ള വ്യഗ്രതയാണ് ഭക്തിയായി വളരുന്നത്. പിരിഞ്ഞിരിക്കുന്നവർക്കു തമ്മിൽ യോജിക്കുന്നതിനുള്ള നൈസർഗ്ഗികമായ ഒരു പ്രവണത പ്രകൃതിയിൽ എവിടെയും കാണാം. സ്ത്രീപുരുഷന്മാർ തമ്മിലും, മാതാവും ശിശുക്കളും തമ്മിലും, എന്നുവേണ്ട ജഡപ്പൊരുളായ കാന്തവും ഇരുമ്പും തമ്മിലും, ഗുരുത്വാകർഷണം മുതലായ ആകർഷണങ്ങളിലും ഈ സംയോഗ

വാഞ്ഛ നിഴലിച്ചുകാണാം. ഈ ആകർഷണത്തിന്റെ ആദ്ധ്യാത്മികഭാവമാണ് ഭക്തി.

ആത്മാവിന്റെ ഈശ്വരദർശനത്തിനുള്ള അദമ്യമായ ആഗ്രഹത്തെ ചിത്രീകരിക്കുന്ന ഒരു ശ്ലോകം ഭാഗവതത്തിലുണ്ട്. യുദ്ധത്തിൽ വൃത്രൻ ഇന്ദ്രനോട് തന്റെ ഇംഗിതം വെളിപ്പെടുത്തുന്നതാണ് രംഗം.

അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോ$f$രവിന്ദാക്ഷ ദിദൃക്ഷതേ ത്വാം. (ഭാഗവതം 6.11.26)

താമരദളം പോലെ നീണ്ട കണ്ണുകളുള്ള ഭഗവാനെ, എന്റെ മനസ്സ് അവിടുത്തെ ദർശനത്തിനായി കാതരമായിരിക്കുന്നു. എതുപോലെ? ചിറകുമുളയ്ക്കാത്ത പിഞ്ചു പക്ഷിക്കുഞ്ഞുങ്ങൾ തള്ളപ്പക്ഷിയെ കാത്തിരിക്കുന്നതുപോലെയും, വിശന്നു തളർന്ന കന്നുകുട്ടികൾ തള്ളപ്പശുവിന്റെ പാലിനായി കൊതിക്കുന്നതുപോലെയും, ദൂരെദേശത്തിൽ പോയിരിക്കുന്ന പ്രിയതമനെ ഓരോ നിമിഷവും പ്രതീക്ഷിക്കുന്ന പതിവ്രതയെപ്പോലെയും, ഞാൻ അങ്ങയുടെ ദർശനത്തിനായി കേഴുന്നു. സാമാന്യമായി ദൃഢത ലഭിച്ച ഭക്തിയുടെ ലക്ഷണമാണിത്. ഭക്തിയുടെ ലക്ഷ്യം സഗുണസാകാരപരമേശ്വരനോ, അതുപോലെ തന്നെയുള്ള അവതാരപുരുഷനോ ആകാം. വൈകുണ്ഠവാസിയായ മഹാവിഷ്ണുവും, ശ്രീകൃഷ്ണനും ഭക്തന്റെ ആരാധനാമൂർത്തികളാണ്. ഭക്ത്യാചാര്യന്മാർ ഭക്തിയുടെ വളർച്ചയിൽ തീവ്രതയുടെ ഏറ്റക്കുറച്ചിൽ കണക്കിലെടുത്തുകൊണ്ട് ചില പ്രകാരഭേദങ്ങൾ വരച്ചുകാട്ടുന്നുണ്ട്. നാരദഭക്തിസൂത്രത്തിൽ ഋഷി പതിനൊന്നുവിധം ഭക്തി വിവരിക്കുന്നു.

ഗുണമാഹാത്മ്യാസക്തി- രൂപാസക്തി - പൂജാസക്തി - സ്മരണാസക്തി- ദാസ്യാസക്തി - സഖ്യാസക്തി- വാത്സല്യാസക്തി - കാന്താസക്തി - ആത്മനിവേദനാസക്തി - തന്മയതാസക്തി - പരമവിരഹാസക്തി - രൂപാ ഏകധാ അപി ഏകാദശധാ ഭവതി. (നാരദഭക്തിസൂത്രം - 82)

സ്വരൂപത്തിൽ ഭക്തി ഒന്നു മാത്രമാണെങ്കിലും പതിനൊന്നു ഭാവങ്ങളിൽ അത് പ്രകടമാകുന്നുണ്ട്. അവ:-

1. ഈശ്വരന്റെ കല്യാണഗുണകീർത്തനത്തിൽ ഉള്ള അഭിരുചി.
2. ഭഗവാന്റെ വിശ്വമോഹനമായ് സൗന്ദര്യത്തിലുള്ള ആകർഷണം.
3. പൂജയിലുള്ള താൽപര്യം.
4. നിരന്തരസ്മരണയിലുള്ള രാഗം.
5. കൈംകര്യത്തിലുള്ള അഭിരുചി.
6. സ്നേഹിതനോടുള്ള അടുപ്പം.
7. വാത്സല്യഭാവം - സന്താനങ്ങളോടുള്ള സരളപ്രേമം.
8. പതിവ്രതക്ക് പതിയോടുള്ള ഉള്ളഴിഞ്ഞ രാഗം.
9. ആത്മസമർപ്പണം - ശരണാഗതി.
10. ഭഗവാനിൽ ലീനനാകുക - തന്മയനാകുക.
11. ഭഗവാനിൽനിന്നും അകന്നാലുള്ള വിരഹതാപം.

1. ഗുണമാഹാത്മ്യാസക്തിക്ക് ഉദാഹരണം നാരദാദികൾ
2. രൂപാസക്തിക്ക് വൃന്ദാവനത്തിലെ ഗോപികൾ ഉദാഹരണം.
3. പൂജയ്ക്ക് അംബരീഷൻ. ഭഗവദ്പൂജയിൽ ആജീവനാന്തം നിരതനായിരുന്നു അംബരീഷൻ.
4. സ്മരണയ്ക്ക് പ്രഹ്ലാദൻ മാതൃകയാണ്.
5. ദാസ്യഭാവത്തിന് ഹനുമാൻ മാതൃക.
6. സഖ്യഭാവത്തിന് അർജ്ജുനനും ഉദ്ധവരും ആദർശമാണ്.
7. വാത്സല്യത്തിന് കൗസല്യയും ദേവകിയും മാതൃകയാണ്.

8. രുഗ്മിണിയും സത്യഭാമയും പതിവ്രതകളിൽ ശ്രേഷ്ഠരായിരുന്നു.

9. ശരണാഗതിക്ക് വിഭീഷണനും സുഗ്രീവനും ഉദാഹരണം.

10. സനത്കുമാരൻ യാജ്ഞവല്ക്യൻ മുതലായ ഋഷികൾ ബ്രഹ്മാനന്ദത്തിൽ മഗ്നന്മാരായിരുന്നു. അവരുടെ ഭാവം തന്മയത.

11. വിരഹാസക്തിക്ക് രാധ ഉത്കൃഷ്ടാദർശമാണ്.

ഭക്തിഭാവങ്ങളെക്കുറിച്ചൊന്നു ചുരുക്കി ഭാഗവതം നവവിധഭക്തിയായി വർണ്ണിക്കുന്നു.

ഭക്തി ഒമ്പതു വിധമെന്നു ഭാഗവതം. (7.5.23)
ശ്രവണം കീർത്തനം വിഷ്ണോഃ
സ്മരണം പാദസേവനം.
അർച്ചനം വന്ദനം ദാസ്യം
സഖ്യമാത്മനിവേദനം.

ശ്രീഹരിയുടെ ലീലകളെപ്പറ്റി ഭാഗവതം മുതലായ ഗ്രന്ഥങ്ങൾ മുഖേനയോ അല്ലെങ്കിൽ കഥാശ്രവണം മുഖേനയോ കേട്ടു കൃതാർത്ഥനാകുക, ഹരിയെ കീർത്തനങ്ങൾ പാടി സ്തുതിക്കുക, ഹരിനാമം സ്മരിക്കുക, ഹരിയുടെ പാദകമലങ്ങളെ പൂജിക്കുക, ഹരിയുടെ വിഗ്രഹങ്ങളെ പൂജിക്കുക, ഹരിയെ നിത്യം നമസ്കരിച്ച് പ്രീതിപ്പെടുത്തുക, ഹരിയുടെ സേവ ചെയ്യുക (ദാസനെന്ന ഭാവത്തിൽ), തോഴനെന്ന നിലയിൽ ഹരിയുടെ സഹവർത്തിയാവുക, തന്റെ ആത്മാവുൾപ്പെടെ സർവ്വവും ഹരിയിൽ അർപ്പിക്കുക - ഇവയാണ് ഹരിഭക്തിയുടെ ഒമ്പതു രൂപങ്ങൾ.

ഉദാഹരണങ്ങൾ:

**ശ്രവണം:** പരീക്ഷിത്ത് ഹരികഥാശ്രവണം ഏഴുദിവസം ആസ്വദിച്ചു മുക്തനായി.

**കീർത്തനം:** ശ്രീശുകൻ ഭാഗവതകീർത്തനംകൊണ്ട് നിത്യ മുക്തനായി.

**സ്മരണം:** പ്രഹ്ലാദൻ നാമസ്മരണംകൊണ്ട് സിദ്ധനായി.

**പാദസേവനം:** ലക്ഷ്മീദേവി ഹരിയുടെ പാദസേവനത്തിൽ നിത്യതൃപ്തയാണ്.

**പൂജനം:** പൃഥുമഹാരാജാവിനേയാണ് ഇതിനുദാഹരണ മായി ഭക്തന്മാർ എടുത്തുകാട്ടുന്നത്.

**അഭിവന്ദനം:** അക്രൂരന്റെ ഭക്തി വന്ദനത്തിനു നിദർശ നമാണ്.

**ദാസ്യം:** ദാസ്യഭക്തിക്ക് ഹനുമാന്റെ ഭക്തി മകുടോദാഹ രണമാണ്.

**സഖ്യം:** അർജ്ജുനൻ ശ്രീകൃഷ്ണന്റെ സഖാവായി ഭഗ വാനെ സേവിച്ചു.

**ആത്മനിവേദനം:** മഹാബലി ചക്രവർത്തി തന്റെ സർവ്വ സ്വവും വാമനന് ദാനം ചെയ്തശേഷം തന്റെ ശിരസ്സ് ഭഗ വാന്റെ പാദം വെയ്ക്കുന്നതിന് അർപ്പിക്കുന്നു. ബലിയുടെ ആത്മനിവേദനം സർവ്വശ്ലാഖ്യമായിട്ടുള്ളതാണ്.

ഭക്തിക്ക് ഭാവമാണ് വേണ്ടത്. പാണ്ഡിത്യം വേണമെന്നി ല്ല. ഭഗവാനിൽ ശരണാഗതിയടഞ്ഞവർ മുക്തരാകും. ഭാഗവ തത്തിലും രാമായണത്തിലും മറ്റു പുരാണങ്ങളിലും ഉദാഹ രണങ്ങൾ ധാരാളം കാണാം.

ഭക്തിയെ ഒരു പ്രത്യേകഭാവമായി കണക്കാക്കുന്ന ആചാ ര്യന്മാർ അതിനെ പത്താമത്തെ 'രസ' മായിട്ടും, അഞ്ചാമത്തെ പുരുഷാർത്ഥമായിട്ടും വർണ്ണിച്ചിട്ടുണ്ട്. അവരുടെ അഭിപ്രായ ത്തിൽ പരാഭക്തി ജ്ഞാനത്തിനും ഉപരിയാണ്. ജ്ഞാനം പരാ ഭക്തിക്ക് വഴി തെളിക്കുമെന്നും, അതു ലഭിച്ചാൽ ജന്മസാഫല്യം കരഗതമായി എന്നും അവർ അഭിപ്രായപ്പെടുന്നു.

ആദ്ധ്യാത്മികലോകത്തിലെ ദിവ്യവിഭൂതികളെ ലീലാലാഘ വത്തോടെ കൈകാര്യം ചെയ്ത ശ്രീരാമകൃഷ്ണദേവൻ

ജ്ഞാനവും പരാഭക്തിയും ഒന്നുതന്നെയാണെന്നു വെളിപ്പെടുത്തിയിട്ടുണ്ട്.

സംസാരബന്ധത്തെ അറുത്ത് നിത്യകൈവല്യാനന്ദം അനുഭവിക്കുന്നതിന് നിസ്തുലവും സുലഭവും സുഗമവുമായ ഒരു മാർഗ്ഗമാണ് ഭക്തി എന്നതിൽ രണ്ടഭിപ്രായമില്ല. ഭഗവാൻ ഭക്തന്റെയാണ്, ഭക്തൻ ഭഗവാന്റെയുമാണ്.

'യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം.' (ഭഗവദ്ഗീത 9.29)

'എന്നെ ആർ ഭക്തിയോടുകൂടി ഭജിക്കുന്നുവോ അവർ എന്നിലും, ഞാൻ അവരിലും ഉണ്ട്.'

ഭഗവാൻ ഭക്തനിൽനിന്നും ഭക്തൻ ഭഗവാനിൽനിന്നും വേറെയല്ല. അനന്യഭക്തന്റെ ഉള്ളിൽ ഭഗവാനല്ലാതെ മറ്റൊന്നുമില്ല.

പാണ്ഡിത്യംകൊണ്ടോ പ്രവചനംകൊണ്ടോ ഭക്തിയുടെ രൂപം ഗ്രഹിക്കാവുന്നതല്ല.

'അനിർവചനീയം പ്രേമസ്വരൂപം' (നാരദഭക്തിസൂത്രം. 51)

ഭക്തിയുടെ രൂപം പ്രേമം. വാക്കുകൾകൊണ്ട് അതിനെ വർണ്ണിക്കാവുന്നതല്ല. പരമപ്രേമം അതീന്ദ്രിയാനന്ദരസമാണ്. അതിനെ വിവരിക്കാൻ വാക്കുകൾ അസമർത്ഥങ്ങളത്രേ. അത് അനുഭവിച്ചറിയണം.

അനുഭവം എങ്ങനെയുള്ളതാണ്?
'മൂകാസ്വാദനവത്' (നാരദഭക്തിസൂത്രം. 52)

ഊമ മധുരപലഹാരം തിന്നതുപോലെയാണ് ഭക്തിയുടെ അനുഭവം. തനിക്കിഷ്ടമുള്ളതും സ്വാദിഷ്ടവുമായ ഒരു മധുരപദാർത്ഥം മൂകൻ ആസ്വദിക്കുന്നു. അതിന്റെ മുഴുവൻ അനുഭവവും അവനു ലഭിക്കുന്നു. തന്റെ സന്തോഷവും, തൃപ്തിയും, ആനന്ദവും, മറ്റുള്ളവരെ പറഞ്ഞുമനസ്സിലാക്കാൻ അവനു വാക്കില്ല. അതുപോലെയാണ് ഭക്തിരസപാനമത്തൻ. അവന് അനുഭവത്തെ വിവരിക്കാൻ ആകുന്നില്ല. ആനന്ദലഹരിയിൽ

അവൻ നൃത്തം ചെയ്തു എന്നുവരാം.

കാവ്യങ്ങളിലും, കലകളിലും, ശൃംഗാരം, ഹാസ്യം, കരുണം, രൗദ്രം, വീരം, ഭയാനകം, ബീഭത്സം, അദ്ഭുതം, ശാന്തം എന്ന നവരസങ്ങളെ ആവിഷ്കരിക്കാറുണ്ട്. ഭക്തി നവരസങ്ങളുടെ പരിധികളെ കടന്നുനിൽക്കുന്ന പത്താമത്തെ രസമാണെന്നു സൂചിപ്പിച്ചുവല്ലോ. ആനന്ദരസായനമാണത്. അനുഭവിച്ചവൻ ആനന്ദലഹരിയിൽ ആറാടുന്നു. ഉന്മത്തനെപോലെയും, മുഗ്ധനെപ്പോലെയും വർത്തിക്കുന്നു.

യജ്ഞാത്വാ മത്തോ ഭവതി സ്തബ്ധോ ഭവതി
ആത്മാരാമോ ഭവതി. (നാരദഭക്തിസൂത്രം 6)

പ്രേമഭക്തിയെ പാനം ചെയ്തവൻ ആനന്ദവിവശനാകുന്നു. ആത്മാരാമനായ അവൻ ഉന്മത്തനെപ്പോലെ വർത്തിക്കുന്നു. നൈസർഗ്ഗികമായ അവന്റെ ആനന്ദം പരാധീനമല്ല. സ്വതന്ത്രമാണ്. വശ്യമായ പ്രേമപീയൂഷപ്രവാഹത്തിൽ അവൻ മുങ്ങിക്കളിക്കുന്നു. മോക്ഷം പോലും അവൻ കാംക്ഷിക്കുന്നില്ല. നിരതിശയപ്രേമരസാസ്വാദനത്തിൽ അവൻ നിത്യതൃപ്തനാണ്, ആനന്ദമത്തനാണ്. ഭക്തിക്കവൻ അധീനനാണ്. (വിധേയനാണ്.)

ഭക്തി ഏകപക്ഷീയമല്ല എന്നാണ് ഭാഗവതമതം. ഭക്തന് ഭഗവാനോടുള്ള പ്രേമവായ്പിൽ കൂടുതൽ ആണ് ഭഗവാന് ഭക്തനോടുള്ള വാത്സല്യം.

നിരപേക്ഷം മുനിം ശാന്തം നിർവൈരം സമദർശനം
അനുവ്രജാമ്യഹം നിത്യം പൂയേയേത്യംഘ്രീരേണുഭിഃ.
(ഭാഗവതം 11.14.16)

എന്നെ അല്ലാതെ മറ്റൊന്നിനേയും അപേക്ഷിക്കാത്തവനും, ശാന്തനും, ആരോടും ദ്വേഷമില്ലാത്തവനും, സമദൃഷ്ടിയുള്ളവനും (എല്ലാ ഭഗവന്മയമായിക്കാണുന്നതുകൊണ്ട് വിഷമദൃഷ്ടിയില്ലാത്തവൻ) ആയ ഭക്തന്റെ പാദപാംസുക്കളെക്കൊണ്ട് എന്നെ പരിശുദ്ധനാക്കാൻവേണ്ടി ഞാൻ അവന്റെ പിന്നാലെ പോകുന്നു.

ഈ ശ്ലോകത്തിന് മഹാരാഷ്ട്രത്തിലെ ഏകനാഥ് മഹാരാജ് വളരെ പ്രാധാന്യം കല്പിക്കുന്നു എന്ന് (വിനോബാജി) ഭാഗവതധർമ്മമീമാംസ എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഭഗവാന് ഭക്തനോടുള്ള കാരുണ്യത്തെയാണ് ഇത് പ്രകടമാക്കുന്നത്. ഭഗവാന്റെ കാരുണ്യമില്ലാതെ ഭക്തി വളരാൻ ഇടയില്ല എന്നാണ് പല ആചാര്യന്മാരുടേയും അഭിപ്രായം. ഈശ്വരകാരുണ്യം സർവ്വദാ പ്രവഹിച്ചുകൊണ്ടേയിരിക്കുന്നു. ഭക്തൻ അതിനെ പ്രയോജനപ്പെടുത്തിയാൽ മതി.

ഭക്തിയുടെ മറുവശം – അതായത് കാമക്രോധാദികളായ എല്ലാ വികാരങ്ങളേയും ഭക്തിയായി മാറ്റാനുള്ള ഉപായം ഭാഗവതം വിധിക്കുന്നുണ്ട്.

കാമം ക്രോധം ഭയം സ്നേഹമൈക്യം സൗഹൃദമേവ ച
നിത്യം ഹരൗ വിദധതോ യാന്തി തന്മയതാം ഹിതേ.
(ഭാഗവതം 10.29.15)

കാമം, കോപം, ഭയം, സ്നേഹം, ഐക്യം, സഖിത്വം മുതലായ വികാരങ്ങളെ എപ്പോഴും ഹരിയുടെ – ഭഗവാന്റെ നേർക്കു തിരിച്ചുവിട്ടാൽ സായൂജ്യം ലഭിക്കുന്നതാണ്. എല്ലാ വികാരങ്ങളേയും ഒരേ സമയത്തു വേണമെന്നല്ല, ഏതെങ്കിലും ഒന്നിനെ ഭഗവാന്റെ നേർക്കു തിരിച്ചു വിട്ടാൽ മതി, അതിൽക്കൂടി സായൂജ്യം കൈവരിക്കാം. അതിന് ഒരു വിധിയും ഭാഗവതം അവതരിപ്പിക്കുന്നു.

'ന മയ്യാവേശിതധിയാം കാമഃ കാമായ കല്പതേ
ഭർജിതാ ക്വഥിതാ ധാന്യാ പ്രായോ ബീജായ നേഷ്യതേ.'
(ഭാഗവതം 10.22.26)

എന്നിൽ അർപ്പിച്ച കാമം ഭോഗത്തിനായിത്തീരാറില്ല. വറുത്തതോ വേവിച്ചതോ ആയ വിത്ത് വിതയ്ക്കാൻ പറ്റുകയില്ലതന്നെ.

അതുകൊണ്ട് ഭഗവാനിൽ അർപ്പിച്ച ഏതു വികാരവും മുക്തിസാധനയായിത്തീരും. ദ്വേഷബുദ്ധിയോടെ ഭഗവാനെ നിരന്തരം ധ്യാനിച്ചുകൊണ്ടിരുന്ന കംസൻ സായൂജ്യം പ്രാപി

ച്ചു. കൃഷ്ണനെ കൊല്ലാൻ കല്പിച്ചുകൂട്ടി വന്ന പൂതന മുക്തി പദം പ്രാപിച്ചു. കാമവികാരത്തെ കൃഷ്ണനിൽ അർപ്പിച്ച ഗോപികൾ പരിപാവനകളായി. വിഷം കൃഷ്ണനിലേയ്ക്ക് കുത്തിയിറക്കിയ കാളിയൻ ഭക്തനായി. ഏതു പ്രകാരത്തിലായാലും മനസ്സ് ഭഗവാനിലേയ്ക്കു പ്രവഹിച്ചാൽമതി.

'തസ്മാത് കേനോപ്യുപായേന
മനഃ കൃഷ്ണേ നിവേശയേത്' (ഭാഗവതം 7.1.31)

എങ്ങിനെ ആയാലും മതി, നിരന്തരമായ ഈശ്വരസ്മരണയാണ് സാധന. അതുകൊണ്ട് സാരൂപ്യം കരഗതമാകും. ഏതു വികാരത്തേയും ഭക്തിയായി മാറ്റാൻ ഭഗവാന്റെ കാരുണ്യം സർവ്വദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. കാരുണ്യം കാറ്റു പോലെയാണ്. കപ്പലിന്റെ പായ് നിവർത്തിക്കെട്ടിയാൽ കാറ്റു പിടിച്ച് കപ്പൽ ഓടും അതുപോലെ ഈശ്വരകാരുണ്യമാകുന്ന കാറ്റു വീശിക്കൊണ്ടിരിക്കുന്നു. നാമസ്മരണ എന്ന പായ് വലിച്ചുകെട്ടിയാൽ മതി. ഭക്തന് മുക്തി കരഗതമാണ്. ദ്വേഷഭക്തിയെ ഉത്തമമാർഗ്ഗമായി സ്വീകരിച്ചിട്ടില്ലെന്നതും പ്രസ്താവ്യമാണ്.

പൂതനാ ലോകബാലഘ്നീ രാക്ഷസീ രുധിരാശനാ
ജിഘാംസയാപി ഹരയേ സ്തനം ദത്വാപ സദ്ഗതിം
കിം പുനഃ ശ്രദ്ധയാ ഭക്ത്യാ കൃഷ്ണായ പരമാത്മനേ
യച്ഛൻ പ്രിയതമം കിം നു രക്താസ്തന്മാതരോ യഥാ.
(ഭാഗവതം 10.6.35, 36)

രക്തം കുടിച്ചു കുഞ്ഞുങ്ങളെ കൊന്നുനടക്കുന്ന രാക്ഷസിയായ പൂതന, കൃഷ്ണനെ കൊല്ലാനാണെങ്കിലും മുല നൽകി മുക്തി പ്രാപിച്ചു. പിന്നെ പരമാത്മാവായ ഭഗവാന് ശ്രദ്ധാഭക്തികളോടെ, തങ്ങൾക്കു അത്യന്തം കാമ്യമായ വസ്തുക്കൾ, അവിടുത്തെ അമ്മമാരെപ്പോലെ, പ്രീതിപൂർവ്വം നൽകിയാലത്തെ കഥ പറയണമോ?

ഇതിൽനിന്നും പ്രേമഭക്തി ദ്വേഷഭക്തിയേക്കാൾ ശ്രേഷ്ഠമാണെന്നു തെളിയുന്നു. കംസാദികളുടെ കൃഷ്ണദ്വേഷം പണ്ടുതന്നെ ഭക്തന്മാരായിരുന്ന അവരുടെ രാഗത്തിനു തീവ്രത കൂട്ടു

കയായിരുന്നു. ഭക്തിക്കു ഭാവം മുഖ്യം.

## ഇഷ്ടദേവതാ

മാനവസമുദായത്തിന് ഹിന്ദുമതം കാഴ്ചവെയ്ക്കുന്ന മറ്റൊരു മഹത്തായ സംഭാവന 'ഇഷ്ടദേവതാ' സിദ്ധാന്തമാണ്. ഏതൊരു മനുഷ്യനും അവനിഷ്ടപ്പെട്ട ദേവതയെ ഉപാസിച്ച് ആ ദേവതയുടെ അനുഗ്രഹംകൊണ്ട് പരമലക്ഷ്യമായ ബ്രഹ്മപ്രാപ്തി നേടാമെന്നുള്ളതാണ് ഇഷ്ടദേവതാസിദ്ധാന്തത്തിന്റെ താത്പര്യം. ഇഷ്ടദേവതയെ ബ്രഹ്മം തന്നെയായിട്ടാണ് ഭക്തന്മാർ കരുതുന്നത്. ഉപാസകന്റെ ദൃഷ്ടിയിൽ ഇഷ്ടദേവതയ്ക്ക് ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളുമുണ്ട്. ബ്രഹ്മം സർവ്വവ്യാപിയും സർവ്വശക്തനും സർവ്വേശ്വരനും, അവ്യയനും, നിത്യനും ആണെങ്കിൽ ഇഷ്ടദേവതയും അതുപോലെതന്നെ. നിരാകാരനിർഗുണമായ ബ്രഹ്മം ഇഷ്ടദേവതാഭാവത്തിൽ സാകാരസഗുണമായി പ്രകാശിക്കുന്നു എന്നതാണ് വ്യത്യാസം. ബ്രഹ്മം ഭാവനാതീതമായി വർത്തിക്കുമ്പോൾ അതേ സത്ത ഭക്തന്റെ ഭാവനാവൃത്തത്തിൽ സഗുണസരൂപമായി ചൈതന്യം തുളുമ്പി നിൽക്കും.

ശ്രീരാമകൃഷ്ണദേവൻ നിരാകാരബ്രഹ്മം സാകാരമാകുന്നതെങ്ങനെ എന്ന് ഒരു ഉദാഹരണംകൊണ്ട് വ്യക്തമാക്കുന്നു. സമുദ്രം രൂപമില്ലാത്തതും അപാരവുമായ ഒരു ജലരാശി. അതിശൈത്യംകൊണ്ട് സമുദ്രജലം ചിലയിടങ്ങളിൽ ഉറഞ്ഞു കട്ടിയാകുന്നു. മഞ്ഞുകട്ടയ്ക്ക് രൂപമുണ്ട്. അതുപോലെ നിരാകാരമായ ബ്രഹ്മം ഉപാസകന്റെ ഭക്തിയാകുന്ന ശൈത്യംകൊണ്ട് കട്ടിയായി സാകാരമായിത്തീരുന്നു. നിരാകാരബ്രഹ്മം സാകാരമാകുന്നതങ്ങനെയാണ്.

ബ്രഹ്മം സഗുണസാകാരമാകുമ്പോൾ രൂപം ഒന്നല്ല. പലതാകാം. ദേവതകൾ ഒന്നല്ല, അനേകമാകാം. ഉപാസകന്റെ സ്വഭാവത്തിനും രുചിക്കും അനുസരിച്ച് ഏതെങ്കിലും ഒരു ദേവതയെ ഇഷ്ടദേവതയായി സ്വീകരിക്കുന്നു. ഹിന്ദുമതം ജനനമരണരൂപമായ സംസാരത്തെ കടന്ന് നിത്യശാന്തി കൈവ

രിക്കുന്നതിന് അനേകം ദേവീദേവന്മാരെ ഉപാസനാമൂർത്തികളായി അവതരിപ്പിക്കുന്നു. ഹിന്ദുമതം ദേവതകളുടെ ഒരു കൂട്ടുകുടുംബമാണെന്നു പറഞ്ഞാൽ അത് അതിശയോക്തിയാവില്ല. അതിലെ അംഗമായ ഓരോ ദേവതയ്ക്കും ബ്രഹ്മത്തിനോടാണ് ബന്ധം. ഇഷ്ടദേവതയിലുള്ള ശ്രദ്ധ ഒരുവനെ മുന്നോട്ടുകടന്ന് ആത്യന്തികമായ ബ്രഹ്മപദത്തിൽ എത്തിച്ചേരാൻ സഹായിക്കുന്നു എന്നു താല്പര്യം. ഈ വിഷയത്തിൽ ഭഗവദ്ഗീതയുടെ ഉപദേശം ശ്രദ്ധേയമാണ്.

യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യതസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം.
(ഗീത 7.21)

ഓരോ ഭക്തനും ഏതേതു മൂർത്തിയേയാണോ ശ്രദ്ധയോടുകൂടി ഭജിക്കാൻ ഇച്ഛിക്കുന്നത് അവന്റെ ആ ശ്രദ്ധയെ ഞാൻ ദൃഢപ്പെടുത്തും. ശ്രദ്ധകൊണ്ട് അവന് ആ മൂർത്തിയുടെ അനുഗ്രഹം ലഭിക്കും.

ഉപാസകന്റെ ഇഷ്ടദാവതാസിദ്ധി ആപേക്ഷികമാണെന്നും ആത്യന്തികമായ ബ്രഹ്മപ്രാപ്തിയിലേയ്ക്ക് അവൻ യാത്ര തുടരേണ്ടതാണെന്നും ഗീത തുടർന്ന് അനുശാസിക്കുന്നുണ്ട്.

ദേവതകളെല്ലാം വെറും സങ്കല്പങ്ങളാണെന്നു മുദ്രകുത്തി തള്ളാൻ പാടില്ല. പരമകാരുണികനായ ഈശ്വരൻ യുഗയുഗാന്തരങ്ങളായി പല രൂപത്തിലും പ്രകാരത്തിലും ഭക്തന്മാർക്ക് വെളിപ്പെട്ടിട്ടുണ്ട്. അഗ്നിയായും പ്രകാശമായും അശരീരിയായും മേഘനാദമായും നൃസിംഹമായും ദേവിയായും വിഷ്ണുവായും ശിവനായും വിനായകനായും കാർത്തികേയനായും മറ്റും മറ്റും ദൈവം പ്രത്യക്ഷപ്പെട്ടിട്ടുള്ള കഥകൾ മനുഷ്യരാശിക്ക് ലഭിച്ചിട്ടുണ്ട്. അത്തരം അനുഭവങ്ങളാണ് ഹിന്ദുമതത്തിന് വൈവിദ്ധ്യവും നിറപ്പകിട്ടും നൽകിയിട്ടുള്ളത്. അനുഭവസമ്പുഷ്ടമായ ഒരു കൂട്ടുമതമാണ് ഹിന്ദുമതം. അതിൽ എല്ലാ ദേവതകൾക്കും അവതാരങ്ങൾക്കും അനുഭവനിഷ്ഠമായ സങ്കല്പങ്ങൾക്കും സ്ഥാനമുണ്ട്. ആധിഭൗതികവും, ആധി

ദൈവികവും ആദ്ധ്യാത്മികവുമായ താപത്രയത്തെക്കൊണ്ട് തപ്തമായ സംസാരസാഗരത്തെ കടക്കുന്നതിനുള്ള എല്ലാ മാർഗ്ഗങ്ങൾക്കും ദർശനങ്ങൾക്കും ഹിന്ദുമതത്തിൽ ആദരവു ലഭിക്കും.

ഭഗവാൻ ഗീതയിൽ പറയുന്നു:

മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി ധനഞ്ജയ
മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.
(ഗീത 7.7)

'അല്ലയോ അർജ്ജുന, ഈ ലോകത്തിൽ എനിക്കുപരിയായി മറ്റൊന്നില്ല. (എല്ലാറ്റിനും കാരണമായി ഞാൻ വർത്തിക്കുന്നു). ഇവയെല്ലാം ചരടിൽ മണികൾ എന്നപോലെ എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.' കാര്യങ്ങൾ കാരണത്തിൽ ലയിക്കുമല്ലോ.

ഇഷ്ടദേവത കാരണമായ ബ്രഹ്മത്തിൽ ലയം പ്രാപിക്കുന്നു എന്നു ചുരുക്കം. ഇഷ്ടദേവതാസിദ്ധി ഓരോരുത്തനേയും ബ്രഹ്മപ്രാപ്തിക്ക് അർഹനാക്കിത്തീർക്കുന്നു. സർവ്വരൂപനും സർവ്വകാരണവും ആയ ബ്രഹ്മത്തിൽ എല്ലാ ദേവീദേവന്മാരും വിലയം പ്രാപിക്കും. ഇഷ്ടദേവതയുടെ അനുഗ്രഹംകൊണ്ട് ഭക്തന് ബ്രഹ്മപ്രാപ്തി ലഭിക്കുന്നു.

ഇഷ്ടദേവതാപ്രസ്ഥാനം മതഭ്രാന്തിനെ ഇല്ലായ്മ ചെയ്തിട്ടുണ്ട്. അനേകം ദേവതകൾക്ക് ഇടംകൊടുത്തിട്ടുള്ളതും ഇനി വരാൻ പോകുന്ന മറ്റനേകം ദേവതകൾക്കുകൂടി സ്ഥാനം കൽപിച്ചുകൊടുക്കാൻ തക്കവണ്ണം വിശാലമായ വീക്ഷണഗതിയുള്ളതും, മതസഹിഷ്ണുത വളർത്തിയെടുക്കാൻ ഹിന്ദുമതത്തെ സഹായിച്ചിട്ടുള്ളതുമായ തത്ത്വം ഇഷ്ടദേവതാസിദ്ധാന്തമാണ്. എത്രയെത്ര സുന്ദരവും അഭയപ്രദവും സുഖസമ്പൂർണ്ണവും ആനന്ദദായകവുമായ ഭാവനകളാണ് ഇഷ്ടദേവതാസങ്കല്പത്തിന്റെ ശീതളച്ഛായയിൽ വളർന്നുവന്നിട്ടുള്ളത്! എത്രയെത്ര സംതപ്തഹൃദയങ്ങളാണ് ഇഷ്ടദേവതയിൽ ആശ്വാസവും സമാധാനവും കണ്ടെത്തിയിട്ടുള്ളത്! വ്യത്യസ്തപ്രകൃതിയും വ്യത്യസ്തഭാവനകളും വ്യത്യസ്താഭിലാഷങ്ങളും

കൊണ്ട് ഭിന്ന രുചികളായി രംഗപ്രവേശം ചെയ്യുന്ന മനുഷ്യർക്ക് ഇഷ്ടദേവതാസിദ്ധാന്തം ഒരനുഗ്രഹമാണെന്നുള്ളതിന് സംശയമില്ല.

നേരേ മറിച്ച് ഒരേയൊരു ദേവതയെ എല്ലാവരുടെയും തലയിൽ അടിച്ചേൽപ്പിച്ചാലെന്തായിരിക്കും ഫലം? ഒരേ കുപ്പായം എല്ലാവരും അണിയണം എന്നു നിർബ്ബന്ധിക്കുന്നതുപോലെയാവും സ്ഥിതി. വ്യക്തിയുടെ വ്യക്തിത്വവും ക്രിയാത്മകതയും അതോടെ അസ്തമിക്കും. അവന്റെ വൈകാരികഭാവം മുരടിച്ചുപോകും. സൗന്ദര്യാരാധകനായ ഒരുവനെ വികൃതവും പരിതാപകരവുമായ ഒരു രൂപത്തെ ആരാധിക്കാൻ നിർബ്ബന്ധിച്ചാൽ അത് അവന്റെ ആദ്ധ്യാത്മികവളർച്ചയെ പാടെ നശിപ്പിക്കുകയല്ലേ ചെയ്യുന്നത്? മനുഷ്യന്റെ പൂർണ്ണമായ വളർച്ചയ്ക്ക് സത്യം, സുഖം, സുന്ദരം എന്ന മൂന്നു മൂല്യങ്ങളുടെ സഹായം ആവശ്യമാണ്. ഇഷ്ടദേവത സത്യം അല്ലെങ്കിൽ ഉണ്മയുടെ വ്യാഖ്യാനമായിരിക്കണം. സത്യത്തോട് അടുപ്പമില്ലാത്ത സങ്കല്പം മിത്ഥ്യയായിരിക്കും. സുഖം എന്ന മൂല്യം ഈശ്വരന്റെ തന്നെ രൂപമാണ്. സുഖത്തിനുവേണ്ടിയാണ് ഈശ്വരനെ ഭജിക്കുന്നത്. സുഖം തരുന്നതിന് ഈശ്വരൻ ആനന്ദരൂപിയായിരിക്കണം. അതുപോലെതന്നെ ആരാധനാമൂർത്തി സൗന്ദര്യധാമം ആയിരിക്കണം. ശ്രീകൃഷ്ണന്റെ അലൗകിക സൗന്ദര്യത്തെപ്പറ്റി ധ്യാനിക്കുന്ന മാത്രയിൽ ഭക്തൻ മുഗ്ദ്ധനാകുന്നു. ഈ മൂല്യങ്ങൾ മനുഷ്യന്റെ പൂർണ്ണമായ വളർച്ചയ്ക്ക് ആവശ്യമാണ്. ഇങ്ങനെയുള്ള മൂല്യങ്ങൾ ഇണങ്ങിച്ചേർന്ന ദേവതയെ 'ഇഷ്ട'മായിട്ട് തിരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം വ്യക്തിയ്ക്ക് ഉണ്ടായിരിക്കണം. ഹിന്ദുമതം അങ്ങനെയുള്ള സ്വാതന്ത്ര്യം അനുവദിക്കുന്നതിനും പുറമേ തിരഞ്ഞെടുക്കുന്നതിനു വേണ്ടത്ര വൈവിദ്ധ്യമാർന്ന ദേവതാസങ്കല്പങ്ങളേയും അണിനിരുത്തുന്നു. എല്ലാ പ്രകൃതക്കാർക്കും തങ്ങളുടെ ഇഷ്ടദേവതയെ കണ്ടെത്താനും തന്മൂലം ആത്യന്തികമായ ആനന്ദം അനുഭവിക്കാനും ഹിന്ദുമതം സഹായഹസ്തം നീട്ടുന്നു. അന്വേഷിച്ചാൽ കണ്ടെത്തും.

ഇഷ്ടദേവതാസിദ്ധാന്തത്തിൽ സ്വയംഭൂവായി വളർന്നു വിടർന്ന നിത്യസുരഭിലസുമമായ ശ്രീകൃഷ്ണഭഗവാന്റെ ഭക്താനുഗ്രഹവാണി ശ്രവിക്കുക:

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.
(ഗീത 4.11)

മനുഷ്യർ ഏതു രൂപത്തിൽ എന്നെ ആരാധിക്കുന്നുവോ അതേ രൂപത്തിൽ ഞാൻ അവരെ അനുഗ്രഹിക്കും. അവർ എല്ലാ മാർഗ്ഗങ്ങളിലുംകൂടി എന്നെത്തന്നെയാണ് പ്രാപിക്കുന്നത്. എല്ലാ ദിക്കുകളിൽനിന്നും ഭക്തന്മാർ എന്റെ മാർഗ്ഗത്തിലേയ്ക്ക് കുതിച്ചുപായുകയാണ്. ഇഷ്ടദേവതയുടെ രൂപവും ഭക്തന്റെ ഭാവവും എങ്ങിനെ ഇരുന്നാലും സർവ്വരും സർവ്വദിക്കുകളിൽനിന്നും എന്റെ മഹോന്നതമായ മാർഗ്ഗത്തിലേയ്ക്കുതന്നെ വന്നു ചേരുന്നു. പരബ്രഹ്മത്തിൽ എത്തിച്ചേരാത്ത ഇഷ്ടദേവതാസിദ്ധിയില്ല. വിവിധമതങ്ങൾ ഇഷ്ടദേവതയിലുള്ള വ്യത്യാസങ്ങൾ മാത്രം.

## ഈശ്വരകൃപ

ഈ ലോകം സുഖദുഃഖസംമിശ്രമാണ്. വീണ്ടും വീണ്ടും ആശകൾ വളർത്തുന്നതിനും പ്രതീക്ഷകൾ കൊയ്യുന്നതിനും സുഖം മനുഷ്യനെ മുന്നോട്ടുതള്ളും. ദുഃഖം മനുഷ്യനെ ചിന്തിക്കുന്നതിനും അനുഭവങ്ങളെ വിലയിരുത്തുന്നതിനും പ്രേരിപ്പിക്കും. രണ്ടുതരത്തിലുള്ള അനുഭവങ്ങളേയും തുലനം ചെയ്തുനോക്കി മനുഷ്യൻ ഒരു തീരുമാനത്തിൽ എത്തിച്ചേരുന്നു. പ്രായേണ ആ തീരുമാനം അവന്റെ അതുവരെയുള്ള ജീവിതവീക്ഷണത്തെ ഉടച്ചുവാർക്കുന്ന ഒന്നായിരിക്കും. വിവേകാനന്ദസ്വാമികൾ പറഞ്ഞു. സുഖത്തേക്കാൾ മെച്ചമായ ഗുരു ദുഃഖമാണെന്ന്. "പതനാന്താഃ സമുച്ഛ്രയാഃ" ഏറ്റത്തിനൊരിറക്കമുണ്ട്. (മഹാഭാരതം അനുശാസനപർവ്വം) മേലോട്ടുയരുന്നത് താഴെവന്നേ നിൽക്കൂ. ജഗത് എന്നാൽ എപ്പോഴും മാറിക്കൊണ്ടിരിക്കുന്നത് എന്നർത്ഥം. മാറിക്കൊണ്ടിരിക്കുന്നത്

അനിത്യമാണ്. അതിനെ വിശ്വസിക്കാനാവില്ല. കയറാണെന്നു വിചാരിച്ച് കയറിപ്പിടിക്കുന്നത് പാമ്പായിരിക്കും. സുഖത്തിനു വേണ്ടി സമ്പാദിക്കുന്ന എല്ലാ വസ്തുക്കളും കാലാന്തരത്തിൽ ദുഃഖപര്യവസായിയായിത്തീരുന്നതും ഒട്ടും അപൂർവ്വമല്ല. തനിക്ക് ഏറ്റവും അടുത്തതും 'ഞാൻ' 'എന്റെ' എന്ന വ്യാമോഹത്തിനാസ്പദവുമായ ശരീരം വ്യാധിമന്ദിരമായിത്തീർന്നു തീരാദുഃഖത്തിനും നിരാശയ്ക്കും കളമൊരുക്കുന്നതും ദൃഷ്ടസത്യമാണ്. കളത്രപുത്രാദികളും ബന്ധുമിത്രങ്ങളും അവസാനംവരെ ഉപകാരപ്പെട്ടവർ എത്ര പേരുണ്ട്? മരണത്തിനുമുൻപുതന്നെ പലതും പലരും തന്നെ വിട്ടുപിരിഞ്ഞു എന്നു വരാം. പണക്കാരന് മക്കളേയും ഭയമാണ് പുത്രാദപിധനഭാജാംഭീതിഃ എന്ന് ശങ്കരഭഗവദ്പാദർ ഭജഗോവിന്ദത്തിൽ പ്രഖ്യാപിക്കുന്നു. ആറ്റുനോറ്റുണ്ടായവനും, ലാളിച്ചു വളർത്തിയവനും കുലത്തിന്റെ നിലനിൽപിന് ആശാദീപവുമായ മകൻ പേടിസ്വപ്നം പോലെ ആയിത്തീർന്നു എന്നു വരാം. ഒടുവിൽ തന്റേതെന്നു തെറ്റിദ്ധരിച്ചിരുന്ന ശരീരവും തന്നെ വിട്ടു പോകുമെന്നു തീർച്ച.

ഇത്തരുണത്തിൽ സമാധാനത്തിനും ശാന്തിക്കുംവേണ്ടി തപിക്കുന്നതായ ആ മനുഷ്യന് അഭയഹസ്തം നീട്ടുന്നതാരാണ്? അവന്റെ രോദനം കേൾക്കാൻ ആരുണ്ട്? മതം പറയുന്നു. 'ഈശ്വരനുണ്ട്, നീ ഭയപ്പെടേണ്ട' എന്ന്.

അഭീഃ അഭീഃ എന്നാണ് ഹിന്ദുമതം പറയുന്നത്. (നീ ഭയപ്പെടേണ്ട, നിനക്ക് അഭയം തരാം) അനിത്യവും അസുഖവുമായ ഈ സംസാരത്തിൽ കുടുങ്ങിവശായവന് അഭയവും ആശയും നൽകുന്നത് ഈശ്വരനാണ്. 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം' എന്ന് ഭഗവദ്ഗീത (9.33) പഠിപ്പിക്കുന്നു.[1]

ഹിന്ദുവിന്റെ വിശ്വാസപ്രമാണങ്ങളിൽ ഒന്നാണ് ഈശ്വരന്റെ കൃപാകടാക്ഷം. ഈശ്വരൻ കനിഞ്ഞൊന്നു നോക്കിയാൽ മതി മനുഷ്യന്റെ താപങ്ങൾ നീങ്ങാൻ എന്നാൽ കർമ്മസിദ്ധാന്ത

---

ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചനേതി. (തൈത്തിരീയം) ബ്രഹ്മാനന്ദത്തെ അനുഭവിച്ചാൽ ഒന്നിനെയും ഭയപ്പെടുന്നില്ല.

പ്രകാരം മനുഷ്യന്റെ വിനകൾക്കെല്ലാം അവന്റെ പൂർവ്വകർമ്മം തന്നെ കാരണം. കർമ്മം അനുഭവിച്ചേതീരൂ. അങ്ങനെയാകുമ്പോൾ ഈശ്വരകാരുണ്യത്തിന് സ്ഥാനം എവിടെയാണ്?

ഇവിടെ ഒരുകാര്യം മനസ്സിലാക്കണം. കാരുണ്യം ആർക്കാണ് ലഭിക്കുന്നത്? അതിനുവേണ്ടി ഈശ്വരനോട് പ്രാർത്ഥിക്കുന്നവർക്ക്. പ്രാർത്ഥിക്കുന്നവൻ ഭക്തൻ. ഭക്തൻ തന്റെ മുഴുവൻ ഭാരത്തേയും ഭഗവാനിൽ അർപ്പിക്കുന്നു. ഭഗവാന്റെ ഭക്തൻ വേറൊന്നിനേയും ആശ്രയിക്കുന്നില്ല. സ്വന്തം കഴിവിനേപ്പോലും അവൻ ഗണ്യമാക്കുന്നില്ല. "എനിക്ക് എന്റെ ഭഗവാനുണ്ട്. എന്നെ അദ്ദേഹം കാത്തുരക്ഷിച്ചുകൊള്ളും. എന്റെ വിനകളെല്ലാം അദ്ദേഹം ഏറ്റുവാങ്ങിക്കൊള്ളും." ഇങ്ങനെയുള്ള ദൃഢവിശ്വാസത്തോടുകൂടി ഭക്തൻ ഭഗവാനെ ഭജിക്കുന്നു. അവനാണ് കൃപയ്ക്ക് അധികാരി. അവനിൽ ഭഗവാൻ കൃപ ചൊരിയുന്നു.

വൈഷ്ണവർ അതായത്, വിഷ്ണുവിനെ പരദേവതയായി പൂജിക്കുന്നവർ, മഹാലക്ഷ്മിയെ വിഷ്ണുവിന്റെ ശക്തിയായിക്കരുതുന്നു. മഹാലക്ഷ്മി തന്നെയാണ് കൃപ. ലക്ഷ്മിയുടെ കൃപയില്ലാതെ ഭക്തന് അദ്ധ്യാത്മമാർഗ്ഗത്തിൽ മുന്നേറാൻ സാധിക്കയില്ല. ലക്ഷ്മി കടാക്ഷിച്ചാൽ ഭക്തൻ സർവ്വപാപവിമുക്തനാകും. എന്നു വൈഷ്ണവർ വിശ്വസിക്കുന്നു.

തന്നിൽ ശരണാഗതിയടഞ്ഞവരെ ഈശ്വരൻ ഒരിക്കലും കൈവെടിയുന്നതല്ല. രാവണസഹോദരനായ വിഭീഷണൻ ശ്രീരാമനെ ശരണം പ്രാപിക്കുന്നു. വിഭീഷണന്റെ ആഗമനം വാനരസേനയിൽ ഒരു കോളിളക്കം സൃഷ്ടിച്ചു. 'രാവണൻ ശ്രീരാമന്റെ ശത്രു. രാമൻ രാവണനുമായി യുദ്ധത്തിലേർപ്പെടുകയാണ്. രാക്ഷസന്മാർ മായാവികളാണ്. പല അടവുകളും അവർ സ്വീകരിക്കും. ശ്രീരാമനെ ചതിക്കാൻ രാവണന്റെ ചാരനായിട്ട് വിഭീഷണൻ വന്നിരിക്കയാണ്. അവനെ വിശ്വസിക്കരുത്.' എന്നായിരുന്നു വാനരന്മാരുടെ അഭിപ്രായം. അവരുടെ കണ്ണിലെ തിമിരപടലം പാടെ നീങ്ങുമാറ് ശ്രീരാമചന്ദ്രൻ ഉദ്ഘോഷിച്ചു.

സകൃദേവ പ്രപന്നായ തവാസ്മീതി ച യാചതേ,
അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ് വ്രതം മമ.

'ഞാൻ ഭഗവാനെ ശരണം പ്രാപിച്ചിരിക്കുന്നു.' എന്ന് ഒരിക്കൽ പറഞ്ഞാൽ മതി. അവനെ ഞാൻ എല്ലാ ഭൂതങ്ങളിൽനിന്നും രക്ഷിക്കും. ഇതെന്റെ വ്രതമാണ്. ശരണാഗതരക്ഷണം തന്റെ വ്രതമാണെന്ന് രാമൻ പ്രഖ്യാപിക്കുന്നു. ഭക്തന് ഇതിൽ കൂടുതൽ ഉറപ്പെന്തുവേണം? എല്ലാവിധ ബാധകളിൽനിന്നും ഭഗവാൻ ഭക്തനെ രക്ഷിക്കും. പ്രപത്തി മാത്രം മതി. ഞാൻ ശരണാഗതനായിരിക്കുന്നു എന്ന് ഉറച്ചാൽ മതി; പലവുരു പറയേണ്ടതില്ല. നിറഞ്ഞ ഹൃദയത്തോടെ കലവറയില്ലാത്ത മനസ്സോടെ, ഉറപ്പായിട്ട് വിശ്വസിച്ച് ഒരിക്കൽ പറഞ്ഞാൽ മതി. ഭക്തിശാസ്ത്രത്തിൽ പ്രപത്തിക്കുള്ള സ്ഥാനം അപ്രതിഷേദ്ധ്യമാണ്. പശുക്കുട്ടിയുടെ ശരീരത്തിലുള്ള അഴുക്കുകളെ തള്ളപ്പശു നാവുകൊണ്ട് നക്കി വെടിപ്പാക്കുന്നതുപോലെ ഭഗവാൻ ഭക്തന്റെ മനസ്സിലുള്ള പാപവാസനയെ പ്രേമപൂർവ്വം നിർമാർജ്ജനം ചെയ്യും എന്ന് ഭക്തിശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. ഭഗവാൻ നക്കി എടുത്തു കഴിഞ്ഞാൽ പാപം ബാക്കിവരുമോ? 'താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ താന്താൻ അനുഭവിച്ചീടുകെന്നേ വരൂ' എന്നു ശഠിക്കുന്ന കർമ്മസിദ്ധാന്തം ഈശ്വരകൃപയ്ക്കു മുമ്പിൽ പൊളിച്ചെഴുതപ്പെടുന്നു.

ഹിന്ദുക്കൾ കർമ്മവാദികളാണ്. അവരുടെ മതത്തിൽ ഈശ്വരനും ഇല്ല ഈശ്വരകൃപയും ഇല്ല. അവരുടെ പാപത്തെ ആർ ദൂരീകരിക്കും? എന്നുള്ള വിദേശീയമതങ്ങളുടെ ആക്ഷേപത്തിന് സമാധാനം ഇതാകുന്നു. ഈശ്വരൻ മനുഷ്യന്റെ പാപത്തെ ഏറ്റുവാങ്ങും. ഇനി ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണ ഭഗവാന്റെ സുധീരമായ വാക്കുകൾ കേൾക്കുക:

അപി ചേത് സുദുരാചാരോ ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ സമ്യഗ് വ്യവസിതോ ഹി സഃ

(ഗീത. 9.30)

എത്ര കൊടിയ പാപിയായിരുന്നാലും എന്നെ നിരന്തരമായി ഭജിക്കുന്ന പക്ഷം അവനെ സദ്‌വൃത്തനായി കാണേണ്ടതാണ് എന്തെന്നാൽ അവന്റെ നിശ്ചയം ശ്രേഷ്ഠമാണ്. 'എന്നെ ഭഗവാൻ കാത്തുരക്ഷിക്കും. അദ്ദേഹം എന്നെ പാപവിമുക്തനാക്കും.' എന്നുള്ള വിശ്വാസമാണിവിടെ ശ്രേഷ്ഠമായ നിശ്ചയം. ആ വിശ്വാസം ഉണ്ടായ ക്ഷണം അവൻ സദ്ഗുണവാനായി സദ്‌വൃത്തനായി. നല്ലവനെ ആരെങ്കിലും പാപി എന്നു വിളിക്കുമോ? ഉടൻ അവൻ പാപവിമുക്തനാകുന്നു.

ഗീതയിൽ ഭഗവാൻ തുടരുന്നു:

ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.
(ഗീത. 9.31)

(ഭഗവാനെത്തന്നെ ശരണം അടഞ്ഞവൻ) ആ ക്ഷണം ധർമ്മാത്മാവായിത്തീരുന്നു. (ഈശ്വരകൃപയ്ക്കു പാത്രമായ) അവൻ ശാശ്വതശാന്തി കൈവരിക്കുന്നു. അല്ലയോ അർജ്ജുനാ, എന്റെ ഭക്തൻ ഒരിക്കലും നശിക്കുന്നില്ല എന്ന് നീ ലോകത്തോട് പ്രഖ്യാപിക്കൂ!

പതിതപാവനനായ ഭഗവാന്റെ കാരുണ്യത്തിന് അതിരുണ്ടോ? എന്റെ ഭക്തൻ ഒരിക്കലും ദുർഗ്ഗതിയടയുന്നില്ല എന്ന് ഭഗവാൻ പ്രതിജ്ഞ ചെയ്യുകയാണ്, അത് അർജ്ജുനനെക്കൊണ്ട് വിളംബരം ചെയ്യിക്കയും ചെയ്യുന്നു.

പാപമാർഗ്ഗത്തിൽ ചരിച്ചിരുന്ന അജാമിളൻ പെട്ടെന്നു നല്ലവനായിത്തീർന്ന കഥ ഇവിടെ സ്മരിക്കത്തക്കതാണ്. ഭഗവത്കൃപയാണതിനു കാരണം, ശിഷ്ടാചാരങ്ങളിൽനിന്നും പിഴച്ച് ദുർമാർഗ്ഗങ്ങളിൽ ചരിച്ചിരുന്ന അജാമിളൻ എന്ന ബ്രാഹ്മണൻ മരണശയ്യയിൽ കിടക്കുന്നു, അവന്റെ ജീവനെ യമലോകത്തേയ്ക്കു കൊണ്ടുപോകാൻ യമകിങ്കരന്മാർ അവന്റെ സമീപം വന്നു നിന്നു. അവരുടെ ഭയങ്കരരൂപങ്ങൾ കണ്ട് പേടിച്ചരണ്ട അജാമിളൻ വേദനയോടെ തന്റെ ഇളയ മകനെ 'നാരായണാ' എന്നുറക്കെ വിളിച്ചു. മരണഭീതിയോടെ അജാമിളൻ

'നാരായണാ' എന്നു ഭഗവന്നാമം ഉച്ചരിച്ചതും വൈകുണ്ഠത്തിൽനിന്നും വിഷ്ണു പാർഷദന്മാർ ഓടിയെത്തി. അജാമിളനെ യമലോകത്തേയ്ക്കുകൊണ്ടുപോകാൻ പാടില്ല എന്ന് യമകിങ്കരന്മാരെ തടുത്തു. പാപിയായ അവനെ വിഷ്ണുപാർഷദന്മാർ രക്ഷിക്കുന്നതുകണ്ട് ആശ്ചര്യപരതന്ത്രരായ യമദൂതന്മാരോട് വിഷ്ണുദൂതന്മാർ പറയുന്നു:

അഥൈനം മാപനയത കൃതാശേഷാഘനിഷ്കൃതം
യദസൗ ഭഗവന്നാമ മ്രിയമാണഃ സമഗ്രഹീത്.
(ഭാഗവതം 6.2.13)

മരണസമയത്ത് ഭയവിഹ്വലനായി 'നാരായണ' എന്ന ഭഗവന്നാമം ഉച്ചരിച്ചതുകൊണ്ട് അജാമിളൻ തന്റെ പാപങ്ങൾക്കെല്ലാം പ്രായശ്ചിത്തം ചെയ്തുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് അവനെ നിങ്ങൾ യമലോകത്തേയ്ക്കു കൊണ്ടുപോകാൻ പാടില്ല. വിഷ്ണുപാർഷദർ വിശദീകരിച്ചു.

അജ്ഞാനാദഥവാ ജ്ഞാനാദുത്തമശ്ലോകനാമ യത്
സങ്കീർത്തിതമഘം പുംസോ ദഹേദേധോ യഥാനലഃ.
(ശ്രീമദ്ഭാഗവതം 6.2.18)

പൊരുളറിയാതെയോ അല്ലെങ്കിൽ അറിഞ്ഞിട്ടോ ഒരുവൻ കീർത്തനീയനായ ഭഗവാന്റെ നാമം കീർത്തിച്ചു എങ്കിൽ അവന്റെ പാപം എല്ലാം ഉടൻ ദഹിച്ചുപോകും. അഗ്നി വിറകിനെ എരിച്ചു കളയുന്നതുപോലെ അവന്റെ പാപത്തെ ഭഗവാന്റെ നാമമാകുന്ന അഗ്നി ചുട്ടു ചാമ്പലാക്കും. അതാണ് ഭഗവത്കൃപയുടെ പ്രവൃത്തി.

മരണസമയത്ത് ദേഹാഭിമാനത്തിനുടവുതട്ടുന്നു. അഹന്തയ്ക്കഴിവു പറ്റുന്നു. എല്ലാ തെറ്റുകൾക്കും അടിസ്ഥാനമായിട്ടുള്ള അഹന്ത കുടുങ്ങുമ്പോൾ വേദനയോടുകൂടി ഉച്ചരിക്കുന്ന ഭഗവന്നാമം ഒരുവനെ പാപവിമുക്തനാക്കാൻ സമർത്ഥമാകുന്നു. 'എല്ലാം തകർന്നു' എന്നു ഭയപ്പെട്ടു ഭഗവാനെ വിളിക്കുന്ന സന്ദർഭത്തിൽ ഭഗവത്കൃപ ഊക്കോടെ പ്രവഹിക്കുന്നു. അനന്യഭാവനയും വൈരാഗ്യവും താനേ

സംജാതമാകുന്നു. ഭഗവത്കൃപയ്ക്കുവേറെ സാധനയൊന്നും വേണ്ട, ആത്മാർത്ഥതയോടെ ഭഗവാനെ വിളിച്ചാൽ മതി.

ശരണാഗതവത്സലനായ ഭഗവാന്റെ കാരുണ്യാതിരേകത്തെ ഉറപ്പിക്കുന്ന മറ്റൊരു ഗീതാശ്ലോകം:

'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.'
(ഗീത. 18.66)

ധർമ്മവും അധർമ്മവും നീ വലിച്ചെറിയൂ. എന്നെ പൂർണ്ണമായി ശരണം പ്രാപിക്കൂ. എല്ലാ പാപങ്ങളിൽനിന്നും നിന്നെ ഞാൻ മോചിപ്പിക്കും, ദുഃഖിക്കേണ്ട.

ഗീതോപദേശം ഇതോടെ അവസാനിക്കുന്നു. ഭക്തന് ഇതിൽ കൂടുതൽ ഒന്നും അറിയാനും ഗ്രഹിക്കാനും ഇല്ല. അതുകൊണ്ട് വൈഷ്ണവർ ഈ മന്ത്രത്തെ ഗീതയുടെ ചരമശ്ലോകം എന്നു വിശേഷിപ്പിക്കുന്നു. മാ ശുചഃ നീ ദുഃഖിക്കേണ്ട എന്നു പറഞ്ഞ് ഭഗവാൻ അഭയഹസ്തം നീട്ടുന്നു. സംസാരദുഃഖത്തെ നീ ഇനി ഭയപ്പെടേണ്ട, കപ്പൽ തുറമുഖത്തെത്തിയതുപോലെ നിനക്ക് സുരക്ഷിതനായി ഭയരഹിതനായി എന്നിൽ പ്രവേശിക്കാം. നീ എന്നെ അവസാനമായി ശരണം പ്രാപിച്ചാൽ മതി. നിന്നെ ഞാൻ കാത്തുകൊള്ളാം.

ഭഗവത്കൃപയാകുന്ന കിരണംകൊണ്ട് ജന്മജന്മാന്തരങ്ങളിൽ സംഭരിച്ചിട്ടുള്ള ഇരുട്ടുകൂനയാകുന്ന പാപത്തെ ഒറ്റയടിക്ക് തകർക്കാം.

മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം,
യത് കൃപാ തമഹം വന്ദേ പരമാനന്ദമാധവം.
(ഗീതാധ്യാനശ്ലോകം)

യാതൊരാളുടെ കൃപ ലഭിച്ചാൽ ഊമ പ്രഗല്ഭനായ വാഗ്മിയായി മാറുമോ മുടന്തൻ മലകയറുമോ കൃപാമയനും പരമാനന്ദവിഗ്രഹനുമായ ആ മാധവനെ ഞാൻ വണങ്ങുന്നു.

സമുദ്രത്തെ നിമിഷംകൊണ്ടു മലയാക്കാനും കൃഷിഭൂമിയെ

ഊഷരഭൂമിയാക്കാനും ഭഗവാനു കഴിയും. കൃപയ്ക്കായി പ്രാർത്ഥിച്ചാൽ സർവ്വശക്തനായ ഭഗവാൻ മുക്തിവരെയുള്ള എല്ലാ പുരുഷാർത്ഥങ്ങളും നൽകും.

ക്ഷേത്രങ്ങളിൽ ആരാധനയ്ക്കായി പ്രതിഷ്ഠിക്കുന്ന വിഗ്രഹങ്ങളെ ശ്രദ്ധിച്ചാൽ ഒരു കാര്യം മനസ്സിലാക്കാം. വിഗ്രഹങ്ങളുടെ ഒരു കൈയ്യ് 'അഭയഹസ്ത'മാണ്. അഭയമുദ്ര ഭക്തനെ ആശീർവദിക്കുന്നതിനോടൊപ്പം 'നീ ഭയപ്പെടേണ്ട, നീ എന്നിൽ അഭയം പ്രാപിക്കുക. നിന്നെ ഞാൻ രക്ഷിക്കുന്നതാണ്' എന്നുറപ്പും കൊടുക്കുന്നു. അഭയമുദ്ര ഹൈന്ദവദേവതകളുടെ പ്രത്യേകതയാണ്. കഠോപനിഷത് 2.2.23–ാമത്തെ മന്ത്രത്തെ ഭഗവത്കൃപയ്ക്കുദാഹരണമായി ഭക്തിശാസ്ത്രങ്ങൾ വ്യാഖ്യാനിക്കുന്നു.

യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

ആത്മസാക്ഷാത്കാരത്തിന് ഭഗവാന്റെ കൃപ മാത്രം മതി. കാരുണ്യം ഹേതുവായിട്ട് ഭഗവാൻ ഭക്തന് തന്റെ യഥാർത്ഥ രൂപം തുറന്നു കാട്ടുന്നു.

ശ്രീകൃഷ്ണൻ അർജ്ജുനന് വിശ്വരൂപം കാട്ടിക്കൊടുത്തപ്പോൾ കൃപയുടെ കവാടം തുറന്നു.

ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ യോഗമൈശ്വരം.
(ഗീത 11.8)

ഞാൻ നിനക്ക് ദിവ്യചക്ഷുസ്സ് തരുന്നു. ആ കണ്ണുകൊണ്ട് നീ എന്റെ ഐശ്വരമായ രൂപം കണ്ടാലും. മാംസചക്ഷുസ്സുകൊണ്ട് ഭഗവാന്റെ വിശ്വരൂപം കാണാൻ കഴിയുകയില്ല. അതിന് ഭഗവത്കൃപതന്നെ വേണം. അതാണ് ദിവ്യചക്ഷുസ്സ്. ആത്മസാക്ഷാത്കാരം ഈശ്വരകൃപയെ ആശ്രയിച്ചിരിക്കുന്നു. കൃപയുടെ മുമ്പിൽ മറ്റു പ്രമാണങ്ങൾ ദുർബലം. ഭക്തന്മാർ ഈശ്വരകൃപയ്ക്കുവേണ്ടി പ്രാർത്ഥിക്കുമ്പോൾ ജ്ഞാനികൾ ഗുരുകൃപയ്ക്കായി പ്രാർത്ഥിക്കുന്നു, ജ്ഞാനികളുടെ ദൃഷ്ടിയിൽ ഗുരുവും ഈശ്വരനും അഭിന്നരാണ്. ഒരു വിധത്തില

ല്ലെങ്കിൽ മറ്റൊരു വിധത്തിൽ ജഗന്നിയന്താവിന്റെ കൃപയ്ക്കു വേണ്ടി ദാഹിക്കാത്തവർ ആരുണ്ട്?

## മതം ദൈനംദിനജീവിതത്തിൽ

ഈശ്വരസാക്ഷാത്കാരത്തിനുള്ള ഉപദേശങ്ങളും ആചാരങ്ങളുമാണ്, മതം എന്നു പറയുമ്പോൾ ഒരു ഹിന്ദു മനസ്സിലാക്കുന്നത്. അനുഷ്ഠാനം ഇല്ലാത്ത മതം ഇല്ല. തത്ത്വശാസ്ത്രങ്ങളോ ആദ്യം ഉണ്ടായത് അതോ അനുഷ്ഠാനങ്ങളോ എന്നു ചോദിച്ചാൽ അനുഷ്ഠാനങ്ങൾ ആദ്യം എന്നാണുത്തരം. അനുഷ്ഠാനങ്ങളേയും ആചാരങ്ങളേയും ആധാരമാക്കിക്കൊണ്ട് ചിന്തകന്മാർ തത്ത്വശാസ്ത്രത്തെ ആവിഷ്കരിക്കുന്നു. ഗുരുവായൂരപ്പൻ തന്നെ രക്ഷിക്കുമെന്ന് ഒരു ഭക്തൻ വിശ്വസിക്കുന്നു. ഗുരുവായൂരപ്പന്റെ മഹിമ എന്താണ്? ഗുരുവായൂരപ്പനും ഭക്തനും തമ്മിലുള്ള ബന്ധമെന്താണ്? ഇങ്ങനെയുള്ള ചോദ്യങ്ങൾക്കുത്തരം കണ്ടുപിടിക്കുമ്പോൾ തത്ത്വസംഹിത ഉണ്ടാകുന്നു. വേദത്തിന്റെ സംഹിതാഭാഗം ആദ്യവും താത്ത്വികഭാഗമായ ഉപനിഷത് പിന്നീടും രൂപംകൊണ്ടതാണെന്നുള്ളത് സർവ്വവിദിതമാണല്ലോ. തത്ത്വം ആചാരങ്ങൾക്ക് ഉറപ്പും നിഷ്ഠയും കൂട്ടും. അനുഷ്ഠാതാവിന് ജ്ഞാനവും തന്മൂലം ഉണ്ടാകും. അനുഷ്ഠാനമില്ലാത്ത തത്ത്വവിചാരം വെറും പൊള്ളയായ ബുദ്ധിവ്യാപാരം മാത്രം.

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ.
(വി. ചൂ. )

ശാസ്ത്രങ്ങളെ വാചാലതയോടെ വ്യാഖ്യാനിക്കാനുള്ള പാടവം ഒരുത്തന് വയറ്റുപിഴപ്പിനുതകാം. അതുകൊണ്ട് മുക്തി ആർക്കും ലഭിക്കുകയില്ല എന്ന് ശങ്കരാചാര്യർ താക്കീതു ചെയ്യുന്നു.

ഒരൗൺസ് അനുഷ്ഠാനം ടൺ കണക്കിനുള്ള പ്രസംഗങ്ങളേക്കാൾ തൂക്കമുള്ളതാണെന്ന് വിവേകാനന്ദസ്വാമിയും പ്രഖ്യാപിക്കുന്നു.

'വെറും പുസ്തകപ്പഠിപ്പുകൊണ്ടെന്തു പ്രയോജനം? വേദവും ശാസ്ത്രവും പണ്ഡിതന്മാർ തത്തയെപ്പോലെ ഉരുവിടും. ഫലമോ? പൂജ്യം! വേദസാരം മനസ്സിലാക്കി ആചരിക്കണം.'

'പണ്ഡിതന്മാർ കഴുകനെപ്പോലെയാണ്. കഴുകൻ വളരെ ഉയരത്തിൽ പറക്കും. അതിന്റെ ദൃഷ്ടി മുഴുവൻ ചുടുകാട്ടിലെ പിണത്തിന്മേലാണ്. പണ്ഡിതന്മാർ ഉത്തുംഗവേദാന്തശിഖരങ്ങളിൽ വിഹരിക്കും. അവരുടെ മനസ്സ് കാമിനീകാഞ്ചനങ്ങളിലാണ്.' ശുഷ്കപാണ്ഡിത്യത്തെപ്പറ്റി ശ്രീരാമകൃഷ്ണന്റെ അഭിപ്രായം ഇതായിരുന്നു. അനുഷ്ഠാനമാണ് ശ്രേഷ്ഠം.

'ആചാരപ്രഭവോ ധർമ്മഃ, ധർമ്മസ്യ പ്രഭുരച്യുതഃ'

ധർമ്മം ആചാരനിഷ്ഠമാണ്. ധർമ്മത്തിന്റെ നാഥൻ അച്യുതൻ, ഈശ്വരൻ. ഈശ്വരസാക്ഷാത്കാരം ധർമ്മത്തിന്റെ ലക്ഷ്യം. മതം അനുഷ്ഠാനത്തിൽ വരുമ്പോൾ ധർമ്മമാകും. മതം ആചാരങ്ങളിൽക്കൂടിയും അനുഷ്ഠാനങ്ങളിൽക്കൂടിയും മാനവജീവിതത്തോട് ഇണങ്ങിച്ചേരുന്നതാണ് ധർമ്മം. മതം ദൈനംദിനജീവിതത്തിൽ പകർത്തുന്നതെങ്ങനെ?

ഹിന്ദുമതം ഒരു മതമല്ല. ആചാരബദ്ധമായ ഒരു ജീവിതചര്യയാണത് എന്ന് ചില പണ്ഡിതന്മാർ പറയാറുണ്ട്. ആചാരം ധർമ്മനിഷ്ഠമാണെന്നും ധർമ്മവും മതവും ഹിന്ദുവിന് അനപേതമാണെന്നും; ഇവർ മനസ്സിലാക്കുന്നില്ല. ധർമ്മം ധർമ്മത്തിനുവേണ്ടിയുള്ള പാഴ്‌വേലയല്ല. ഈശ്വരസാക്ഷാത്കാരത്തിനുള്ള ഉപായമാണ്. ധർമ്മം പുരുഷാർത്ഥങ്ങളിൽ പ്രഥമം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന് നാലാണ് പുരുഷാർത്ഥങ്ങൾ, ധർമ്മവും അർത്ഥവും കാമവും മോക്ഷമെന്ന നാലാമത്തെ പുരുഷാർത്ഥത്തിലേയ്ക്കു നയിക്കുന്നവയായിരിക്കണം.

'യതോഽഭ്യുദയനിഃശ്രേയസസിദ്ധിഃ സ ധർമ്മഃ'

എന്നാണ് കണാദമുനിയുടെ അഭിപ്രായം (വൈശേഷികമതം).

ഇഹത്തിലെ യോഗക്ഷേമവും പരത്തിലെ നിർവ്വാണവും ധർമ്മ ത്തിന്റെ ലക്ഷ്യമാകുന്നു.

ധർമ്മംകൊണ്ട് അർത്ഥകാമങ്ങളും മോക്ഷവും സിദ്ധിക്ക ണം. അഭ്യുദയം അർത്ഥകാമങ്ങളെ സാധിപ്പിക്കുന്നു. ഐഹി കജീവിതത്തെ സുഖക്ഷേമവത്താക്കുന്നത് അർത്ഥകാമങ്ങളാ ണ്. അതു ധർമ്മത്തിന് വിരോധിയാകരുത്. ധർമ്മംകൊണ്ട് മോക്ഷംവരെയുള്ള എല്ലാ പുരുഷാർത്ഥങ്ങളേയും കരസ്ഥ മാക്കാം.

ദാർശനികന്മാർ 'പര'ത്തിനായിട്ട് 'ഇഹ'ത്തെ നിരസിക്കു ന്നില്ല. പരത്തിനുവേണ്ടിയുള്ള സാധനയായിട്ട് ഇഹത്തിലെ അഭ്യുദയത്തെ കണക്കാക്കുന്നു. മോക്ഷം ശ്രേഷ്ഠം തന്നെ. പക്ഷേ. 'ഇഹം' ദുസ്സഹമാകാൻ പാടില്ല. പൊരിയുന്ന വയ റിന് വേദാന്തം എരിതീയ്യ് ആകും എന്ന് ശ്രീരാമകൃഷ്ണൻ സൂചിപ്പിക്കുന്നു.

അഭ്യുദയനിഃശ്രേയസം മനുഷ്യന്റെ ലക്ഷ്യം. മാർഗ്ഗം ധർമ്മാ ചരണം. വ്യാസഭഗവാൻ മഹാഭാരതത്തിന്റെ ഒടുവിൽ ഖേദ പൂർവ്വം ആക്രോശിക്കുന്നു.

ധർമ്മാദർത്ഥശ്ച കാമശ്ച സഃ കിമർത്ഥം ന സേവ്യതേ! ധർമ്മം അർത്ഥകാമങ്ങളെ സാധിപ്പിക്കുന്നതാണ്. എന്നിട്ടും ജനങ്ങൾ എന്തുകൊണ്ട് ധർമ്മം ആചരിക്കുന്നില്ല? ധർമ്മം ചില നിയമങ്ങളെ വിധിക്കുന്നു. അതുകൊണ്ട് ജനങ്ങൾ അതിനെ ഭയപ്പെടുന്നു.

മനുഷ്യൻ സമൂഹജീവിയാണ്. അവൻ ഒന്നിലും ഒറ്റയ്ക്ക ല്ല. അവന്റെ എല്ലാവിധ നേട്ടങ്ങളും വേറെ പലരുടേയും സഹാ യസഹകരണങ്ങളോടെയാണ് കരഗതമാകുന്നത്. അവൻ കഴി ക്കുന്ന ഒരുപിടി അന്നത്തിന്റെ പുറകിൽ എത്ര ജനങ്ങളുടെ അദ്ധ്വാനം മറഞ്ഞുകിടക്കുന്നു! അവൻ എങ്ങനെ ഒറ്റയ്ക്കാകും! ലാഭം വരുമ്പോൾ സ്വന്തമാക്കാനുള്ള വ്യഗ്രത പ്രകൃതിസഹ ജമാണ്. ചിന്തിച്ചാലറിയാം സ്വാർത്ഥതയ്ക്ക് നിൽക്കക്കള്ളിയില്ല എന്ന് ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാ ത്. (ഗീത.3.13)

സ്വന്തം ഉദരപൂരണത്തിനായി ആഹാരം പാകം ചെയ്തു കഴിക്കുന്നവൻ പാപത്തെയാണ് ഭുജിക്കുന്നത് എന്ന് ഭഗവദ്ഗീത ശാസിക്കുന്നു.

ധർമ്മമാർഗ്ഗത്തെ വെറുക്കുന്നവർ സ്വാർത്ഥികളാണ്. അവരെ പാപികളെന്നു ശാസ്ത്രം മുദ്രകുത്തുന്നു. സ്വാർത്ഥത്യാഗത്തിന്റെ ക്രിയാത്മകമായ രൂപമാണ് ദാനം. തന്റെ കൈവശമുള്ളത് സഹജീവികളുമായി പങ്കിടുന്നതിനുള്ള സന്മനോഭാവം ദാനത്തിന്റെ മൂലം. മറ്റുള്ളവരെക്കുറിച്ചുള്ള സദ്ഭാവനകൾ ധർമ്മമൂലം ആണ്. സഹജീവികളോടുള്ള ഉദാരമായ മനോഭാവത്തിൽ ധർമ്മം ആരംഭിക്കുന്നു. പ്രായോഗികമായ മതത്തിന്റെ തുടക്കം ആണത്. ധർമ്മം സാമൂഹികമാണ്. ഇതിന്റെ വളർച്ചയ്ക്കനുസരിച്ച് മതം കൂടുതൽ കൂടുതൽ പ്രായോഗികമാകും. സദാചാരം, തപസ്സ്, ശാസ്ത്രപാഠം, ഈശ്വരപൂജ മുതലായവയെല്ലാം സർവ്വസാഹോദര്യം എന്ന സമഷ്ടിപൂജയിൽ പര്യവസാനിക്കണം.

'സർവ്വം ഖല്വിദം ബ്രഹ്മ' ഈ കാണുന്നതെല്ലാം ബ്രഹ്മമാണ്, പരംപൊരുളാണ്. വികസിച്ചുനിൽക്കുന്ന ബ്രഹ്മകുസുമമാണീ വിശ്വം. വിവിധ ചരാചരരൂപങ്ങൾ അതിന്റെ ഇതളുകൾ, ധർമ്മം അതിന്റെ പരാഗം. ഇതെല്ലാം ആകുന്നതിന് പരമാത്മാവ് തന്നെത്തന്നെ യജിച്ചു എന്നാണ് വേദവചനം. സൃഷ്ടി ഒരു മഹായജ്ഞമാണ്. യജ്ഞത്തിൽക്കൂടി പ്രത്യക്ഷമായ വിരാട്പുരുഷന്റെ രൂപമാണിതെല്ലാം. യജ്ഞത്തിൽക്കൂടി ആവിഷ്കരണം. തിരിച്ചുള്ള യാത്രയും യജ്ഞത്തിൽക്കൂടിത്തന്നെ. പരബ്രഹ്മത്തെ അറിയുന്നതിനുള്ള മാർഗ്ഗം യജ്ഞം. ജീവിതത്തിന്റെ എല്ലാവശങ്ങളിലും യജ്ഞം നിഴലിക്കുമ്പോൾ മതം ദൈനംദിനജീവിതത്തിൽ കടന്നു ചെല്ലും. യജ്ഞമെന്നാൽ നിസ്വാർത്ഥസേവനം. യജ്ഞംകൊണ്ട് യജ്ഞപുരുഷനെ അറിയണം.

ജീവസേവ ശിവപൂജയാണ്. വ്യാകൃതമായ പ്രപഞ്ചം യജ്ഞപുരുഷനല്ലാതെ വേറൊന്നുമല്ല. ഈശ്വരാർപ്പണമായി ചെയ്യുന്ന ജീവസേവ ശിവപൂജയാണ്.

'നിങ്ങൾ നിങ്ങളുടെ സഹജീവികളെ സ്നേഹിക്കുന്നുണ്ടോ? നിങ്ങൾ ഈശ്വരനെ തേടി എവിടേയ്ക്കു പോകുന്നു? ദീനരും, ദരിദ്രരും, വ്യഥിതരും, ക്ഷീണരുമായ ഈ മനുഷ്യർ ഈശ്വരന്മാരല്ലേ? ആദ്യം എന്തുകൊണ്ടവരെ പൂജിച്ചുകൂടാ?'

'അന്യരോടു ദയ കാട്ടുന്നത് നല്ലതുതന്നെ. പക്ഷേ അതിലും നല്ലതാണ് ശിവനെന്ന ബോധത്തോടുകൂടി എല്ലാ ജീവന്മാർക്കും സേവനം ചെയ്യുന്നത്.'

'സകലദേവാർച്ചനയുടേയും സാരം ഇതാണ്: പരിശുദ്ധനും പരഹിതരതനുമാകുക, ക്ഷീണരിലും ദീനരിലും ദരിദ്രരിലും ശിവനെ കാണുന്നവരാണ് യഥാർത്ഥത്തിൽ ശിവനെ പൂജിക്കുന്നത്. 'ശിവലിംഗത്തിൽ മാത്രം ശിവനെ കാണുന്നവന്റെ ആരാധന കേവലം പ്രാഥമികം മാത്രം.' ഇത് വിവേകാനന്ദ സ്വാമികളുടെ ഉദ്ബോധനമാണ്. ജീവസേവയും ശിവപൂജയും മതാചാരങ്ങളാണെന്ന് സ്വാമിജി പ്രഖ്യാപിക്കുന്നു.

ഒരു പ്രതിമയിൽ ഈശ്വരനെ ആവാഹിച്ചു പൂജ ചെയ്യുന്നതുപോലെ എല്ലാ പ്രവൃത്തിയിലും ചിന്തയിലും ഭാവനകളിലും ഈശ്വരനെ ആവാഹിച്ചാൽ പൂജയ്ക്കു തുല്യമാകും. ശ്രീരാമകൃഷ്ണന്റെ ഉപദേശം ശ്രദ്ധിക്കുക:

'നിങ്ങളുടെ സമ്പാദ്യങ്ങളെല്ലാം പൂജ്യത്തിനു തുല്യമാണ്. പൂജ്യത്തിന്റെ ഇടത്തുവശത്ത് 'ഒന്ന്' എഴുതുക. പൂജ്യങ്ങൾ വിലയുള്ളതാകും. അതുപോലെ എല്ലാ വിഷയങ്ങളിലും ഈശ്വരൻ എന്ന ഒന്നിനെ ആവാഹിച്ചു പ്രതിഷ്ഠിക്കുക. നിങ്ങളുടെ ക്രിയകളും ഭാവനകളും ഈശ്വരാരാധന ആകും. അപ്പോൾ അവയെല്ലാം ഏറെ മൂല്യമുള്ളതാകും.'

രാവിലെ മുതൽ രാത്രി ഉറങ്ങുന്നതുവരെയുള്ള സകല പ്രവൃത്തികളിലും ആ 'ഒന്നി'നെ ആവാഹിക്കുക. ഒന്നിന്റെ മേൽനോട്ടത്തിൽ കൃത്യങ്ങൾ നിർവ്വഹിക്കുക. ഉറക്കമുണരുമ്പോൾ ഈശ്വരനാമം ജപിക്കണം. സ്നാനം ചെയ്യുമ്പോൾ ദേഹശുദ്ധിവരുത്തുന്നതോടൊപ്പം ഈശ്വരനാമം ജപിച്ചു

മനഃശുദ്ധിയും നിർവ്വഹിക്കണം. കുളി കഴിഞ്ഞാൽ ഒരിടത്തിരുന്നു ജപം നടത്തണം. ആഹാരം കഴിക്കുമ്പോൾ മനസ്സുകൊണ്ടെങ്കിലും ഈശ്വരനു നിവേദിച്ച് പ്രസാദമായി ഉൾക്കൊള്ളണം. താൻ നടക്കുമ്പോൾ മുമ്പിലും പിമ്പിലും ഇരുപാർശ്വങ്ങളിലും ഈശ്വരനുണ്ടെന്നു ഭാവനചെയ്യണം. സ്നേഹിതന്മാരേയും, ബന്ധുക്കളേയും അഭിവാദനം ചെയ്യുമ്പോൾ ഈശ്വരഭാവനയോടെ ചെയ്യുക. ദാനംകൊടുക്കുമ്പോൾ ഈശ്വരൻ തന്റെ അല്പമായ ദാനത്തെ സ്വീകരിച്ച് തന്നെ അനുഗ്രഹിക്കട്ടെ എന്നു സങ്കൽപ്പിക്കണം. ഇതുപോലെ എല്ലാ കർമ്മങ്ങളും വിഹാരങ്ങളും ഈശ്വരാർപ്പണമായി ചെയ്യണം. എല്ലാ ഭോഗങ്ങളും ഈശ്വരൻ കനിഞ്ഞുതന്നിട്ടുള്ളതാണെന്നു വിശ്വസിക്കണം. സമ്പത്തും സന്തതിയും ദൈവത്തിന്റേതാണ്. താനൊരു സൂക്ഷിപ്പുകാരൻ മാത്രമാണെന്നു ദൃഢമായി വിശ്വസിക്കണം. ഉറങ്ങുന്നതും ഈശ്വരനിൽ ആയിരിക്കണം.

ആത്മാ ത്വം ഗിരിജാ മതിഃ സഹചരാഃ
പ്രാണാഃ ശരീരം ഗൃഹം
പൂജാ തേ വിഷയോപഭോഗരചനാ
നിദ്രാസമാധിസ്ഥിതിഃ
സഞ്ചാരഃ പദയോഃ പ്രദക്ഷിണവിധിഃ
സ്തോത്രാണി സർവ്വാ ഗിരോ
യദ്യത്കർമ്മ കരോമി തത്തദഖിലം
ശംഭോ തവാരാധനം.

(ശിവമാനസപൂജ 4)

അല്ലയോ പരമാത്മൻ, നീ എന്റെ ആത്മാവാണ്. പാർവ്വതീദേവി എന്റെ ബുദ്ധി, പഞ്ചപ്രാണന്മാർ, എന്റെ കൂട്ടുകാർ, ശരീരം ക്ഷേത്രം (ഗൃഹം), വിഷയാനുഭവങ്ങൾ നിന്റെ പൂജ. ഉറക്കം സമാധി. കാലുകൾകൊണ്ടുള്ള സഞ്ചാരം നിന്റെ പ്രദക്ഷിണം. വാക്കുകളെല്ലാം നിന്റെ സ്തുതി, എന്നുവേണ്ട ഞാൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം നിന്റെ പൂജയായിരിക്കട്ടെ!

ഒന്നിന്റെ സാന്നിദ്ധ്യം സകലകർമ്മങ്ങളിലേയ്ക്കും അന്വയിക്കപ്പെടുമ്പോൾ സർവ്വവും ഈശ്വരാരാധനയാകും.

മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ശരീരംകൊണ്ടും (ത്രികരണങ്ങളെക്കൊണ്ടും) ആചരിക്കുന്ന സകലകർമ്മങ്ങളും ഈശ്വരാർപ്പണം ആകണം. ഈശ്വരനെ ജീവിതചര്യകളിലേയ്ക്ക് ആവാഹിക്കേണ്ട മുറ ഇതാണ്. ആവാഹനം ഇല്ലാതെ പൂജയില്ല. വിഗ്രഹമില്ലാതെ ആവാഹനമില്ല. ശിവനെന്ന ആത്മാവാണ് വിഗ്രഹം. ഹൃദയാന്തർഭാഗം ശ്രീകോവിൽ. ഭാവനകൾ കുസുമങ്ങൾ. ഭാവനകൊണ്ടുവേണം പൂജ നടത്താൻ. ഈ പൂജയിൽ ലൗകീകവ്യാപാരങ്ങളെല്ലാം പൂജോപകരണങ്ങളായി മാറുകയാണ്. ജീവതത്തെ ദിവ്യമാക്കാനുള്ള ഉത്തമമായ മതാനുഷ്ഠാനം ഇങ്ങനെ സംവിധാനം ചെയ്യണം. ഇത്രയും വ്യഷ്ടിപൂജയാണ്.

ചിത്രം മുഴുമിക്കാൻ വ്യഷ്ടിയിൽ നിന്നും സമഷ്ടിയിലേയ്ക്കു കടക്കണം. വ്യഷ്ടിപൂജകൊണ്ട് അന്തഃകരണശുദ്ധി വന്നവർ സമഷ്ടിപൂജയ്ക്ക് അർഹരാണ്. ഇനി ഭാവന വിശാലമാവണം.

മാതാ മേ പാർവ്വതീദേവീ പിതാ ദേവോ മഹേശ്വരഃ
ബാന്ധവഃ ശിവഭക്താശ്ച സ്വദേശോ ഭുവനത്രയം.

ലോകജനനിയായ പാർവ്വതീദേവി എന്റെ അമ്മ. അച്ഛനോ? മഹാദേവൻ. ബന്ധുക്കൾ ശിവഭക്തന്മാർ. ത്രിഭുവനം സ്വദേശം.

മുമ്പിലത്തെ ഖണ്ഡികയിൽ വ്യഷ്ടിഗതമായ മതഭാവനയാണ് നാം കണ്ടത്. ഇനി സമഷ്ടിഭാവനയാണ് വിഷയം. സാധകൻ വിശാലഹൃദയനായി സമഷ്ടിഭാവനയിൽ കാലുകുത്തുന്നു. വിരാട്പൂജയിൽ പ്രവേശിക്കുന്നതോടെ സാധകന് മനോവികാസമുണ്ടാകുന്നു. 'നാൽപ്പേ സുഖമസ്തി' അല്പത്തിൽ സുഖമില്ല. 'ഭൂമാ വൈ സുഖം' വികാസമാണു സുഖമെന്നു അവനു ബോദ്ധ്യമാകുന്നു. ഇതോടൊപ്പം വ്യക്തിയുടെ ആദ്ധ്യാത്മികമായ വളർച്ചയും പക്വമാകുന്നു. ബ്രഹ്മാവു മുതൽ തൃണം വരെ വ്യാപിച്ചുനിൽക്കുന്ന വിരാട്ടിന്റെ പൂജയിൽ ഒഴിവാക്കാനൊന്നുമില്ല. ബ്രഹ്മഭാവനകൊണ്ട് എല്ലാം ശുദ്ധി ചെയ്യപ്പെടുന്നു. സേവനമാകുന്ന പൂജകൊണ്ട് ഈശ്വരപ്രീതി

ലഭിക്കുന്നു. ഈശ്വരപ്രീതികൊണ്ട് ദുഃഖനിവൃത്തി ഉണ്ടാകുന്നു. 'പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ.' (ഗീത 2.65) മനസ്സ് പ്രസന്നമാകുമ്പോൾ – കല്മഷരഹിതമാകുമ്പോൾ – സർവ്വദുഃഖാഭാവം അനുഭവപ്പെടുന്നു. ദുഃഖനിവൃത്തിയാണ് ശാന്തിക്കുകാരണം.

എല്ലാം താനെന്ന ഭാവന ദൃഢമാകുമ്പോൾ എല്ലാറ്റിലും സന്തോഷവും ആനന്ദവും കണ്ടെത്താൻ കഴിയുന്നു. എല്ലാവരുടേയും സുഖത്തിൽ സുഖിക്കുന്നതിനും, അതുപോലെ പരദുഃഖത്തിൽ സഹതപിക്കാനും സാധിക്കുന്നു. അങ്ങനെയുള്ള സർവ്വാത്മഭാവം ദൈനംദിനജീവിതത്തിൽ ആവാഹിക്കപ്പെടുമ്പോൾ നിത്യശാന്തി അനുഭവപ്പെടും. ജീവിതത്തിൽ മതം ഊടും പാവുംപോലെ വ്യാപിച്ചുനിൽക്കും.

## സംസ്കാരങ്ങൾ

ജനനം, ബാല്യം, യൗവ്വനം, വാർദ്ധക്യം, മരണം മുതലായ ജീവിതദശകളിൽ മന്ത്രപൂർവ്വം ആചരിക്കപ്പെടുന്ന പ്രത്യേകവൈദികചടങ്ങുകൾക്ക് സംസ്കാരം എന്നു പറയുന്നു. സ്മൃതികളിൽ 52 സംസ്കാരങ്ങൾ വരെ രേഖപ്പെടുത്തിക്കാണുന്നു. അതിൽ പത്തെണ്ണം മുഖ്യമാണ്. വൈദികമുറയിൽ അല്ലെങ്കിലും ഈ സംസ്കാരങ്ങൾ ഏറെക്കുറെ എല്ലാ ഹിന്ദുക്കളും ആചരിക്കാറുണ്ട്. ഇവ ഒരുവിധം ശുദ്ധികർമ്മങ്ങളായി കണക്കാക്കപ്പെടണം. ആത്മാവിന്റെ ദിവ്യത്വത്തെ ഉദ്ബോധിപ്പിക്കത്തക്കവയാണ് മിക്കതും. ജാതകർമ്മം മുതൽ ശവസംസ്കാരം വരെ ഈ ചടങ്ങുകൾ ജീവിതയാത്രയെ അനുഗമിക്കുന്നു. സംസ്കാരങ്ങളിൽ മുഖ്യമായ പത്തെണ്ണം ചുവടെ ചേർക്കുന്നു.

1. **ഗർഭാധാനം**: പ്രാർത്ഥനയോടുകൂടി ശിശുബീജം മാതൃഗർഭത്തിൽ പ്രവേശിക്കണം എന്നുള്ളതാണ് താത്പര്യം. പ്രാർത്ഥനകൂടാതെ ജനിക്കുന്ന ഓരോ ശിശുവും സമുദായത്തിന് ഒരു ശാപമാണെന്ന് വിവേകാനന്ദസ്വാമിജി സൂചിപ്പിക്കുന്നു.

2. **പുംസവനം:** ഗർഭം മൂന്നുമാസമാകുമ്പോൾ നടത്തുന്ന ചടങ്ങ്. പുരുഷപ്രജയ്ക്കുവേണ്ടിയുള്ള പ്രാർത്ഥന.

3. **സീമന്തം:** ഏഴാം മാസത്തിൽ നടത്തുന്ന ക്രിയ. ശിശുവിന്റെയും മാതാവിന്റെയും ആരോഗ്യത്തിനായുള്ള പ്രാർത്ഥന. ഈ മൂന്നും പ്രസവത്തിനു മുമ്പുള്ളവയാണ്.

4. **ജാതകർമ്മം:** ശിശു പിറന്ന ഉടനെ ചെയ്യുന്ന കർമ്മം. നെയ്യും, തേനും കലർത്തി സ്വർണ്ണം അരച്ചു ചേർത്ത് ശിശുവിന്റെ നാവിൽ തേയ്ക്കുന്നു. ദീർഘായുസ്സിനും സദ്ബുദ്ധിക്കും വേണ്ടി പ്രാർത്ഥിക്കുന്നു. 'മേധാജനന'മന്ത്രം ശിശുവിന്റെ കാതിൽ ഓതുന്നു, ബുദ്ധിവർദ്ധനവിനായിട്ട്. ഉപനയനവേളയിൽ ഉപദേശിക്കുന്ന ഗായത്രീമന്ത്രത്തിന്റേയും പൊരുൾ ബുദ്ധിവർദ്ധനമാണ്.

5. **നാമകരണം:** കുട്ടിക്ക് പേരിടുന്ന ചടങ്ങ് നാമകരണം. പഴയ സമ്പ്രദായം കുട്ടികൾക്ക് ഈശ്വരനാമം കൊടുക്കുന്നതാണ്. എല്ലാ സംസ്കാരക്രിയകൾക്കും അദ്ധ്യാത്മമായ അടിസ്ഥാനമാണുള്ളത്. ഈശ്വരനെ സ്മരിക്കാതെ ഒരു ശുഭകർമ്മവും നടത്തപ്പെടുന്നില്ല.

6. **അന്നപ്രാശനം:** കുഞ്ഞിന് ആറുമാസമാകുമ്പോൾ ആദ്യമായി ചോറുകൊടുക്കുന്ന ചടങ്ങ്. ദേവതാപൂജാദികൾ ഇതിനോടനുബന്ധിച്ച് നടത്തുന്നു. മിക്കവാറും ക്ഷേത്രസന്നിധിയിൽ വെച്ചാണ് അന്നപ്രാശനം ഇപ്പോൾ നടത്തുന്നത്.

7. **ചൂഡാകർമ്മം:** ഒരു വയസ്സായ ശേഷം കുട്ടിയുടെ തല മുണ്ഡനം ചെയ്യുന്ന കർമ്മം. കാതുകുത്തലും ഇതോടൊപ്പം നടത്താറുണ്ട്. ഇതിനു പ്രത്യേകസമയമില്ല.

8. **ഉപനയനം:** യജ്ഞോപവീതം ധരിക്കുന്ന ചടങ്ങ്. അഞ്ചു വയസ്സുമുതൽ പന്ത്രണ്ടുവയസ്സുവരെയുള്ള കാലഘട്ടത്തിനുള്ളിൽ ഈ ചടങ്ങ് നടത്തപ്പെടുന്നു. ഗായത്രീമന്ത്രോപദേശമാണിതിലെ പ്രധാനമായ ഭാഗം. ഉപനയനത്തിനുശേഷം കുട്ടി വേദാദ്ധ്യായനം ആരംഭിക്കുന്നു. വേദാദ്ധ്യയനകാലത്ത് ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കേണ്ടതാണ്.

9. **വിവാഹം:** വേദാദ്ധ്യയനം കഴിഞ്ഞ് യുവാവ് ഗൃഹത്തിലേയ്ക്ക് മടങ്ങി വന്ന ശേഷം വിവാഹം നടത്തുന്നു. രണ്ടാമത്തെ ആശ്രമമായ ഗൃഹസ്ഥാശ്രമം അതിപ്രധാനമായ ഒന്നാണ്.

10. **അന്ത്യേഷ്ടി:** മരിച്ച ആളിന്റെ ശവസംസ്കാരമാണ് അന്ത്യേഷ്ടി. ശവശരീരം അഗ്നിയിൽ ദഹിപ്പിക്കുന്നത് ഒടുവിലത്തെ യജ്ഞക്രിയയായി കരുതപ്പെടുന്നു. വൈദികർ ഗൃഹങ്ങളിൽ ഹോമാഗ്നിയെ കെടാതെ സൂക്ഷിച്ചിരുന്നു. ഹോമാഗ്നിയിൽ നിന്നും കൊളുത്തിയ ദീപംകൊണ്ട് ശവസംസ്കാരത്തിനുള്ള ചിത ജ്വലിപ്പിക്കുന്നു. ഹിന്ദുക്കൾ പൊതുവേ ശവം ദഹിപ്പിക്കുന്ന മുറയാണ് സ്വീകരിച്ചിട്ടുള്ളത്. എന്നാൽ സന്ന്യാസിയുടെ മൃതദേഹം ദഹിപ്പിക്കാറില്ല. കല്ലറകൾ കെട്ടി കർപ്പൂരാദി സുഗന്ധദ്രവ്യങ്ങൾ കൊണ്ടു മൂടി ദേഹത്തെ സമാധിയിരുത്തുന്നതാണ് സന്ന്യാസികളുടെ സമ്പ്രദായം. സമാധിക്കു മുകളിൽ ശിവലിംഗം പ്രതിഷ്ഠിക്കാറുമുണ്ട്. അതിനെ ചുറ്റി ക്ഷേത്രം പണിയുന്നതും ചുരുക്കമായി നടക്കാറുണ്ട്. എല്ലാ സംസ്കാരങ്ങളും ഈശ്വരനെ സാക്ഷിയാക്കി ചെയ്യുന്നതുകൊണ്ട് മതപരമായ പ്രാധാന്യം അർഹിക്കുന്നവയാണ്.

## ദിനചര്യ

മാമ്പഴത്തിന്റെ വർണ്ണന എത്ര കേട്ടാലും മാമ്പഴം തിന്നുന്നതുപോലെ വരില്ലല്ലോ. ശാസ്ത്രപാഠം എത്ര വിദഗ്ദ്ധമായി നിർവ്വഹിച്ചാലും ശാസ്ത്രസാരം ആചരിക്കുന്നതിനൊപ്പമാവില്ല. ഈശ്വരനെ മുൻനിർത്തി ജീവിതം മുന്നോട്ടു നീങ്ങണം. ഇതാണു സാരം.

മുഖ്യമേകം പുരസ്കൃത്യ ശൂന്യാത്മനോപിസാർത്ഥകാ
ഭവന്തി, തം വിനാ നൈവ യഥാ സംഖ്യാംകബിന്ദവഃ

പ്രമാണി മുമ്പിലുണ്ടെങ്കിൽ അല്പന്മാരായ കിങ്കരന്മാർക്കും ആദരവു ലഭിക്കും. പ്രമാണിയില്ലെങ്കിൽ കിങ്കരന്മാർക്കു വിലയില്ല. ഒരു സംഖ്യയിലെ അങ്കവും പൂജ്യങ്ങളും പോലെയാണ്

അവർ. അങ്കത്തിന്റെ അഭാവത്തിൽ പൂജ്യത്തിനു വിലയില്ല. അതുപോലെ ഈശ്വരന്റെ അഭാവത്തിൽ ലൗകികനേട്ടങ്ങൾ നിഷ്പ്രഭങ്ങൾ.

ഈശ്വരസ്മരണ ജീവിതത്തിൽ ആദ്ധ്യാത്മികചൈതന്യം പ്രവഹിപ്പിക്കും. അതില്ലെങ്കിൽ ജലമില്ലാതെ കൃഷി ചെയ്യുന്നതുപോലെയാകും. വിത്തുകൂടി നശിക്കും. ജന്മം പാഴാകും. മനുഷ്യനെ ഈശ്വരനിലേയ്ക്കു നയിക്കുന്ന ഒരു ചര്യാക്രമം ഉണ്ടെങ്കിൽ ജന്മം സഫലമാകും. ജീവിതത്തിലേയ്ക്ക് ഈശ്വരൻ കടന്നുവരും. ഈശ്വരന്റെ നിത്യസമ്പർക്കത്തിനായി ഒരു ചര്യാക്രമം ചേർക്കുന്നു.

ശ്രീരാമകൃഷ്ണദേവന്റെ ഒരുപദേശം ശ്രദ്ധിക്കുക. ഒരു രാത്രിയിൽ നാലുപേർ മൂക്കറ്റം മദ്യം സേവിച്ചിട്ട് ഒരു വള്ളത്തിൽ കയറിയിരുന്നു. ആറിന്റെ മറുകരയെ ലക്ഷ്യമാക്കി വള്ളം തുഴഞ്ഞു; രാത്രി മുഴുവനും അവർ വള്ളം തുഴഞ്ഞു. പ്രഭാതമായപ്പോഴേയ്ക്കും മദ്യത്തിന്റെ ലഹരി കുറഞ്ഞു. വള്ളം ഏറിയ കടവിൽ തന്നെ കിടക്കുന്നതായി അവർ കണ്ടു. വള്ളം ആറിന്റെ കരയിലുള്ള ഒരു മരത്തിൽ കെട്ടിയിട്ടിരുന്നു. കെട്ടഴിക്കാൻ മറന്നതുകൊണ്ട് രാത്രി മുഴുവൻ തുഴഞ്ഞിട്ടും വള്ളം ഒരടിപോലും നീങ്ങിയില്ല. ആദ്ധ്യാത്മികസാധനയ്ക്ക് വിരോധികളായ മദ്യപാനം മുതലായ കെട്ടപഴക്കങ്ങളെ നിർദ്ദാക്ഷിണ്യം ഛേദിക്കാതെ മുന്നേറ്റം ഉണ്ടാവില്ല.

ദുർജ്ജനങ്ങളോടും നാസ്തികരോടുമുള്ള സഹവാസം ത്യജിക്കണം. സജ്ജനങ്ങളോട് കൂടുതലായി ഇടപഴകണം. 'സജ്ജനസംഗതിരേകാ ഭവതി ഭവാർണ്ണവതരണേ നൗകാ' സജ്ജനങ്ങളോടുള്ള സംസർഗ്ഗം സംസാരസാഗരത്തെ കടക്കാനുള്ള വഞ്ചിയാണ്. ഭക്തൻ സമയംകൊല്ലാനും പണം ദുർവ്യയം ചെയ്യാനും ഇടയാക്കുന്ന ചൂതുകളി, ചീട്ടുകളി, പന്തയം മുതലായവയിൽനിന്നും വിരമിക്കണം. അഹിംസാ, സത്യം, മുതലായ ഗുണങ്ങൾ പുലർത്തണം. പരദൂഷണം എന്ന സാമൂഹ്യവ്യാധിയിൽനിന്നും ഭക്തൻ ഒഴിഞ്ഞുമാറണം.

'യദീച്ഛസി വശീകർത്തും ജഗദേകേന കർമ്മണാ പരാപവാദസസ്യേഭ്യോ ഗാം ചരന്തീം നിവാരയ' പശുക്കൾ പുല്ലു മേയും. അവ അന്യരുടെ കൃഷി നശിപ്പിക്കാതെ സൂക്ഷിക്കണം. മനുഷ്യന്റെ നാവ് വെറുതെ ഇരിക്കില്ല. പരദൂഷണം അതിനിഷ്ടപ്പെട്ട ആഹാരമാണ്. ('ഗോ' ശബ്ദത്തിന് പശുവെന്നും വാക്കെന്നും അർത്ഥമുണ്ട്) പരദൂഷണം എന്ന സസ്യം നാവിനു സ്വാദുള്ള മേച്ചിലാണ്. ലോകരെ വെറുപ്പിക്കുന്ന ഒരു പരിപാടിയാണത്. ഒരു ഒറ്റ പ്രവർത്തികൊണ്ട് മാലോകരെ വശീകരിക്കണമെങ്കിൽ നാവാകുന്ന നിങ്ങളുടെ പശുവിനെ പരദൂഷണമെന്ന സസ്യത്തിൽ മേയാൻ വിടരുത്.*

ദാനം, ദമം, ദയ എന്ന മൂന്നു മൗലികഗുണങ്ങൾകൂടി ഭക്തൻ സ്വായത്തമാക്കണം. ഈ മൂന്നു 'ദ'യുടെ പ്രാധാന്യത്തെ വ്യക്തമാക്കുന്ന ഒരു ചെറിയ കഥ ബൃഹദാരണ്യകോപനിഷത്ത് 5.2-ൽ വരുന്നുണ്ട്.

ദേവന്മാർ, മാനുഷ്യർ, അസുരന്മാർ - ഈ മൂന്നുകൂട്ടരും പ്രജാപതിയുടെ മക്കളാണ്. സ്വഭാവംകൊണ്ട് ദേവന്മാർ ഭോഗതൽപരരും, മനുഷ്യർ സ്വാർത്ഥികളും, അസുരന്മാർ ക്രൂരന്മാരും ആണ്. മൂന്നു കൂട്ടരും ഒരിക്കൽ പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചര്യം ദീക്ഷിച്ച് ഗുരുകുലവാസം ചെയ്തു. അവസാനം ദേവന്മാർ ഉപദേശത്തിനായി പ്രജാപതിയെ സമീപിച്ചു. 'ദ' എന്ന ഉപദേശം പ്രജാപതി അവർക്കു നൽകിയിട്ട് 'അർത്ഥം മനസ്സിലായോ' എന്ന് ചോദിച്ചു. 'ദമം പാലിക്കണം എന്നു പഠിച്ചു' അവർ മറുപടി പറഞ്ഞു. 'നിങ്ങൾ ശരിയായി മനസ്സിലാക്കി' എന്നു പറഞ്ഞ് പ്രജാപതി അവരെ അഭിനന്ദിച്ചു.

അടുത്തതായി മനുഷ്യർ ഉപദേശത്തിനു പ്രാർത്ഥിച്ചു. അവർക്കും 'ദ' എന്ന ഉപദേശം തന്നെ ലഭിച്ചു. 'ദാനം ചെയ്യണം' എന്ന് ഉപദേശത്തെ അവർ വ്യാഖ്യാനിച്ചു. അതും പ്രജാപതി ശരിവെച്ചു.

* ഏഷണിക്കാരനാം പാമ്പിൻവിഷം വിഷമമെത്രയും
കടിക്കുന്നൊരുവൻ കാതിൽ അപരൻ മൃതിയാർന്നിടും.

അസുരന്മാരുടെ ഊഴം വന്നപ്പോൾ പ്രജാപതി 'ദ' തന്നെ ഉപദേശിച്ചു. ദയകാട്ടണം എന്ന് അവർ ഉപദേശത്തിന് അർത്ഥം കല്പിച്ചു.

പ്രജാപതി സന്തോഷിച്ചു. ഇടിമുഴക്കത്തിൽക്കൂടി ദ, ദ, ദ. എന്ന ഉപദേശം അവർക്കായി ആവർത്തിച്ചു. ദാമ്യത (ദമം പാലിക്കുക), ദത്ത (ദാനം ചെയ്യൂ) ദയധ്വം (നിങ്ങൾ ദയവ് കാട്ടൂ) ഇതായിരുന്നു ഉപദേശം.

ഇന്ദ്രിയനിഗ്രഹമില്ലാത്ത ദേവന്മാർ ദമം ശീലിക്കാനും, സ്വാർത്ഥിയായ മനുഷ്യൻ ദാനം ചെയ്യാനും, ക്രൂരസ്വഭാവിയായ അസുരൻ ദയവുകാട്ടാനും പഠിച്ചു. ഈ മൂന്നു സ്വഭാവക്കാരും മനുഷ്യരിൽത്തന്നെ ഉള്ളതാണെന്നും ഉപദേശം മനുഷ്യർക്കു പൊതുവേ നൽകിയിട്ടുള്ളതാണെന്നും ഗ്രഹിക്കണം.

ഈത്രയും മനസ്സിലാക്കിക്കൊണ്ട് ഒരു ചെറിയ ദിനചര്യാക്രമം ശീലിച്ചാൽ ജീവിതം സഫലമാക്കാം.

1. രാവിലെ അഞ്ചുമണിക്ക് എഴുന്നേറ്റ് ദേഹശുദ്ധി വരുത്തി ഈശ്വരപ്രാർത്ഥനയ്ക്കു തയ്യാറാവുക.

2. സൗകര്യമുണ്ടെങ്കിൽ ഒരു ചെറിയ മുറി ഇതിലേയ്ക്കു നീക്കി വെയ്ക്കുക.

3. ദേവീദേവന്മാരുടെ ചിത്രം അവിടെ ഉണ്ടായിരിക്കണം. ചിത്രങ്ങളെ വെള്ളത്തുണികൊണ്ട് തുടച്ചു ശുദ്ധമാക്കുക.

4. ചിത്രങ്ങളിൽ ഏതാനും പൂക്കൾ ചാർത്തി അലങ്കരിക്കുക.

5. ചിത്രങ്ങളിൽ ചന്ദനം ചാർത്തുന്നത് നല്ലത്.

6. ചിത്രങ്ങളിൽ ഒരെണ്ണം ഇഷ്ടദേവതയുടേതായിരിക്കണം.

7. പടത്തിനഭിമുഖമായി ഒരു ആസനം വിരിച്ച് അതിന്മേൽ ഇരിക്കുക. എല്ലാ ദിക്കുകളും ശാന്തമാണെന്നു വിചാരിക്കുക. എല്ലാവർക്കും, സർവ്വഭൂതങ്ങൾക്കും, ശാന്തിയും സുഖവും നേരുക.

8. അതിനുശേഷം കുറച്ചുസമയം മനസ്സിനെ ഏകാഗ്രമാക്കി ഈശ്വരനെ ധ്യാനിക്കുകയും ഇഷ്ടദേവതയുടെ നാമം ജപിക്കുകയും ചെയ്യുക..

9. ജപം കഴിഞ്ഞാൽ ഏതെങ്കിലും കീർത്തനമോ സ്തുതിയോ വായിക്കുക.

10. സമയമുള്ളവർ അൽപം ഗീതയോ മറ്റദ്ധ്യാത്മഗ്രന്ഥങ്ങളോ പാരായണം ചെയ്യുന്നത് നന്നായിരിക്കും.

• ഒടുവിൽ ഇഷ്ടദേവതയുടെ മുൻപിൽ നമസ്കരിച്ച് എഴുന്നേൽക്കുക. എല്ലാംകൂടി അരമണിക്കൂറിൽ അവസാനിക്കുന്ന മാതിരിയെങ്കിലും ആസൂത്രണം ചെയ്യണം.

പുഷ്പങ്ങൾ ശേഖരിക്കുന്നതിലും ചന്ദനം തയ്യാറാക്കുന്നതിലും അലങ്കാരങ്ങൾക്കും വീട്ടിലുള്ള കുട്ടികളേയും ഭാര്യയേയും പങ്കെടുപ്പിക്കുന്നതുത്തമം. ഒരാൾതന്നെ ചെയ്യുമ്പോൾ സമയം കൂടുതലാകും. കുട്ടികൾ ഈ മാതിരി കാര്യങ്ങളിൽ പങ്കെടുക്കേണ്ടതാണ്.

വിശേഷദിവസങ്ങളിൽ ദീപാരാധനയും ചെറുനൈവേദ്യവുമാകാം.

വൈകുന്നേരവും ഒരു ചെറിയ പരിപാടി വേണം. അലങ്കാരങ്ങൾ മുതലായതു രാവിലത്തേതു മതിയാകും. കുടുംബാംഗങ്ങൾ ഒന്നിച്ചിരുന്ന് കുറച്ചു ഭജന നടത്തണം. അതിനുശേഷം ഏതെങ്കിലും, ഒരു ആദ്ധ്യാത്മികഗ്രന്ഥം വായിക്കണം. ഉദാഹരണത്തിന് ശ്രീരാമകൃഷ്ണവചനാമൃതം. എല്ലാം കൂടി അരമണിക്കൂറെങ്കിലും ചെയ്യാൻ ശ്രമിക്കുക. രാത്രിയിലെ ആഹാരത്തിനുമുൻപു ഈ പരിപാടി അവസാനിപ്പിച്ചിരിക്കണം.

ഗൃഹനാഥനു പങ്കെടുക്കാൻ സാധിക്കാത്ത ദിവസങ്ങളിൽ മറ്റുള്ള അംഗങ്ങൾ പരിപാടി നടത്തണം.

രാവിലെ എഴുന്നേൽക്കുമ്പോൾ കിടക്കയിൽ ഇരുന്നുതന്നെ കുറച്ചു സമയം നാമജപം നടത്തുക. അതുപോലെ തന്നെ രാത്രിയിൽ ഉറങ്ങുന്നതിനുമുമ്പ് പത്തുനിമിഷം കിടക്കയിലിരുന്ന് നാമം ജപിക്കുക. എല്ലാം ഇഷ്ടദേവതയിൽ സമർപ്പിക്കുക.

എല്ലാറ്റിനും ഉപരിയായി ആവുന്നത്ര ഈശ്വരനെ നിനയ്ക്കുക. എല്ലാ പ്രവൃത്തികളും ഈശ്വരനെ മുൻനിർത്തി ചെയ്യുക.

യാതൊന്നു കാണ്മതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ

## ഗായത്രി

ഋഗ്, യജുസ്സ്, സാമം എന്നീ മൂന്നു വേദങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള ഒരു മന്ത്രമാണ് ഗായത്രി. വൈദികവൃത്തങ്ങളിൽ ഗായത്രിക്കുള്ള ശ്രേഷ്ഠത്വം നിർവ്വിവാദമാണ്. ഇതുപോലെ മനനയോഗ്യമായ മറ്റൊരു മന്ത്രം ഇല്ലെന്നുതന്നെ പറയാം. 'ന ഗായത്ര്യാത് പരോ മന്ത്രഃ' ഗായത്രിയേക്കാൾ മഹത്തായ മറ്റൊരു മന്ത്രം ഇല്ല. നിഗൂഢമായ ആത്മശക്തിയെ ഉണർത്തുന്നതിന് ഗായത്രിക്കുള്ള കഴിവ് ഒന്നു വേറെ തന്നെയാണ്. മാത്രമല്ല, സംസാരത്രാണശക്തിയും ഗായത്രിക്കുണ്ട്. 'ഗായന്തം ത്രായത ഇതി ഗായത്രീ'. ഗായത്രി ജപം ചെയ്യുന്നവരെ അത് സംസാരദുഃഖത്തിൽനിന്നും കരകയറ്റും. ശ്രുതിവാക്യങ്ങളെ വിധി, മന്ത്രം, നാമധേയം, നിഷേധം, അർത്ഥവാദം എന്നു വകതിരിക്കാറുണ്ട്. ഇന്നതു ചെയ്യണമെന്നു ശാസിക്കുന്നത് വിധി. യജ്ഞാദിവൈദികകർമ്മങ്ങൾക്കുപയോഗിക്കുന്ന സംഹിതാഭാഗം മന്ത്രം. യജ്ഞങ്ങളുടെ പേര് നാമധേയം-- അഗ്നിഹോത്രം, ദശപൂർണ്ണമാസങ്ങൾ, ഷോഡശി, വാജപേയം മുതലായവ നാമധേയങ്ങളാണ്.ഇന്നതു ചെയ്യരുതെന്നു വിലക്കുന്നത് നിഷേധം. ആഖ്യാനങ്ങൾ അർത്ഥവാദങ്ങളാണ്. കേനോപനിഷത്തിലെ ഉമയുടെ കഥ അർത്ഥവാദമാകുന്നു. ഗായത്രി -- മനനയോഗ്യമായ മന്ത്രമാണ്. ഗായത്രീജപംകൊണ്ട് ബ്രഹ്മസാക്ഷാത്കാരം ലഭിക്കുന്നു. അദ്വൈതികളുടെ അഭിപ്രായത്തിൽ ഗായത്രി ജീവബ്രഹ്മൈക്യത്തെ കുറിക്കുന്നു.

ഗായത്രിയുടെ ദ്രഷ്ടാവ് വിശ്വാമിത്ര ഋഷി.
ഛന്ദസ്സ് ഗായത്രി. ദേവതാ സവിതാ.
മന്ത്രം (ഋഗ്വേദം 3.62.10: യജുസ്സ് 4.30.2; സാമ 2.8.12)
ഓം ഭൂർ ഭുവഃ സ്വഃ തത് സവിതുർ വരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്.

അർത്ഥം: സവിതാവാകുന്ന ദേവന്റെ അജ്ഞാനനിവാരകവും, വരണീയവുമായ തേജസ്സിനെ (ഭർഗ്ഗ) ഞങ്ങൾ ധ്യാനിക്കുന്നു. ആ തേജസ്സ് ഞങ്ങളുടെ ബുദ്ധിവൃത്തികളെ ധർമ്മാദികളിൽ (ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ) പ്രേരിപ്പിക്കട്ടെ.

അഥവാ, യാതൊരു തേജസ്സ് (ഭർഗ്ഗ) ഞങ്ങളുടെ ബുദ്ധിവൃത്തികളെ പ്രചോദിപ്പിക്കുന്നുവോ, സവിതാവായ ദേവന്റെ വരണീയമായ ആ തേജസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു.

ബുദ്ധിവൃത്തികളെ ധർമ്മമാർഗ്ഗത്തിൽ പ്രവർത്തിപ്പിക്കുന്നതിനുള്ള പ്രാർത്ഥനയാണ് ഗായത്രി. എല്ലാറ്റിന്റേയും ഉത്പത്തിക്കു കാരണമായ സവിതാവിന്റെ (ആദിത്യഭഗവാന്റെ) അന്തഃസത്തയും, വിജ്ഞാനാനന്ദസ്വരൂപവുമായ ബ്രഹ്മചൈതന്യത്തിന്റെ ശ്രേഷ്ഠവും (വരേണ്യവും) അജ്ഞാനധ്വംസകവുമായ തേജസ്സിലേയ്ക്കാണ് ഗായത്രി വിരൽചൂണ്ടുന്നത്. തേജസ്സ് ജ്ഞാനത്തിന്റെ പര്യായമാണ്. ആ പ്രകാശം നമ്മുടെ സദ്ഭാവനകളെ ഉണർത്തട്ടെ എന്നാണ് പ്രാർത്ഥന. ഇത്രയും ഉത്കൃഷ്ടമായ മറ്റൊരു പ്രാർത്ഥന മതസാഹിത്യത്തിൽ ഉണ്ടോ എന്നു സംശയമാണ്.

ഓം ഭൂർ ഭുവഃ സ്വഃ:

ഗായത്രീമന്ത്രത്തിന്റെ ആദിയിൽ വരുന്ന ഓം ബ്രഹ്മവാചിയാണ്. ബ്രഹ്മത്തിന്റെ പ്രതീകമായ പ്രണവമാണ് ഓം.

ഭൂഃ = ഈ ലോകത്തെ പ്രതിനിധാനം ചെയ്യുന്നു. സദ്വസ്തുവായ ഉണ്മയെന്നും അർത്ഥം ഉണ്ട്.

ഭുവഃ = ഭൂലോകത്തിനും, സ്വർലോകത്തിനും മധ്യേയുള്ള

അന്തരീക്ഷം. പ്രകാശിപ്പിക്കുക എന്നർത്ഥമുള്ളതുകൊണ്ട് അത് ആദ്ധ്യാത്മികതലത്തിൽ ചിദ്രൂപമാകുന്നു.

സ്വഃ = സ്വർഗ്ഗലോകം = സുഖസ്വരൂപം.

ഭൂർ ഭുവഃ സ്വഃ = വ്യാഹൃതികളാണ് അവ.

മൂന്നു ലേകത്തേയും സൂചിപ്പിക്കുന്നു. അതേ സമയത്ത് സത്, ചിത്ത്, ആനന്ദം എന്ന ബ്രഹ്മസ്വരൂപത്തേയും കുറിക്കുന്നു. അതോട് ഓം കൂട്ടിച്ചേർക്കുമ്പോൾ സച്ചിദാനന്ദബ്രഹ്മം എന്നർത്ഥമാകുന്നു.

ഗായത്രീജപംകൊണ്ട് ജ്ഞാനോദയം ഉണ്ടാകുകയും തന്മൂലം ജീവബ്രഹ്മൈക്യം അനുഭവപ്പെടുകയും ചെയ്യുന്നു. വ്യാഹൃതികൾ (ഭൂഃ ഭുവഃ സ്വഃ) ഋഗ്വേദത്തിൽ ഇല്ല.

സമഗ്രമായ ഒരു സാധനാപദ്ധതിയും ഗായത്രിയിൽ ഒളിഞ്ഞു കിടപ്പുണ്ട്. ചുഴിഞ്ഞുനോക്കിയാൽ ഈ മന്ത്രത്തിൽ ജ്ഞാനത്തിന്റേയും, ഭക്തിയുടേയും കർമ്മത്തിന്റേയും ബീജം കാണാം. ജീവബ്രഹ്മൈക്യത്തെ ഭാവന ചെയ്യുമ്പോൾ ജ്ഞാനത്തിന്റെ വികാസം ഉണ്ടാകുന്നു. സവിതാവിന്റെ വരേണ്യമായ തേജസ്സിനെ ധ്യാനിക്കുമ്പോൾ ഭക്തി നാമ്പെടുക്കുന്നു. ഈശ്വരകാരുണ്യംകൊണ്ട് ധർമ്മത്തിൽ അഭിരുചി ഉണ്ടായാൽ കർമ്മത്തിന്റെ ഇതളുകൾ വിടർന്നുവരും. അങ്ങനെ സാധനയുടെ വിവിധോപായങ്ങളെ ഗായത്രി തുറന്നുകാട്ടി സാധകന്മാരെ മോക്ഷത്തിലേയ്ക്കു സ്വാഗതം ചെയ്യുന്നു.

## തപസ്സും വ്രതങ്ങളും

ഹിന്ദുമതത്തിൽ തപസ്സിന് അചഞ്ചലമായ പ്രതിഷ്ഠ ലഭിച്ചിട്ടുണ്ട്. ഐഹികവും പാരത്രികവുമായ നേട്ടങ്ങൾക്ക് തപസ്സൊരു ഉപായമാണ്. ഈശ്വരസാക്ഷാത്കാരം തപസ്സുകൊണ്ടേ ലഭിക്കൂ എന്ന് ആസ്തികന്മാർ വിശ്വസിക്കുന്നു. ശരീരത്തിന്റെ ആവശ്യങ്ങളെ എല്ലാം അവഗണിച്ച് ലക്ഷ്യപ്രാപ്തിക്കായി കാടുകളിലും ഏകാന്തതയിലുമിരുന്ന് മനസ്സിനെ ഏകാഗ്രമാക്കുന്നതിനെ തപസ്സെന്നു പറയാം. ഹിരണ്യാക്ഷൻ ആയിരിക്കണെ

ക്കിനു വർഷങ്ങൾ തപസ്സു ചെയ്ത് ശരീരത്തെ ശോഷിപ്പിച്ചതായി പുരാണങ്ങൾ വർണ്ണിക്കുന്നു. അവന്റെ എല്ലുകൾ മാത്രം ഒടുവിൽ ശേഷിച്ചു. അവയിൽനിന്നും അഗ്നിശിഖകൾ നിർഗ്ഗമിച്ചു ലോകത്തെ തപിപ്പിച്ചു എന്നു പറയപ്പെടുന്നു. അവന്റെ തപസ്സിന്റെ ചൂടുസഹിക്കാതെ ലോകം എരിപൊരിക്കൊണ്ടു. ഒടുവിൽ ബ്രഹ്മാവ് പ്രത്യക്ഷമായി വരം കൊടുത്തനുഗ്രഹിച്ചു. ഇത്തരം അനവധി കഥകൾ പുരാണങ്ങളിൽ കാണാം.

തപസ്സു തുടങ്ങുന്നത് ശോഷണത്തിലാണ്. ആവശ്യങ്ങളെ കുറയ്ക്കുക. ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുക. സ്വസുഖത്തിന് അവശ്യം വേണ്ട കാര്യങ്ങൾപോലും നിഷേധിക്കുക. വിശപ്പും ദാഹവും സഹിക്കുക. ശീതോഷ്ണാദികളെ വകവെയ്ക്കാതിരിക്കുക.യാദൃച്ഛികമായി ലഭിക്കുന്ന ആഹാരംകൊണ്ട് തൃപ്തിപ്പെടുക. ഇവയെല്ലാം തപസ്സിന്റെ പട്ടികയിൽപെടും. തിതിക്ഷ തപസ്സിന്റെ കാതലാണ്. എല്ലാ ദുഃഖങ്ങളേയും കുറവുകളേയും ഇല്ലായ്മകളേയും പകയോ ദ്വേഷമോ കൂടാതെ സഹിക്കുന്നത് തിതിക്ഷ. സത്യവും അഹിംസയും തപസ്സിന്റെ അംഗമാണ്. ചിലർ പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സുചെയ്യാറുണ്ട്. മുമ്പിലും പിറകിലും ഇരുപാർശ്വങ്ങളിലും അഗ്നി ജ്വലിപ്പിച്ച് അതിന്റെ നടുവിൽ ഇരിക്കണം. തലക്കുമുകളിൽ സൂര്യന്റെ താപവും ഇങ്ങനെ അഞ്ചഗ്നിയുടെ മദ്ധ്യത്തിൽ ഇരുന്ന് മനസ്സിനെ ഏകാഗ്രമാക്കി സമാധി ശീലിക്കുന്നതാണ് പഞ്ചാഗ്നി മദ്ധ്യത്തിലുള്ള തപസ്സ്. ശ്രീ ശാരദാദേവി പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സാചരിക്കുകയുണ്ടായി. പാപശാന്തിയാണിതിന്റെ ലക്ഷ്യം. തപസ്സു കൊണ്ട് ഏതു കാര്യവും സാധിക്കാം.

'യദ്ദൂരാപം ഭവേത് കിഞ്ചിത് തത്സർവ്വം
തപസാ ഭവേത്.' (മഹാഭാരതം ശാന്തിപർവ്വം 161–5)

ദുസ്സാദ്ധ്യമായി എന്തെങ്കിലും ഉണ്ടെങ്കിൽ അത് തപസ്സുകൊണ്ടു കൈയ്ക്കലാക്കാം. സർവ്വം തപസ്സിന്നധീനം. തപസ്സുകൊണ്ട് സിദ്ധിക്കാത്ത ഒരു കാര്യവും മൂന്നുലോകത്തിലും ഇല്ല.

നാസാദ്ധ്യംതപസാ കിഞ്ചിത്
ത്രിഷു ലോകേഷു വിദ്യതേ.

രോഗങ്ങൾ വന്നാൽ ചികിത്സിക്കാതെ സഹിക്കുന്നതും തപസ്സാണ്.

ഏതദ്വൈ പരമം തപോ യദ് വ്യാഹിതസ്തപ്യതേ.
(ബൃഹദാരണ്യകോപനിഷത്ത് 5.11.1)

പരാതി കൂടാതെ വ്യാധികളെ സഹിക്കുന്നത് ശ്രേഷ്ഠമായ തപസ്സാണ്. തപസ്സ് പ്രായശ്ചിത്തമായിട്ടും ആകാം.

യത് കിഞ്ചിദേനഃ കുർവ്വന്തി മനോവാങ്മൂർത്തിഭിർജനാഃ
തത്സർവ്വം നിർദ്ദഹന്ത്യാശു തപസൈവ തപോധനാഃ.
(മനു- 11.241.)

മനസ്സുകൊണ്ടോ വാക്കുകൊണ്ടോ കായംകൊണ്ടോ ചെയ്യപ്പെടുന്ന ഏതൊരു പാപത്തേയും തപസ്വികൾ തപസ്സുകൊണ്ട് ദഹിപ്പിച്ചുകളയുന്നു. പാപശമനത്തിന് തപസ്സ് ഉത്തമമാർഗ്ഗമായി ആചാര്യന്മാർ കരുതുന്നു. സുഖസാധനം തപസ്സായി മനു കരുതുന്നു.

തപോമൂലമിദം സർവ്വം ദൈവമാനുഷകം സുഖം.
തപോ മദ്ധ്യം ബുധൈഃ പ്രോക്തം തപോƒന്തം വേദദർശിഭിഃ.
(മനു- 11.235)

ദൈവികവും മാനുഷികവുമായ സകലസുഖങ്ങൾക്കും മൂലകാരണം തപസ്സ്. സുഖത്തിന്റെ മദ്ധ്യം തപസ്സിൽ അധിഷ്ഠിതം എന്ന് അറിവുള്ളവർ. സുഖത്തിന്റെ അന്ത്യവും തപസ്സിലാണ് സ്ഥിതി ചെയ്യുന്നത്, എന്ന് ഋഷികൾ. സുഖത്തിന്റെ അടിത്തറ തപസ്സാണ്.

സുഖവും തപസ്സും കൂടെപ്പിറപ്പുകളാണെന്ന് വരുന്നു. ക്ലേശിക്കാതെ സുഖം ലഭിക്കില്ല. ഐഹികവും പാരത്രികവുമായ സുഖത്തിന് തപസ്സ് അത്യന്താപേക്ഷിതമാണ്. അറിവുവേണ്ടവൻ ക്ലേശിച്ചു പഠിക്കണം.ധനംവേണ്ടവൻ കഷ്ടപ്പെട്ടു സമ്പാദിക്കണം. സ്ഥാനമാനങ്ങൾ വേണ്ടവൻ അതിനു വേണ്ടതായ തപസ്സാചരിക്കണം. ബ്രഹ്മജ്ഞാനത്തിനും തപസ്സുവേണം.

തപസാ ബ്രഹ്മ വിജിജ്ഞാസസ്വ (തൈ. ഉ. 3.2)

തപസ്സുകൊണ്ട് ബ്രഹ്മത്തെ അറിയാൻ ശ്രമിക്കുക. ബ്രഹ്മജ്ഞാനം വേണ്ടവർ ഗുരുകുലവാസം, ഗുരുശുശ്രൂഷ, ബ്രഹ്മചര്യം മുതലായ വ്രതങ്ങൾ അനുഷ്ഠിക്കണം.

വ്രതവും തപസ്സും ഒരേ മൂല്യത്തിന്റെ രണ്ടു ശിഖരങ്ങളാണ്. വ്യാപ്തിയിൽ അല്പം വ്യത്യാസം കാണും തപസ്സിന് വ്യാപ്തി കൂടും. ഏകാദശിവ്രതം, പ്രദോഷവ്രതം, ശിവരാത്രിവ്രതം മുതലായവ കാലപരിധിയുള്ളവയാണ്. ഒരു ദിവസം കൊണ്ട് അവസാനിക്കുന്നവയാണ് മിക്കവ്രതങ്ങളും. കൃച്ഛ്രചാന്ദ്രായണം മുതലായവ കൂടുതൽ കാലത്തേയ്ക്കു നീണ്ടുനിൽക്കുന്നവയാകുന്നു. വ്രതങ്ങളും തപസ്സും എന്തെങ്കിലും ഒരു ലക്ഷ്യത്തോടു കൂടി ആചരിക്കപ്പെടുന്നവയാണ്. കാര്യം സിദ്ധിച്ചാലും ഇല്ലെങ്കിലും വ്രതം നിശ്ചിതദിവസത്തിൽ അവസാനിക്കണം. തപസ്സിന് കാര്യം സിദ്ധിക്കുന്നതുവരെ നീണ്ടുപോകാതെ തരമില്ല. അതിന് കാലപരിധി കാര്യസിദ്ധി തന്നെ. പ്രായേണ വ്രതങ്ങൾക്ക് കാലദൈർഘ്യം കുറഞ്ഞും തപസ്സിന് കൂടിയും ഇരിക്കും. ധ്രുവൻ തപസ്സു ചെയ്തു. ഭഗവദ്ദർശനപര്യന്തം തപസ്സു നീണ്ടുനിന്നു. ഭാഗവതസപ്താഹം ഏഴാം ദിവസത്തിൽ കാലം കൂടുക് തന്നെ വേണം. വാരത്തിൽ ഒരു ദിവസമോ മാസത്തിൽ ഒരു ദിവസമോ ആറു മാസത്തിൽ ഒരിക്കലോ വർഷത്തിൽ ഒരിക്കലോ ആചരിക്കുന്ന ചില വ്രതങ്ങൾ കായമനഃശുദ്ധിക്കായി തിരക്കിട്ട ജീവിതക്ലേശങ്ങൾക്കിടയിലും സാമാന്യ ജനം നടത്തുന്നു. ഗുരുകുലത്തിലെ അന്തേവാസികളുടെ ബ്രഹ്മചര്യവ്രതം പഠിത്തം തീരുന്നതുവരെ തുടരണം. ലക്ഷ്യമില്ലാതെ വ്രതവും തപസ്സുമില്ല.

തപസ്സിന്റെയും വ്രതങ്ങളുടേയും ഉള്ളടക്കം ഇന്ദ്രിയനിഗ്രഹവും അതിനോടനുബന്ധിച്ചുള്ള നിയമങ്ങളുമാണ്. ഉപവാസമിരിക്കുക, ഒരുനേരം മാത്രം ആഹാരം കഴിക്കുക, നിലത്തു കിടന്നുറങ്ങുക, ഒരു രാത്രി ഉറങ്ങാതെയിരിക്കുക മുതലായവ നിയമങ്ങളാണ്. ആദ്ധ്യാത്മികഗ്രന്ഥങ്ങൾ വായിക്കുക, അല്ലെങ്കിൽ വായിക്കുന്നതു കേൾക്കുക, ഈശ്വരനാമം ജപിക്കുക,

ഈശ്വരഭജനം ചെയ്യുക, കഥാശ്രവണം ചെയ്യുക മുതലായതും വ്രതാംഗങ്ങളാണ്. ക്ഷേത്രാരാധന, ഉത്സവങ്ങളിൽ പങ്കെടുക്കുക, ദേവപൂജാർത്ഥമുള്ള കൈങ്കര്യങ്ങൾ നിർവ്വഹിക്കുക മുതലായതും വ്രതചര്യകളാണ്. ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിക്കുന്നതിന് ഇവ സഹായകങ്ങളാകും. മനസ്സിനെയും ശരീരത്തെയും മാലിന്യരഹിതമായി സൂക്ഷിക്കേണ്ടത് ആവശ്യമാണ്. ഈശ്വരചിന്തകൊണ്ട് മനസ്സിനേയും സ്നാനാദികൾകൊണ്ട് ശരീരത്തേയും ശുചിയാക്കാം.

ഈശ്വരസാക്ഷാത്കാരത്തിനായി ഒരു കാലിൽ നിൽക്കുക, ഊർദ്ധ്വബാഹുവായിരിക്കുക (ഒരു കൈയ്യ് .മുകളിലോട്ട് പൊക്കിപ്പിടിക്കുക) കഴുത്തറ്റമോ അരവരെയോ ജലത്തിൽ നിൽക്കുക മുതലായ കഠിനതപസ്സുകൾ ചിലർ ഇന്നും ആചരിക്കുന്നുണ്ട്. തപസ്സുകൊണ്ട് വൻകാര്യങ്ങൾ സാധിക്കാമെന്നുള്ളത് പരക്കെയുള്ള വിശ്വാസമാണ്.

സ്വാദ്ധ്യായവും (വേദപാരായണം) പ്രവചനവും (വേദം പഠിപ്പിക്കൽ) തപസ്സായി കണക്കാക്കപ്പെട്ടിരിക്കുന്നു. ജ്ഞാനസമ്പാദനവും തപസ്സാണ്.

തപസാ കല്മഷം ഹന്തി, വിദ്യയാമൃതമശ്നുതേ
(സ്മൃതി)

തപസ്സുകൊണ്ട് പാപശാന്തി വരുത്താം
ജ്ഞാനം കൊണ്ട് അമൃതത്ത്വവും സമ്പാദിക്കാം.

പാപം സ്വാർത്ഥതയിൽ നിന്നും ഉണ്ടാകുന്നു. സ്വാർത്ഥത മനുഷ്യനെ വളരാൻ അനുവദിക്കില്ല. സ്വാർത്ഥത അജ്ഞാനത്തിന്റെ സന്തതിയാണ്. വികാസം കൊണ്ട് അതിനെ നശിപ്പിക്കണം. "വികാസം ജീവിതമാണ്, ഹ്രാസം മരണമാണ്" എന്ന് വിവേകാനന്ദസ്വാമി പറയുന്നതിന്റെ മൂലം ഇവിടെയാണ്. സ്വാർത്ഥി ചുരുങ്ങി തന്നിൽ തന്നെ ഒതുങ്ങിക്കൂടുന്നു. നിസ്വാർത്ഥി വളർന്നു വിശ്വത്തെ കൈയ്ക്കലാക്കുന്നു; അവൻ പാപവിമുക്തനാകുന്നു.

സ്വാർത്ഥതയുടെ അഥവാ പാപത്തിന്റെ രണ്ടു മുളകളാ

ണ് അഹന്തയും 'മമ' കാരവും – ഞാൻ, എന്റെ എന്ന ഭാവന. ഇതിൽ നിന്നും മറ്റു വിനകളും വളരുന്നു. ഈ മുളകളെ ഛേദിക്കാൻ മറ്റൊരു മാർഗ്ഗമുണ്ട്. കൃച്ഛ്രതപസ്സുകൾ ആവശ്യമില്ല. ദാനവും സേവനവുമാണ് പുതിയ മാർഗ്ഗം. 'ഞാൻ എല്ലാവരുടേയും ദാസൻ. മറ്റുള്ളവരെ സ്നേഹപൂർവ്വം സേവിക്കുന്നത് എന്റെ തപസ്സ്, എന്നു ഹൃദയംഗമമായി വിശ്വസിച്ച് ആചരിക്കുന്നവന്റെ അഹന്ത നശിക്കാതെ തരമില്ല. അതുപോലെ തന്റെ സമ്പാദ്യത്തിൽ ഒരു ഭാഗം മറ്റുള്ളവർക്കുവേണ്ടി വ്യയം ചെയ്യുന്നതുകൊണ്ട് 'എന്റെ' എന്നുള്ള തെറ്റായ ബോധവും നശിക്കും. അഹന്തയും 'മമ' കാരവും ദൂരീകരിക്കപ്പെടുന്നതിലൂടെ അവൻ വികാസം പ്രാപിക്കുന്നു. പാപവും നശിക്കുന്നു.

യാവദ് ഭ്രിയതേ ജഠരം താവത് സ്വത്വം ഹി ദേഹിനാം
അധികം യോഽഭിമന്യേത സ സ്തേനോ ദണ്ഡമർഹതി.
(ഭാഗവതം 7.14.8)

ഒരാളുടെ സ്വത്വം തന്റെ വയറു നിറയുന്നതുവരെ മാത്രം. അതിൽ കൂടുതൽ കൈവശം വെയ്ക്കുന്നവൻ കള്ളനാണ്, ശിക്ഷയ്ക്ക് അർഹനാണ് എന്നു ഭാഗവതം. മമകാരത്തിനു ശാന്തി, ദാനം. ദാനംകൊണ്ട് വലിയ തപസ്സിന്റെ ഫലം ഒരുവനു ലഭിക്കും.

യതീനാം പ്രശമോ ധർമ്മോ നിയമോ വനവാസിനാം
ദാനമേവ ഗൃഹസ്ഥാനാം ശുശ്രൂഷാ ബ്രഹ്മചാരിണാം.

സന്ന്യാസിയുടെ ധർമ്മം മനഃസംയമനം വാനപ്രസ്ഥന്റെ ധർമ്മം കഠിനനിയമപാലനം. പലതരത്തിലുള്ള വ്രതങ്ങൾ വനപ്രസ്ഥൻ ആചരിക്കണം. ആഹാരവിഹാരാദികളിൽ ക്രമീകരണം വരുത്തണം. ഗൃഹസ്ഥന്റെ ധർമ്മം ദാനമാണ്. ബ്രഹ്മചാരി ഗുരുശുശ്രൂഷ വ്രതമായി സ്വീകരിക്കണം.

ഈ പറഞ്ഞവ ഓരോ ആശ്രമിയുടേയും വ്രതംതന്നെയാണ്. അവരുടെ തപസ്സും വേറൊന്നുമല്ല. ഇക്കാലത്ത് ത്യാഗവും സേവനവും എല്ലാവർക്കും തപസ്സായി സ്വീകരിക്കാവുന്നതാ

ണ്. ആത്മസാക്ഷാത്കാരത്തിന് അത് വഴി തുറക്കും. എല്ലാ തപസ്സുകളുടേയും വ്രതങ്ങളുടേയും ഫലം ഇതുകൊണ്ട് ലഭിക്കുന്നതുമാണ്.

എന്നാൽ എളിയ രീതിയിലെങ്കിലും സ്ത്രീപുരുഷന്മാർ ചില വ്രതങ്ങൾ ആചരിക്കേണ്ടത് ആവശ്യമാണ്. സത്സന്താനലാഭത്തിനും ആരോഗ്യത്തിനും വ്രതങ്ങൾ ആവശ്യമാണെന്ന് എല്ലാവരും അറിഞ്ഞിരിക്കണം.

പ്രായോപവേശം തപസ്സിന്റെ ഉപശാഖയാണ്. പ്രത്യേക കാര്യസാദ്ധ്യത്തിനുവേണ്ടി തപസ്സിന്റെ കഠിനമായ ഒരാചരണ മാണ് പ്രായോപവേശം. ആഹാരാദികൾ വെടിഞ്ഞ് ലക്ഷ്യം കരഗതമാകുന്നതുവരെ അല്ലെങ്കിൽ മരണപര്യന്തം വ്രതപരി പാലനമാണ് ക്രമം. സീതയെ അന്വേഷിച്ചു പുറപ്പെട്ട വാന രനായകനായ അംഗദനും കൂട്ടുകാരും സീതയെ കാണാതെ നിരാശരായപ്പോൾ പ്രായോപവേശം അനുഷ്ഠിക്കാൻ തീരു മാനിച്ചു. ആഹാരനീഹാരാദികൾ വെടിഞ്ഞ് ദർഭ വിരിച്ച് അതിന്മേൽ കിടപ്പായി. മരിക്കുന്നതിന് തീരുമാനിച്ചു. ഇത് പ്രായോപവേശമാണ്.

ഏഴാം ദിവസം തക്ഷകന്റെ ദംശമേറ്റു മരിക്കുമെന്ന ശാപം കിട്ടിയ പരീക്ഷിത്തും പ്രായോപവേശം ചെയ്തു. മരിക്കുന്നതുവരെ ആഹാരാദികൾ ഉപേക്ഷിച്ച് ഭാഗവതകഥാ ശ്രവണത്തിൽ മഗ്നനായിക്കഴിഞ്ഞു. ആഹാരാദികളും ഔഷ ധങ്ങളും വർജ്ജിച്ച് മരണം കൈവരിച്ച വിനോബാഭാവേ പ്രായോപവേശമാണ് ആചരിച്ചത്. ജൈനമുനികൾ വാർദ്ധക്യം കൊണ്ടോ രോഗംകൊണ്ടോ ദിനചര്യകൾ കൊണ്ടുനടക്കാൻ പ്രയാസമെന്നു കാണുമ്പോൾ പ്രായോപവേശമനുഷ്ഠിക്കാറു ണ്ട്. ഇവയെല്ലാം ശിഷ്ടാചാരങ്ങളിൽപ്പെട്ടതാണ്. മഹാപ്ര സ്ഥാനം മറ്റൊരു മഹാവ്രതമാണ്. വാർദ്ധക്യമാണ് വ്രതാനു ഷ്ഠാനകാലം.

അപരാജിതാം വാസ്ഥായ വ്രജേദ്ദിശമജീഹ്മഗഃ
ആനിപാതാച്ഛരീരസ്യ യുക്തോ വാര്യനിലാശനഃ
(മനു 6.31)

മനസ്സ് ഈശ്വരനിൽ ഉറപ്പിച്ചുകൊണ്ട് ഉത്തരദിക്കുനോക്കി പരിശുദ്ധനായവൻ പ്രയാണം ചെയ്യണം. ജലവും വായുവും മാത്രം ആഹരിച്ചുകൊണ്ട്. ശരീരം നിലം പതിക്കുന്നതുവരെ യാത്ര തുടരണം. മഹാപ്രസ്ഥാനത്തെ മനു വിവരിക്കുന്നത് ഇങ്ങനെയാണ്.

വാനപ്രസ്ഥന്മാർ തങ്ങളുടെ ദിനചര്യകൾക്ക് വാർദ്ധക്യം ഹേതുവായിട്ടോ രോഗം ഹേതുവായിട്ടോ മുടക്കം വന്നാൽ ഉത്തരദിക്കുനോക്കി പാദയാത്ര ആരംഭിക്കുന്നു. നദിയിലോ വനത്തിലോ അഗ്നിയിലോ വീണു മരിക്കുന്നതുവരെ യാത്ര തുടരുന്നു. ചിലർ അഗ്നിപ്രവേശവും ചെയ്യാറുണ്ട്.

യദാ*f*സൗ നിയമേ*f*കല്പോ
ജരയാ ജാതവേപഥുഃ
ആത്മന്യഗ്നീൻ സമാരോപ്യ
മച്ചിത്തോ*f*ഗ്നിം സമാവിശേത്. (ഭാഗവതം 11.18.11)

നിയമപ്രകാരമുള്ള ദിനകൃത്യങ്ങൾ നടത്താൻ കെൽപ്പില്ലാതെ വരുമ്പോൾ, വാർദ്ധക്യംകൊണ്ട് കൈകാലുകൾക്ക് വിറയൽ ഏർപ്പെടുമ്പോൾ, ആ പ്രതിസന്ധിയിൽ എന്താണ് ചെയ്യേണ്ടത്? പതിവായി താൻ അഗ്നിഹോത്രം ചെയ്തിരുന്ന അഗ്നിയെ ഹൃദയത്തിലേയ്ക്കാവാഹിക്കുക. മനസ്സിനെ ഈശ്വരനിൽ നിവേശിപ്പിക്കുക. അനന്തരം അഗ്നിയിൽ ദേഹത്യാഗം ചെയ്യുക ഇതാണ് മുറ. ഗൃഹസ്ഥാശ്രമികൾക്ക് അവസാനത്തെ ഗതി മഹാപ്രസ്ഥാനം.

ഗതസ്വാർത്ഥമിമം ദേഹം വിരക്തോ മുക്തബന്ധനഃ
അവിജ്ഞാതഗതിർ ജഹ്യാത് സ വൈ ധീര ഉദാഹൃതഃ
(ഭാഗവതം 1.13.25)

ശരീരം വാർദ്ധക്യം മൂലം ജീർണ്ണിച്ചു പുരുഷാർത്ഥസാധനയ്ക്കു യോഗ്യമല്ലാതാകുന്നു. ഭോഗങ്ങളിൽ വിരക്തിയുണ്ടാകുന്നു. ഞാനെന്നും, എന്റേതെന്നുമുള്ള ബന്ധങ്ങളുടെ കെട്ട് അഴിയുന്നു. ഈ പരിതഃസ്ഥിതിയിൽ ബന്ധുജനങ്ങൾക്ക് യാതൊരു വിവരവും കൊടുക്കാതെ, ഏതു ദിക്കിലേയ്ക്കു

പുറപ്പെട്ടുപോകുന്നു എന്നു പോലും അറിവുകൊടുക്കാതെ, ധീരനായവൻ വീടുവിട്ടു സഞ്ചരിക്കണം. ദേഹം ഉയിരറ്റു വീഴുന്നതുവരെ അവസാനയാത്ര തുടരണം. അങ്ങനെ ചെയ്യുന്നവൻ ധീരനാണെന്ന് ഭാഗവതമതം. മഹാപ്രസ്ഥാനത്തിന്റെ രീതി ഇതാണ്. വിദുരൻ ധൃതരാഷ്ട്രനുകൊടുത്ത ഉപദേശമാണിത്. ധൃതരാഷ്ട്രൻ ഗാന്ധാരീ കുന്തീസമേതം രാജധാനി വിട്ടു പുറപ്പെടുകയും യാത്രാമദ്ധ്യേ കാട്ടുതീയിൽ അകപ്പെട്ടുമരിക്കയും ചെയ്തത് പ്രസിദ്ധമാണല്ലോ. പാണ്ഡവന്മാരും പാഞ്ചാലീസമേതം മഹാപ്രസ്ഥാനം ചെയ്തു ശരീരത്യാഗം ചെയ്യുകയാണുണ്ടായത്. മാറാവ്യാധികൾ മൂലം ദുരിതമനുഭവിച്ചവർ ജലത്തിലും മറ്റും ശരീരം ഉപേക്ഷിക്കുന്ന സമ്പ്രദായം പണ്ട് ഉണ്ടായിരുന്നു.

ഈശ്വരസാക്ഷാത്കാരം ലഭിച്ചശേഷം ചില സന്ന്യാസിമാരും ദേഹത്യാഗം ചെയ്യാറുണ്ട്. ശ്രീരാമകൃഷ്ണനെ സന്ദർശിക്കാറുണ്ടായിരുന്ന ഒരു യുവാവ് ഈശ്വരദർശനത്തിനുശേഷം ദേഹത്യാഗം ചെയ്യുകയുണ്ടായി. അങ്ങനെ ചെയ്യുന്നതിൽ തെറ്റില്ലെന്നു ശ്രീരാമകൃഷ്ണൻ അഭിപ്രായപ്പെട്ടു എന്നതും ശ്രദ്ധേയമാണ്.

(ശ്രീരാമകൃഷ്ണവചനാമൃതം)

കാശ്മീരത്തിലെ അമരനാഥഗുഹയിൽ സ്വയംഭൂവായി പ്രത്യക്ഷപ്പെടുന്ന മഞ്ഞുശിവലിംഗത്തെ ദർശിച്ചശേഷം സന്ന്യാസികൾ ചിലർ ആ ഗുഹയുടെ ഉച്ചിയിൽ നിന്നും കീഴോട്ടു കുതിച്ച് ആത്മഹത്യ ചെയ്യാറുണ്ടായിരുന്നു. ശിവന്റെ ദർശനം ലഭിച്ചശേഷം അശിവമായ യാതൊന്നും കാണാൻ ആഗ്രഹമില്ല എന്നുള്ളതാണ് അവരുടെ അഭിപ്രായം. ഇപ്പോൾ ആ മാർഗ്ഗം ഗവർമെന്റ് തടഞ്ഞിരിക്കയാണ്.

ഭക്തശബരി ശ്രീരാമദർശനത്തിനുശേഷം അഗ്നിപ്രവേശം ചെയ്തു ശരീരം ത്യജിക്കയാണുണ്ടായത്.

ഇതെല്ലാം പ്രത്യേകസാഹചര്യങ്ങളിൽ ധീരന്മാരാൽ ആചരിക്കപ്പെടുന്ന മഹാവ്രതങ്ങളാണ്. സാധാരണഗതിയിൽ ഇവ

ആത്മഹത്യയായി കണക്കാക്കപ്പെടും. ആത്മഹത്യ മഹാപാപങ്ങളിൽ ഒന്നാണ്. ആത്മഹത്യ ചെയ്യുന്നവന്റെ ജീവന് പ്രേതശരീരത്തിൽ സുദീർഘകാലം യാതനകൾ അനുഭവിക്കേണ്ടിവരും. അത്തരക്കാർക്ക് ശരീരം കിട്ടാൻ വളരെ പ്രയാസമാണ്. മഹാത്മാക്കളുടെ കൃപകൊണ്ട് അവർക്കു മോചനം ലഭിക്കാം. വിവേകാനന്ദസ്വാമിജി മദ്രാസിൽ വെച്ച് അത്തരം ഒരു പ്രേതത്തിന് മോചനം കൊടുക്കുകയുണ്ടായി.

ആധുനികകാലത്തെ സത്യാഗ്രഹം പ്രായോപവേശത്തിന്റെ പരിഷ്കരിച്ച പതിപ്പാണ്. അതിന്റെ ഗുണദോഷങ്ങൾ എല്ലാവർക്കും അനുഭവമുള്ളതാണല്ലോ.

ആദ്ധ്യാത്മികതലത്തിൽ വ്രതങ്ങളും തപസ്സും ആചരണീയങ്ങളാണ്. അതുകൊണ്ട് ആത്മശുദ്ധി ലഭിക്കും. "കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത്തപസഃ" (യോഗസൂത്രം 2.42) തപസ്സുകൊണ്ട് അശുദ്ധി നശിക്കുന്നു ഇന്ദ്രിയങ്ങൾക്കും ശരീരത്തിനും കർമ്മകുശലതയും നിയന്ത്രണവും ഉണ്ടാകുന്നു. അതീന്ദ്രിയ ശക്തികളും ഉണ്ടാകാം.

• • • • • • • •

# ലക്ഷ്യം

## മോക്ഷം (മൂന്നു ദർശനങ്ങൾ)

വേദാന്താചാര്യന്മാരുടെ കാഴ്ചപ്പാടിലൂടെ ഹിന്ദുമതത്തിന് മോക്ഷത്തെപ്പറ്റി മൂന്നു ദർശനങ്ങളാണ് ലഭ്യമായിട്ടുള്ളത്. അവ അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നിവയാകുന്നു. അദ്വൈതം ജ്ഞാനമാർഗ്ഗത്തേയും, മറ്റു രണ്ടും ഭക്തിമാർഗ്ഗത്തേയും അവലംബിക്കുന്നു. അദ്വൈതസിദ്ധാന്തത്തിന്റെ പ്രമുഖാചാര്യൻ ശ്രീശങ്കരഭഗവത്പാദരാണ്. വിശിഷ്ടാദ്വൈതത്തിന്റെ ഉപജ്ഞാതാവ് രാമാനുജാചാര്യനും, ദ്വൈതത്തിന്റെ സ്ഥാപകൻ ശ്രീ മധ്വാചാര്യരും ആകുന്നു. മൂന്നു സിദ്ധാന്തങ്ങൾക്കും മോക്ഷം സംസാരമോചനമാണ്. എന്നാൽ മൂന്നു സമ്പ്രദായക്കാർക്കും മുക്തിയുടെ സങ്കല്പം ഒന്നല്ല. ഓരോ സമ്പ്രദായത്തേയും വേറെ വേറെ ചർച്ച ചെയ്യാം.

അദ്വൈതം: ''ജീവോ ബ്രഹ്മൈവ നാപരഃ'' ജീവൻ ബ്രഹ്മമാണ്, വേറെയല്ല – എന്ന തത്ത്വമാണ് അദ്വൈതത്തിന്റെ ജീവനാഡി. ജീവബ്രഹ്മൈക്യമാണ് മുക്തി. വാസ്തവത്തിൽ ജീവനെന്നും ബ്രഹ്മമെന്നും രണ്ടില്ല. ബ്രഹ്മം മാത്രമേ ഉള്ളൂ. അദ്വൈതമാണ് പരമാർത്ഥവസ്തു. ദ്വൈതഭാവന അദ്ധ്യാരോപമാണ്. കൽപ്പിതമാണ്. അധ്യസ്തമായ ദ്വൈതഭാവനയുടെ നിരാസം, അപവാദം, സത്യവസ്തുവിനെ പ്രകാശിപ്പിക്കുന്നു. അജ്ഞാനത്താൽ കൽപ്പിതമായ പ്രപഞ്ചത്തിന്റെ നിരാസം വസ്തുബോധം കൊണ്ട് സാധിക്കണം. അജ്ഞാനനാശത്തിൽ ഉദയമാകുന്ന മോക്ഷസ്വരൂപത്തെ ശാസ്ത്രം ചില ഉദാഹരണങ്ങൾകൊണ്ടു വ്യക്തമാക്കുന്നു.

'ഘടേ നഷ്ടേ യഥാ വ്യോമ വ്യോമൈവ ഭവതി സ്ഫുടം
തഥൈവോപാധി വിലയേ ബ്രഹ്മൈവ ബ്രഹ്മവിത് സ്വയം'.
(വിവേകചൂഡാമണി–570)

കുടം ഉടയുമ്പോൾ അതിനുള്ളിലുള്ള ആകാശം ബാഹ്യാകാശവുമായി ഒന്നാകുന്നു. രണ്ടെന്നുള്ള സങ്കല്പം അവസാനിക്കുന്നു. അതുപോലെ ദേഹാദി ഉപാധികൾ തത്ത്വബോധംകൊണ്ട് വിലയമാകുമ്പോൾ ബ്രഹ്മജ്ഞൻ ബ്രഹ്മമായി വർത്തിക്കുന്നു. ബ്രഹ്മതത്ത്വം എന്നും ഉണ്ടായിരുന്നതുതന്നെ. അതിനെ ആവരണം ചെയ്തിരുന്ന അജ്ഞാനത്തിന്റെ നാശത്തോടെ ആ തത്ത്വം ആവിഷ്കൃതമാകുന്നു എന്നതാണ് പരമാർത്ഥം.

വേറൊരു ഉദാഹരണം:

യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേƒസ്തം ഗച്ഛന്തി നാമരൂപേ
വിഹായ, തഥാ വിദ്വാൻ നാമരൂപാദ് വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം.
(മുണ്ഡകോപനിഷത്ത് 3.2.8)

നദികൾക്ക് ഗംഗ, യമുനാ, കാവേരി മുതലായ പേരും രൂപവും ഉണ്ട്. സമുദ്രത്തിൽ ചെന്നുചേരുമ്പോൾ അവയുടെ പേരും, രൂപവും അസ്തമിച്ച് അവ സമുദ്രമായിത്തീരുന്നു. അതുപോലെ ഉപാധിവിമുക്തനായ ആത്മജ്ഞാനി ദിവ്യമായ ആ പരാത്പരപുരുഷനെ അടയുന്നു, പ്രാപിക്കുന്നു. പരമതത്ത്വത്തിൽ അവന്റെ വ്യക്തിത്വം ലയിക്കുന്നു.

ബ്രഹ്മപ്രാപ്തി സൃഷ്ടിക്കപ്പെടുന്ന ഒന്നല്ല. സൃഷ്ടിക്കപ്പെട്ടതിന് നാശമുണ്ട്. എന്നും എവിടേയും ഉള്ള ബ്രഹ്മവസ്തുവിനെ ആവരണം ചെയ്തിരുന്ന അജ്ഞാനതിമിരം മായുന്നതേയുള്ളൂ. അതോടെ നിത്യനിരതിശയമായ ബ്രഹ്മതത്ത്വം സ്വയം പ്രകാശിക്കുന്നു.

അദ്വൈതത്തിന്റെ ദൃഷ്ടിയിൽ ബന്ധവും മോക്ഷവും അജ്ഞാനജന്യമാണ്. ആത്മാവിന് യഥാർത്ഥത്തിൽ ബന്ധമില്ല. ബന്ധമില്ലാത്തപ്പോൾ മോക്ഷവുമില്ല.

ന നിരോധോ ന ചോത്പത്തിർ ന ബദ്ധോ ന ച സാധകഃ
ന മുമുക്ഷുർ ന വൈ മുക്തഃ. ഇത്യേഷാപരമാർത്ഥതാ.
(മാണ്ഡൂക്യകാരിക. 2.32)

ജനനമില്ല, മരണവുമില്ല, ബദ്ധനുമില്ല, സാധകനുമില്ല. മുമുക്ഷുവും മുക്തനുമില്ല - ഇതാണു പരമാർത്ഥം.

വ്യവഹാരദശയിൽ അജ്ഞാനം ഹേതുവായിട്ട് ബദ്ധനും, സാധകനും, മുമുക്ഷുവും എല്ലാം ഉണ്ട്. പരമാർത്ഥദശയിൽ - സാക്ഷാത്കാരത്തിൽ - സത്യം മാത്രം ഉണ്ട്. അത് എന്നും ഉണ്ടായിരുന്നതും, ഉണ്ടായിരിക്കുന്നതും ആണ്.

അദ്വൈതിക്ക് മോക്ഷപ്രാപ്തി മരണശേഷമല്ല, മുക്തി ഇവിടെത്തന്നെ.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേസ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ (ഭഗവദ്ഗീത 5-19)

ആരുടെ മനസ്സ് സമനിലയിൽ - ദ്വന്ദ്വരഹിതമായ നിലയിൽ വർത്തിക്കുന്നുവോ, അവൻ ജനനമരണരഹിതമായ മുക്തിയെ ഈ ജന്മത്തിൽത്തന്നെ പ്രാപിക്കുന്നു. ബ്രഹ്മം നിർദ്ദോഷമാണ് - സുഖം, ദുഃഖം, ശീതം, ഉഷ്ണം, മാനം, അപമാനം മുതലായ ദ്വന്ദ്വങ്ങൾ ഇല്ലാത്തതുകൊണ്ട് വിഷമരഹിതവുമാണ്. അതുകൊണ്ടുതന്നെ സമവുമാണ്. സമത്വത്തിൽ അധിഷ്ഠിതനായവൻ ബ്രഹ്മത്തിൽ സ്ഥിതി ചെയ്യുന്നു. ബ്രഹ്മപ്രാപ്തിതന്നെ മുക്തി. അദ്വൈതിയുടേത് സദ്യോമുക്തിയാണ്. മരണാനന്തരമുള്ള ക്രമമുക്തിയല്ല. മുക്തൻ ബ്രഹ്മജ്ഞാനിയാണ്. ജ്ഞാനപ്രാപ്തിക്കുശേഷം ബ്രഹ്മജ്ഞാനി ചിലപ്പോൾ ശരീരത്തോടെ ഇരുന്നു എന്നുവരാം. ആ അവസ്ഥയ്ക്ക് ജീവന്മുക്തി എന്നുപേർ (ജീവന്മുക്തിയെപ്പറ്റി വേറെ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.)

രണ്ടാമത്തേത്: ശ്രീരാമാനുജാചാര്യരുടെ വിശിഷ്ടാദ്വൈതസമ്പ്രദായമാണ്. അദ്ദേഹത്തിന്റെ തത്ത്വസംഹിതയിൽ ഈശ്വരൻ സഗുണബ്രഹ്മമാണ്. ജീവാത്മാക്കൾ വേറെ വേറെ ഗുണങ്ങളോടും കർമ്മങ്ങളോടും കൂടിയവയാകുന്നു. പ്രകൃതിക്കും പ്രത്യേക അസ്തിത്വമുണ്ട്. ജീവാത്മാക്കളും പ്രകൃതിയും ഈശ്വ

രനു വശംവദമായിരിക്കും. അനന്തകല്യാണഗുണനിധിയായ ഭഗവാനിൽ ശോകം, ദുഃഖം, മരണം മുതലായ അധമഗുണങ്ങൾ ഇല്ല. ജീവനും പ്രകൃതിയും ഈശ്വരന്റെ ശരീരമാണ്. അവ ഗുണങ്ങൾ ഗുണിയിൽ എന്നപോലെ ഈശ്വരനിൽ സ്ഥിതി ചെയ്യുന്നു. പ്രളയകാലത്ത് ഇവ സൂക്ഷ്മരൂപത്തിൽ ഈശ്വരനിൽ ഉണ്ടായിരിക്കും. സൃഷ്ടികാലത്ത് പരിണാമം പ്രാപിക്കും. ഈശ്വരനും ജീവനും പ്രകൃതിയും ശാശ്വതമാണ്. ജീവൻ അണുവാണ്; ഈശ്വരൻ വിഭുവും.

ഈശ്വരന്റെ കൃപകൊണ്ടേ മുക്തി ലഭിക്കൂ. കൃപ ലഭിക്കണമെങ്കിൽ ഭക്തിയും പ്രപത്തിയും ആവശ്യമാണ്. പ്രപത്തിമാത്രം കൊണ്ടും മുക്തി സമ്പാദിക്കാവുന്നതാണ്. കർമ്മവും ജ്ഞാനവും ഭക്തിയുണ്ടാകാനുള്ള ഉപായങ്ങളാണ്. മുക്തജീവൻ ഈശ്വരനോട് ഐക്യം പ്രാപിക്കുന്നില്ല. ശുദ്ധസത്ത്വം കൊണ്ട് നിർമ്മിതമായ സൂക്ഷ്മരൂപത്തിൽ ജീവൻ വൈകുണ്ഠത്തിൽ ഭഗവാന്റെ കൈങ്കര്യം ചെയ്തുകൊണ്ടോ അല്ലെങ്കിൽ ഈശ്വരന്റെ മംഗളരൂപത്തെ ധ്യാനിച്ചുകൊണ്ടോ ശാശ്വതമായി വസിക്കും. മുക്തി മരണശേഷമേ ലഭിക്കൂ. ഈ സമ്പ്രദായക്കാർക്കു ജീവന്മുക്തിയിൽ വിശ്വാസമില്ല. വൈകുണ്ഠവും, വിഷ്ണുശരീരവും മുക്തപുരുഷന്മാരുടെ ശരീരവും ശുദ്ധസത്ത്വത്താൽ നിർമ്മിതമാണ്, അപ്രാകൃതമാണ്.

മൂന്നാമത്തേത് മധ്വാചാര്യരുടെ ദ്വൈതമാർഗ്ഗമാണ്. രാമാനുജന്നും മധ്വന്നും ബ്രഹ്മം സഗുണമാണ്. വൈകുണ്ഠത്തിൽ നിത്യം വിരാജിക്കുന്ന മഹാവിഷ്ണുവാണ് അവരുടെ ബ്രഹ്മം. മധ്വന് ദൈവവും ജീവനും പ്രകൃതിയും എന്നും വേറെ വെറെയാണ്. രാമാനുജൻ വ്യത്യാസത്തെ സ്വീകരിക്കുന്നുണ്ടെങ്കിലും ജീവനും പ്രകൃതിയും ചേർന്നു ബ്രഹ്മത്തിന്റെ സാകാരരൂപം ഉണ്ടാകുന്നു എന്നു കരുതുന്നു. മുക്തിയിലും ജീവാത്മാക്കളുടെ ബ്രഹ്മാനന്ദാനുഭവം കർമ്മത്തിനനുസരിച്ച് വ്യത്യസ്തമായിരിക്കും, എന്ന് മധ്വൻ വാദിക്കുന്നു. മധ്വന്റെ തത്ത്വസംഹിതയനുസരിച്ച് മുക്തിയ്ക്ക് വായുവിന്റെ മാധ്യസ്ഥം അനുപേക്ഷണീയമാണ്, വായു വിഷ്ണുവിന്റെ മകനാണ്. വായു

വിന്റെ അനുഗ്രഹംകൊണ്ടേ മുക്തി ലഭിക്കൂ. ബ്രഹ്മാവും വിഷ്ണുവിന്റെ മകനാണ്. വിഷ്ണുവിനു ഇവർ രണ്ടുപേർ മാത്രമേ പുത്രന്മാരായുള്ളൂ.

ഇതുപോലുള്ള ചില ചില്ലറ വ്യത്യാസങ്ങൾ ഒഴിച്ചാൽ രാമാനുജനും മധ്വനും ഒരേ വിശ്വാസപ്രമാണം ഉള്ളവരാണെന്നു പറയാം. ഭക്തികൊണ്ട് മുക്തി ലഭിക്കും. മുക്തന് സംസാര ഭ്രമണത്തിനു കാരണമായ പുനരാവൃത്തി, പുനർജ്ജന്മമില്ല. മൂന്നു സമ്പ്രദായക്കാർക്കും സംസാരമോചനമാണ് മുക്തി എന്ന് ആദ്യം സൂചിപ്പിച്ചുവല്ലോ.

മൂന്നാചാര്യന്മാരും പ്രസ്ഥാനത്രയത്തെ ആധാരമാക്കി അവരവരുടെ മതത്തെ സ്ഥാപിക്കുന്നു. വ്യാസന്റെ വേദാന്തസൂത്രമാണ് എല്ലാവർക്കും മുഖ്യപ്രമാണം. വേദാന്തസൂത്രം ഉപനിഷന്മതമാണ്.

# ഉപസംഹാരം

## നവോത്ഥാനം

19–ാം നൂറ്റാണ്ടിൽ ബ്രിട്ടീഷ് മേൽക്കോയ്മ ഭാരതത്തിൽ ഉറപ്പിക്കപ്പെട്ടു. പാശ്ചാത്യപരിഷ്കാരവും ഇംഗ്ളീഷ് വിദ്യാഭ്യാസവും ഇന്ത്യയിൽ പ്രചരിപ്പിക്കാൻ തുടങ്ങി. വിദ്യാഭ്യാസപരിഷ്കരണത്തിന്റെ പിന്നാലെ കൃസ്ത്യൻപാതിരിമാരും ബൈബിളും രംഗപ്രവേശം ചെയ്തു. ഭരണകർത്താക്കളുടെ ഭാഷയും ആചാരങ്ങളും മതവും എല്ലാം നാട്ടുകാരെ അമ്പരപ്പിക്കുന്നവയായിരുന്നു. എങ്കിലും ഇംഗ്ളീഷു പഠിക്കാൻ വിദ്യാർത്ഥികൾ ഉത്സുകരായി. പഠിച്ചവർക്കുദ്യോഗം ലഭിക്കുമെന്നും വന്നു. ജേതാക്കളെ കണ്ണും മൂടി അനുകരിക്കാൻ യുവജനങ്ങൾ സന്നദ്ധരായി. മതംമാറ്റം ഒരു ഫാഷനായിത്തീരുമെന്നുള്ള മട്ടായി. അതോടെ ഭാരതസംസ്കാരത്തിന്റെ നട്ടെല്ലൊടിഞ്ഞു.

അനാശാസ്യമായ അനുകരണഭ്രമത്തെ തടയാൻ ചിലർ മാർഗ്ഗം ആരാഞ്ഞു – പ്രത്യേകിച്ച് മതത്തിന്റെ കാര്യത്തിൽ, 1828–ൽ രാജാറാം മോഹൻ റായിയുടെ നേതൃത്ത്വത്തിൽ കൽക്കത്തയിൽ ബ്രഹ്മസമാജം സ്ഥാപിക്കപ്പെട്ടു. ക്രിസ്തുമതത്തിൽനിന്നും വായ്പവാങ്ങിയ ചില ആശയങ്ങളും ഹിന്ദുമതതത്ത്വങ്ങളും കൂട്ടിച്ചേർത്തു ചമച്ച ബ്രഹ്മസമാജപ്രസ്ഥാനം യുവാക്കന്മാരെ ആകർഷിച്ചു. അവർ വിഗ്രഹാരാധനയ്ക്കെതിരായിരുന്നു. പാതിരിമാരുടെ മതപരിവർത്തനനയത്തിന് അത് കീറാമുട്ടിയായിത്തീർന്നു.

പഞ്ചാബിൽ ദയാനന്ദസരസ്വതിയുടെ ആര്യസമാജവും വിദേശീയമതങ്ങളെ ചെറുക്കുന്നതിനു സമർത്ഥമായി. അന്യമതങ്ങളിലേയ്ക്കു പോയിട്ടുള്ളവരെ തിരിച്ചെടുക്കുന്നതിനുള്ള

പദ്ധതിയൊന്നും ഹിന്ദുമതത്തിലില്ലായിരുന്നു. ആര്യസമാജക്കാർ അന്യമതം സ്വീകരിച്ച ഹിന്ദുക്കളെ തിരിച്ചെടുക്കാൻ സന്നദ്ധരായി. 1875-ൽ ആദ്യത്തെ ആര്യസമാജം ബോംബേയിൽ സ്ഥാപിതമായി. ദയാനന്ദന്റെ കാലം 1824-1883 വരെ ആണ്. വേദത്തിന്റെ സംഹിതാഭാഗത്തെ മാത്രം പ്രമാണമായി സ്വീകരിച്ച ആര്യസമാജക്കാരും വിഗ്രഹാരാധനയ്ക്കെതിരായിരുന്നു.

1860-ൽ രാധാസ്വാമി ദയാലിനാൽ സ്ഥാപിതമായ 'രാധാസ്വാമി സമ്പ്രദായ'വും വിദേശമതങ്ങളുടെ ആക്രമണത്തിൽനിന്നും ഹിന്ദുമതത്തെ രക്ഷിക്കുന്നതിനുള്ള ഒരു സംരംഭമായി കണക്കാക്കാം. അങ്ങനെ ആലസ്യത്തിൽ ആണ്ടു കിടന്നിരുന്ന ഹിന്ദുക്കൾ ഉണരുവാൻ തുടങ്ങി.

ഹിന്ദുമതത്തിനും ഹൈന്ദവസംസ്കാരത്തിനും ഉലച്ചിൽ തട്ടിയ ആ കാലഘട്ടത്തിൽ 1836 ഫെബ്രുവരി 18-ാം തീയതി രാമകൃഷ്ണൻ ബംഗാളിൽ കമാർപുക്കൂർ എന്ന ഗ്രാമത്തിൽ ഭൂജാതനായി. ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിലാണ് രാമകൃഷ്ണൻ ജനിച്ചത്. വയറ്റുപിഴപ്പിനുള്ള വിദ്യാഭ്യാസത്തെ വെറുത്ത രാമകൃഷ്ണൻ കൽക്കത്തയ്ക്കു സമീപത്തിൽ ദക്ഷിണേശ്വരം എന്ന സ്ഥലത്ത് പുതുതായി പണിയിക്കപ്പെട്ട ദേവീക്ഷേത്രത്തിലെ പൂജാരിയായിട്ടാണ് ജീവിതം ആരംഭിച്ചത്. അഭ്യസ്തവിദ്യർ വിഗ്രഹാരാധനയുടെ സാധുതയെ ചോദ്യം ചെയ്തിരുന്ന കാലമായിരുന്നു അത്. അവരുടെ വെല്ലുവിളിക്കുത്തരമെന്നോണം രാമകൃഷ്ണൻ വിഗ്രഹാരാധനയിൽക്കൂടി പരാശക്തിയെ സാക്ഷാത്കരിച്ചു. ജാതിയെ ആധാരമാക്കി ശക്തിയെ സാക്ഷാത്കരിച്ചു. ജാതിയെ ആധാരമാക്കി വളർന്ന ഉച്ചനീചത്വം രാമകൃഷ്ണന് അരോചകമായിരുന്നു. രാത്രിയിൽ ആരും അറിയാതെ പറയച്ചേരിയിൽ പോയി അവരുടെ കക്കൂസു വെടിപ്പാക്കി തന്റെ നീണ്ട തലമുടികൊണ്ട് നിലംതുടയ്ക്കുന്നത് രാമകൃഷ്ണന്റെ തപസ്സായിരുന്നു. ഉപനയനവേളയിൽ ഒരു ശൂദ്രസ്ത്രീയിൽ നിന്നും ആദ്യത്തെ ഭിക്ഷസ്വീകരിച്ചതും പ്രസ്താവ്യമാണ്. ജാതിക്കും അനാചാരത്തിനും എതിരെയുള്ള ഇത്തരം കാൽവെയ്പിൽ സമുദായം കണ്ണടച്ചതേയുള്ളൂ.

തുടർന്ന് രാമകൃഷ്ണൻ തന്ത്രസാധനകളും മറ്റനേകം തപശ്ചര്യകളും അനുഷ്ഠിച്ച് ഹിന്ദുമതത്തിലെ പല ദേവീദേവന്മാരുടേയും സാക്ഷാത്കാരം നേടി. തന്ത്രസാധനകൾക്ക് അദ്ദേഹം ഗുരുവായി സ്വീകരിച്ചത് ഭൈരവി ബ്രാഹ്മണി എന്ന ഒരു സ്ത്രീയെ ആയിരുന്നു. അദ്വൈതസാധനയിൽ അദ്ദേഹത്തിന്റെ ഗുരുസ്ഥാനം വഹിച്ചത് തോതാപുരി എന്ന ഒരു നാഗസന്ന്യാസി ആയിരുന്നു. ഇവയ്ക്കു പുറമേ രാമകൃഷ്ണന് ക്രിസ്തുവിന്റേയും മുഹമ്മദിന്റേയും ദർശനം ലഭിക്കുകയുണ്ടായി. അഗാധമായ തന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ രാമകൃഷ്ണൻ വെളിപ്പെടുത്തി, 'എല്ലാ മതങ്ങളും ദൈവത്തിലേയ്ക്കു നയിക്കുന്ന വിവിധമാർഗ്ഗങ്ങളാണ്' എന്ന് സർവ്വമതസമന്വയം എന്ന മഹാസൗധം രാമകൃഷ്ണൻ തന്റെ തപസ്സുകൊണ്ട് നേടിയ അനുഭവത്താൽ കെട്ടിപ്പടുത്തു. വിശാലഹൃദയന്മാർക്കും ചിന്തകന്മാർക്കും, ആത്മാർത്ഥതയുള്ള ഈശ്വരാരാധകന്മാർക്കും ഈ സൗധം ഇന്ന് അഭയം നൽകുന്നു.

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് കാളീക്ഷേത്രത്തിലെ ഒരു മുറിയിൽ ഒതുങ്ങിക്കഴിഞ്ഞു. സന്ദർശകർക്ക് ആത്മോപദേശം ചെയ്തുകൊണ്ടും ഇരുന്നു. 1875–ൽ ബ്രഹ്മസമാജത്തിന്റെ നേതാവായിരുന്ന കേശവചന്ദ്രസേനൻ ശ്രീരാമകൃഷ്ണനെ പരിചയപ്പെട്ടു. അദ്ദേഹത്തെ കേശബ് ചന്ദ്രസേനൻ ലോകഗുരുവായി തന്റെ ലേഖനങ്ങൾമൂലം പ്രഖ്യാപിച്ചു. അതിനുശേഷം പ്രസിദ്ധന്മാരായ പല വ്യക്തികളും ഭക്തജനങ്ങളും ശ്രീരാമകൃഷ്ണനെ നിരന്തരം സന്ദർശിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം ശ്രീരാമകൃഷ്ണന്റെ മുറിയിൽ ഒരു യുവാവ് തന്റെ സ്നേഹിതന്മാരോടുകൂടി പ്രവേശിച്ചു. യുവാവിന് ഒരു ചോദ്യം ചോദിക്കാനുണ്ട്. പല മഹാന്മാരെയും കണ്ട് തന്റെ ചോദ്യം ഇതിനുമുമ്പു തന്നെ വെളിപ്പെടുത്തിയിട്ടുള്ളതാണ്. തക്ക സമാധാനം ഒരിടത്തും കിട്ടിയില്ല. അതേ ശരം തന്നെ യുവാവ് ശ്രീരാമകൃഷ്ണന്റെ നേരേയും തൊടുത്തുവിട്ടു. 'മഹാശയ, അവിടുന്ന് ഈശ്വരനെ കണ്ടിട്ടുണ്ടോ?'

'കുഞ്ഞേ, ഞാനീശ്വരനെ കണ്ടിട്ടുണ്ട്, നിനക്കും കാണിച്ചുതരാം. ഞാൻ നിന്നെ കാണുന്നതു പോലെ, പോര, അതിലും കൂടുതൽ വ്യക്തമായിട്ട് ഈശ്വരനെകാണുന്നുണ്ട്.' ശ്രീരാമകൃഷ്ണൻ പറഞ്ഞു.

യുവാവിന് തൃപ്തിയായി. താൻ ദൈവത്തെ കണ്ടിട്ടുണ്ട് എന്ന് ധൈര്യമായി ആരും ഇതിനുമുമ്പ് പറഞ്ഞിട്ടില്ല. യുവാവിന് അതുതന്നെയാണ് വേണ്ടിയിരുന്നത്. ഈ യുവാവാണ് പിൽക്കാലത്ത് വിശ്വവിഖ്യാതനായ സ്വാമി വിവേകാനന്ദൻ.

അചിരേണ വിവേകാനന്ദൻ ശ്രീരാമകൃഷ്ണന്റെ പ്രധാനശിഷ്യനായി ശോഭിച്ചു. ഗുരുദേവന്റെ സന്ദേശവുമായി സ്വാമി വിവേകാനന്ദൻ 1893- ൽ അമേരിക്കയിലെത്തി. ചിക്കാഗോയിൽ ഒരു വിശ്വമതമഹാസമ്മേളനം നടക്കാനുണ്ടായിരുന്നു. ആ സമ്മേളനത്തിൽ ഹിന്ദുമതത്തെ പ്രതിനിധാനം ചെയ്തു പ്രസംഗിക്കാനാണ് വിവേകാനന്ദൻ അമേരിക്കയിൽ പോയത്.

മതമഹാസമ്മേളനം 1893 സെപ്തംബർ 11-നു തിങ്കളാഴ്ച ആരംഭിച്ചു. ലോകത്തെമ്പാടുമുള്ള മതപ്രതിനിധികളുൾപ്പെടെ ഏഴായിരത്തോളം സംസ്കാരസമ്പന്നർ ആ സമ്മേളനത്തിൽ പങ്കെടുത്തു. ഹിന്ദുമതത്തെ പ്രതിനിധാനം ചെയ്ത് സ്വാമി വിവേകാനന്ദൻ പ്രസംഗിച്ചു. പ്രസംഗം വളരെ ചുരുങ്ങിയതായിരുന്നുവെങ്കിലും സഭയെ ആകമാനം വശീകരിച്ച ഒരു സരസ്വതീപ്രവാഹമായിരുന്നു അത്. ശ്രീരാമകൃഷ്ണൻ പഠിപ്പിച്ച സർവ്വമതസമന്വയം എന്ന ഉറച്ച പാറയിൽ നിന്നുകൊണ്ട് വിവേകാനന്ദൻ ഒരു ഗിരിപ്രഭാഷണം തന്നെ നടത്തി. തുടക്കം 'അമേരിക്കയിലെ സഹോദരീസഹോദരന്മാരെ' എന്ന സംബോധനയോടെ. 'ലേഡീസ് ആന്റ് ജന്റിൽമെൻ' എന്ന സംബോധന കേട്ടു പുളിച്ചിരുന്ന അവരുടെ കാതുകൾക്ക് ഈ മന്ത്രം അമൃതധാരയായിരുന്നു. ആഹ്ലാദഭരിതരായ ശ്രോതാക്കൾ അഞ്ചു നിമിഷത്തോളം നീണ്ടുനിന്ന കരഘോഷം മുഴക്കി വിവേകാനന്ദനെ അനുമോദിച്ചു. തപസ്സുകൊണ്ട് പരിശുദ്ധവും വിശാലവുമായ വിവേകാനന്ദന്റെ ഹൃദയത്തിൽ നിന്നും നിർഗ്ഗളിച്ച ആത്മാർത്ഥത നിറഞ്ഞ ആ സരസ്വതീപ്രവാഹം

സദ സ്യരെ മുഴുവൻ മന്ത്രമുഗ്ദരാക്കി ചെയ്തതിൽ അതിശയിക്കാനില്ല. ആത്മാർത്ഥതയും നിഷ്കളങ്കതയും മനുഷ്യ മനസ്സിന്റെ അന്തർഭാഗത്തേയ്ക്ക് കടക്കുന്നതിന് അനുമതി ചോദിക്കാറുണ്ടോ? അവയ്ക്ക് വരവേൽപ് എവിടെയും എപ്പോഴും നൈസർഗ്ഗികം! സ്വാമിജി അമേരിക്കൻ ജനതയോട് നന്ദി രേഖപ്പെടുത്തുന്ന കൂട്ടത്തിൽ, താൻ എല്ലാ മതങ്ങളുടേയും മാതാവും അതുകൊണ്ട് തന്നെ ഏറ്റവും പുരാതാനവുമായ ഹിന്ദുമതത്തിന്റെ, പേരിലാണ് നന്ദിപറയുന്നത് എന്ന് ഊന്നിപ്പറയുകയുണ്ടായി.

'ഇന്നു രാവിലെ ഈ സമ്മേളനത്തിന്റെ ആരംഭം കുറിക്കുന്നതിന് മുഴക്കിയ മണിനാദം ഒരേ ലക്ഷ്യത്തെ നോക്കി പുരോഗമിക്കുന്ന വിവിധമതാവലംബികൾക്കിടയിലുള്ള എല്ലാത്തരം പോരുകളുടേയും, മത്സരത്തിന്റേയും 'മരണമണി' യായിത്തീരട്ടെ, എന്ന് സ്വാമിജി ആശംസിച്ചു.

വിവേകാനന്ദന്റെ പ്രസംഗം കേൾക്കുന്നതിന് ജനങ്ങൾ അത്യന്തം ഉത്സുകരായി മുന്നോട്ടു വന്നു. സമ്മേളനത്തിലെ തലയെടുപ്പുള്ള മതപ്രചാരകനായി സ്വാമിജിയെ ജനങ്ങൾ വാഴ്ത്തി. ഏറ്റവും അപരിഷ്കൃതമായ ജനതയുടെ അന്ധവിശ്വാസങ്ങളുടെ കൂടെന്ന് പാതിരിമാർ ദുഷ്പ്രചാരം ചെയ്തിരുന്ന ഹിന്ദുമതത്തിന് ആദരവും ബഹുമതിയും വിവേകാനന്ദൻ നേടിക്കൊടുത്തു. താൻ ഉദ്ദേശിച്ച കാര്യം സാധിച്ചതിൽ സ്വാമിജി കൃതാർത്ഥനായി. അമേരിക്കയിലെ പ്രമുഖ പത്രങ്ങൾ സ്വാമിജിയുടെ പ്രസംഗങ്ങൾ അദ്ദേഹത്തിന്റെ ഫോട്ടോ സഹിതം പ്രസിദ്ധപ്പെടുത്തി. ന്യൂയാർക്ക് ഹെറാൾഡ് (The New York Herald) എന്ന പത്രം ഇപ്രകാരം എഴുതി: 'മതസമ്മേളനത്തിലെ ഏറ്റവും പ്രമുഖവ്യക്തി വിവേകാനന്ദനാണ് എന്നുള്ളതിനു സംശയമില്ല. ഇദ്ദേഹത്തിന്റെ പ്രസംഗങ്ങൾ കേട്ടശേഷം ആത്മജ്ഞാനികളുടെ നാടായ ഇന്ത്യയിലേയ്ക്കു പാതിരിമാരെ അയയ്ക്കുന്നത് എത്ര വിഡ്ഢിത്തമാണെന്ന് ഞങ്ങൾ ഖേദിക്കുകയാണ്!'

സ്വാമി വിവേകാനന്ദൻ 1897-ൽ അമേരിക്കയിൽ നിന്നും ഭാരതത്തിലേയ്ക്കു തിരിച്ചുവന്നു. കൽക്കത്തയിൽ നിന്നും നാലുമൈൽ അകലെ സ്ഥിതി ചെയ്യുന്ന ബേലൂർ എന്ന സ്ഥലത്ത് ഗംഗാനദിയുടെ തീരത്തിൽ രാമകൃഷ്ണമഠം സ്ഥാപിച്ചു. ബേലൂർ മഠം എന്ന പേരിലും അറിയപ്പെടുന്ന രാമകൃഷ്ണമഠം രാമകൃഷ്ണസംഘത്തിന്റെ തലസ്ഥാനമാണ്. രാമകൃഷ്ണമഠം ഒരു സന്ന്യാസി സംഘടനയാണ്. അതിന്റെ അംഗങ്ങൾ എല്ലാം സന്ന്യാസികളും. മഠത്തിന്റെ മുദ്രാവാക്യം 'ആത്മനോ മോക്ഷാർത്ഥം, ജഗദ്ധിതായ ച' എന്നാണ്. ഈശ്വരസാക്ഷാത്കാരവും ജനസേവയും ഓരോ അംഗത്തിന്റേയും ലക്ഷ്യമാണ്.

മഠത്തേക്കാൾ വിപുലമായ മറ്റൊരു സ്ഥാപനം ഇതിനോടനുബന്ധിച്ചിട്ടുണ്ട്– 'രാമകൃഷ്ണമിഷൻ.' മിഷനിൽ ഗൃഹസ്ഥന്മാർക്കും അംഗങ്ങളാകാം. വ്യാപകമായ തോതിൽ ജനസേവ ചെയ്യുന്നതിലേയ്ക്ക് സ്ഥാപിതമായിട്ടുള്ളതാണ് മിഷൻ. 'ജീവസേവ, ശിവസേവയാണെന്ന വിശ്വാസത്തോടുകൂടി മിഷൻ സ്കൂളുകൾ, കോളേജുകൾ, സാങ്കേതികവിദ്യാകേന്ദ്രങ്ങൾ, വർക്ക്ഷാപ്പുകൾ, ഡിസ്പെൻസറികൾ, ആസ്പത്രികൾ, ദുരിതനിവാരണപ്രവർത്തനങ്ങൾ മുതലായ സേവനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. മഠവും ചെറിയതോതിൽ സേവനകേന്ദ്രങ്ങൾ നടത്താറുണ്ട്. മഠങ്ങളുടെ മുഖ്യസേവനം ആദ്ധ്യാത്മികമാണ്. അച്ചടിശാലകൾ, പ്രസിദ്ധീകരണകേന്ദ്രങ്ങൾ, ശാസ്ത്രക്ലാസുകൾ, പ്രസംഗങ്ങൾ, പൂജാപദ്ധതികൾ, ഉത്സവങ്ങൾ മുതലായവ മഠത്തിന്റെ പ്രവൃത്തിപരിധിയിൽ പെടുന്നവയാണ്. രണ്ടു സ്ഥാപനങ്ങളും "ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച" എന്ന ലക്ഷ്യത്തോടെ പ്രവർത്തിക്കുന്നവയാണ് എന്ന് പറയേണ്ടതില്ലല്ലോ. ഇത്തരം പ്രവർത്തന പരിപാടികൾ രാമകൃഷ്ണസംഘത്തെ പൊതുജനങ്ങളോട് വളരെ അടുപ്പിച്ചിട്ടുണ്ട്. മതം ജീവിതത്തിൽ പകർത്തുന്നതിന് ഈ പരിപാടികൾ മാതൃകകളായി സ്ഥിതി ചെയ്യുന്നു.

ജീവിതലക്ഷ്യം ആത്മസാക്ഷാത്കാരം ആണെന്ന് ശ്രീരാമകൃഷ്ണൻ നിസ്സന്ദേഹം ഉപദേശംകൊണ്ടും സ്വജീവിതം കൊണ്ടും ലോകത്തിന് കാട്ടിക്കൊടുത്തു. ജീവസേവ ശിവ സേവയാണെന്നും രാമകൃഷ്ണൻ തറപ്പിച്ചു പറഞ്ഞിട്ടുണ്ട്. മനുഷ്യനിൽ ഈശ്വരനെ കണ്ടുകൊണ്ടു ചെയ്യുന്ന സേവനം ഈശ്വരപൂജതന്നെയാണെന്നായിരുന്നു ശ്രീരാമകൃഷ്ണമതം. ത്യാഗം കൊണ്ടുമാത്രമേ ഈശ്വരസാക്ഷാത്കാരം ലഭിക്കൂ എന്നും രാമകൃഷ്ണൻ ഉപദേശിച്ചു. ജ്ഞാനം, ഭക്തി, യോഗം, കർമ്മം എന്ന നാലുപായങ്ങളും രാമകൃഷ്ണൻ സ്വീകരിച്ചിരുന്നു. എല്ലാറ്റിലും ത്യാഗം മണികളിൽ കോർക്കപ്പെട്ട നൂലുപോലെ വ്യാപിച്ചു നിൽക്കണം. ആത്മാവ് ഈശ്വരന്റെ അംശമാണ്, ദിവ്യമാണ്. പാപം പാപം എന്നു ജപിക്കുന്നവൻ പാപവിമുക്തനാകുന്നില്ല. നേരേ മറിച്ച് ഞാൻ ഈശ്വരനാമം ജപിക്കുന്നു എന്റെ പാപം അതുകൊണ്ട് പറന്നുപോകും, എന്ന് ദൃഢമായി വിശ്വസിക്കുന്നവൻ പാപവിമുക്തനാകും എന്ന് രാമകൃഷ്ണൻ ഉദ്ബോധിപ്പിക്കുന്നു. ആത്മാർത്ഥതയും അചഞ്ചല മായ ദൈവവിശ്വാസവും ഉള്ളവൻ ദുഃഖത്തിൽനിന്നും കരകയറ്റപ്പെടും എന്ന് രാമകൃഷ്ണൻ ഉറപ്പു തരുന്നുണ്ട്.

ഈ തത്ത്വങ്ങളെ ഉരുക്കിവാർത്ത് വിവേകാനന്ദൻ തന്റെ സഞ്ജീവനീമന്ത്രം ആവിഷ്കരിച്ചു. 'ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ വെളിപ്പെടുത്തുന്നതത്രേ ലക്ഷ്യം: ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നത് മാർഗ്ഗവും. ഇത് കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ, എല്ലാമോ വഴിയായി സാധിക്കുക; സ്വതന്ത്രനാവുക! ഇതത്രേ മതസർവ്വസ്വം. ശാസ്ത്രസിദ്ധാന്തങ്ങളോ, പൂജാവിധികളോ, ക്ഷേത്രങ്ങളോ, പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രം.'

ഈ സഞ്ജീവനീമന്ത്രത്തെ കേന്ദ്രമാക്കിക്കൊണ്ട് സംവിധാനം ചെയ്തിട്ടുള്ളതാണ് രാമകൃഷ്ണസംഘത്തിന്റേയും മിഷന്റേയും പ്രവർത്തനപരിപാടി. സ്വന്തം കാലിൽ ഉറച്ചുനിന്നുകൊണ്ട് ആദ്ധ്യാത്മികവും ഭൗതികവുമായ പുരോഗതി

കരസ്ഥമാക്കുന്നതിന് സാധാരണക്കാരനെ ഉത്തേജിപ്പിക്കുന്ന വയാണിത്.

ഈ പ്രപഞ്ചം ഈശ്വരനിൽനിന്നും അന്യമല്ല. ഈശ്വരന്റെ മൂർത്തരൂപമാണ് പ്രപഞ്ചം. അതിനെ 'മായ' അല്ലെങ്കിൽ 'മിഥ്യ' എന്നു പറഞ്ഞു പുച്ഛിക്കുന്നത് ശ്രീരാമകൃഷ്ണനു ഹിത മല്ലായിരുന്നു. ദുഃഖിതരേയും, ദരിദ്രരേയും സേവിക്കുന്നത് ഈശ്വ രപൂജയായി കണക്കാക്കണം എന്ന ശ്രീരാമകൃഷ്ണന്റെ ഉപ ദേശത്തെ വിവേകാനന്ദൻ വ്യാഖ്യാനിക്കുന്നതു നോക്കുക.

'നിങ്ങൾ ഈശ്വരനെത്തേടി എവിടേയ്ക്കു പോകുന്നു? ദീനരും ദരിദ്രരും, പതിതരും, ക്ഷീണരുമായ ഈ മനുഷ്യർ ഈശ്വരന്മാരല്ലേ? ആദ്യം എന്തുകൊണ്ടവരെ പൂജിച്ചുകൂടാ? ജീവിക്കുന്ന ഈശ്വരനെ, മനുഷ്യനായ ഈശ്വരനെ, നരരൂ പധാരിയായ നാരായണനെ ആരാധിക്കുക; ജീവ(വ്യഷ്ടി) രൂപ ത്തിലെന്നപോലെ വിരാട് (സമഷ്ടി) രൂപത്തിലും ഈശ്വരാ രാധന ചെയ്യുക.'

അന്യരോട് ദയ കാട്ടുന്നത് നല്ലതു തന്നെ. പക്ഷേ അതിലും നല്ലതാണ് ശിവൻ എന്ന ബോധത്തോടുകൂടി എല്ലാ ജീവ ന്മാർക്കും സേവനം ചെയ്യുന്നത്.

പൊരിയുന്ന വയറിനോട് എരിയുന്ന വേദാന്തം ഉപദേശി ക്കരുതെന്ന് ഗുരുവുംശിഷ്യനും വിശ്വസിച്ചിരുന്നു. അതുകൊ ണ്ടാണ് രാമകൃഷ്ണസംഘം ദീനരുടേയും ആതുരരുടേയും സേവനത്തിന് മുൻഗണന കൊടുത്തിരിക്കുന്നത്. വേദാന്തം സാധാരണക്കാരുടെ ജീവിതത്തിലേയ്ക്ക് കടന്നു ചെല്ലുന്നത് ഇത്തരം പ്രവർത്തനങ്ങളിൽക്കൂടിയാണ്.

രാമകൃഷ്ണവിവേകാനന്ദന്മാരുടെ ആവിർഭാവത്തോടെ ശാന്തമായ ഹിന്ദുമതമഹാസമുദ്രത്തിൽ ഒരു വേലിയേറ്റം ഉണ്ടാ യി. ആദ്ധ്യാത്മികത ജീവിതത്തിന്റെ എല്ലാ തലങ്ങളിലും വെളിച്ചം വീശാൻ തുടങ്ങി. ഈശ്വരന്റെ ദിവ്യചൈതന്യം ഒരിടത്തും വാടി വരണ്ടുപോകാതെ ഈ നവോത്ഥാനം ഇന്ന് ലോകത്തെ ആദ്ധ്യാത്മികതയിലേയ്ക്കു നയിക്കുന്നു. മഹാരാ

ഷ്ട്രത്തിൽ ബാലഗംഗാധരതിലകൻ നവോത്ഥാനത്തിന്റെ ശംഖനാദം മുഴക്കി.

തമിഴ്നാട്ടിലെ സിദ്ധനും യോഗിയുമായ അരുൾജ്യോതി രാമലിംഗസ്വാമികൾ രാമകൃഷ്ണന്റെ സമകാലീനനായിരുന്നു. അദ്ദേഹം ജനങ്ങളെ ആദ്ധ്യാത്മികമാർഗ്ഗങ്ങളിൽ ചരിപ്പിക്കുന്നതിനായിട്ട് ശുദ്ധസന്മാർഗ്ഗസഭ വടലൂരിൽ 1865–ൽ സ്ഥാപിച്ചു. സഭ ഇന്നും പല ദിക്കിലും മതപ്രചാരം ചെയ്തുവരുന്നു.

കേരളത്തിൽ രണ്ട് മഹാവ്യക്തികൾ അക്കാലത്ത് തങ്ങളുടെ വ്യക്തിമുദ്രകൾ ഹിന്ദുമതചരിത്രത്തിൽ പതിപ്പിക്കുകയുണ്ടായി.

1853 മുതൽ 1924 വരെ ജീവിച്ചിരുന്ന പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികൾ ആയിരുന്നു അവരിൽ പ്രഥമൻ, പരമഹംസ പരിവ്രാജകനും യോഗിവര്യനുമായിരുന്ന ചട്ടമ്പിസ്വാമികൾക്ക് സിദ്ധികൾ പലതും സ്വായത്തമായിരുന്നു. മാതൃഭാഷയായ മലയാളത്തിനു പുറമെ സംസ്കൃതത്തിലും, തമിഴിലും സ്വാമികൾക്ക് അവഗാഹമുണ്ടായിരുന്നു. ജനനവും വളർച്ചയും ദാരിദ്ര്യത്തിലായിരുന്നുവെങ്കിലും ആദ്ധ്യാത്മികതയുടെ മേരുശൃംഗത്തിൽ അനായാസേന എത്തിയിരുന്നു സ്വാമികൾ. 1892–ൽ ചട്ടമ്പിസ്വാമികൾ എറണാകുളത്തു വെച്ച് പരിവ്രാജകനായി സഞ്ചരിച്ചിരുന്ന വിവേകാനന്ദസ്വാമികളെ കണ്ടുമുട്ടിയതായി രേഖപ്പെടുത്തിക്കാണുന്നു. രണ്ടുപേരും തമ്മിൽ ഗഹനങ്ങളായ ചില വിഷയങ്ങളെപ്പറ്റി ചർച്ച ചെയ്തതായും കാണുന്നു.

ചട്ടമ്പിസ്വാമികൾ 'വേദാധികാരനിരൂപണം' എന്ന തന്റെ ഗ്രന്ഥത്തിൽ, ശൂദ്രർക്കും, സ്ത്രീകൾക്കും വേദം പഠിക്കാനും പഠിപ്പിക്കാനും അധികാരമുണ്ടെന്നു സ്ഥാപിച്ചിട്ടുണ്ട്. അന്നത്തെ യാഥാസ്ഥിതിക ഹൈന്ദവസമുദായത്തിൽ അത് ഒരു കോളിളക്കം തന്നെ സൃഷ്ടിച്ചു. 'പ്രാചീനമലയാളം' എന്ന മറ്റൊരു ഗ്രന്ഥത്തിൽ സ്വാമികൾ കേരളത്തിന്റെ സാമൂഹ്യചരിത്രത്തെ ആരാഞ്ഞ് പല പരമാർത്ഥങ്ങളും വെളിപ്പെടു

ത്തിയിട്ടുണ്ട്. വേറേയും ചില ഗ്രന്ഥങ്ങളും ലേഖനങ്ങളും സ്വാമികളുടെ കൃതികളായി കാണാനുണ്ട്. പലതും മുഴുവനായി ഇന്നു ലഭിക്കാനില്ല. സ്വാമികൾ ഒരു ദിക്കിലും സ്ഥിരമായി താമസിക്കാതിരുന്നതുകൊണ്ടും എഴുതിയവ പലരേയും ഏല്പിച്ചതുകൊണ്ടും കാലാന്തരത്തിൽ അവ ലോപിച്ചു പോവുകയാണുണ്ടായത്. ജീവിതകാലം മുഴുവനും പരിവ്രാജകനായി കഴിഞ്ഞിരുന്നതുകൊണ്ട് ചട്ടമ്പിസ്വാമികൾ ഒരു സംഘടന രൂപീകരിക്കുന്നതിനെപ്പറ്റി ആലോചിച്ചതേയില്ല. എങ്കിലും അദ്ദേഹം പോയ ദിക്കിലെല്ലാം ആദ്ധ്യാത്മികതയെ ഉത്തേജിപ്പിക്കുകയും അന്ധവിശ്വാസത്തെ നശിപ്പിക്കുകയും ചെയ്തു. ജാതിയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ഉച്ചനീചത്വവും സാമൂഹ്യവ്യവസ്ഥിതിയും അദ്ദേഹം അവഗണിച്ചു. കേരളത്തിൽ ഒരു നവോത്ഥാനത്തിന്ന് തുടക്കം കുറിച്ചത് അദ്ദേഹമായിരുന്നു എന്നു പറയാം.

കേരളത്തിലെ നവോത്ഥാനത്തിന്റെ രണ്ടാമത്തെ ശിഖരം ശ്രീനാരായണഗുരുവാണ്. തിരുവനന്തപുരത്തുനിന്നും പത്തു നാഴികയോളം വടക്കു കിഴക്കായി ചെമ്പഴന്തി എന്നൊരു ഗ്രാമത്തിൽ ശ്രീനാരായണൻ 1854 ആഗസ്റ്റ് 20-നു ജനിച്ചു. സംസ്കൃതം, തമിഴ്, മലയാളം എന്നീ ഭാഷകളിൽ നാരായണൻ ചെറുപ്പത്തിൽ തന്നെ പാണ്ഡിത്യം സമ്പാദിച്ചു. ഈശ്വരഭക്തനും വിരക്തനുമായ ആ ചെറുപ്പക്കാരൻ ധ്യാനത്തിലും ഏകാന്തതയിലും ദേശാടനത്തിലും കാലം കഴിച്ചുവന്നു. ഒരിക്കൽ ചട്ടമ്പിസ്വാമികളും ശ്രീനാരായണനും അണിയൂർ ക്ഷേത്രത്തിൽ വെച്ച് പരസ്പരം കണ്ടുമുട്ടാനിടയായി. പിന്നീട് രണ്ടുപേരും സഹയാത്രികരായി കുറച്ചുകാലം കഴിച്ചു. അവർക്ക് പരസ്പരമുണ്ടായിരുന്ന സ്നേഹബഹുമാനാദരങ്ങൾ ഒന്നിലേറെ സന്ദർഭങ്ങളിൽ പ്രകടമായിട്ടുണ്ട്.

ജാതിയെ ചൊല്ലിയുള്ള അനാചാരങ്ങൾ കൊടികുത്തിവാഴുന്ന കാലമായിരുന്നു അത്. ശ്രീനാരായണൻ ഈഴവസമുദായത്തിലാണ് ജനിച്ചത്. ചട്ടമ്പിസ്വാമികൾ നായർ സമുദായത്തിലും. അവർണ്ണരെന്നു കരുതപ്പെട്ടിരുന്ന ഈഴവർ സാമുദായികതലത്തിൽ അത്യധികം അസമത്വവും ദുരിതങ്ങളും

അനുഭവിച്ചുവന്നു. ചട്ടമ്പിസ്വാമികളും ശ്രീനാരായണനും തമ്മിലുണ്ടായിരുന്ന വേഴ്ച സമുദായമൈത്രിയ്ക്ക് ബീജാവാപം ചെയ്തുവെന്നു പറയാം. പരിവ്രാജകനായി ചുറ്റിക്കൊണ്ടിരുന്ന ചട്ടമ്പിസ്വാമികൾ അധികവും തന്റെ ഈഴവസുഹൃത്തുക്കളുടെ ആതിഥ്യമാണ് സ്വീകരിച്ചിരുന്നതെന്നു പ്രത്യേകം എടുത്തു പറയേണ്ട ഒരു കാര്യമാണ്. അത്യാശ്രമിയായിരുന്ന ചട്ടമ്പിസ്വാമി ജാതിവ്യത്യാസത്തെ ഒട്ടും വകവെച്ചിരുന്നില്ല.

മരുത്വാമല മുതലായ സ്ഥലങ്ങളിൽ ചട്ടമ്പിസ്വാമിയും ശ്രീനാരായണനും സന്തതസഹചാരികളായി തപശ്ചര്യയിൽ കഴിഞ്ഞിട്ടുണ്ട്. ശ്രീനാരായണൻ മരുത്വാമലയിൽ ഏകാന്തതപസ്സിൽ കുറേ കാലം കഴിച്ചു. ഒടുവിൽ അരുവിപ്പുറത്തു വന്നു താമസിച്ചു. മൈസൂർ ഗവൺമെന്റു സർവ്വീസിൽ ഇരുന്ന ഡാക്ടർ പൽപ്പു ഈഴവസമുദായത്തിൽ പെട്ട ഒരു മഹാനായിരുന്നു. സ്വാമിവിവേകാനന്ദൻ 1892–ൽ ബാംഗ്ലൂർ സന്ദർശിച്ചപ്പോൾ ഡാക്ടർ പൽപ്പുവിന്റെ അതിഥിയായിരുന്നു. ഡാക്ടർ തിരുവിതാംകൂറിലെ അവശസമുദായക്കാരുടെ ദുഃസ്ഥിതിയെപ്പറ്റി വിവേകാനന്ദനു മനസ്സിലാക്കിക്കൊടുത്തു. സ്വാമിജി ഡാക്ടർ പൽപ്പുവിനു കൊടുത്ത ഉപദേശം നിസ്തുലമാണ്! 'നിങ്ങളുടെ സമുദായത്തിൽനിന്നുതന്നെ ഒരു നല്ല സന്ന്യാസിയെകണ്ടുപിടിച്ച് അദ്ദേഹത്തെ കേന്ദ്രമാക്കി നിങ്ങൾ ജാതിക്കെതിരായി താണവർഗ്ഗക്കാരെ സംഘടിപ്പിച്ചു സാമൂഹികവും മറ്റുമായ എല്ലാ നിലകളിലും ഉയരണം. അയിത്തം മുതലായ അനാചാരങ്ങൾക്കെതിരായി പ്രക്ഷോഭണങ്ങൾ കൂട്ടണം, അല്ലാതെ മറ്റുള്ളവരെ ആശ്രയിക്കണ്ട ആവശ്യമില്ല.'

'ആദ്ധ്യാത്മികതയുടെ പരിവേഷമില്ലാതെ ഇന്ത്യയിൽ ഏതു പ്രസ്ഥാനത്തിനും ജനസാമാന്യത്തിന്റെ മേൽ സ്വാധീനം ചെലുത്താൻ കഴിയുകയില്ല. തക്കതായ ഒരു ആദ്ധ്യാത്മികാചാര്യനെ നിങ്ങൾ കണ്ടു പിടിച്ച് അദ്ദേഹത്തിന്റെ കീഴിൽ സംഘടിക്കണം.' എന്നും വിവേകാനന്ദൻ പൽപ്പുവിന് ഉപദേശിച്ചു. ഡാക്ടർ പൽപ്പുവിനെയും, ശ്രീനാരായണനെയും തമ്മിൽ അടുപ്പിച്ചത് വിവേകാനന്ദന്റെ പ്രചോദനമാണ്.

'വിവേകാനന്ദന്റെ ആരാധകനായിരുന്ന ഡാക്ടർ പൽപ്പു ആ ഉപദേശത്തെ അക്ഷരം പ്രതി നടപ്പിലാക്കി. അരുവിപ്പുറത്തെ സിദ്ധനായ ശ്രീനാരായണനെയാണ് ഡാക്ടർ തന്റെ സമുദായത്തിന്റെ ഗുരുവായി കണ്ടെത്തിയത്. ശ്രീനാരായണന്റെ നേതൃത്വത്തിൽ 1903-ൽ ശ്രീനാരായണധർമ്മപരിപാലനസംഘം (S.N.D.P.) സംഘടിതമായി. സുസംഘടിതമായ S.N.D.P. യുടെ നേതൃത്വത്തിൽ ഈഴവരുടെ അവശതകൾ പരിഹരിക്കുന്നതിനും അവകാശങ്ങൾ നേടിയെടുക്കുന്നതിനും ആ സമുദായത്തിന് കഴിഞ്ഞിട്ടുണ്ടെന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. ശ്രീനാരായണൻ ശ്രീനാരായണഗുരുവായി ഇപ്പോൾ എല്ലാവരാലും ആരാധിക്കപ്പെടുന്നു. ശ്രീനാരായണ ഗുരു അനവധി ക്ഷേത്രങ്ങളിൽ പ്രതിഷ്ഠ നടത്തുകയും ജനങ്ങളിൽ മതബോധം ദൃഢപ്പെടുത്തുകയും ചെയ്തു. ദർശനമാല മുതലായ ഏതാനും ആദ്ധ്യാത്മികരത്നങ്ങൾ ഹിന്ദുമതത്തിന് ശ്രീനാരായണഗുരു സംഭാവന ചെയ്തിട്ടുണ്ട്.

1928 സെപ്തംബർ 28-ാം തിയതി ശ്രീനാരയണഗുരു മഹാസമാധിയടഞ്ഞു. ഈ കാലഘട്ടത്തിൽ മറ്റു പല അവധൂതന്മാരും സിദ്ധയോഗികളും തങ്ങളുടെ ജന്മംകൊണ്ട് കേരളത്തെ പാവനമാക്കിയിട്ടുണ്ട്.

പ്രസിദ്ധ ചിത്രമെഴുത്തുകാരനായ രവിവർമ്മരാജ വരച്ചിട്ടുള്ള ദേവീദേവന്മാരുടെ ചിത്രങ്ങൾ ഈ നവോത്ഥാനത്തിന്റെ കലാരൂപത്തിലുള്ള കൗതുകമേറിയ ആവിഷ്കരണമാണെന്നു നിസ്സന്ദേഹം പറയാം.

നവോത്ഥാനത്തിന്റെ അലയടികൾ ദിഗന്തങ്ങളിലേയ്ക്കു വ്യാപിച്ചുകൊണ്ടിരിക്കുന്നു. അനേകം സിദ്ധന്മാരും, യോഗികളും പ്രഗല്ഭമതപ്രചാരകന്മാരും അതിന്റെ സന്ദേശവാഹകരായി മനുഷ്യസമുദായത്തിന് ഉത്തേജനം നൽകിക്കൊണ്ടിരിക്കുന്നു. മതപരമായ ഉണർവ്വും ആവേശവും എല്ലായിടത്തും വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. പരിഷത്തുകളും സേവാസംഘടനകളും ആശ്രമങ്ങളും അദ്ധ്യാത്മശിബിരങ്ങളും മറ്റനേകം സംരംഭങ്ങളും നവോത്ഥാനത്തിന്റെ വീരസന്തതികളായി

പരിലസിക്കുന്നു. മതത്തിന്റെ വെന്നിക്കൊടി ഉയരത്തിൽ പാറി ക്കളിക്കുന്നത് ഇന്നൊരു സാമാന്യദൃശ്യമാണ്. ആദ്ധ്യാത്മിക മായ ഈ ഉണർവ്വിന്റെ വറ്റാത്ത ഉറവിടം രാമകൃഷ്ണവിവേ കാനന്ദന്മാരാണെന്നത് ഒരു തുറന്ന സത്യമാകുന്നു.

# പാരായണത്തിന്

ഓം സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാര വരിഷ്ഠായ രാമകൃഷ്ണായ തേ നമഃ

ജനനീ ശാരദാം ദേവീം രാമകൃഷ്ണം ജഗദ്ഗുരും
പാദപദ്മേ തയോഃ ശ്രിത്വാ പ്രണമാമി മുഹുർമുഹുഃ

നമഃ ശ്രീയതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

സർവ്വമംഗളമംഗല്യേ ശിവേ സർവ്വാർത്ഥസാധികേ
ശരണ്യേ ത്ര്യംബകേ ഗൗരി നാരായണി നമോഽസ്തു തേ.

സൃഷ്ടിസ്ഥിതിവിനാശാനാം ശക്തിഭൂതേ സനാതനി
ഗുണാശ്രയേ ഗുണമയേ നാരായണി നമോഽസ്തു തേ

ശരണാഗതദീനാർത്തപരിത്രാണപരായണേ
സർവ്വസ്യാർത്തിഹരേ ദേവി നാരായണി നമോഽസ്തു തേ
ജയ നാരായണി നമോഽസ്തു തേ.

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർ മാഽമൃതം ഗമയ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.
(ബൃഹദാരണ്യകോപനിഷത്ത് 1.3.28)

ദൈവമേ, അനൃതത്തിൽനിന്നും സത്യത്തിലേയ്ക്കു നയി ച്ചാലും! ഇരുട്ടിൽനിന്നും (അജ്ഞാനത്തിൽനിന്നും) വെളിച്ച ത്തിലേയ്ക്കു (ജ്ഞാനത്തിലേയ്ക്കു) നയിച്ചാലും. മരണ ത്തിൽനിന്നും അമൃതത്വത്തിലേയ്ക്കു ഞങ്ങളെ നയിച്ചാലും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

ദേവീസ്തോത്രം (ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്നും)

സംസാരമാകും മഹാബ്ധിയിലെൻ നൗക
മുങ്ങുകയായമ്മേ മുങ്ങുകയായ്.

മായയാകുന്ന കൊടുങ്കാറ്റു രൂക്ഷമായ്
ഊതുകയാണെന്റെ ചുറ്റുപാടും

പാടവമേറ്റം കുറഞ്ഞവനാണെന്റെ
മാനസമാകുന്ന കർണ്ണധാരൻ

മർക്കടമുഷ്ടി വളരെയേറുമെന്റെ
ഷഡ്വികാരങ്ങളാം തണ്ടുകാർക്ക്

നിർദ്ദയമായൂതും കാറ്റിലകപ്പെട്ടെൻ
ജീവിതനൗക തകരുകയായ്

വള്ളത്തിൻ ഭക്തിയാകുന്ന കഴുക്കോലും
കള്ളമല്ലമ്മേ ഒടിഞ്ഞുപോയി.

വിശ്വാസമാകുന്ന പായയുണ്ടൊന്നതു
മിക്കതും ജീർണ്ണിച്ച മട്ടിലായി

വള്ളത്തിനുള്ളിൽ കയറുകയാണമ്മേ
വെള്ളം തടുത്തിട്ടു നിൽക്കുന്നില്ല.

എന്താണു ചെയ്യേണ്ടതിപ്പോഴിവനെന്നു
ചൊല്ലിത്തരേണമേ സ്നേഹപൂർവ്വം

അന്ധകാരമൊന്നു മാത്രമാണിന്നു ഞാൻ
ഹന്ത ദർശിപ്പതു ചുറ്റുപാടും

ഓളങ്ങളിൽപ്പെട്ടു നീന്തി നീന്തി നിന്റെ
നാമമാം തോണിയിൽ തൂങ്ങിനിൽക്കാം.

പാർത്ഥസാരഥി (ഭാരതം കിളിപ്പാട്ട്)

നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽ കൂട്ടിത്തിറമൊടു കെട്ടി.

കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടും മണിക്കിരീടവും
കുനുകുനെച്ചിന്നും കുറുനിരതന്മേൽ
നനുനനെപ്പൊടിഞ്ഞൊരു പൊടി പറ്റി
തിലകവുമൊട്ടു വിയർപ്പിനാൽ നന-
ഞ്ഞുലകുസൃഷ്ടിച്ചു ഭരിച്ചു സംഹരി-
ച്ചിളകുന്ന ചില്ലീയുഗളഭംഗിയും
അടിയാരെക്കുറിച്ചുരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മടുമൊഴിമാരിൽ വളർന്നരാഗവും
കലഹം കണ്ടൊരദ്ഭുതരസങ്ങളും
ചപലന്മാരോടു കലർന്ന ഹാസവും
എതിരിടുന്നോർക്കു ഭയങ്കരത്വവും
പലവുമിങ്ങനെ നവനവരസ-
മിടയിടെക്കൂടിക്കലർന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയർപ്പുതുള്ളികൾ പൊടിഞ്ഞ നാസിക
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിന തളിരുകളുമാ-
യിടകലർന്നുടനിളകും മാലകൾ
തടയും മുത്തുമാലകളും കൗസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം
മുഴുക്കെപ്പൂശിയ തിരുമറുമാറും
നിറഞ്ഞ മഞ്ഞപ്പൂന്തുകിലും കാഞ്ചികൾ
പദസരോരുഹയുഗവുമെന്നുടെ

ഹൃദയം തന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥം തന്നിലകം കുളിർക്കവെ
മണിവർണ്ണൻതന്നെത്തെളിഞ്ഞു കണ്ടു ഞാൻ.

ഹരിനാമകീർത്തനം:

ആനന്ദചിന്മയ ഹരേ ഗോപികാരമണ
ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി
തോന്നേണമേ വരദ നാരായണായ നമഃ.

അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു ഹരി നാരായണായ നമഃ.

യാതൊന്നു കാണ്മതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ.

ജ്ഞാനപ്പാന

ഉണ്ണിക്കൃഷ്ണൻ മനസ്സിൽക്കളിക്കുമ്പോൾ
ഉണ്ണികൾ വേറെ വേണമോ മക്കളായ്
നരകവൈരിയാമരവിന്ദാക്ഷന്റെ
ചെറിയ നാളത്തെ കളികളും
തിരുമെയ്ശോഭയും കരുതിക്കൂപ്പുന്നേൻ
അടുത്തു വാ കൃഷ്ണാ കണി കാണ്മാൻ.

കണി കാണുന്നേരം കമലനേത്രന്റെ
നിറമേറും മഞ്ഞത്തുകിൽ ചാർത്തി.
കനകക്കിങ്ങിണി വളകൾ മോതിരം
അണിഞ്ഞുകാണേണം ഭഗവാനേ.

ശാന്തി മന്ത്രം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ. (ശുക്ലയജുർവേദം)

ഓം പൂർണ്ണം ബ്രഹ്മം, പൂർണ്ണാത്മാ ജഗത്തും പൂർണ്ണത്തിൽനിന്നുദയം ചെയ്വൂ പൂർണ്ണം, പൂർണ്ണത്തി ങ്കേന്നിങ്ങു പൂർണ്ണം ഗ്രഹിച്ചാൽ പൂർണ്ണം തന്നെ ശേഷമാ യിട്ടു നിൽപ്പൂ. (ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ)

മധുവാതാ ഋതായതേ, മധുക്ഷരന്തി സിന്ധവഃ
മാധ്വീർന്നഃ സന്ത്വോഷധീഃ മധുനക്തമുതോഷസി
മധുമത് പാർത്ഥിവം രജഃ മധുദ്യൗരസ്തു നഃ പിതാ
മധുമാന്നോ വനസ്പതിർ മധുമാം അസ്തു സൂര്യഃ

മാധ്വീർഗാവോ ഭവന്തു നഃ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ. (ബൃ. ഉ. 6.3.6)

തേൻതെന്നൽ മധുരമായി വീശുന്നു. നദികൾ തേനുറ വകളെ തുറന്നു വിടുന്നു. ഓഷധികൾ (മൂലികകൾ) ഞങ്ങൾക്ക് തേൻപോലെയാകട്ടെ! രാവും പകലും ഞങ്ങൾക്ക് മധുപോലെ മാധുര്യമുറ്റതായിരിക്കട്ടെ! ഞങ്ങളുടെ പിതാവായ ദ്യുർലോകം (സ്വർഗ്ഗത്തിനും ഭൂമിക്കും മധ്യേയുള്ള ആകാശം). മധുവർഷി യാകട്ടെ! വനസ്പതിയായ സോമലത മധുനിഷ്യന്ദിയാകട്ടെ. സൂര്യൻ മധുമാനായിരിക്കട്ടെ! ദിക്കുകൾ ഞങ്ങൾക്ക് മധുമ യമാകട്ടെ!

## ഋഷിദൈവരാത്

ദൈവരാത് കർണ്ണാടകദേശത്ത് ഗോകർണ്ണത്തിൽ 1891–ൽ ജനിച്ചു. ആദ്യത്തേ പേര് ഗണേശ്. അദ്ദേഹത്തിന്റെ വംശ ക്കാർ വൈദികപാരമ്പര്യം പുലർത്തിവന്നിരുന്നു. പതിനഞ്ചു വയസ്സായപ്പോഴേക്കും ദൈവരാത് ഋഗ്വേദവും, തൈത്തിരീയ യജുർവ്വേദവും വശമാക്കി പിതാവിന്റെ കീഴിൽ യോഗസാ

ധനകളും പരിചയിച്ചു. പരമ്പരാഗതമായ പൗരോഹിത്യത്തിൽ അദ്ദേഹം വൈമുഖ്യം പ്രകടിപ്പിച്ചു.

അങ്ങനെയിരിക്കെ ഉജ്ജയിനിയിലെ രാമദാസ് മഹാരാജ് എന്നറിയപ്പെടുന്ന ഒരു സിദ്ധൻ ഗോകർണ്ണം സന്ദർശിച്ചു. ആ സിദ്ധനിൽനിന്നും ദൈവരാത് ഭക്തിയോഗം അഭ്യസിച്ചു. ഭക്തി ഗാനങ്ങൾ പാടാനും പാട്ടിനനുസരിച്ചു നൃത്തം വെയ്ക്കാനും ഗുരുവിൽനിന്നും പഠിച്ചു. ഗുരുവൊന്നിച്ച് കഥാനായകൻ ഉത്തര ഇന്ത്യയും നേപ്പാളും സന്ദർശിച്ചു. തീർത്ഥാടനം കഴിഞ്ഞു മടങ്ങുമ്പോൾ വാസുദേവാനന്ദസരസ്വതി - തെംപേ മഹാരാജ്- യുടെ ശിഷ്യനായി ഹഠയോഗം പരിചയിച്ചു.

ദൈവരാത് നാട്ടിൽ തിരിച്ചു വന്നു. ആയിടയ്ക്ക് തിരുവണ്ണാമലയിലെ രമണമഹർഷിയുടെ ശിഷ്യനായ 'കാവ്യകണ്ഠവസിഷ്ഠഗണപതി മുനി' ഗോകർണ്ണം സന്ദർശിച്ചു. രാജയോഗവിശാരദനും, കവിയും, പണ്ഡിതനും. അഷ്ടാവധാനിയുമായ ഗണപതി ശാസ്ത്രികളിൽനിന്നും ഔപനിഷദോപാസനകൾ ചിലത് ദൈവരാത് അഭ്യസിച്ചു. ഇക്കാലത്ത് സംസ്കൃതത്തിൽ സംസാരിക്കാൻ ദൈവരാത് പരിശീലിച്ചു.

ഒരിക്കൽ ദൈവരാത് തിരുവണ്ണാമലയിലെ രമണമഹർഷിയെ സന്ദർശിച്ച് തന്റെ ഭജനഗാനവും നൃത്തവും കൊണ്ട് രമണമഹർഷിയെ ആനന്ദിപ്പിച്ചു. തിരുവണ്ണാമലയിൽ നിന്നും കാവ്യകണ്ഠഗണപതിശാസ്ത്രിയുമൊന്നിച്ച് ദൈവരാത് പടവെട്ട് എന്ന സ്ഥലത്ത് തപശ്ചര്യയിൽ ഏർപ്പെട്ടു. അപ്പോഴാണ് അദ്ദേഹത്തിന്റെ ജീവിതത്തിലെ സുപ്രധാനമായ ആ സംഭവം ഉണ്ടായത്. അദ്ദേഹം സമാധിസ്ഥനായിരുന്നപ്പോൾ താനറിയാതെ തന്നെ ദിവ്യമായ ചില മൊഴികൾ വായിൽനിന്നും നിർഗ്ഗളിച്ചു. ഗണപതിമുനിയുടെ ശ്രദ്ധയെ ആകർഷിക്കത്തവിധം ആർഷമായിരുന്നു ആ വാങ്മയം. ഛന്ദോബദ്ധമായ ഋക്കുകളുടെ രൂപത്തിലായിരുന്നു ആ സരസ്വതീപ്രവാഹം. ഗുരു ആ വാങ്മയം എഴുതിയെടുത്തു. ആ സംഹിത ഛന്ദോദർശനം എന്ന പേരിൽ അറിയപ്പെടുന്നു. ഛന്ദോദർശനത്തിൽ

428 ഋക്കു(മന്ത്രം)കൾ ഉണ്ട്. മന്ത്രദ്രഷ്ടാവായതുകൊണ്ട് ഋഷി എന്ന നാമധേയം നൽകി ദൈവരാതിനെ ഗണപതി ശാസ്ത്രി ആശീർവദിച്ചു. അതു മുതൽ ദൈവരാത് ഋഷിയായി. ഛന്ദോദർശനം ഋഗ്വേദത്തിന്റെ നഷ്ടപ്പെട്ട ഒരു ശാഖയായി കരുതപ്പെടുന്നു. ഏതോ ഒരു പൂർവ്വജന്മത്തിൽ ദൈവരാത് ഹൃദിസ്ഥമാക്കിയിരുന്ന ഋക്ക് അബോധമനസ്സിൽനിന്നും തപസ്സുകൊണ്ട് വെളിപ്പെട്ടതായിരിക്കാം പ്രസ്തുതഛന്ദസ്സ്.

ദൈവരാത് 1975 ആഗസ്ത് 13-നു തന്റെ ജന്മസ്ഥലമായ ഗോകർണ്ണത്തുവെച്ച് ഇഹലോകവാസം വെടിഞ്ഞു. അദ്ദേഹത്തിന് പല ഭാഷകളും വശമായിരുന്നു. ഗോകർണ്ണത്തിൽ അദ്ദേഹം 'ഗോരക്ഷ ബ്രഹ്മചര്യാശ്രമം' എന്ന പേരിൽ ഒരു ഗുരുകുലം നടത്തി കുട്ടികൾക്ക് ശിക്ഷണം നൽകിക്കൊണ്ടിരുന്നു.

• • • • • • •

# ഹിന്ദുമതം

## ഒരു ലഘുവീക്ഷണം

ഗ്രന്ഥകർത്താ:
ശ്രീദാനന്ദസ്വാമി

ഹിന്ദുമതം എന്നാൽ എന്ത്? പലരും ചോദിക്കുന്ന ഒരു ചോദ്യമാണിത്. ഹിന്ദുമതത്തെപ്പറ്റി സാമാന്യജ്ഞാനം ഉാകുവാൻ പറ്റിയ ഒരു പുസ്തകമാണിത്. ഹിന്ദുമതത്തെപ്പറ്റി അറിയേ കാര്യങ്ങളെല്ലാം ഇതിൽ സംഗ്രഹിച്ച് പ്രതിപാദിച്ചിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ ലക്ഷ്യമായ ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന പുരുഷാർത്ഥങ്ങളും അത് സാധിക്കാൻവേ സാധനാക്രമവും ഈ പുസ്തകത്തിൽനിന്നു വ്യക്തമായി മനസ്സിലാക്കാം.




ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര, തൃശ്ശൂർ-680 551